

# സർദാർ കെ.എം.പണിക്കർ

കോന്നിയൂർ നരേന്ദ്രനാഥ്



കോന്നിയൂർ ആർ. നരേന്ദ്രനാഥ്

1927 ഡിസംബറിൽ കോന്നിയിൽ ജനിച്ചു.

അച്ഛൻ: പ്രശസ്ത അധ്യാപകനായിരുന്ന എം. എൻ. രാഘവൻ നായർ

അമ്മ: കുഞ്ഞുകൊച്ചമ്മ

സ്കൂം വിദ്യാഭ്യാസം കോന്നിയിലും തിരുവല്ലയിലുമായിരുന്നു. സയൻസ് കോളേജ്, യൂണിവേഴ്സിററി കോളേജ്, ലാ കോളേജ് എന്നിവിടങ്ങളിലായി ഉപരിപഠനം പൂർത്തിയാക്കി. വിദ്യാർഥിയായിരുന്ന കാലത്തുതന്നെ സാഹിത്യവിഷയങ്ങളിൽ ഏർപ്പെട്ടിരുന്നു. അഭിഭാഷകനായി സേവനമനുഷ്ഠിച്ചു തുടങ്ങി. 1950–ൽ കോഴിക്കോട് ആകാശവാണിയിൽ ഉദ്യോഗസ്ഥനായതോടെ ശ്രദ്ധ ഇലക്ട്രോണിക് രംഗത്തേക്കു തിരിഞ്ഞു. ആകാശവാണിയുടെ വിവിധ നിലയങ്ങളിൽ വിവിധതസ്തികകളിൽ പ്രവർത്തിച്ചിട്ടുണ്ട്. 1986-ൽ മദിരാശി ആകാശവാണി ഡയറക്ടറായി ഔദ്യോഗിക ജീവിതത്തിൽനിന്നു വിരമിച്ചു.

കേരള ശാസ്ത്രസാഹിത്യപരിഷത്ത്, അരിവിയൽ ഇലക്കിയ കഴകം മദിരാശി, സയൻസ് റൈറേറഴ്സ് അസ്സോസിയേഷൻ ഓഫ് ഇന്ത്യ തുടങ്ങിയ സംഘടനകളുടെ സ്ഥാപകരിൽ പ്രധാനിയായിരുന്നു. വിവിധ വിഷയങ്ങളിലായി മുപ്പതിലധികം ഗ്രന്ഥങ്ങൾ രചിച്ചിട്ടുണ്ട്.

നമ്മുടെ ഭരണഘടന, പണം, കടപ്പാടുകൾ, മനുഷ്യബന്ധങ്ങൾ, ഒററപ്പെട്ട മനുഷ്യർ, പുതിയ ചക്രവാളം, കുന്നിമണ്ണ്, വളരുന്ന വിജ്ഞാനം, ആത്മമിത്രം, വിവാഹത്തിനുശേഷം, തെററിദ്ധാരണ നീങ്ങുന്നു, വഴികാട്ടികൾ മുതലായവയാണ് പ്രധാന രചനകൾ.

വിലാസം: 13, ഗംഗോത്രി,
അമ്പലനഗർ,
തിരുവനന്തപുരം—3

# സർദാർ കെ. എം. പണിക്കർ

**കോന്നിയൂർ ആർ. നരേന്ദ്രനാഥ്**




സാംസ്കാരിക പ്രസിദ്ധീകരണവകുപ്പ്

കേരള സർക്കാർ

1994

(Malayalam) Sardar K. M. Panikkar (Biography) by Konniyur Narendranath ☐ General Editor : S. Guptan Nair ☐ Editor : E. Kunhiraman ☐ Editorial Assistant : K. S. Prakash ☐ Proof : Sobhana Rajiv ☐ Cover : Godfrey Das ☐ First Published May 1994 ☐ Publishers : Department of Cultural Publications, Government of Kerala, Thiruvananthapuram-14 ☐ Printed at Jawahar Balbhavan Art Press, Thiruvananthapuram

☐ Price: Rs. 50/-

C 43 / KM 21 / 94 / 1-1000

## പ്രസാധകക്കുറിപ്പ്

കേരളസർക്കാരിൻെറ സാംസ്കാരിക പ്രസിദ്ധീകരണവകുപ്പ് പ്രസിദ്ധപ്പെടുത്തുന്ന സർദാർ കെ. എം. പണിക്കരുടെ ജീവചരിത്രം അദ്ദേഹത്തിൻെറ സംഭാവനകളെ സമഗ്രമായി വിലയിരുത്തുന്ന ഗ്രന്ഥം കൂടിയാണ്. കാവാലത്തെ ഒരു യാഥാസ്ഥിതിക കുടുംബത്തിൽ ജനിച്ച കെ. എം. പണിക്കർ ഉന്നതപദവികളിലെത്തിച്ചേർന്ന മഹദ്‌വ്യക്തിയാണ്. സ്ഥിരോത്സാഹവും കർമശേഷിയുമായിരുന്നു അദ്ദേഹത്തിൻെറ കൈമുതൽ. ചൈന, ഈജിപ്ത്, ഫ്രാൻസ് എന്നീ രാജ്യങ്ങളിലെ സ്ഥാനപതിയായും; ജമ്മു കാശ്മീർ, മൈസൂർ എന്നീ സർവകലാശാലകളിലെ വൈസ്ചാൻസലറായും മററും പ്രവർത്തിച്ചിട്ടുള്ള കെ. എം. പണിക്കർ സാഹിത്യരംഗത്തും നിസ്തുലമായ സംഭാവനകൾ നല്കിയിട്ടുണ്ട്. കേന്ദ്രസാഹിത്യ അക്കാദമി അംഗമായിരുന്ന അദ്ദേഹമാണ് കേരളസാഹിത്യ അക്കാദമിയുടെ സ്ഥാപകാധ്യക്ഷൻ.

സാഹിത്യം, ചരിത്രം, പൊതുജീവിതം എന്നീ മണ്ഡലങ്ങളിൽ അമൂല്യങ്ങളായ സംഭാവനകൾ നല്കിയ പ്രതിഭാശാലിയായിരുന്നു കെ. എം. പണിക്കർ എന്ന് ഡോ. എസ്. രാധാകൃഷ്ണൻ അഭിപ്രായപ്പെട്ടിട്ടുണ്ട്. ബഹുമുഖപ്രതിഭയായിരുന്ന സർദാർ കെ. എം. പണിക്കരുടെ സമഗ്രമായ ജീവചരിത്രം ശ്രീ. കോന്നിയൂർ ആർ. നരേന്ദ്രനാഥാണ് രചിച്ചിരിക്കുന്നത്. കെ. എം. പണിക്കരുടെ ജന്മശതാബ്ദിവർഷത്തിൽത്തന്നെ ഈ ജീവചരിത്രം പുറത്തിറക്കാൻ കഴിയുന്നതിൽ വകുപ്പിന് വളരെ സന്തോഷമുണ്ട്. ഇതിൻെറ പ്രസാധനത്തിനു പിന്നിൽ സഹകരിച്ച എല്ലാവർക്കും നന്ദി രേഖപ്പെടുത്തിക്കൊണ്ട് സഹൃദയസമക്ഷം സമർപ്പിക്കുന്നു.

സി. ഗോപിനാഥൻ നായർ
ഡയറക്ടർ
സാംസ്കാരിക പ്രസിദ്ധീകരണ വകുപ്പ്
കേരള സർക്കാർ

തിരുവനന്തപുരം
30–4–1994

# മുഖവുര

ഈ ജീവചരിത്രം എഴുതുന്നതിനുള്ള തീരുമാനം പുറത്തറിയിച്ചപ്പോൾ ചിലർ അതിനെതിരായി ശക്തിയായി പ്രതികരിച്ച്, കഠിനമായ ഭാഷയിൽ എനിക്കെഴുതുകയുണ്ടായി. മററുചിലർ നിരുപാധികമായ സഹകരണം ഉറപ്പുചെയ്യാനും സന്നദ്ധത പ്രകടിപ്പിച്ചു. പ്രത്യക്ഷമായി ഇതൊക്കെയനുഭവമായപ്പോൾ ഇത് നല്ല ഒരു ധീരസാഹസിക പ്രവർത്തനമാക്കാമെന്ന താത്പര്യമാണ് എനിക്കുണ്ടായത്. ആ അടിസ്ഥാനത്തിൽ കാര്യങ്ങൾ ചെയ്യാനുമാരംഭിച്ചു. പ്രതീക്ഷിച്ച കേന്ദ്രങ്ങൾ പലതും കതകു തുറന്നുതന്നില്ല. പറയേണ്ട കാര്യങ്ങളറിയാവുന്നവർ ചിലർ മൗനമവലംബിച്ചു. രേഖകൾ കയ്യിലുള്ള കുറേപ്പേർ അവ പെട്ടിയിൽ ഭദ്രമായി പൂട്ടി സൂക്ഷിച്ചു. അങ്ങനെ വസ്തുതകൾ സമ്പാദിക്കുവാനുണ്ടായ ആത്മാർത്ഥശ്രമം പലപ്പോഴും വഴിമുട്ടി. പ്രവർത്തനം ആഗ്രഹിക്കുന്നമട്ടിൽ മുഴമിപ്പിക്കുവാൻ സാധിക്കുമോയെന്ന സംശയം, ക്രമേണ ഭയമായി മാറി. ഒന്നുരണ്ടു തവണ ആത്മവിശ്വാസമാകപ്പാടെ ശക്തമായി ഉലഞ്ഞു. എങ്കിലും തുടങ്ങിയത് പൂർത്തിയാക്കാതെ മാറുകയില്ലെന്ന വാശി വളർത്തിയപ്പോൾ പ്രയത്നിക്കാനുള്ള ശേഷിക്ക് തളർച്ചകുറഞ്ഞു. സാധാരണയായി ആനുകാലികങ്ങളിലും മററും മുടങ്ങാതെ രചനകൾ നല്കിവന്നിരുന്ന ശീലം ഈ ഘട്ടത്തിൽ ഏറെക്കുറെ നിർത്തിവയ്ക്കാൻ ഞാൻ നിർബന്ധിതനായി. അതിനെക്കുറിച്ച് ചില സുഹൃത്തുക്കളും പത്രപ്രവർത്തകരും അന്വേഷണം നടത്തുമ്പോൾ അസാരം ദുഃഖം മനസ്സിൽ ഊറിക്കൂടിയിരുന്നതും അവഗണിച്ചു! ഏതായാലും അതൊക്കെ ഇപ്പോൾ കഴിഞ്ഞകാലാനുഭവങ്ങളായിത്തീർന്നിരിക്കുന്നു!

കെ. എം. പണിക്കരുടെ ബഹുമുഖവ്യക്തിത്വം ആരെയും വിസ്മയിപ്പിക്കത്തക്കതാണല്ലോ. ഒരു പണ്ഡിതൻ പറഞ്ഞിട്ടുള്ളതുപോലെ അദ്ദേഹം ''നവോത്ഥാനകാലപുരുഷ''നായിരുന്നു. പലവിധത്തിലുള്ള സർഗശക്തികളും കഴിവുകളും കേന്ദ്രീകരിച്ചിട്ടുള്ള ഒരു വ്യക്തി. പ്രഗല്ഭരായ പ്രതിഭാശാലികൾ പലരുമുണ്ടായിരുന്ന കാലത്ത് പിറന്ന്, ആ പംക്തിയിൽ പെരുമ നേടി അതിലെ അവസാനത്തെ ആളായി അരങ്ങിൽനിന്ന് അദ്ദേഹം കാലയവനികയ്ക്കുള്ളിൽ മറഞ്ഞു. ഇനി ഇത്തരത്തിലുള്ള വ്യക്തികൾ അരങ്ങിലവതരിക്കുമോയെന്ന് ഭാവിവേണം മറുപടിയരുളാൻ. പക്ഷേ ഒരുകാര്യം ഉറപ്പാണ്. ഇന്നത്തെപ്പോലെ സ്പെഷ്യലൈസേഷന് ഊന്നൽ നല്കിക്കൊണ്ടുള്ള സമൂഹത്തിൻെറ അഭിവൃദ്ധിയിൽ, ബഹുമുഖവ്യക്തിത്വവികസന സാധ്യതയും പ്രോത്സാഹനവുമുണ്ടാകുമെന്നു തോന്നുന്നില്ല.

അധ്യായം ഒന്ന്

## കാവാലവും ചാലയിൽ കുടുംബവും

കുട്ടനാടൻ പ്രദേശത്തിൻെറ രൂപവും ഭാവവും, കേരളത്തിൻെറ ഇതര ഭാഗങ്ങളിൽനിന്ന് തികച്ചും ഭിന്നമാണ്. വെള്ളത്തിന് ഇത്രത്തോളം പ്രതാപം കിട്ടിയിട്ടുള്ള മററൊരു പ്രദേശമില്ല. ഇക്കാര്യം പ്രത്യക്ഷമാക്കുന്ന ദൃശ്യങ്ങളാണ് എവിടെയും. അവിശ്വസനീയമായ തോതിൽ അധ്വാനം അർപ്പിച്ചാൽ മാത്രമേ, അവിടെ കരയും കുടിയും പൊങ്ങൂ. ജലത്തിൽനിന്നു വീണ്ടെടുത്തതാണ് കര. കൈത്തോടുകളും ആറിൻെറ കൈവഴികളും, കായലുകളും വെവ്വേറെ തിരിച്ചറിയാനാവാത്ത മട്ടിൽ, സലിലമയ നാഡീവ്യൂഹം! കരയിൽ തിങ്ങിവളരുന്ന തെങ്ങും മററു ഫലവൃക്ഷങ്ങളും. വേലിക്കാലുകളിൽ പടർന്നു പൊതിഞ്ഞുകിടക്കുന്ന കയ്പവല്ലീസമൂഹവും, മുററത്ത് ഇളകിയാടുന്ന ഇലകളുയർത്തി വിരാജിക്കുന്ന രംഭാകദംബങ്ങളും, സൂര്യരശ്മിക്കുപോലും തറയിലെത്താനാവാത്തവണ്ണം ഇടതൂർന്നു വളരുന്ന കല്പദ്രുമങ്ങളും, ഒരുക്കുന്ന ശാന്തമായ അന്തരീക്ഷം. വാരാശിക്കൊത്തഴകൊടുപരന്നുകിടക്കുന്ന പച്ചനെല്പാടങ്ങൾ. പുളകമിളകുമാറു വീശുന്ന മന്ദാനിലൻ. തെങ്ങോലത്തുമ്പുകളെ ഇക്കിളിയിട്ട് ഓടിക്കളിക്കുന്ന കൊച്ചുകാററുയർത്തുന്ന മർമരങ്ങൾ! അന്തരീക്ഷത്തിലൂടെ സുഗന്ധംപോലെ പരക്കുന്ന, ഈണത്തിനൊപ്പിച്ച് ഓടങ്ങളിൽ മൂളുന്ന തോണിക്കാരുടെ നാടൻ ശീലുകൾ....

കാവാലത്തുകൂടി ഒഴുകുന്നത് പമ്പാനദിയുടെ ഒരു കൈവഴിയാണ്. ഉദ്ഭവസ്ഥാനമായ സഹ്യാദ്രിയിൽ നിന്ന് ഒഴുകിയിറങ്ങുമ്പോൾ, സസ്യപോഷകപ്രധാനങ്ങളായ ജൈവവിഭവങ്ങൾ വേണ്ടുവോളം വെള്ളത്തിൽ ലയിച്ചിരിക്കും. എക്കൽ രൂപത്തിൽ ആണ്ടുതോറും കുട്ടനാട്ടിൽ അടിഞ്ഞുകൂടുന്ന ഈ അമൂല്യവിഭവം മണ്ണിൻെറ വീര്യം നിരന്തരം പുനരുജ്ജീവിപ്പിക്കുന്നു.

മധ്യതിരുവിതാംകൂറിൽ വള്ളംകളി പ്രധാനമായ വിനോദവും വ്യായാമവുമാണ്. മീനം മേടം മാസങ്ങളിലെ വിളവെടുപ്പുകഴിഞ്ഞ് ഇടവപ്പാതിയുടെ പടഹധ്വനിയോടുകൂടി ഈ പ്രദേശത്തെയാളുകൾ, ചുണ്ടൻ, ഓടി മുതലായ വള്ളങ്ങളിൽ മത്സരക്കളി നടത്തുന്നത് സാധാരണമായിരുന്നു. വളരെ പുരാതനമായ ഒന്നാണിതെന്നു കരുതാം. പ്രക്കാട്ടടികളായ ദേവനാരായണസ്വാമിക്ക് 500 ഓടി

വള്ളങ്ങരം യുദ്ധത്തിനായിമാത്രം, ഉണ്ടായിരുന്നെന്ന് ലന്തക്കാരായ യാത്രക്കാർ രേഖപ്പെടുത്തിയിട്ടുണ്ട്. വള്ളംകളിക്കു ചേരുന്ന പാട്ടുകരം പണ്ടേക്കുപണ്ടേ നടപ്പായിരുന്നു. അവയിൽ പലതും ഇപ്പോഴും നിലനില്ക്കുന്നുണ്ട്. ഇപ്രകാരമുള്ള പാട്ടുകളിൽ മിക്കവെയും ചക്രപ്പാട്ടുകരം, ഊഞ്ഞാൽ പാട്ടുകരം എന്നിവ പോലെ സാഹിത്യചരിത്രത്തിൽ ഒരു സ്ഥാനത്തിന് അർഹത നേടിയില്ല. ഈ സ്ഥിതിയിൽനിന്ന് വള്ളപ്പാട്ടിനെ പ്രത്യേകമായ ഒരു സാഹിത്യപദ്ധതിയായി ഉയർത്തിയത് രാമപുരത്തു വാര്യരുടെ കുചേലവൃത്തം എന്ന മഹത്തായ കൃതിയാണെന്ന് നിസ്സംശയം പറയാം.'' [1]

പത്തൊമ്പതാം നൂററാണ്ടിൻെറ ഉത്തരാർധം കേരളത്തെ സംബന്ധിച്ചിടത്തോളം വളരെ പ്രധാനപ്പെട്ട ഒരു കാലഘട്ടമാണ്. രാഷ്ട്രീയവും സാമൂഹികവുമായ സാഹചര്യങ്ങളിലും ബന്ധങ്ങളിലും പില്കാലത്തുണ്ടായ വലിയ മാററങ്ങളുടെ വിത്ത് ഇവിടെ വീണത് ഈ കാലത്തുതന്നെ. പരിവർത്തനത്തിനുവേണ്ടിയുള്ള ആഗ്രഹം ഉത്പതിഷ്ണുക്കളിൽ മാത്രമായിരുന്നില്ല ക്ഷമകേടുണ്ടാക്കിയിരുന്നത്; സാധാരണക്കാരുടെ ചിന്തയിലും അലകരം സൃഷ്ടിച്ചുതുടങ്ങിയിരുന്നു. കേരള സംസ്ഥാനം സങ്കല്പത്തിൽ മാത്രമേ ഉണ്ടായിരുന്നുള്ളൂ—സാധ്യമായിത്തീരാൻ ഒരുപക്ഷേ ഒട്ടും സാധ്യതയില്ലാത്ത ഒരാദർശം! എങ്കിലും തിരുവിതാംകൂർ, കൊച്ചി, മലബാർ എന്നീ രാഷ്ട്രീയഘടകങ്ങളെ വേർതിരിച്ചിരുന്ന അതിരുകരം സംസ്കാരാദികാര്യങ്ങളിൽ ആരും കാര്യമാക്കിയില്ല. കേരളം മലയാളികളുടെ ജന്മഭൂമി—എന്ന സങ്കല്പം വൈകാരികമായ ഒരു യാഥാർഥ്യമായിരുന്നു.

ഈ കാലഘട്ടത്തിൻെറ അന്ത്യദശകങ്ങളിൽ തിരുവിതാംകൂറിലും കൊച്ചിയിലും അസാധാരണരായ പ്രതിഭാശാലികരം പലരുമുണ്ടായിരുന്നു. എന്നാൽ പലർക്കും അതതു രാജ്യാതിർത്തിക്കപ്പുറത്ത് അർഹമായ അംഗീകാരം കിട്ടാതെപോയി. നാട്ടുരാജ്യങ്ങളിലെ പൊതുപ്രവർത്തകന്മാർക്ക് അഖിലഭാരതാടിസ്ഥാനത്തിലുള്ള അരങ്ങുകളിൽ അത്യന്തം അപൂർവമായി മാത്രമേ അവസരം ലഭിച്ചിരുന്നുള്ളൂ. തിരുവിതാംകൂറിലെ വസ്തുതകളുടെ അടിസ്ഥാനത്തിൽ ഇത് ഉദാഹരിക്കാൻ ഒരു വിഷമവുമില്ല. നാട്ടുരാജ്യത്തെ പൊതുരംഗത്ത് ആടി അംഗീകാരം ആർജിച്ചവരെ വെളിയിലുള്ളവർ അത്യന്തം അപൂർവമായിട്ടേ കേട്ടിട്ടുപോലുമുള്ളൂ. കഴിവിലും കരുത്തിലും കാര്യശേഷിയിലും ഒന്നാംകിടയിൽ നിന്നിരുന്നവർപോലും, കൂപമണ്ഡൂകങ്ങളായി കഴിയാനാണിടയായത്. എന്നാൽ നാട്ടുരാജ്യം വിട്ട് ഇന്ത്യയുടെ ഇതരഭാഗങ്ങളിലെത്തി കർമനിരതരായവർക്ക്, മുന്നണിയിലെത്താൻ ബുദ്ധിമുട്ടേണ്ടിവന്നില്ല. യാഥാർഥ്യമിതായിരുന്നെങ്കിലും തിരുവിതാംകൂറിൽനിന്ന് പുറത്തുപോകാൻ പല പ്രതിഭാധനന്മാരും തല്പരരായില്ല. ഭരണാധിപതിയായിരുന്ന

---

1. ഉപന്യാസമാല—കുചേലവൃത്തം വഞ്ചിപ്പാട്ട് എന്ന ലേഖനം പുറം 45.

പൊന്നുതമ്പുരാനോടും, അദ്ദേഹത്തിൻെറ വൈതാളികന്മാരോടും ഒട്ടി നിന്ന്, കിട്ടുന്ന അപ്പംകൊണ്ട് തൃപ്തിയടഞ്ഞു, അധികംപേരും!

ഭാരതത്തിലെ ഇതരപ്രദേശങ്ങളെ അപേക്ഷിച്ച് വളരെ നേരത്തെ ഉന്നതവിദ്യാഭ്യാസത്തിലും മററും അസാമാന്യ പുരോഗതി ഉണ്ടായിരുന്നിട്ടും, തിരുവിതാംകൂറിൽനിന്നും, അഖിലഭാരത തല ത്തിൽ അംഗീകാരവും പ്രശസ്തിയും നേതൃത്വവും സമ്പാദിക്കാൻ സാധിച്ചവർ താരതമ്യേന എത്രയോ കുറവാണ്.

മരുമക്കത്തായാടിസ്ഥാനത്തിലുള്ള നായന്മാരുടെ സാമൂഹിക ഘടന വിവിധ ദിശകളിൽനിന്ന് വിഭിന്നങ്ങളായ സമ്മർദങ്ങൾ അനുഭവിച്ചുകൊണ്ടിരുന്ന കാലം. "നമ്പൂതിരിമാരുടെ കേരളത്തിലേ ക്കുള്ള കുടിയേററത്തിനു മുമ്പ്, പ്രാദേശികാധിപത്യം വഹിച്ചിരുന്ന രണശൂരന്മാരായ ഒരു വർഗക്കാരായിരുന്നു നായന്മാർ. അവരുടെ ഉദ്ഭവം അജ്ഞാതമാണ് നാഗാരാധനമൂലം "നാകർ", (പിന്നീട് നായർ) എന്നറിയപ്പെടുന്ന ഈ വർഗക്കാർ, നാട്ടിലെ ആദിമനിവാ സികളെ അടിമപ്പെടുത്തുകയും, അവരെ ഭൂമിയോടു കെട്ടിയിടുകയും ചെയ്തു. നമ്പൂതിരിമാരും നായന്മാരും തമ്മിൽ ആദ്യകാലത്ത് സംഘ ട്ടനം നടന്നതിൻെറ തെളിവുകളുണ്ടെങ്കിലും, അധികം കഴിയുംമുമ്പേ അവർ തമ്മിൽ സാമൂഹികമായ ചില സന്ധിബന്ധങ്ങൾ ഉണ്ടാ ക്കാൻ കഴിഞ്ഞു. തൽഫലമായി നായന്മാർക്ക് ഭൂമിയുടെമേൽ ഫല പ്രദമായ അധികാരവും രാഷ്ട്രീയശക്തിയും ലഭിച്ചു. നമ്പൂതിരി മാരാകട്ടെ, ഉയർന്ന നായർകുടുംബങ്ങളിൽ സംബന്ധം നടത്തി സാമൂ ഹികവും മതപരവുമായ അവരുടെ പ്രാമാണ്യം പുലർത്തിപ്പോന്നു. കേരളത്തിലെ മിക്ക മാടമ്പിമാരും നായന്മാരായിരുന്നു. നമ്പൂതിരി മാരുമായി ഉററ ബന്ധമുള്ളവരായിരുന്നു അവരിൽ പലരും"[2]. പില്ക്കാലത്ത് പണിക്കർ രേഖപ്പെടുത്തിയ ഈ വിവരണം ഇവിടെയും പ്രസക്തംതന്നെ.

നായന്മാരുടെയിടയിൽ, ജാതിയും ജാതിയിൽ ജാതിയും ഉപജാ തിയുമൊക്കെ രൂപംകൊണ്ടതും ഒരു ചരിത്രസത്യമാണ്. "പ്രാചീന കാലത്ത് വ്യത്യസ്തങ്ങളായ സാമൂഹികാവശ്യങ്ങൾ നിർവഹിക്കാൻ നിർബന്ധിതരായതുകാരണം, ജാതിത്തട്ടുകൾ നിലനിന്നത് മറന്നു കൂടാ. കേരളത്തിലെ ഭരണവംശക്കാരായ, സാമന്തന്മാരായിരുന്ന അവരിൽ ഏററവും ഉയർന്നവർ. തെക്കൻ കർണാടകം മുതൽ കന്യാ കുമാരിവരെയുള്ള കേരളക്കരയിലെ എല്ലാ ഉയർന്ന മാടമ്പിമാരും നായന്മാരായിരുന്നു— എന്ന വസ്തുതയും വിസ്മരിക്കത്തക്കതല്ല. സ്ഥലവ്യത്യാസങ്ങളനുസരിച്ച് അവരുടെ സ്ഥാനപ്പേരിന് മാററ മുണ്ടായിരുന്നെന്നുമാത്രം. നമ്പ്യാർ, കയ്മൾ, മന്നാടിയാർ, കർത്താവ്

2. കേരളത്തിലെ സ്വാതന്ത്ര്യസമരം: കെ. എം. പണിക്കർ; പ്രഭാത് ബുക്ക്ഹൗസ് (1957) പുറം 3.

പണിക്കർ, ഉണ്ണിത്താൻ, വല്യത്താൻ, കുറുപ്പ്— തുടങ്ങിയ പല പേരുകളിൽ അറിയപ്പെട്ടിരുന്ന ഈ സ്ഥാനികൾ പ്രാദേശികമായി രാഷ്ട്രീയാധികാരം നടത്തിയിരുന്നവരാണ്. ഭൂമിയുടെ മേലുള്ള ഫ്യൂഡൽ ആധിപത്യവും നിർബന്ധിത സൈനികസേവനവും അതിന് സഹായകമായി ഭവിച്ചു. ജപ്പാനിലെ "സാമുറായി" വർഗത്തെപ്പോലായിരുന്നു, നായർ പ്രമാണിമാർ. അവർ വലിയ നാടുവാഴികളുടെ പരമ്പരയുള്ള യോദ്ധാക്കളായിരുന്നു. കളരിയായിരുന്നു അവരുടെ സൈനിക സംഘടനയുടെ കേന്ദ്രം. പണിക്കരെന്നോ കുറുപ്പെന്നോ സ്ഥാനമുള്ള കുടുംബങ്ങൾ എല്ലാദേശത്തും ഗ്രാമത്തിലും കളരിത്തലവന്മാരായി കാണാം." [3]

സൈനികസേവനത്തെ അടിസ്ഥാനമാക്കി നായന്മാരുടെ സാമൂഹിക സംവിധാനത്തെയും അതിലൂടെ അവർക്ക് നേടാൻ സാധിച്ച രാഷ്ട്രീയ മേധാവിത്വത്തെയും തകർത്ത ആദ്യശക്തികൾ, തിരുവിതാംകൂറിൽ മാർത്താണ്ഡവർമയും, കൊച്ചിയിൽ പ്രധാനമന്ത്രിയായിരുന്ന കോമൻ മേനോൻ എന്ന പാലിയത്ത് അച്ചനും, മലബാറിൽ ബ്രിട്ടീഷുകാരുടെ ഭരണാധികാര പ്രതിഷ്ഠയുമായിരുന്നു. കളരിയെ കേന്ദ്രമാക്കി, പരിശീലനംകൊടുത്തു രൂപീകരിക്കുന്ന ഒരു സൈനിക സംവിധാനം ആവശ്യമില്ലാതായപ്പോൾ, കളരിയും അതിനെ അടിസ്ഥാനപ്പെടുത്തിയുള്ള മറ്റേർപ്പാടുകളും കാലഹരണപ്പെട്ട ക്രമേണ ക്ഷയിച്ചു; നശിച്ചു. എങ്കിലും മജ്ജയും മാംസവുമില്ലാത്ത, ജീർണിച്ച ചട്ടക്കൂട് പിന്നെയും കുറെക്കാലം തകർച്ചയും പ്രതീക്ഷിച്ചു കഴിഞ്ഞു. ക്ഷയോന്മുഖമായ സമൂഹത്തിന്റെ ദൗർബല്യം പ്രകടിപ്പിക്കുന്ന സംഗതികളായിരുന്നു, ഇക്കാലത്ത് നായന്മാരുടെയിടയിൽ നിലനിന്നിരുന്നത്.

നമ്പൂതിരിമാരുടെയിടയിൽ കുടുംബത്തിലെ മൂത്തപുത്രനു മാത്രമേ സ്വജാതിയിൽനിന്നു വിവാഹം കഴിക്കാൻ അവകാശമുണ്ടായിരുന്നുള്ളു. മാതൃദായക്കാരായ നായർതറവാട്ടുകാർ, അവരുടെ സ്ത്രീകളുമായി സംബന്ധം പുലർത്താനായി മററംഗങ്ങളെ, സഹശയനാതിഥികളായി സ്വീകരിച്ചു. അത്താഴത്തിനുശേഷം വരികയും, പ്രാതലിനുമുമ്പ് പോവുകയും ചെയ്യുന്നവരായിരുന്നു ഇവർ. ചില നായർ കുടുംബങ്ങൾ, മലയാള ബ്രാഹ്മണർക്കുമാത്രം സ്ത്രീകളെ കൊടുക്കുന്നതിൽ അഭിമാനംകൊണ്ടിരുന്നു. [4]

അത്തരം ബന്ധങ്ങളിൽ ജനിക്കുന്ന കുട്ടികൾ നായന്മാരായിട്ടേ വളർന്നിരുന്നുള്ളു. അവരുടെ അമ്മമാരെപ്പോലെ, നമ്പൂതിരിമാരെ

3. കേരളത്തിലെ സ്വാതന്ത്ര്യസമരം : കെ. എം. പണിക്കർ, പ്രഭാത് ബുക്ക്ഹൗസ് (1957) പുറം 3
4. Report of the Travancore Marumakkathayam Committee (1908) p. 13

അശുദ്ധരാക്കുന്ന ജാതിയായിരുന്നു, സന്താനത്തിനുണ്ടായിരുന്നത്. ഇവരെ വളർത്തുന്നതും വിദ്യാഭ്യാസം ചെയ്യിക്കുന്നതുമെല്ലാം തറവാടു കളുടെ ഉത്തരവാദിത്വം തന്നെ. സ്വന്തം പിതാക്കന്മാരെ അശുദ്ധി പ്പെടുത്തുന്ന സന്തതികൾ— ഇങ്ങനെയൊരവസ്ഥ ലോകത്തിൽ എവിടെയെങ്കിലും ഉണ്ടായിട്ടുള്ളതായിട്ടറിവില്ല. പരശുരാമകഥ ഈ അസാധാരണബന്ധത്തെ അംഗീകരിക്കാൻ പ്രയോജനപ്പെടുത്തിയി ട്ടുണ്ട്. മലയാള ബ്രാഹ്മണരെ സേവിക്കാൻ കേരളത്തിലേക്കു കൊണ്ടു വന്നവരായിരുന്നത്രേ ശൂദ്രന്മാർ! അവതീർണ ദൈവങ്ങൾക്കുമുമ്പിൽ, ബഹുമാനസൂചകമായി മാറിടം നഗ്നമാക്കാൻ, നായർപെൺകുട്ടി കളെ പഠിപ്പിച്ചിരുന്നു! അവരെ സന്തുഷ്ടരാക്കുന്നതാവണം, അവ ളുടെ ഏററവും വലിയ സന്തോഷം.[5]

നായന്മാരുടെ നിലയും വിലയും ആത്മാഭിമാനവും തകർക്കുന്ന നിയമങ്ങളും നടപടികളും നാട്ടാചാരങ്ങളും വിശ്വാസങ്ങളും നീക്കം ചെയ്യാൻ വിശ്രമമില്ലാതെ വാദിക്കുകയും, പൊരുതുകയും ചെയ്ത പ്രസിദ്ധരായ പല നായർ നേതാക്കന്മാരുടെയും പിതാക്കന്മാർ, ബ്രാഹ്മണരായിരുന്നെന്ന വസ്തുത ഓർമിക്കട്ടെ. ഒരു പോററിയുടെ പുത്രനായിരുന്നു സ്വദേശാഭിമാനി രാമകൃഷ്ണപിള്ള. നമ്പൂതിരി യുടെ മകനായിരുന്നു മന്നത്തുപത്മനാഭൻ. ഒരു പരദേശബ്രാഹ്മ ണൻെറ സന്താനമായിരുന്നു ജി. പരമേശ്വരൻപിള്ള— ഇങ്ങനെ എത്രയെത്ര ഉദാഹരണങ്ങളാണുള്ളത്! ജീർണിച്ച ഒരു സമൂഹ ത്തിലെ ദുരാചാരങ്ങൾ ദൂരീകരിക്കാൻ പടപൊരുതിയ പടത്തലവ ന്മാരിൽ പലരേയും അതിനു പ്രേരിപ്പിച്ചത്, മുഖ്യമായും ഇവർക്ക് വേണ്ടുവോളം കിട്ടിയ വേദനകളായിരുന്നിരിക്കും. അനുഭവത്തിൽ കവിഞ്ഞ ഒരാശാനുണ്ടോ?

വലിയ തറവാടുകളിലെ സംബന്ധങ്ങളിൽ പിറന്ന സന്താന ങ്ങൾക്ക്, പ്രകൃത്യാ സിദ്ധിക്കേണ്ട പിതൃവാത്സല്യവും പരിചര ണവും സ്നേഹവും മാത്രമല്ല അവയിലൂടെ സംസിദ്ധമാകുന്ന ഭദ്രതാ ബോധവും താരതമ്യേന കുറഞ്ഞ തോതിലേ കിട്ടിയിരുന്നുള്ളു. അച്ഛനെ അശുദ്ധമാക്കുന്ന സന്തതിക്ക് എങ്ങിനെ പിതൃലാളനം കിട്ടാൻ? നായർസ്ത്രീയുടെ പൊക്കിൾച്ചുഴിക്കു മുകളിൽ വെററിലയിട്ട ശേഷം, ഇണചേർന്നാൽ അശുദ്ധസമ്പർക്കമൊവില്ലെന്നു വ്യാഖ്യാ നിച്ച്, സ്വപ്രവൃത്തി ന്യായീകരിക്കുന്ന നമ്പൂതിരിക്ക്, സ്വസന്താ നത്തെ സ്പർശിക്കാൻ ഒരു കപടന്യായമെങ്കിലും കണ്ടെത്താൻ കഴി യാതെ പോയത് രസകരമായ കാര്യമാണ്!

---

5. Notes on some of the People of Malabar by Fred Fawcett. Madras Government Museum Bulletin Vol. III No. 1 (1900) p. 61

ചങ്ങനാശ്ശേരി താലൂക്കിലുള്ള വാലടിയെന്ന കരയിൽ പണ്ടേക്കു പണ്ടേ പേരുകേട്ട പഴൂർ കുടുംബത്തിൻെറ ഒരു തായ്‌വഴി, എ. ഡി. 1832-നോടടുപ്പിച്ച് കാവാലത്തു് കുടിയുറച്ചു. പതിനാറു വയസ്സോളം പ്രായമുണ്ടായിരുന്ന ഇരവി കേശവപ്പണിക്കരും സഹോദരിയുമായിരുന്നത്രേ, ആദ്യത്തെ പൊറുതിക്കാർ. മാധവപ്പണിക്കരുടെ മാതാമഹിയായിരുന്നു ആ സ്ത്രീരത്നം. അതിനുമുമ്പ് അവിടെ പാർത്തിരുന്ന ശാഖക്കാർ, കുടുംബവസ്തുക്കളും മററും അന്യാധീനപ്പെടുത്തുന്നതു കണ്ട് അതു തടയാനായിരുന്നു ഈ പുതിയ കുടിയുറപ്പിക്കൽ. അന്നു മുതൽ ചാലയിൽ സ്ഥിരവാസമുണ്ടായെങ്കിലും, സ്ത്രീകൾ പ്രസവത്തിന് മൂലകുടുംബമായ പഴൂരേക്കു പോകുകയായിരുന്നു പതിവ്. മാധവപ്പണിക്കരുടെ അമ്മയാണ് (കൊ. വ. 1041 ൽ) ആദ്യമായി ചാലയിൽ കിടന്നു പ്രസവിച്ച സ്ത്രീയെന്നും ആത്മകഥയിൽ പ്രസ്താവിച്ചിട്ടുണ്ട്.

ആദ്യത്തെ വലിയകാരണവരായിരുന്ന ഇരവികേശവപ്പണിക്കർ ഒരസാമാന്യ വ്യക്തിയായിരുന്നെന്നാണ് അറിവ്. അദ്ദേഹം താമസിച്ചിരുന്നത്, ചാലയിൽ തറവാടിൽനിന്ന് ഒരു വിളിപ്പാടകലെയുള്ള ചാവടിയിലായിരുന്നു. ആ കാലത്ത് വലിയകാരണവർക്കുണ്ടായിരുന്ന അധികാരാവകാശങ്ങൾ, ഇന്നത്തെയാളുകളിൽ അത്യത്ഭുതം ഉളവാക്കുന്നവയായിരുന്നെന്നു പറയാം. തറവാട്ടിലുള്ളവരുടെ അച്ചടക്കബോധത്തോടുകൂടിയുള്ള പെരുമാററം ഉറപ്പാക്കുന്നതദ്ദേഹമായിരുന്നു. വഴിതെററുകയോ കാടുകയറുകയോ ചെയ്യുന്നവരെ നേരായ പാതയിലേക്കു നയിക്കാൻ ഉപദേശം നല്കുക മാത്രമായിരുന്നില്ല പതിവ്. കാര്യത്തിൻെറ ഗൗരവമനുസരിച്ച് ശിക്ഷിക്കാനും പ്രയാസമുണ്ടായിരുന്നില്ല. കാരണവരുടെ തീരുമാനം ആരും ചോദ്യം ചെയ്യിരുന്നുമില്ല. അദ്ദേഹത്തിൻെറ ആജ്ഞകൾ അക്ഷരംപ്രതി അനുസരിക്കുകയല്ലാതെ മറെറാരു വഴിയും ആർക്കും ഉണ്ടായിരുന്നില്ല.

വളരെ നേരത്തെതന്നെ ചാലയിൽ പണിക്കരന്മാർക്ക് കാവാലംകരയിലെ കളരിയുടെ ചുമതലയുണ്ടായിരുന്നു. കളരികൾതന്നെ ആയുധാഭ്യാസത്തിനും ഭാഷാപഠനത്തിനും വേറെവേറെയാണുണ്ടായിരുന്നത്. ഭാഷാപഠനക്കളരികളെ പൊതുവെ കുടിപ്പള്ളിക്കൂടങ്ങളെന്നാണ് പലയിടങ്ങളിലും പറഞ്ഞിരുന്നത്.

കുടിപ്പള്ളിക്കൂടങ്ങളിൽ പഠിപ്പിച്ചിരുന്നത് എഴുത്തും വായനയും, അത്യാവശ്യം കണക്കുകൂട്ടാനും ആയിരുന്നു. ചില ആശാന്മാർ അടിയളവു വാക്യവും നക്ഷത്രപ്പാതയും അഭ്യസിപ്പിച്ചുപോന്നു. അവ ഉപയോഗിച്ച് പകലും രാത്രിയും, സമയം നിശ്ചയിക്കാനുള്ള വിദ്യയും പഠിപ്പിച്ചു. കൂടാതെ ജ്യോതിശാസ്ത്രത്തിൻെറ ആദിപാഠങ്ങളായ വാക്യം പരപ്പേർ എന്നിവയും, അപൂർവമായി സിദ്ധരൂപവും കാണാപ്പാഠവും ചൊല്ലി അഭ്യസിപ്പിച്ചതായിട്ടുമറിയാം. പുറമെ പഞ്ചാംഗം നോക്കി കാര്യങ്ങൾ മനസ്സിലാക്കാനും, ഓരോ നാളിൻെറയും ദേവത

മാരും (അശ്വതീ ദേവൻ, ഭരണിക്കു യമൻ പുനഃ ഇത്യാദി) വൃക്ഷങ്ങളും മൃഗങ്ങളും (ഉദാ: പൂച്ചയാട്ട, കരിപ്പൂച്ച, എലി ചുണ്ടെലി ഒട്ടകം) ഇങ്ങനെ നിത്യജീവിതത്തിനുതകുന്ന പലതും പഠിപ്പിച്ചിരുന്നതും എടുത്തുപറയട്ടെ. ഇതിനൊക്കെപ്പുറമെ, വിശേഷിച്ചും പെൺകുട്ടികളെ, ഹരിനാമകീർത്തനം, ഇരുപത്തിനാലുവൃത്തം, നീതിസാരം തുടങ്ങിയവ അഭ്യസിപ്പിച്ചിരുന്നതും മറന്നുകൂടാ. ഇങ്ങനെ ബാലികാബാലന്മാർക്ക് പരിസ്ഥിതിയുമായി പരിചയപ്പെട്ട, സാമാന്യജീവിതം നല്ലനിലയിൽ നയിക്കാനുള്ള വഴിതെളിക്കാൻ കുടിപ്പള്ളിക്കൂടങ്ങൾക്കും, അവിടത്തെ ആശാന്മാർക്കും സാധിച്ചിരുന്നു.

ചാലയിലെ കുടുംബാംഗങ്ങൾക്കാണ് കാവാലത്തും മററു നാലുകരകളിലുമുള്ള "ആശാസ്ഥാനം" ഉണ്ടായിരുന്നത്. ഈ പാരമ്പര്യ പദവികാരണം, നാട്ടിൻപുറങ്ങളിലെ പ്രമാണികളോട മാത്രമല്ല സാധാരണക്കാരുമായും അടുത്ത സമ്പർക്കം നിലനിർത്താൻ ചാലയിലുള്ളവർക്ക് സാധിച്ചു. പഴയ സ്ഥാനമാനാദികളുടെ പ്രസക്തിയും പ്രാഭവവും ഇന്നു തികച്ചും ചരിത്രസ്മരണകൾ മാത്രമാണ്. എന്നാൽ അക്കാലത്ത് സമൂഹത്തിൽ, അതിൻേറതായ കർത്തവ്യങ്ങളും അംഗീകാരങ്ങളും അവയ്ക്ക് സ്വതസിദ്ധമായിരുന്നു. ഒരു കരയിൽ ഒരു കുടുംബത്തിനുള്ള മാന്യതയുടെ മാനദണ്ഡം ഇത്തരം കാര്യങ്ങളായിരുന്നുതാനും.

കാവാലത്തുനിന്ന് ആലപ്പുഴയ്ക്ക് ആളുകളധികവും സഞ്ചരിച്ചിരുന്നത് വള്ളത്തിലാണ്. യന്ത്രബോട്ടുകളും, ഉപയോഗിച്ചുതുടങ്ങിയിരുന്നു. കച്ചവടം വ്യവസായം തുടങ്ങിയ പ്രവർത്തനങ്ങളിൽ ആലപ്പുഴയ്ക്ക് പ്രാധാന്യമേറെയുണ്ടായിരുന്നു അന്ന്. ഇവിടെ തുറമുഖം സ്ഥാപിക്കുന്നതു സംബന്ധിച്ച പ്രാഥമിക നടപടികൾ മാർത്താണ്ഡവർമയുടെ കാലത്തു തുടങ്ങിയെങ്കിലും കാര്യമായ പുരോഗതി രാജാകേശവദാസൻെറ താല്പര്യത്താൽ പിന്നീടാണുണ്ടായത്. തോടുകൾ തോണ്ടി മററു മുഖ്യസങ്കേതങ്ങളുമായി ബന്ധം സ്ഥാപിച്ചപ്പോൾ, ആലപ്പുഴയുടെ പ്രാമാണ്യം പെരുകി. തുറമുഖമായി വളർന്ന ശേഷം അവിടം, ചരിത്രത്തിൽ സ്ഥാനംപിടിക്കത്തക്ക പല സംഭവങ്ങൾക്കും സാക്ഷിയായി. 1857-ൽ തപ്പാൽ ഏർപ്പാട് ഇന്ത്യയിൽ ആരംഭിച്ചപ്പോൾ, തിരുവിതാംകൂറിൽ ആദ്യത്തെ തപ്പാൽ ആഫീസ് തുറന്നത് ആലപ്പുഴയായിരുന്നു! തിരുവിതാംകൂറിലെ രണ്ടാമത്തെ ബ്രിട്ടീഷ് റസിഡൻറായിരുന്ന കർണൽ മൺറോയുടെ ആഗ്രഹപ്രകാരം, ചർച്ച് മിഷൻ സൊസൈററിക്കാർ 1816-ൽ രണ്ടു മിഷണറിമാരെ ഇവിടേക്കയച്ചു. ഇവരായിരുന്നു ഇവിടെവന്ന സി. എം. എസ്. സഭയുടെ ആദ്യത്തെ മിഷണറിമാർ!

കായലോരങ്ങളിൽ വിരിച്ചിരിക്കുന്ന ചീനവലകൾ ഇന്നും അവിടവിടെ കാണാനുണ്ട്. പഴയകാലത്ത് ചൈനയുമായുണ്ടായിരുന്ന സമ്പർക്കത്തിൻെറ അവശേഷിക്കുന്ന തെളിവുകളാണവ.

## അധ്യായം രണ്ട്

## കാവാലത്തെ കുട്ടി

തികച്ചും സാധാരണമെന്നു പറയാവുന്ന ഒരു നാട്ടിൻപുറമായ കാവാലത്ത്, പാരമ്പര്യങ്ങൾ പരിപാലിക്കുന്നതിൽ ഒട്ടും വിട്ടുവീഴ്ച ചെയ്യാത്ത, ഒരു യാഥാസ്ഥിതിക നായർ തറവാട്ടിൽ, 1894 മേയ് 13-ാം തീയതി അതായത് കൊല്ലവർഷം 1069 ഇടവമാസം ഉത്രം നക്ഷത്രത്തിൽ, ഒരു ആൺകുഞ്ഞു പിറന്നു. ഒരു വലിയ സംഭവം നടന്നതായി വീട്ടുകാർപോലും കരുതിയില്ല. നിറപറയും നിലവിളക്കുമൊരുക്കി, തറവാട്ടിലെ പൂമുഖത്ത് കുളിതേവാരങ്ങൾ കഴിഞ്ഞ്, ഭസ്മം പൂശി, ചന്ദനക്കുറി തൊട്ട്, സ്ഥാനത്തിനൊത്ത ഗൗരവവും പ്രൗഢിയും പാലിക്കുന്ന കാരണവരുടെ സന്നിധിയിൽ, നാട്ടാചാരപ്രകാരം പുതിയ പ്രജയുടെ തലക്കുറി നാട്ടിൻപുറത്തെ പ്രവാചക പ്രവീണനായ കണിയാർ, സമർപ്പിച്ചു. പുരുഷസന്തതികളെപ്പററി പറഞ്ഞുതുടങ്ങുമ്പോൾ, സ്വതവേ വാചാലനായ ശീലക്കാരനായിരുന്നു ഗണകൻ. എന്നിരുന്നിട്ടും നവജാതശിശു സിദ്ധി, ബുദ്ധി, അധികാരപ്രാപ്തി തുടങ്ങിയ സൽഗുണങ്ങളാൽ, രാജ്യാന്തരപ്രശസ്തി പിടിച്ചുപററുമെന്നു പ്രവചിച്ചതായി അറിവില്ല!

ചാലയിൽ തറവാട്ടിലെ കുഞ്ഞിക്കുട്ടിക്കുഞ്ഞമ്മയുടെയും പുതിയില്ലത്തു പരമേശ്വരൻ നമ്പൂതിരിയുടെയും പുരുഷസന്താനമായിരുന്നു ആ ശിശു.

കേരളത്തിന്റെ വടക്കെയററത്തെ കാസർകോട്ടുജില്ലയുടെ തെക്കെ മുനമ്പിലുള്ള കൊടക്കാട്ടു ഗ്രാമത്തിൽ, മെട്ടക്ക് പെരികമന പുതിയില്ലത്തുനിന്ന്, കാവാലം കരയിലെ പള്ളിയറക്കാവമ്പലത്തിൽ കാരായ്മ കാരണം, താമസമാക്കിയ കേരളബ്രാഹ്മണനായിരുന്നു പിതാവ്. മെട്ടക്ക് പെരികമന പുതിയില്ലം ഇപ്പോഴുമുണ്ട്. പേരും പ്രതാപവുമുള്ള നായർ തറവാടുകളിലെ തരുണികളെ ആഢ്യബ്രാഹ്മണർക്കു മാത്രമേ അന്ന് അവകാശപ്പെടാൻ അധികാരമുണ്ടായിരുന്നുള്ളു. അതിന്റെ അടിസ്ഥാനത്തിൽ, നാട്ടാചാരപ്രകാരം കുഞ്ഞിക്കുട്ടിക്കുഞ്ഞമ്മയെ പരമേശ്വരൻ നമ്പൂതിരി ബാന്ധവിച്ചു.

വലിയ അംഗസംഖ്യയുള്ള തറവാടുകളിൽ ജനിച്ചു വളർന്ന നായർ കുട്ടികൾക്ക്, അവരെ സ്നേഹിക്കാനും ശ്രദ്ധിക്കാനും പാലിക്കാനും ആളുകളുണ്ടെന്നും, അവർ ആർക്കും വേണ്ടാത്ത അധികപ്പററ

ല്ലെന്നു വിശ്വസിക്കാനും, സഹായിക്കുന്ന പരിസ്ഥിതി പല രൂപങ്ങളിൽ ലഭ്യമായിരുന്നു. ഇതുതന്നെയാണ് പിതാവിന്റെ പരിചരണഭാഗ്യമൊന്നുമില്ലാതിരുന്ന മാധവനും അനുഭവപ്പെട്ടത്. അദ്ദേഹത്തോട് അടുക്കുന്നതിന് അവസരങ്ങളധികമുണ്ടായില്ലെങ്കിലും, വിദ്വേഷമൊട്ടും പിതാവിനോട് ഉണ്ടായില്ല. "വളരെ കർമനിഷ്ഠയും ഭക്തിയും സദ്ഗുണങ്ങളുമുണ്ടായിരുന്ന അദ്ദേഹത്തിന്റെ പുത്രവാത്സല്യം അസാധാരണമായിരുന്നു" [1] —എന്ന് പില്ക്കാലത്ത് ആത്മകഥയിൽ പണിക്കർ രേഖപ്പെടുത്തിയിട്ടുണ്ട്. ആ പുസ്തകത്തിലുള്ള ഈ വാചകമല്ലാതെ സ്വപിതാവിന്റെ ഗുണഗണങ്ങളെക്കുറിച്ച് വേറെവിടെയും അദ്ദേഹം രേഖപ്പെടുത്തിയതായി കാണാൻ കഴിഞ്ഞിട്ടില്ല. പിതാവിനോടുള്ള കൂറും ആദരവും പ്രകടിപ്പിക്കുന്ന ദുഃഖഗർഭമായ അന്തരീക്ഷമാണ് ആ വാചകത്തിലുള്ളത്.

പിതൃഭവനത്തോട് പണിക്കർക്ക് പ്രത്യേകിച്ച താല്പര്യമുണ്ടായിരുന്നെന്നു വ്യക്തമാക്കുന്ന വസ്തുതകൾ കുറവല്ല. ഇടക്കാലത്ത് വളരെ പരിതാപകരമായ അവസ്ഥയിൽ എത്താനിടവന്ന ഇല്ലത്തെ സാമ്പത്തികസഹായം നല്കി അദ്ദേഹം സഹായിച്ചിട്ടുണ്ട്. പിതൃസഹോദരപുത്രനായിരുന്ന പുതിയില്ലം ദാമോദരൻ നമ്പൂതിരിയുടെ നിർദേശപ്രകാരം അദ്ദേഹത്തിന്റെ സുഹൃത്തായ പി. കെ. ശങ്കരനാരായണൻ അടിയോടി, കുടുംബത്തിലെ സാമ്പത്തിക വിഷമങ്ങളെക്കുറിച്ച് പണിക്കർക്ക് എഴുതുകയുണ്ടായി. നല്ല ഒരു തുക അയച്ചുകൊടുക്കാൻ അന്ന് ചൈനയിലെ ഇന്ത്യൻ സ്ഥാനപതിയായിരുന്ന പണിക്കർ ഒട്ടും അമാന്തം കാണിച്ചില്ല.

പദ്മനാഭസ്വാമിക്ഷേത്രത്തിൽ മുറജപം വളരെ നിർബന്ധമായും ആഡംബരമായും നടത്തിയിരുന്ന കാലത്ത്, കേരളത്തിന്റെ വടക്കൻ ദിക്കുകളിൽനിന്ന് വേദശാസ്ത്രവിശാരദന്മാരായ ബ്രാഹ്മണർ, തിരുവനന്തപുരത്തേക്കു പോകുന്ന പതിവുണ്ടായിരുന്നു. കാസർകോട്ടുനിന്ന് ഇപ്രകാരം ചെയ്തിരുന്നവരുടെ കൂട്ടത്തിൽ പരമേശ്വരൻ നമ്പൂതിരിയും പെട്ടെന്നുവേണം അനുമാനിക്കാൻ. ഇങ്ങനെയുള്ള ഒരു യാത്രയിൽ, കാവാലത്തു ചെന്നെത്തി, ചാലയിൽ കുടുംബവുമായി ബന്ധപ്പെടാനിടവന്ന്, അവിടെ തങ്ങിയതായിരിക്കും അദ്ദേഹമെന്നത്രേ കൊടക്കാട്ടുകാരുടെ വിശ്വാസം. അവിടെയുള്ള പഴമക്കാർക്കു പോലും ഇതിലുപരിയൊന്നും അനുസ്മരിക്കാനില്ല. വാർധക്യകാലത്ത് അദ്ദേഹം കാവാലത്തുനിന്ന് സ്വദേശമായ കൊടക്കാട്ടു ഗ്രാമത്തിലേക്കു തിരിച്ചുചെന്നതായും, സ്വഗൃഹത്തിൽ അന്തരിച്ചതായും കരുതിവരുന്നു.

തന്റെ പിതൃഭവനം സന്ദർശിക്കാൻ മാധവപ്പണിക്കർ എത്തിയ സന്ദർഭത്തെപ്പററി, അന്ന് അതിനു ദൃക്സാക്ഷിയായിരുന്ന അടി

1. ആത്മകഥ—കെ. എം. പണിക്കർ, മംഗളോദയം (1953) പുറം 7.

യോടി അനുസ്മരിക്കുന്നതിപ്രകാരമാണ്—"അന്ന് (1937–ൽ) ഞാൻ ഹൈസ്കൂം വിദ്യാർഥിയായിരുന്നു. ചെറുവത്തൂർ തീവണ്ടിയാപ്പീസിൽ വന്നിറങ്ങി, മഞ്ചലിൽ കയറിയായിരുന്നു കൊട്ടക്കാട്ട ഗ്രാമത്തിൽ വന്നുചേർന്നത്. ആ സംഭവത്തിന് എന്നോടൊപ്പം ധാരാളം പേർ ദൃക്സാക്ഷികളായിട്ടുണ്ട്. അന്നു പണിക്കർ പിതൃഗൃഹത്തിൽ താമസിക്കുകയുണ്ടായി. ഗ്രാമത്തിലെ പൗരമുഖ്യനും തലമൂത്ത വ്യക്തിയും സ്വാതന്ത്ര്യസമരസേനാനിയും ഗാന്ധിഭക്തനുമായ കോയ്യൻ കുഞ്ഞിക്കണ്ണൻ അന്നും പണിക്കരുമായി കുറെ സമയം ചിലവഴിക്കുകയുണ്ടായി.

ഇല്ലത്തിൽ ദാമോദരൻ നമ്പൂതിരിയെക്കൂടാതെ അദ്ദേഹത്തിൻെറ മാതാവും മുത്തശ്ശിയുമുണ്ടായിരുന്നു. കുടുംബത്തിന് സഹായധനമായി ആ സന്ദർഭത്തിൽ പണിക്കർ മൂവായിരം രൂപ നല്കുകയുണ്ടായി. വെള്ളിനാണയങ്ങളായിട്ടാണതാനും കൊടുത്തത്. കോയ്യൻ കുഞ്ഞിക്കണ്ണൻ ഇതിനു ദൃക്സാക്ഷിയായിരുന്നു. ഈ പണംകൊണ്ട് ദാമോദരൻ നമ്പൂതിരി ഇല്ലം പുതുക്കിപ്പണിതു. കൂടാതെ തൊട്ടടുത്ത് ഒരു കുളം നിർമിക്കുകയും കുറെ വയൽ വാങ്ങുകയും ചെയ്തു.

ഈ കാര്യങ്ങളൊക്കെ എഴുപത്തഞ്ചു വയസ്സു കഴിഞ്ഞിരുന്ന കോയ്യൻ കുഞ്ഞിക്കണ്ണൻ ആറ്റാദാഭിമാനപൂർവം അടിയോടിയോടു പറഞ്ഞിട്ടുമുണ്ട്. പിതൃബന്ധുക്കളോട് വിടപറഞ്ഞു യാത്രയായ പണിക്കരെ തീവണ്ടിയാപ്പീസുവരെ അനുഗമിച്ച കുഞ്ഞിക്കണ്ണന്, സ്നേഹപൂർവം പാരിതോഷികമായി, നിർബന്ധിച്ചു കുറച്ചു രൂപ കൊടുക്കുകയുമുണ്ടായി".

പിതൃഭവനത്തോടു പണിക്കരുടെ മനോഭാവമെന്തായിരുന്നെന്നറിയാൻ ഈ സംഭവങ്ങൾ ധാരാളം മതി. തിരക്കുപിടിച്ച ജീവിതത്തിനിടയിലും പിതാവിനെക്കുറിച്ചും, അദ്ദേഹത്തിൻെറ എളിയവരായ ബന്ധുക്കളെക്കുറിച്ചും, സ്നേഹവും ആദരവും പ്രദർശിപ്പിക്കുന്നതിൽ അദ്ദേഹം ഒരു ലോഭവും കാണിച്ചിട്ടില്ല.

മൂത്ത സഹോദരനും ഇളയ സഹോദരിയും, സമപ്രായക്കാരായ ചില കുട്ടികളുമുണ്ടായിരുന്നു മാധവൻെറ താമസസ്ഥലമായ തറവാട്ടിൽ. അവരുമൊത്തുള്ള ബാല്യം സംഭവബഹുലമായിരുന്നെന്നു പറയാവുന്നതല്ല.

കുഞ്ഞുങ്ങളോട് കൂടുതൽ വാത്സല്യം പ്രകടിപ്പിച്ചിരുന്ന അമ്മൂമ്മയോടായിരുന്നു മാധവന് ഏറെയടുപ്പം. വലിയ കാരണവരായിരുന്ന കേശവപ്പണിക്കരെക്കൂടാതെ അന്ന് രാമകൃഷ്ണപ്പണിക്കർ, അയ്യപ്പപ്പണിക്കർ, ഗോവിന്ദപ്പണിക്കർ എന്നു മൂന്നു പേർ കൂടി അമ്മയുടെ സഹോദരരായി ചാലയിൽ ഉണ്ടായിരുന്നു. ഇവരെല്ലാം സമുദായത്തിൽ സ്വാധീനം സമ്പാദിച്ച് യശസ്സുനേടി. നായർ തറവാടുകം

ളിൽ പൊതുവെ തകർച്ചയുടെ മങ്ങൽ വ്യാപിച്ചുതുടങ്ങിയിരുന്നു. എങ്കിലും ആ നിഴൽ ചാലയിൽ കുടുംബത്തിൽ പതിച്ചിരുന്നില്ല.

മാധവൻെറ മാതാവ് കുഞ്ഞിക്കുട്ടിക്കുഞ്ഞമ്മ അസാമാന്യ കാര്യശേഷിയും സാമർത്ഥ്യവും ആജ്ഞാശക്തിയുമുള്ള ഒരു സ്ത്രീരത്നമായിരുന്നു. സ്നേഹവാത്സല്യാദികൾ പ്രദർശനവിഭവങ്ങളാക്കുന്ന പതിവ് അവർക്കുണ്ടായിരുന്നില്ല. ജന്മസിദ്ധമായ തൻെറ കഴിവ് കാര്യനടത്തിപ്പുകളിൽ കാണിച്ചിരുന്നതിനാൽ അവരോട് സ്നേഹത്തിലുപരി മതിപ്പും ഭയവുമാണ് അന്യർ പ്രകടിപ്പിച്ചിരുന്നത്. കാര്യങ്ങൾ യഥാസമയം ചെയ്തുതീർക്കാത്തവരോട് ഒരു ദാക്ഷിണ്യവും കാണിച്ചിരുന്നുമില്ല. കുടുംബാംഗങ്ങൾ മാത്രമല്ല, കൃഷികാര്യങ്ങളിലേർപ്പെട്ടിരുന്ന വേലക്കാരും അവിടെ എന്നുമുണ്ടായിരുന്നു. അവരുടെയൊക്കെ മേൽനോട്ടം നടത്തിയിരുന്നതിനാൽ, സന്താനങ്ങളുടെ ചുമതലകളധികവും അവരുടെ അമ്മയിലാണ് നിക്ഷിപ്തമായത്. കുട്ടികൾക്കും അത് കൂടുതൽ സ്വീകാര്യമായി.

കുട്ടികൾക്ക് കൗതുകമുള്ള കൊച്ചു പാട്ടുകളും കഥകളും കടംകഥകളും ഐതിഹ്യങ്ങളും പറഞ്ഞുകേൾപ്പിക്കാൻ അസാധാരണമായ വൈഭവമുണ്ടായിരുന്നുതാനും. അവരുടെ ചുററും കൂടി കളിക്കാനും, കൂട്ടത്തിൽ പഠിക്കാനും, തറവാട്ടിലെ കുട്ടികൾക്ക് തരം കിട്ടി. അതുകൊണ്ട് മാധവന് അമ്മൂമ്മയോട് അങ്ങേയററം അടുപ്പം വന്നു.

നാട്ടാചാരപ്രകാരം പാരമ്പര്യരീതിയനുസരിച്ചു മാധവനെ നാലാമത്തെ വയസ്സിൽ എഴുത്തിനിരുത്തി. അഞ്ചുവയസ്സുവരെ അക്ഷരമാല അഭ്യസിപ്പിച്ചതും വായനാശീലം ഉണ്ടാക്കിയതും അമ്മൂമ്മയാണ്. ചാലയിൽ കുടുംബാംഗമായിരുന്ന കുഞ്ഞുണ്ണിപ്പണിക്കരുടെ കളരിയിലാണ് പഠനം തുടർന്നത്. ആ നാട്ടിൻപുറത്തെ നാനാജാതിമതസ്ഥരായ ബാലികാബാലന്മാരെ പ്രാഥമികപാഠങ്ങൾ പഠിപ്പിക്കാൻ അവിടെ ഏർപ്പാടുമുണ്ടായിരുന്നു. പാരമ്പര്യമായി പണിക്കർക്ക് കിട്ടിയ ആശായ്മസ്ഥാനമാണ് അതിൻെറ ആധാരം. നാട്ടുകളരിയിൽ നിലത്തെഴുത്തു നിർബന്ധമായിരുന്നു. അക്ഷരങ്ങൾ വടിവിലും ശരിയായും എഴുതുന്നതിനു മാത്രമല്ല ശുദ്ധമായി ഉച്ചരിക്കുന്നതിനും കളരിയിലെ പഠിത്തം സഹായിച്ചു. ഭാഷയുടെ അടിസ്ഥാനം അപ്രകാരം ബലിഷ്ഠമായി സ്ഥാപിക്കുന്നതിന്, ബാല്യത്തിലേ സാധിച്ചെന്നു ചുരുക്കം.

പാരമ്പര്യപദ്ധതിപ്രകാരം പഠിത്തം തുടങ്ങിയവർ ഭാഷ കൈകാര്യം ചെയ്യുമ്പോൾ തെററ് താരതമ്യേന കുറവായേ സംഭവിക്കാറുള്ളൂ. ഇന്നത്തെ പല സാഹിത്യകാരന്മാരും, അധ്യാപകരും എന്തിന് പണ്ഡിതന്മാരെന്നു പേരെടുത്തവർ പോലും, പദപ്രയോഗങ്ങളിലും മററും വരുത്താറുള്ള പിഴകൾ എത്രയാണ്! ഉച്ചാരണവൈകല്യങ്ങൾ പറയാനുമില്ല. പ്രാഥമികപാഠങ്ങൾ വേണ്ടപോലെ

ഉറയ്ക്കാത്തതുകൊണ്ടു സംഭവിക്കുന്ന വികല്പങ്ങളാണിവയൊക്കെ യെന്നു പറയേണ്ടതില്ലല്ലോ.

കണക്ക്, കുട്ടിവായന, ശ്രീകൃഷ്ണചരിതംപാഠം, പരൽപ്പേറ്, തുടങ്ങിയവ കുഞ്ഞുണ്ണിപ്പണിക്കർ കളരിയിൽ പഠിപ്പിച്ചിരുന്നു. അവിടെനിന്നു കിട്ടേണ്ടതൊക്കെ ഒരു കൊല്ലംകൊണ്ട് സമ്പാദിച്ച മാധവന് ഉപരിപഠനത്തിന് അവിടം വിടേണ്ടതാവശ്യമായി. കുറെ ക്കൂടി പ്രാഥമിക വിഷയങ്ങൾ സ്വാധീനമാക്കിയിട്ടു മതി അതെ ന്നായിരുന്നു അമ്മൂമ്മയുടെ തീരുമാനം. കണക്കിൽ കൂടുതൽ കരുത്തും, കടലാസിലെഴുതാൻ വിരുതും വർധിപ്പിക്കാനാണ് അങ്ങിനെ ചെയ്തത്.

കാവാലത്തെ പകുത്തുകൊണ്ട് പതിഞ്ഞൊഴുകുന്ന പമ്പയുടെ കരയിൽ ചെന്നു നില്ക്കുന്നതിന് ബാലന് വളരെ താല്പര്യമു ണ്ടായിരുന്നു. ആററിലൂടെ അലസമായി നീങ്ങുന്ന തോണികളും കൊച്ചുവള്ളങ്ങളും നോക്കി എത്ര നേരവും വിഷമമില്ലാതെ നില്ക്കുന്ന ശീലം നേരത്തെയുണ്ടായി. ആററുതിട്ടയ്ക്ക് തനിച്ചുപോകരുതെന്ന വിലക്കുണ്ടായിരുന്നിട്ടും തക്കം കിട്ടുമ്പോഴെല്ലാം അതു ചെയ്യാൻ അവൻ മടിച്ചില്ല!

അമ്മാവനായ അയ്യപ്പപ്പണിക്കരെ സംബന്ധിക്കുന്ന ഒരു സംഭവം പണിക്കർ ആത്മകഥയിൽ രേഖപ്പെടുത്തിയിട്ടുണ്ട്. "അമ്മാ വൻ ഒരു ദിവസം എന്നെ തൂണിനോടു ചേർത്തുകെട്ടി കടലാസും, പുസ്തകവും ഏല്പിച്ചിട്ടു പുരയിടങ്ങളിൽ ജോലിനടക്കുന്നത് അന്വേ ഷിക്കാൻ പോയി. അമ്മാവൻെറ കണ്ണു മറഞ്ഞപ്പോൾ, അമ്മൂമ്മ വന്ന്, അഴിച്ചുവിടുകയും ചെയ്തുവന്നു. ഇപ്രകാരം ഒരാഴ്ചയോളം നടന്നു. ഒരു ദിവസം അമ്മാവൻ സമയം തെററി വന്നപ്പോൾ, ഞാൻ കുളത്തിൽ കിടന്നു നീന്തിത്തുടിക്കുന്നതാണു കണ്ടത്. അന്വേ ഷിച്ച സംഗതികൾ മനസ്സിലാക്കിയശേഷം തൂണിൽ കെട്ടുന്ന പതിവു വേണ്ടെന്നുവെച്ചു!". [2]

കൗതുകവും ജിജ്ഞാസയും പെരുപ്പിക്കുന്നവിധം കഥപറ യാനും, അവയുടെ പൊരുൾ വിശദീകരിക്കാനും വിരുതനായിരുന്നു അയ്യപ്പപ്പണിക്കർ. കുഞ്ചൻനമ്പ്യാരുടെ തുള്ളൽകൃതികൾ പാരാ യണം ചെയ്യാനും പലതും ഹൃദിസ്ഥമാക്കാനും മാധവന് പ്രേരണ കിട്ടിയത് അദ്ദേഹത്തിൽനിന്നാണ്. പുസ്തകപ്രീതി പ്രോത്സാഹി പ്പിക്കാൻ പററിയ മറെറാരു പരിസ്ഥിതിയും കുടുംബത്തിൽ നില നിന്നു. സന്ധ്യാസമയത്ത്, പൂമുഖത്ത് കൊളുത്തുന്ന നിലവിളക്കിനു ചുററുമായി ആബാലവൃദ്ധമാളുകളും ഒന്നിക്കുക അന്നത്തെ പതിവാ യിരുന്നു. നാമജപത്തിനുശേഷം അവരെല്ലാം, അവിടെ നടക്കുന്ന

2. ആത്മകഥ കെ. എം. പണിക്കർ, മംഗളോദയം (1953) പുറം 9.

രാമായണ ഭാഗവതാദിപാരായണം മുടങ്ങാതെ ശ്രദ്ധിച്ചുപോന്നു. കഥകളിലെ കാര്യം വിശദീകരിക്കുന്ന ഏർപ്പാട്, എല്ലാവർക്കും കാര്യം മനസ്സിലാക്കാനും, രസിക്കാനുമുള്ള അവസരം നല്കി. മാധവന്റെ മാതാവായിരുന്നു ഈ സത്കൃത്യം സാധാരണമായി ചെയ്തിരുന്നത്. അത്തരം അവസരങ്ങളിലൂടെ ഊറിയൊഴുകിയ നിരത്തുകളിലൂടെയാണ്, പുരാണേതിഹാസ കഥാസാഗരത്തിലേക്ക് മാധവന്റെ മനസ്സ് ആദ്യമായി എത്തിച്ചേർന്നത്! മലയാളത്തിലെ മാത്രമല്ല, മഹത്തായ സംസ്കൃതഭാഷയിലേയും അനശ്വരകൃതികളെ തൊടാനുള്ള താല്പര്യം അദ്ദേഹത്തിനു ബാല്യത്തിലേ ഉണ്ടായത് ഇപ്രകാരമത്രേ!

മാധവന്റെ ഭാവി വിദ്യാഭ്യാസപരിപാടി ആലോചിച്ചു നിശ്ചയിച്ചത് വലിയ കാരണവരായ ഇരവി കേശവപ്പണിക്കരായിരുന്നു. അദ്ദേഹത്തിന്റെ തീരുമാനം, അത് തിരുവനന്തപുരത്തു മതിയെന്നുമായിരുന്നു. പിന്നൊരഭിപ്രായത്തിന് അന്യർക്കവകാശമനുവദിച്ചിരുന്നില്ല. മാധവന്റെ ഏററവും ഇളയ അമ്മാവനായ ഗോവിന്ദപ്പണിക്കരും, മൂത്ത സഹോദരനായ പദ്മനാഭപ്പണിക്കരും ഉപരിപഠനാർത്ഥം അന്ന് തിരുവനന്തപുരത്തുണ്ടായിരുന്നു. ഗോവിന്ദപ്പണിക്കർ ബിരുദം സമ്പാദിക്കാനും, ജ്യേഷ്ഠൻ ഹൈസ്കൂൾ പഠനം പൂർത്തിയാക്കാനുമാണ് അവിടെ താമസിച്ചിരുന്നത്.

അദ്ധ്യായം മൂന്ന്

## ചരിത്രത്തിലൂടെ തിരുവനന്തപുരത്തേക്ക്

കാവാലത്തുനിന്ന് തിരുവനന്തപുരത്തേക്ക് വഞ്ചിയിൽ സഞ്ചരിക്കുമ്പോൾ അവിസ്മരണീയങ്ങളായ അനുഭവങ്ങൾ യാത്രക്കാരനുണ്ടാകുമെന്നതിൽ സംശയമില്ല; പ്രത്യേകിച്ചും സഞ്ചാരം ആദ്യത്തേതാകുമ്പോൾ അതിനു മധുരം ഏറെയുണ്ടാകുകയും ചെയ്യും. അന്ന് സഞ്ചാരസൗകര്യങ്ങൾ വളരെ പരിമിതങ്ങളായിരുന്നു. ഇന്നുള്ളവർക്ക് അവ സങ്കല്പിക്കാൻപോലും സാധിക്കുമെന്നു തോന്നുന്നില്ല. മോട്ടോർ വണ്ടി രാജവീഥികളിൽ അപൂർവമായി പ്രത്യക്ഷപ്പെട്ടുതുടങ്ങിയിരുന്നതേയുള്ളു. കാഴ്ചക്കാരുടെ കൗതുകം പിടിച്ചുപററുന്ന അപൂർവദൃശ്യമെന്ന നിലയിൽ കാറുകൾ രംഗത്തു വന്നിരുന്നെങ്കിലും ദൂരയാത്രയ്ക്ക് അവ ഉതകിത്തുടങ്ങിയിരുന്നില്ല. ആറും തോടും വഴി ബന്ധിക്കപ്പെട്ടിരുന്ന സങ്കേതങ്ങളിലേയ്ക്കുള്ള യാത്ര വള്ളങ്ങളിലോ യന്ത്രീകൃതബോട്ടുകളിലോ ആണ് സാധിച്ചിരുന്നത്. പ്രതാപവും മുതലുമുള്ളവർ യാത്രയ്ക്ക് സ്വന്തം വള്ളങ്ങളുപയോഗിച്ചുവന്നു.

പന്നകംകൊണ്ടു വേണ്ടപോലെ മൂടിയ കേവുവള്ളത്തിലായിരുന്നു മാധവൻെറ ആദ്യത്തെ ദേശാന്തരയാത്ര. ആഹാരവിഭവങ്ങളും അവയൊരുക്കുന്നതിനുള്ള ആൾക്കാരും, വള്ളം നയിക്കാനുള്ള തണ്ടുകാരും അതിലുണ്ടായിരുന്നു. ഹരിതസാഗരം മാതിരി പരന്നു കിടക്കുന്ന പുഞ്ചയിലെ തോടുകളും ആറുകളുടെ കൈവഴികളും കായലുകളും കലർന്ന കുട്ടനാടൻ പ്രദേശത്തിൻെറ ഹൃദയത്തിലൂടെയായിരുന്നു യാത്രയുടെ ആരംഭം. ജലാശയതീരങ്ങളിലെവിടെയും ജീവിതത്തിൻെറ തുടിപ്പുകൾ പ്രകടമാക്കുന്ന രംഗങ്ങൾ. കാവാലത്തെ വലിയ പാടം താണ്ടിയുള്ള യാത്രയ്ക്കൊരുങ്ങിയപ്പോൾ, വികാരാവേശത്തിൻെറ പ്രത്യക്ഷലക്ഷണമായ വ്യക്തവും വ്യഗ്രവുമായ ഹൃദയമിടിപ്പ്, മാധവന് ചെവിയിൽ സ്പഷ്ടമായി കേൾക്കാമായിരുന്നു. സ്വന്തം നാട്ടിൻപുറത്തുനിന്ന്, വിശാലവും വിപുലവുമായി പരന്നു കിടക്കുന്ന വലിയ ലോകത്തിലേക്കുള്ള, ധീരസാഹസികയാത്ര ആരംഭിക്കുകയായി. പ്രഭാതം പൊട്ടിവിരിയുന്നതേയുള്ളു. ജലാശയതലങ്ങളിലെ കൊച്ചോളങ്ങളെ ഓമനിച്ചു വെള്ളിയൊഴിച്ചു രജതകമുകര ശ്രീവിലാസമവതരിപ്പിക്കുന്നു ഉദയകിരണങ്ങൾ.

ചാലയിൽ വീട്ടിലെ വള്ളക്കടവിൽനിന്ന് വഞ്ചി നീങ്ങുമ്പോൾ അമ്മയും അമ്മൂമ്മയും അമ്മാവന്മാരും വേലക്കാരുമുൾപ്പെടെ

യുള്ള ആളുകഠം കരയിൽ നിന്നിരുന്നു. അശ്രുകണങ്ങഠം അന്യരുടെ അറിവിൽപ്പെടാതെ തുടയ്ക്കുവാൻ പാടുപെടുന്ന അമ്മൂമ്മയുടെ പാദം തൊട്ടു നമസ്കരിച്ചപ്പോഠം, അതുവരെ വികാരമടക്കിനിന്നിരുന്ന മാധവൻ വിങ്ങിപ്പൊട്ടുമെന്നു തോന്നി. ഒരിക്കലും ധൈര്യം വിടാത്ത അമ്മയെ, കലങ്ങി ഈറനണിഞ്ഞ കണ്ണുകളും ഉലഞ്ഞ മുഖവുമായി, മാധവൻ ആദ്യമായി കണ്ടതു് അന്നായിരുന്നു. സാവധാനത്തിൽ വള്ളത്തിലേക്കു കയററിവിടുന്നതിനുമുമ്പ് മാധവൻെറ തലയിൽ കൈവച്ച് ആശീർവദിക്കുമ്പോഠം ആ അമ്മ വിമ്മുന്നുണ്ടായിരുന്നു. നിറകണ്ണോടെയാണ് മാധവൻ വഞ്ചിയിൽ കയറിയത്. വള്ളം വളവു തിരിയുന്നതുവരെ കരയ്ക്കുനിന്നിരുന്നവരെ അശ്രുകലുഷിത നേത്രങ്ങളാൽ നോക്കിക്കൊണ്ട് മാധവൻ വള്ളത്തിൽനിന്നു........

മധ്യതിരുവിതാംകൂർ എന്നറിയപ്പെടുന്ന സ്ഥലങ്ങളിലെ പ്രധാന സങ്കേതങ്ങഠം തൊട്ടാണ് വഞ്ചി പോകേണ്ടത്. പ്രക്കാട്ടുമുതൽ ആര്യാടുവരെയുള്ള കടൽവക്ക് ഒരു കാലത്ത് ലന്തക്കാരുടെ സ്വാധീനത്തിനു വിധേയമായിരുന്നു. ദേവനാരായണൻ എന്ന സ്ഥാനപ്പേർ വഹിച്ചിരുന്ന ചെമ്പകശ്ശേരി നമ്പൂതിരിയുടെ ഭരണത്തിലായിരുന്നു ഈ ഭൂപ്രദേശം. അമ്പലപ്പുഴ, തകഴി, ചമ്പക്കുളം, കളർകോട്, നെടുമുടി എന്നീ സ്ഥലങ്ങഠം പണ്ട് അദ്ദേഹത്തിൻെറ രാഷ്ട്രീയാധികാരത്തിൽ അമർന്നിരുന്നു. ചങ്ങനാശ്ശേരി ഭരിച്ചിരുന്നത് തെക്കുംകൂറും, തിരുവല്ലാഭാഗം പത്തില്ലത്തിൽ പോററിമാരും പുളികുന്ന് വടക്കുംകൂർ നായരും ആധിപത്യം വഹിച്ചു. മാടമ്പിമാരും നാട്ടുപ്രഭുക്കന്മാരും ഈ ഭാഗങ്ങളിലെല്ലാം വളരെ അധികാരം നടത്തി. പില്ക്കാലത്ത് ഇവിടത്തെ ചരിത്രപശ്ചാത്തലത്തിൽ കൗതുകമുളവാക്കുന്ന ആഖ്യായികകഠം ചമച്ച് പണിക്കർ പ്രസിദ്ധനായെന്നത് ഇവിടെ സ്മരിക്കട്ടെ.

കാലത്ത് വഞ്ചിയിൽ കാവാലത്തുനിന്ന് പുറപ്പെട്ട സംഘം ഏതാണ്ട് മധ്യാഹ്നമായപ്പോഴേക്ക് അമ്പലപ്പുഴയെത്തി. വിശേഷദിവസങ്ങളിൽ കൃഷ്ണസ്വാമിക്ഷേത്രത്തിലെ പ്രസാദമായ പാല്പായസം ചാലയിൽ വാങ്ങിക്കൊണ്ടുവരുന്ന പതിവുണ്ടായിരുന്നു. അതിനാൽ ആ അമ്പലത്തെപ്പററി മധുരസ്മരണകഠം മനസ്സിൽ പൊങ്ങി. അമ്മൂമ്മയുടെ ഹൃദ്യമായ ശൈലിയിലുള്ള കഥാകഥനങ്ങളിൽ അമ്പലപ്പുഴ ക്ഷേത്രത്തിൻെറ ഐതിഹ്യങ്ങളും സ്മരണയിൽ തെളിഞ്ഞു. അമ്പലപ്പുഴയുമായി ബന്ധപ്പെട്ടിട്ടുള്ള കവികളുടെ കാര്യങ്ങളും ഓർമിക്കാതെ വയ്യാ. ഇതൊക്കെയായിരുന്നു അമ്പലപ്പുഴയെത്തിയപ്പോഠം മാധവൻെറ ഭാവനയിൽ നിറഞ്ഞുനിന്നത്.

ശ്രീ പാർഥസാരഥിക്ഷേത്രത്തിൻെറ മാഹാത്മ്യത്താൽ ദക്ഷിണ ദ്വാരകയെന്ന അപരാഭിധാനത്താൽ അറിയപ്പെടുന്ന അമ്പലപ്പുഴ പുരാതനകാലംമുതല്ക്കുതന്നെ ഒരു സാഹിത്യസങ്കേതമായിരുന്നു. ഇവിടം രാജധാനിയാക്കി ഭരണം നിർവഹിച്ചുവന്ന ചെമ്പകശ്ശേരി

രാജാക്കന്മാർ സാഹിത്യസമാരാധകരും വിദ്വൽപ്രോത്സാഹനകുതുകികളുമായിരുന്നു. മേല്പുത്തൂർ ഭട്ടതിരിയും കേരള കവികുലഗുരു തുഞ്ചത്തെഴുത്തച്ഛനും ചെമ്പകശ്ശേരി രാജാക്കന്മാരുടെ സൗജന്യസമ്പൂർണമായ സൗഹാർദത്താൽ സമാകൃഷ്ടരായി അമ്പലപ്പുഴവന്ന് പ്രോത്സാഹനവും പ്രചോദനവും ലഭിച്ചവരാണ്. കവികുലകൂടസ്ഥനായ കുഞ്ചൻനമ്പ്യാരുടെ നാമമാകട്ടെ ചെമ്പകനാടാകുന്ന പശ്ചാത്തലവും അതിന് അലങ്കാരഭൂതനായ "തമ്പുരാൻ ദേവനാരായണ സ്വാമി"യും കൂടാതെ സ്മരിക്കുവാൻപോലും നിർവാഹമില്ല.[1]

അമ്പലപ്പുഴയിലെത്തിയ മാധവനും സംഘവും കടവിൽ വള്ളമടുപ്പിച്ച് സ്നാനകർമാദികൾ കഴിച്ച് ക്ഷേത്രദർശനം നടത്തി. അമ്മൂമ്മ പറഞ്ഞ ഐതിഹ്യങ്ങളും, സ്ഥലപുരാണങ്ങളും മാധവൻെറ മനസ്സിൽ നിറഞ്ഞു. കുളികഴിഞ്ഞ് ഈറനമണിഞ്ഞ് അമ്പലത്തിലേക്കു കടക്കുമ്പോൾ കഥകളിലെ പാത്രങ്ങൾ സജീവരായി തന്നോടൊപ്പം ക്ഷേത്രപ്രദക്ഷിണത്തിനു കൂടിയിരിക്കുന്നതായിട്ടാണ് ബാലൻ സങ്കല്പിച്ചത്! അമ്പലത്തിൻെറ പടിഞ്ഞാറെ നടയിൽ എത്തിയപ്പോൾ ഭാവന കൂടുതൽ തേജോമയമായി. ചാക്യാരുടെ വാചാലമായ കൂത്ത് കേൾക്കാൻ തടിച്ചുകൂടിയിരിക്കുന്ന ഭക്തജനങ്ങൾ. വിളക്കിൽനിന്ന് അല്പം മാറി മിഴാവു വായിക്കുന്നതിനു നിയുക്തനായ നമ്പ്യാർ ഉറക്കം തൂങ്ങുന്നു. കഥാകഥന ചതുരനായ ചാക്യാരുടെ പരിഹാസം. അഭിമാനക്ഷതമനുഭവിച്ചു ശ്വാസംമുട്ടുന്ന നമ്പ്യാരുടെ ദയനീയമുഖം. അടുത്ത ദിവസം അരങ്ങുതകർത്തുകൊണ്ട് രംഗത്ത് ആദ്യമായി പ്രത്യക്ഷപ്പെട്ട നർത്തകൻ....അങ്ങനെ എത്രയെത്ര രംഗങ്ങളും കഥാനായകന്മാരുമാണ് സരൂപികളായി സങ്കല്പലോകത്തിൽ വിലസുന്നത്!........

ശ്രീകോവിൽ വലംവച്ചു നടന്നപ്പോൾ ചരിത്രപുരുഷന്മാരുടെ കൂടെ അല്പസമയം കഴിച്ചുകൂട്ടുവാൻ അവസരമുണ്ടായതിൻെറ സുഖം! അമ്പലപ്പുഴകൃഷ്ണൻെറ അനുഗ്രഹത്തിന് പ്രാർഥിച്ചശേഷം കിട്ടിയ, മധുരപ്രസാദം കഴിച്ചപ്പോൾ വീടുവിട്ടതുമുതൽ മനസ്സിൽ തിങ്ങിനിന്ന മൗഢ്യം മാറി. ആത്മവിശ്വാസത്തിൻെറ പ്രകാശം എങ്ങും പരക്കുന്നതായൊരു തോന്നൽ.

കടവുവിട്ട് വള്ളം നീങ്ങിയപ്പോൾ കുചേലവൃത്തത്തിലെ വരികളിൽ ചിലത് തണ്ടുകാർ ഈണത്തിനൊപ്പിച്ച് പതിഞ്ഞ സ്വരത്തിൽ മൂളുന്നുണ്ടായിരുന്നു........

പള്ളിപ്പാണികളെക്കൊണ്ടു പാദം കഴുകിച്ചുപരൻ
ഭള്ളൊഴിഞ്ഞു ഭഗവതി വെള്ളമൊഴിച്ചു.
തുള്ളിയും പാഴിൽ പോകാതെ പാത്രങ്ങളിലേറ്റു തീർഥം
ഉള്ളതുകൊണ്ടു തനിക്കുമാർക്കും തളിച്ചു........

---

1. സാഹിത്യപഞ്ചാനനൻ—പി. കെ. പരമേശ്വരൻ നായർ
എസ്. പി. സി. എസ്, രണ്ടാംപതിപ്പ് 1958 പുറം 52.

വള്ളക്കാരുടെ ഈണമൊത്ത പാട്ടുകേട്ട് രോമാഞ്ചകഞ്ചുകമണിഞ്ഞ മാധവന്റെ സ്മരണയിൽ കാലത്തിന്റെ കല്ലറ പൊട്ടിച്ച് ഉയിർത്തെഴുന്നേററ രൂപങ്ങളുടെ നിഴലുകൾ....വള്ളക്കാരുടെ വായിൽനിന്നു വീണുകൊണ്ടിരുന്ന വാക്കുകളിൽ ഭക്തിയും ഭക്തവാത്സല്യവും തുളുമ്പി........

'വിയർത്തൊലിച്ചിട്ടു പൂതിഗന്ധമേറും വിരൂപനെ
വയസ്യനെന്നിട്ടു രതിപതി പിതാവാം
ശ്രീയഃപതി മാറത്തു ചേർത്തതിഗാഢം പുണർന്നതും'

എന്നു കേട്ടപ്പോൾ ഭാവനയിൽ ആ രംഗം ദർശിച്ച് മൂകനായിരുന്നു.

കുട്ടനാടൻ പ്രദേശങ്ങളിൽ പ്രചുരപ്രചാരത്തിലിരുന്ന നാടോടിക്കഥ, അമ്മൂമ്മയുടെ നാവിലൂടെയാണ് ബാലൻ കേട്ടിരുന്നത്. മാർത്താണ്ഡവർമ വൈക്കത്തുനിന്ന് തിരുവനന്തപുരത്തേയ്ക്കു മടങ്ങുന്നതിന് വള്ളം കേറാൻ വന്ന വേളയിൽ വാര്യർ തന്റെ ദരിദ്രാവസ്ഥകൂടി സൂചിപ്പിക്കത്തക്കവണ്ണം ഒരു സംസ്കൃതശ്ലോകം തിരുമുൽക്കാഴ്ചവെച്ചതായും, അതിൽ സന്തോഷിച്ച രാജാവ്—''വാര്യരുംകൂടി വള്ളത്തിൽ വന്നുകൊള്ളൂ!''—എന്ന് കല്പിച്ചതായും, ആ യാത്രയിൽ വള്ളപ്പാട്ടുണ്ടാക്കണമെന്ന് അരുളിയതനുസരിച്ച്, തണ്ടുകാർക്ക് പാടാനായി, കുചേലവൃത്തം ചമച്ചതായുമാണല്ലോ കഥ.

മധ്യാഹ്നം കഴിഞ്ഞു സൂര്യൻ പടിഞ്ഞാറേയ്ക്ക് ചാഞ്ഞു. അമ്പലപ്പുഴ പിന്നിട്ട് വള്ളം എത്രയോ നാഴിക അകന്നുകഴിഞ്ഞു. തോടിന്റെ ഓരത്തിൽ, കരിങ്കല്ലിൽ കൊത്തിയ സമാധിസ്ഥനായ കരുമാടിക്കുട്ടൻ. പഴയകാലത്തെ ബൗദ്ധപ്രതാപത്തിന്റെ സൂചനയായി അവശേഷിച്ചിരിക്കുന്ന വിഗ്രഹത്തെപ്പററി എത്ര നാടൻകഥകളാണ് പ്രചരിച്ചിരുന്നത്. വളരെക്കാലം വെള്ളത്തിലൊളിച്ചു കിടക്കാൻ നിർബന്ധിതമായ ആ വിഗ്രഹം വീണ്ടെടുത്ത് കരയിൽ പ്രതിഷ്ഠിച്ചത് കലാബോധമുള്ള പൊതുമരാമത്തുവകുപ്പിലെ ഏതോ ഒരു ചീഫെഞ്ചിനീയരാണെന്നാണ് മാധവൻ കേട്ടിരുന്നത്.

ചരിത്രത്തിന്റെ പാദമുദ്രകൾ പതിഞ്ഞിട്ടുള്ള പ്രദേശങ്ങളിലൂടെയാണ് സഞ്ചാരം. എന്നാൽ ബാലനായ മാധവന് അവയെപ്പററി പൂർണമായ അറിവുണ്ടായിരുന്നില്ല. പണ്ടത്തെ പുറക്കാടിന്റെ സ്ഥിതി ഇവിടെ സ്മരണീയമത്രേ. ആലപ്പുഴ തുറമുഖത്തിന്റെ സ്ഥാപനവും അസാധാരണമായ അഭിവൃദ്ധിയും കൊച്ചിക്കും കൊല്ലത്തിനും ഇടയിലുള്ള പുറക്കാടിന്റെ പ്രാധാന്യം കുറച്ചു. പണ്ട് വാണിജ്യാർഥം പുറക്കാട്ടുവന്നു നങ്കൂരമടിച്ചിട്ടുള്ളവരിൽ ചീനക്കാരും അറബികളും വെള്ളക്കാരും ഉൾപ്പെടും. പറങ്കികളുടെയും ലന്തക്കാരുടെയും സഹകാരിയും സുഹൃത്തുമായി ഇവിടത്തെ ഭരണകാരി വർത്തിച്ചിട്ടുണ്ട്. തിരുവിതാംകൂറിന്റെ ഭാഗമാക്കി ആ

പ്രദേശത്തെ മാർത്താണ്ഡവർമ വെട്ടിപ്പിടിച്ചതോടുകൂടി ഒരു സ്വതന്ത്ര്യഘടകമെന്ന നില അതിനു നഷ്ടപ്പെട്ടു.

പ്രശസ്തി പ്രാപിച്ച ഒരു പ്രാചീനരാജ്യമായിരുന്നു കായംകുളം. 1731-ൽ അവിടെനിന്ന് ദത്തെടുക്കുവാനുള്ള തീരുമാനം ദേശിംഗനാട്ടുരാജാവ് ഉപേക്ഷിക്കണമെന്ന് മാർത്താണ്ഡവർമയിൽനിന്നുണ്ടായ നിർദേശം നിരാകരിച്ചതോടുകൂടി തുടങ്ങിയ തർക്കങ്ങളാണ് ഈ ദേശത്തെ രാഷ്ട്രീയസ്ഥിതി കലക്കിയത്. തുടർന്നുണ്ടായ യുദ്ധങ്ങളിൽ കൊല്ലം പരാജയപ്പെട്ടപ്പോൾ അവിടം സ്വന്തം രാജ്യത്തിന്റെ ഭാഗമാക്കുകമാത്രമല്ല മാർത്താണ്ഡവർമ ചെയ്തത്. രാജാവിനെ തിരുവനന്തപുരത്ത് തടവുകാരനായി പാർപ്പിക്കുകയുമുണ്ടായി.

കായംകുളം രാജാവിന്റെ നേതൃത്വത്തിൽ പുറക്കാട് വടക്കുംകൂർ കൊച്ചി എന്നിവിടങ്ങളിലെ രാജാക്കന്മാർ സഖ്യത്തിൽ ഒന്നിച്ചു. അതിൽ ചേരാൻ വിസമ്മതിച്ച മരുതൂർകുളങ്ങരയും ദേശിംഗനാടും സഖ്യകക്ഷികൾ ആക്രമിക്കുമെന്ന് വ്യക്തമായി. തിരുവനന്തപുരത്തുനിന്നു തടവു തപ്പിയ കൊല്ലം രാജാവ്, കായംകുളത്തെത്തി മാർത്താണ്ഡവർമയ്ക്കെതിരായി പ്രവർത്തിച്ചു.

കേരളത്തിലെ ആഭ്യന്തരകാര്യങ്ങളിൽ കൈകടത്താൻ തുടങ്ങിയ ലന്തക്കാരെ കുളച്ചൽവച്ചു തോല്പിച്ച മാർത്താണ്ഡവർമ, സുശക്തവും സുശിക്ഷിതവുമായ സൈന്യം സജ്ജീകരിക്കുന്ന പരിശ്രമം പൂർത്തിയാക്കിയപ്പോൾ തന്റെ ഏററവും കരുത്തനായ പ്രതിയോഗിയെ—കായംകുളത്തെ—തകർക്കാനും ശക്തനായി. തങ്ങളെ കീഴടക്കുവാൻ മുമ്പു നടന്ന എല്ലാ പരിശ്രമങ്ങളും പരാജയപ്പെടുത്തിയ പാരമ്പര്യമുള്ള കായംകുളത്തെ നിരന്തരസമ്മർദവും തന്ത്രവുംകൊണ്ട് തകർക്കുവാൻ മാർത്താണ്ഡവർമയ്ക്കു സാധിച്ചു. അതിനുശേഷം വടക്കുംകൂറിനെയും, തെക്കുംകൂറിനെയും മാത്രമല്ല പുറക്കാടിനെയും പരാജയപ്പെടുത്തി. തിരുവിതാംകൂർ ആക്രമിക്കുവാൻ ആഗ്രഹിക്കുന്ന മററു കേരളരാജ്യങ്ങളുമായി കമ്പനിക്ക് യാതൊരു ബന്ധവും പാടില്ലെന്നും അവയുമായുള്ള സർവബന്ധങ്ങളും സമാപിപ്പിക്കണമെന്നും മേലിൽ അവർക്ക് യാതൊരുവിധ സഹായവും നല്കില്ലെന്നും ദൃഢമായി വ്യവസ്ഥ ചെയ്യുന്ന കരാറ് ലന്തക്കാരുമായി മാർത്താണ്ഡവർമ ഒപ്പുവച്ചു. ഈ ഉടമ്പടിയോടുകൂടി ലന്തക്കാരുടെ രാഷ്ട്രീയശക്തി മലബാർതീരത്ത് സ്പഷ്ടമായി അവസാനിക്കുകയുണ്ടായി. [2]

പിൽക്കാലത്ത് ഒരു ''ധൂമകേതുവിന്റെ ഉദയം''—എന്ന ചരിത്രാഖ്യായിക രചിക്കുന്നതിന് ആവശ്യമായ വിഭവങ്ങൾ ഈ ദേശങ്ങളിലെ ചരിത്രസംഭവങ്ങളിൽനിന്നാണ് പണിക്കർ ശേഖരിച്ചത്.

2. തിരുവിതാംകൂർ സ്വാതന്ത്ര്യസമരം—കെ. എം. പണിക്കർ, പുറം 274.

ആദ്യയാത്രചെയ്ത വേളയിൽ അവയെക്കുറിച്ച് ചിന്തിച്ചിരുന്നില്ലെന്ന് ന്യായമായും കരുതാം. എങ്കിലും ഈ സ്ഥലങ്ങളുടെ ഭൂമിശാസ്ത്രവും അന്തരീക്ഷവുമൊക്കെ ബാലമനസ്സിനെ കീഴടക്കിയെന്നതിന് സംശയമില്ല. ധൂമകേതുവിൻെറ ഉദയത്തിലെ ഒരു മുഖ്യകഥാപാത്രമായ് ഇട്ടുണ്ണാൻ കുറുപ്പിൻെറ വാക്കുകളിൽ ഈ കാലഘട്ടത്തിലെ പ്രതിസന്ധിയുടെ ശബ്ദം മുഴങ്ങുന്നത് സ്പഷ്ടമായിട്ടറിയാം.

ഏററുമാനൂരെ രവിവർമരാജാവിൻെറ ധർമസങ്കടവും ഇതുതന്നെയായിരുന്നു. ഹൈദർ നായിക്കനും മാർത്താണ്ഡവർമയും ഒന്നിച്ചു ചേരുകയാണെങ്കിൽ, പോർക്കളത്തിൽ തനിക്കു വിജയം ലഭിച്ചെന്നു വരുകയില്ല. ശക്തിയോ ബന്ധുബലമോ ജനസംഖ്യയോ ഇല്ലാത്ത വെറും മണ്ഡലാധിപതി ദക്ഷിണാപഥത്തെ ഒന്നോടെ തകർക്കുന്നതിനു പുറപ്പെട്ടിരിക്കുന്ന ഹൈദർ നായിക്കനോട് എങ്ങിനെ എതിക്കാനാണ്? അങ്ങിനെ യുദ്ധം ചെയ്യുകയാണെങ്കിൽ ഉണ്ടാകുന്ന ഭവിഷ്യത്ത് അദ്ദേഹത്തിന് നല്ലവണ്ണമറിയാമായിരുന്നു. തൻെറ അഭിമാനത്തെ മുൻനിർത്തി ഈ മ്ലേച്ഛരാജാവിനോടും മാർത്താണ്ഡവർമയുടെ മറവപ്പടയോടും എതിക്കുകയാണെങ്കിൽ താൻ മാത്രമല്ല കേരളലക്ഷ്മിയാകമാനം അതിൽ നശിക്കുമെന്ന് അദ്ദേഹത്തിന് ബോധ്യമുണ്ടായിരുന്നു. നേരെമറിച്ച് മാനം കുലധർമമായി കരുതുന്ന രാജാക്കന്മാർക്ക് തോററൊഴിയുന്നത് പൗരുഷഹാനിയെന്നുതന്നെ വരും. ഒന്നുകിൽ തേജോവധം അനുഭവിക്കണം; അല്ലെങ്കിൽ നാടു നശിക്കണം. ഇങ്ങനെയുള്ള ധർമസങ്കടത്തിൽ വിഷാദശനംകൊണ്ടു സമാധാനം സ്ഥാപിക്കുന്നതുതന്നെ ഉത്തമപക്ഷമെന്ന് രാജാവ് തീരുമാനിച്ചു. [3]

അമ്പലപ്പുഴനിന്ന് മധ്യാഹ്നത്തോടുകൂടി യാത്ര തിരിച്ച് മാധവനും സംഘവും തൃക്കുന്നപ്പുഴ അമ്പലക്കടവിലെത്തിയത് സന്ധ്യാസമയത്തായിരുന്നു. വള്ളമടുപ്പിച്ച് അല്പം വിശ്രമിച്ച്, അത്താഴവും കഴിച്ചശേഷം വള്ളം വിട്ടു. ശയനോപകരണങ്ങൾ വള്ളത്തിലുണ്ടായിരുന്നതിനാൽ നിദ്രയ്ക്ക് വൈഷമ്യമില്ലായിരുന്നു. വള്ളക്കാരുടെ വർത്തമാനവും വള്ളത്തിൽ വന്നലയ്ക്കുന്ന ഓളങ്ങളുടെ ഒലിയും ജലജീവികളുയർത്തുന്ന നിശാശബ്ദങ്ങളുമൊക്കെ ശ്രവിച്ചും, ശ്രദ്ധിച്ചും കൊണ്ട്, ജലതലത്തിലൂടെ ശാന്തമായി നീങ്ങുന്ന നൗകയിൽ കഴിയുന്നത് ഒരുപുതിയ വ്യത്യസ്തമായ, അനുഭവമായിരുന്നു. നിദ്രാദേവിയുടെ അനുഗ്രഹം അത്രവേഗം ഉണ്ടായില്ല. തോട്ടിൻകരയിലെ കുടിലുകളിൽ കണ്ണ് ചിമ്മിക്കാണിക്കുന്ന ദീപങ്ങളും, അകലങ്ങളിലെവിടെയോ ഉയരുന്ന ഒച്ചയും രാത്രിയുടെ തനതായ വ്യക്തിത്വത്തിൻെറ തെളിവായിരുന്നു!

3. ധൂമകേതുവിൻെറ ഉദയം, പുറം 250.

ജലാശയങ്ങളിൽ അക്കാലത്ത് ചീങ്കണ്ണിയും മുതലയുമൊക്കെ ധാരാളമുണ്ടായിരുന്നു. അതുകൊണ്ട് അസാധാരണ ജലചലനമുയർത്തുന്ന ശബ്ദം കേൾക്കുമ്പോൾ ആ ഭീകര ജലജീവികളുടെ ഓർമയാണ് മനസ്സിൽ ഉണർന്നത്. ജലാശയങ്ങളെ കേന്ദ്രമാക്കി ചമച്ചിട്ടുള്ള നാടൻ കഥകളും ഐതിഹ്യങ്ങളും ധാരാളം പ്രചരിച്ചിരുന്ന പ്രദേശമാണ് കുട്ടനാട്. മാധവനും ഇത്തരം കഥകൾ വളരെ കേട്ടിരുന്നു. ദുർദേവതകളും പിശാചുക്കളും മറുതയുമൊക്കെ സൈ്വരവിഹാരത്തിനിറങ്ങുന്ന വേളയാണ് രാത്രിയെന്നു ജനങ്ങൾ വിശ്വസിച്ചു. ഇവയൊക്കെ കേട്ടും അറിഞ്ഞും മാധവന്റെ ഹൃദയം ഭയാശങ്കകൾ കൊണ്ട് നിറഞ്ഞിരുന്നു.

കായംകുളം കായലിലേക്ക് രാത്രിയിലാണ് കടക്കുവാൻ സംഗതിയായത്. പില്ക്കാലങ്ങളിൽ പലതവണ മാധവൻ ഇവിടം കടന്നുപോയിട്ടുണ്ട്. അത്യന്തം ആകർഷകമായ ഭൂപ്രദേശം. താരതമ്യേന വിസ്തീർണം കുറഞ്ഞ കായൽ. പകുതി ചെല്ലുമ്പോൾ തീരമൊപ്പിച്ചുള്ള കായംകുളം ടൗൺ. കുരുമുളകും സുഗന്ധവ്യഞ്ജനങ്ങളും ഈ വാണിജ്യകേന്ദ്രത്തിന്റെ പ്രശസ്തി പഴയകാലത്തു പെരുക്കി. ഡച്ചുകാർ പശ്ചിമതീരത്തുനിന്ന് ആകെ കയററുമതി ചെയ്തിരുന്ന കുരുമുളകിന്റെ അഞ്ചിലൊരുഭാഗം കൊടുത്തത് കായംകുളമാണ്. [4] ഇവിടത്തെ സിറിയൻ ക്രിസ്ത്യാനിപ്പള്ളി 829 എ. ഡി. യിൽ സ്ഥാപിതമായതാണ് !

കായംകുളം കായലും അഷ്ടമുടിക്കായലും തമ്മിൽ ബന്ധിച്ചിരിക്കുന്നത് ഒരു തോടാണ്. അതിലൂടെ അഷ്ടമുടിക്കായലിലെത്തുമ്പോൾ ഒരു പുതിയ ലോകത്തിലേക്കു കടക്കുന്ന പ്രതീതിയാണുണ്ടാകുക. കായലും തീരസ്ഥലങ്ങളും നല്കുന്ന നയനാഭിരാമമായ കാഴ്ചകൾ മറെറവിടെയും ലഭ്യമല്ല. ചരിത്രം മാററിവച്ച്, പ്രകൃതിസൗന്ദര്യം ആസ്വദിക്കുവാൻ നിർബന്ധിക്കും ഈ പ്രദേശം. പക്ഷേ കാററും കാറും കോളും ഈ ഭാവമൊക്കെ നിമിഷങ്ങൾക്കുള്ളിൽ പരിവർത്തനപ്പെടുത്തും. അന്നത്തെ യാത്രയിൽ കാററിന്റെ ലക്ഷണം കണ്ടതിനാൽ അനുഭവജ്ഞാനികളായ വള്ളക്കാർ കരപററിയാണ് വഞ്ചി നീക്കിയത്. പ്രഭാതത്തെ സ്വാഗതംചെയ്യാൻ വിരിച്ചിട്ട രത്നക്കമ്പളംപോലെ പൂർവാംബരം നിറംപ്രാപിച്ചപ്പോൾ, അവർ പൊന്മനയിൽ എത്തിക്കഴിഞ്ഞു. കിഴക്കൻ കുന്നുകൾക്കപ്പുറത്ത് ദിനകരനുയരുന്നതുനോക്കി മാധവൻ നിശ്ശബ്ദനായി ഇരുന്നു. കൂട്ടത്തിലുണ്ടായിരുന്നവരാരും സ്വപ്നലോകത്തുനിന്ന് അയാളെ തിരിച്ചുകൊണ്ടുവരാൻ തുനിഞ്ഞില്ല.

പൊന്മനക്കടവിൽനിന്നു കാലത്തു കൊല്ലത്തേക്കു പുറപ്പെട്ടപ്പോൾ, അഷ്ടമുടിക്കായലിന്റെ ആതിഥ്യം സ്വീകരിക്കുവാൻ

4. History of Kerala: Menon, Vol. I P. 294

സഞ്ചാരികാം തയ്യാറായി. എന്നത്തെയുംകാൾ ജാഗ്രത പുലർത്തി യായിരുന്നു യാത്ര. അതുകൊണ്ട് കൊല്ലത്തെത്തിയത് അല്പം വൈകിയാണ്.

"കൊല്ലംകണ്ടവനില്ലം വേണ്ട"— എന്ന് കാവാലത്ത് പല പ്പോഴും കേട്ടിട്ടുണ്ട്. കഴിഞ്ഞകാലങ്ങളിലെ കാര്യങ്ങാം സൂചിപ്പി ക്കുന്ന കഥകളും ഐതിഹ്യങ്ങളും അമ്മൂമ്മതന്നെ പറഞ്ഞിട്ടുമുണ്ട്. കഴിവും കരുത്തുമുള്ള കലസ്ത്രീകളുടെ കഥകാം; ദേശിംഗനാട്ടു റാണി മാരുടെ ഭരണപാടവം പ്രഖ്യാപിക്കുന്ന സംഭവങ്ങാം. ഇവിടത്തെ മണ്ണിൽ ഫിനിഷ്യക്കാരുടെയും അറബികളുടെയും പേർഷ്യക്കാരു ടെയും ഗ്രീക്കുകാരുടെയും റോമക്കാരുടെയുമൊക്കെ കാലപാടുകാം കാണാം. ടാംഗ് രാജവംശക്കാലത്ത് (എ. ഡി. 618–913) വാണി ജ്യം വളരെ വർധിപ്പിച്ചിരുന്നു ചീനക്കാർ. കുബ്ലയ്ഖാനിന്റെ കാലത്ത് പ്രതിപുരുഷന്മാരെ കൈമാറിയിരുന്ന കാര്യവും പ്രസക്തം തന്നെ. മാർക്കോപോളോയെന്ന ധീരസാഹസിക സഞ്ചാരി (1293) കൊല്ലം കണ്ടിട്ടാണ് കടന്നുപോയത്. പോർട്ടുഗീസുകാർ 1503–ൽ പാണ്ടികശാല പണിഞ്ഞ് കച്ചവടബന്ധം ഉറപ്പിക്കുകയുണ്ടായി. 1742–ൽ തിരുവിതാംകൂറിന്റെ ഭരണത്തിലാകും വരെ കൊല്ല ത്തിന്റെ സ്വാതന്ത്ര്യപദവി നിലനിന്നു. ബ്രിട്ടീഷ് റസിഡൻറിന്റെ ആസ്ഥാനമായും തിരുവിതാംകൂറിന്റെ തലസ്ഥാനമായും ഈ പട്ടണം വിരാജിച്ചിട്ടുണ്ട്. വിദേശാധിപത്യത്തിനെതിരായി വേലു ത്തമ്പിയുയർത്തിയ സിംഹഗർജനം ഇവിടെനിന്നാണ് മുഴങ്ങി യത്. 825 എ. ഡിയിൽ ഉദയമാർത്താണ്ഡവർമ "കൊല്ലവർഷം" ആരംഭിച്ചതും ഇവിടെതന്നെ. ഇങ്ങനെ ചരിത്രത്തിലെ നാഴികക്കല്ലു കാം പലതും നാമാവശേഷമാവാത്ത മട്ടിൽ ഇവിടെ കിടക്കുന്നു. ക്രിസ്തുമതം വേരോടിച്ചു തുടങ്ങിയതും വളരെ നേരത്തെയാണ്. കോസ്മസ് ഇൻഡിക്കോപ്ലീയ്സ്റ്റ്സ് *— എന്ന നെസ്റ്റോറിയൻ 535 എ. ഡിയിൽ കൊല്ലം സന്ദർശിച്ച കാലത്ത് അവിടെ ക്രിസ്തു മതാനുയായികളെയും പഴക്കംചെന്ന, സംഘടിതശക്തിയുള്ള ക്രൈ സ്തവ ദേവാലയങ്ങളും കാണുകയുണ്ടായി. രണ്ടു നെസ്റ്റോറിയൻ ബിഷപ്പന്മാർ 825–ൽ എത്തിയതായും രേഖകളുണ്ട്. ഭാരതത്തിലെ ആദ്യത്തെ റോമൻ കത്തോലിക്കാ ബിഷപ്പിനെ വാഴിച്ചത് (1330 എ. ഡി.) ഇവിടെതന്നെ. അറബികളുമായുള്ള സമ്പർക്കം പ്രത്യേകിച്ചു സ്മരണീയമത്രേ. മാലിക് ഇബ്നൻ ഹബി (Malik Ibn Habil) ലിന്റെ നേതൃത്വത്തിലാണത്രേ കൊല്ലത്ത് ഇസ്ലാമിക പ്രവർത്തനമാരംഭിച്ചത്.

കൊല്ലത്തുനിന്നു വർക്കലയിലേക്കുള്ള വഞ്ചിയാത്ര രാത്രിയി ലാണ് സാധാരണ ചെയ്തിരുന്നത്; ഏതാണ്ട് പത്തുപതിനഞ്ചു

---

* Cosmos Indicopleustes

മണിക്കൂറെടുക്കുന്ന യാത്ര. പക്ഷേ മാധവനും സംഘവുംചെയ്ത ആദ്യസഞ്ചാരം പകലായിരുന്നു. വർക്കല തുരങ്കത്തിൽ എത്തിയപ്പോഠം മാധവൻ ഉറക്കമായിരുന്നു. പന്നകത്തിൻെറ പുറത്ത് ഇടതടവില്ലാതെ വീഴുന്ന വെള്ളത്തുള്ളികളുടെ ഒച്ചകേട്ട്, മഴയാണെന്നു കരുതി മാധവനുണർന്നു. ജ്യേഷ്ഠൻ വസ്തുതകഠം വിസ്തരിച്ചു പറഞ്ഞുകൊടുത്തു. വർക്കലയുടെ സ്ഥലപുരാണവും പുണ്യസ്ഥലമെന്ന നിലയിലുള്ള പ്രാമാണ്യവും സഞ്ചാരികളുടെ ശ്രദ്ധ എന്നും ആകർഷിച്ചിട്ടുണ്ട്. ചക്രതീർഥം, പാപനാശംതീർഥം, ജനാർദനതീർഥം, ശിവഗിരിമഠം, ശാരദാക്ഷേത്രം, തുടങ്ങിയവയെപ്പററിയും മാധവൻ വിശദമായി കേട്ടു. പ്രകൃതിമനോഹരമായ ഈ സുഖവാസകേന്ദ്രം മനസ്സിനും ശരീരത്തിനും ഒരുപോലെ ആരോഗ്യമരുളുവാൻ ശക്തമായിരുന്നു.

കൊല്ലവും തിരുവനന്തപുരവും തമ്മിലുള്ള ജലഗതാഗത സൗകര്യങ്ങഠം ശക്തിപ്പെടുത്തുവാൻ വഴിയുണ്ടാക്കിയ പ്രധാനപ്പെട്ട നടപടിയാണ് 924 അടിയും 2364 അടിയും നീളമുള്ള രണ്ടു തുരങ്കങ്ങളുടെ നിർമാണം. റീജൻറു മഹാറാണി പാർവതിഭായിയുടെ ഭരണകാലത്ത് 1825-ൽ ആരംഭിച്ച് 1840-ൽ ഗതാഗതത്തിനു അതു തുറന്നിട്ടു. ഈ തോട്ടിലൂടെയുള്ള യാത്ര ഒരിക്കലും മറക്കാത്ത ഒരനുഭവമാണ്. നടയറക്കായലും അഞ്ചുതെങ്ങുകായലും ബന്ധിപ്പിക്കുന്ന ഈ തോട് പ്രകൃതിരമണീയമായ പ്രദേശത്തുകൂടിയാണ് പോകുന്നത്. ചരിത്രത്തിൻെറ കളിത്തൊട്ടിലും പ്രകൃതിയുടെ കളിമുററവുമായ ഈ ധന്യദേശങ്ങഠം താണ്ടി, തലസ്ഥാനമായ തിരുവനന്തപുരത്ത് വള്ളക്കടവിൽ അവരുടെ വഞ്ചിയടുത്തത് ഉച്ചതിരിഞ്ഞാണ്. കുറെ ദിവസംകൊണ്ട് പൂർത്തിയാക്കിയ തോണിയാത്രയിൽ മാധവനു സിദ്ധിച്ച സമ്പാദ്യം മധുരമനോഹരങ്ങളായ സ്മരണകളും വിശാലമായ ലോകം കാണാനുള്ള മഹത്തായ മോഹവുമായിരുന്നു. പഴയ രീതിയിൽ ഒരു കേവുവഞ്ചിയാത്ര തിരുവനന്തപുരത്തേക്കു ചെയ്യണമെന്ന് പില്ക്കാലത്ത് പലപ്പോഴും പണിക്കർ കൊതിച്ചിട്ടുണ്ട്.

*അധ്യായം നാല്*

## തിരുവനന്തപുരം മുതൽ മദിരാശി വരെ

രാജധാനിയിൽ എത്തിയശേഷം വിദ്യാലയത്തിൽ ചേരുന്നതിനാവശ്യമായ തയ്യാറെടുപ്പ് അമ്മാവൻെറ കീഴിലാണുണ്ടായത്. ഇംഗ്ലീഷ് അക്ഷരമാലയും വാക്കുകളുടെ പ്രയോഗപദ്ധതികളും സാമാന്യമായി മനസ്സിലാക്കുവാൻ ഒരു മാസത്തോളമെടുത്തു. ഹൈസ്കൂളിൽ ജ്യേഷ്ഠൻ ഉണ്ടായിരുന്നതിനാൽ, അതിനോടു ചേർന്നുള്ള പ്രാഥമിക വിദ്യാശാലയിലായിരുന്നു മാധവനെ ചേർത്തത്. ജ്യേഷ്ഠൻ വിവരിച്ചു കേൾപ്പിച്ചിട്ടുള്ള വസ്തുതകളും വിദ്യാലയങ്ങളെപ്പററി കൂട്ടുകാർ തമ്മിൽ ചർച്ച ചെയ്യുമ്പോൾ ഉതിർന്നുവീഴുന്ന കാര്യങ്ങളും കോർത്തിണക്കി മാധവന് ആകപ്പാടെ സ്കൂളിനെപ്പററി ഒരു സങ്കല്പമുണ്ടാകുവാൻ വിഷമം വന്നില്ല. സഹോദരൻെറ സതീർത്ഥ്യരും സുഹൃത്തുക്കളുമായുള്ള സന്തതസംസർഗംകൊണ്ട് അവിടത്തെ അന്തരീക്ഷത്തിൽ അസുഖമുളവാക്കുന്ന ഭാവങ്ങളൊന്നുമില്ലായിരുന്നു. പുതിയ സ്ഥലത്തെ അപരിചിതമായ പാഠശാലയിൽ പ്രവേശിക്കുമ്പോൾ ബാലമനസ്സിനെ ബാധിക്കുന്ന ചഞ്ചലമനസ്കതയനുഭവിക്കാതെ മാധവൻ രക്ഷപ്പെട്ടു.

മഹാരാജാസ് കോളേജിനോടു ചേർന്ന പാഠശാലയിലാണ് തിരുവനന്തപുരത്ത് ഒന്നാം ക്ലാസിൽ മാധവൻ പഠിച്ചുതുടങ്ങിയത്. മുഖ്യമായ ഇംഗ്ലീഷു വിദ്യാലയമെന്ന നിലയിൽ അതിന് പ്രത്യേക പ്രശസ്തിയുണ്ടായിരുന്നു. ആദ്യകാലത്തെ അധ്യാപകരെപ്പററിയോ സുഹൃത്തുക്കളെപ്പററിയോ എടുത്തുപറയത്തക്ക വസ്തുതകൾ ഇല്ല. രാജകീയ ഹൈസ്കൂളിൽ, പില്ക്കാലത്ത് സാഹിത്യപഞ്ചാനനൻ എന്ന പ്രശസ്തി പററിയ പി. കെ. നാരായണപിള്ള, അന്ന് മലയാളം മുൻഷിയായിരുന്നു. മാധവൻെറ ജ്യേഷ്ഠൻ അദ്ദേഹത്തിൻെറ ശിഷ്യനും, അമ്മാവൻ ഗോവിന്ദപ്പണിക്കർ സതീർത്ഥ്യനുമായിരുന്നെന്ന കാര്യം സ്മരണീയമത്രേ. മാധവൻ അന്ന് താഴത്തെ ക്ലാസ്സിലാണ് പഠിച്ചിരുന്നത്. പിന്നീടു കോട്ടയത്ത് സി. എം. എസ്. ഹൈസ്കൂളിൽ വിദ്യാർഥിയായി മാധവൻ ചേർന്നപ്പോൾ പി. കെ. നാരായണപിള്ള കോട്ടയത്ത് വക്കീലായി വ്യവഹരിച്ചു താമസിച്ചിരുന്നു. ഈ അവസരത്തിലാണ് പി. കെ.യുമായി സമ്പർക്കമുണ്ടായത്. [1]

---

1. സാഹിത്യ പഞ്ചാനനൻ—പി. കെ. പരമേശ്വരൻ നായർ.
എസ്. പി. സി. എസ്. കോട്ടയം. രണ്ടാം പതിപ്പ് (1958) പുറം 8.

പി. കെ.യുടെ ഗുരുനാഥനായ രാജരാജവർമയുടെ (കേരളപാണിനി) ശിപാർശ, മിച്ചൽ ധ്വരസ്സ് സ്വീകാര്യമായതുകൊണ്ടാണ്, പുരുഷോത്തമൻ പിള്ള എന്ന ഒരു മുൻഷിയുടെ ഒഴിവിൽ തിരുവനന്തപുരത്ത് പി. കെ. നിയമിതനായത്. 2

വിദ്യാഭ്യാസ പുരോഗതിക്കോ, സ്വഭാവരൂപീകരണത്തിനോ അഭിരുചിക്കോ സ്വാധീനമോ സഹായമോ നല്കിയ സംഭവങ്ങളോ വ്യക്തികളോ തിരുവനന്തപുരത്തുണ്ടായില്ല. വീടു വിട്ടു പുറത്തു പോകാൻ അനുവാദമുണ്ടായിരുന്നില്ല. അവിടെ കർശനമായ ചിട്ടകൾക്ക് വിധേയനായിട്ടാണ് കഴിഞ്ഞുകൂടിയത്. "ഒരു കാരണവുമില്ലാതെ എത്രമാത്രം അടി ദിവസംതോറും ഞാൻ കൊള്ളാറുണ്ടായിരുന്നുവെന്ന് ഇപ്പോൾ ആലോചിക്കുവയ്യാ"—ഇങ്ങനെയാണ് ഈ കാലത്തെ അനുഭവങ്ങളെക്കുറിച്ച് അദ്ദേഹം രേഖപ്പെടുത്തിയിട്ടുള്ളത്. "എനിക്കു കൂട്ടായി, ആറുമാസത്തിനുശേഷം വാലാടിയിലുള്ള വീട്ടിൽനിന്ന് കേശവപ്പണിക്കർ എന്നൊരു കുട്ടിയുണ്ടായിരുന്നു. അമ്മാവൻ കേശവച്ചേട്ടനെ ചുരുക്കമായേ തല്ലാറുണ്ടായിരുന്നുള്ളു. ഞങ്ങൾ ഒരുമിച്ചിരുന്നു കളിക്കുകയാണെങ്കിൽപോലും എന്നെ മാത്രം വിളിച്ചു തല്ലുകയായിരുന്നു അദ്ദേഹത്തിൻെറ ശീലം. എന്തു കാരണം പറഞ്ഞെങ്കിലും എൻെറ തുട പഴക്കാപ്രായമാക്കാത്ത ദിവസം തുലോം ചുരുക്കമായിരുന്നു." 3

മഹാരാജാസ് സ്കൂളിൽ തേഡ്ഫാറംവരെ മാത്രമാണ് മാധവൻ പഠിച്ചത്. ഒരു ശരാശരി കുട്ടിയെന്നതിൽ കവിഞ്ഞ് കഴിവൊന്നും പ്രകടമാക്കിയില്ല. പ്രതീക്ഷ ഉയർത്തുന്ന ഭാവിയോ വാഗ്ദാനമോ ആ വിദ്യാർഥിയിൽ ആരും കണ്ടില്ല. സതീർഥ്യരിൽ ഒരു ഉററമിത്രത്തെയോ സമ്പർക്കംകൊണ്ടോ സ്വാധീനംകൊണ്ടോ ഉള്ളിൽ കുടിയുറപ്പിച്ച അധ്യാപകനെയോ ലഭിച്ചതുമില്ല. അദ്ദേഹത്തിൻെറ സ്മരണയിൽ തങ്ങിനിന്നിട്ടുള്ളത് കരിമ്പുവിളാകം രാമൻ പിള്ള എന്ന അധ്യാപകൻ മാത്രമാണ്. ക്ലാസ്സിൽ ക്രമം തെററാതെ പോയിരുന്നെങ്കിലും തേഡ്ഫാറത്തിൽ മാധവൻ തോററു.

തിരുവനന്തപുരത്തെ താമസത്തിനിടയിൽ ചില നല്ല സാഹിത്യകൃതികളുമായി സമ്പർക്കം സ്ഥാപിക്കുവാനിടവന്നു. അമ്മാവനു പഠിക്കാനുണ്ടായിരുന്ന ചെറുശ്ശേരിയുടെ കൃഷ്ണഗാഥയും മലയാള ശാകുന്തളവും മാത്രമല്ല ജ്യേഷ്ഠൻെറ പാഠ്യപുസ്തകങ്ങളിലൊന്നായിരുന്ന അക്ബറും നളചരിതവും ഇക്കാലത്ത് വായിച്ചു. ഗോവിന്ദപ്പിള്ളയുടെ സാഹിത്യചരിത്രം, കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻ തമ്പുരാൻെറ

2. സാഹിത്യപഞ്ചാനനൻ—പി. കെ. പരമേശ്വരൻ നായർ
എസ്.പി.സി.എസ്., കോട്ടയം രണ്ടാം പതിപ്പ് (1958) പുറം 122

3. ആത്മകഥ—(1953) പുറം 15

വിക്രമോർവശീയ തർജമ, പി. ജി. രാമയ്യരുടെ ശാകുന്തളം തർജമ, വലിയകോയിത്തമ്പുരാൻെറ മയൂരസന്ദേശം തുടങ്ങിയവയും അന്ന് പരിചയപ്പെട്ട പുസ്തകങ്ങളിൽപ്പെടും. അമ്മാവൻെറ സുഹൃത്തായിരുന്ന വൈക്കം നാരായണപിള്ള വായിക്കുന്നതു കേട്ടാണ് മയൂരസന്ദേശം, ശാകുന്തളം മുതലായവ അറിഞ്ഞത്. വൈക്കത്തിൻെറ സഹോദരൻ പാച്ചുപിള്ളയും അവിടെ വരുമായിരുന്നു. ലോകകാര്യങ്ങളിൽ പൊതുവെ തല്പരനായിരുന്നതിനാൽ കാലികകാര്യങ്ങൾ ചർച്ച ചെയ്യുന്നതിന് അവിടെ സന്ദർഭങ്ങളുണ്ടായി. ഭാരതീയ നേതാക്കന്മാരുടെ കഥകൾ പറയാനും അവരുടെ ആദർശങ്ങളെയും ലക്ഷ്യങ്ങളെയും വിശദീകരിക്കാനും പാച്ചുപിള്ള വിദഗ്ധനായിരുന്നു. അതിനാൽ പാച്ചുപിള്ളയോട് രാഷ്ട്രീയകാര്യങ്ങൾ ചർച്ച ചെയ്യുന്നതിന് മടി കാണിച്ചില്ല. രാജ്യകാര്യങ്ങളിൽ തനിക്കുണ്ടായ അഭിരുചി വർധിപ്പിക്കുവാൻ സഹായിച്ചത് പാച്ചുപിള്ള പറഞ്ഞ കഥകളാണെന്ന് പണിക്കർ രേഖപ്പെടുത്തിയിട്ടുണ്ട്. [4]

വീട്ടിൽ സന്ദർശകരായെത്തുന്ന സഹൃദയരെ അക്ഷരശ്ലോകത്തിനു വെല്ലുവിളിക്കുന്ന ശീലവും അന്ന് ഒൻപതു വയസ്സുകാരനായിരുന്ന മാധവൻ വളർത്തി. അമ്മാവൻെറ സുഹൃത്തായിരുന്ന "സുഭാഷിണി" പത്രാധിപർ പി. കെ. ഗോവിന്ദപ്പിള്ള ഈ സാഹിത്യമത്സരത്തിലെ ഒരു പങ്കാളിയായിരുന്നു. അത്തരം ഒരു അക്ഷരശ്ലോകമത്സരക്കാര്യം രേഖപ്പെടുത്തിയിട്ടുള്ളത് ഇവിടെ എടുത്തു കാണിക്കട്ടെ: "ഞങ്ങൾ ശ്ലോകം ചൊല്ലിത്തുടങ്ങി. എനിക്ക് ശ്രീകൃഷ്ണചരിതം മിക്കവാറും മനഃപാഠമായിരുന്നതുകൊണ്ട് എന്നെ മട്ടപ്പിക്കുന്നതിന് ഗോവിന്ദപ്പിള്ള ആദ്യം വിചാരിച്ചതുപോലെ, എളുപ്പമായിരുന്നില്ല. എങ്കിലും കുറെ കഴിഞ്ഞപ്പോൾ ഞാൻ പരുങ്ങിത്തുടങ്ങി. എനിക്കു ചൊല്ലുവാനുള്ള അക്ഷരം "ച" ആയിരുന്നു. ആലോചിച്ചിട്ട് "ച"യിൽ തുടങ്ങുന്ന ശ്ലോകങ്ങൾ ഒന്നും ഓർമയിൽ വന്നുമില്ല. അപ്പോൾ മയൂരസന്ദേശത്തിൽ "തത്രാനല്പം മഹിമ കലരും മന്ദിരേ"—എന്നു തുടങ്ങുന്ന ശ്ലോകം "ചിത്രാകാരേ മഹിമ കലരും മന്ദിരേ"—എന്നാക്കി ചൊല്ലിനോക്കി. ഗോവിന്ദപ്പിള്ള ഉടൻതന്നെ അത് കണ്ടുപിടിച്ചുവെങ്കിലും അക്ഷരശ്ലോകത്തിൽ ഞാൻ തോററില്ലെന്ന് അമ്മാവനോടു റിപ്പോർട്ടു ചെയ്തു." [5]

അമ്മാവൻെറയും ജ്യേഷ്ഠൻെറയും തിരുവനന്തപുരത്തെ വിദ്യാഭ്യാസം കഴിഞ്ഞപ്പോൾ, മാധവൻെറ പഠിത്തവും തിരുവനന്തപുരത്തുനിന്ന് മറെറാരിടത്തേക്ക് മാറേറണ്ടതാവശ്യമായി. അതിന് തലവടിയിലെ ആനപ്രാമ്പായിലെ സ്കൂളായിരിക്കും ഉത്തമമെന്നും

---

4. ആത്മകഥ. (1953) പുറം 19.

5. I bid

രക്ഷാകർത്താക്കരം തീരുമാനിച്ചു. ഈ സ്കൂളിന്റെ നടത്തിപ്പിൽ ചാലയിൽ പണിക്കരന്മാർക്ക് പ്രത്യേകിച്ച് ഒരുത്തരവാദിത്വവുമുണ്ടായിരുന്നു. ആ കരയിലെ നായന്മാർ പിരിച്ച പണംകൊണ്ടാണ് സ്കൂരം സ്ഥാപിച്ചത്. അതിനു നേതൃത്വം നല്കിയത് പൂണ്ടതറയാശാന്മാരുടെ പരമ്പരയിൽപ്പെട്ട നീലകണ്ഠപ്പണിക്കരാണ്. അവർ ചാലയിൽ കുടുംബവുമായി അകന്ന ബന്ധം അവകാശപ്പെട്ടിരുന്നു. വിദ്യാലയം നടത്തുന്നതിനു വേണ്ടിവന്ന ചിലവിലധികവും വഹിച്ചത് നീലകണ്ഠപ്പണിക്കരാണ്. അദ്ദേഹം മരിച്ചപ്പോരം ചാലയിലെ കാരണവരുടെ നേർക്കാണ് നാട്ടുകാർ സ്കൂളിന്റെ നടത്തിപ്പിനു നോക്കിയത്. ആ ചുമതല അദ്ദേഹം ഏറെറടുത്തില്ലെങ്കിൽ സ്കൂരം നിർത്തിവയ്ക്കേണ്ടിവരുമെന്ന നിലയിലായി. നാട്ടുകാരുടെ അഭ്യർഥന നിരാകരിക്കുവാൻ ഇരവി രാമകൃഷ്ണപ്പണിക്കർക്കു കരുത്തുണ്ടായില്ല. അങ്ങിനെ തലവടിയിൽ, തന്റെ അനുജൻ ഗോവിന്ദപ്പണിക്കരെ സ്കൂരം മേൽനോട്ടത്തിനു നിയോഗിച്ചു. അദ്ദേഹത്തോടൊപ്പം താമസിച്ച് മാധവൻ പഠിക്കണമെന്നായി തീരുമാനം. തേഡ്ഫാറത്തിൽ തോററിട്ടു വന്നിരിക്കുന്ന ബാലനെ തന്നിഷ്ടം പോലെ വിട്ടാൽ കൂടുതൽ പ്രയാസങ്ങളുണ്ടാകാമെന്നും കാരണവർ കരുതി.

ആനപ്രാമ്പായിലെ സ്കൂളിന്റെ സ്ഥിതിയെപ്പററി പണിക്കർ രേഖപ്പെടുത്തിയിട്ടുള്ള വിവരണം ഇവിടെ ഉദ്ധരിക്കട്ടെ— "ആനപ്രാമ്പാൽ ഹൈസ്കൂരം പോലെ ഒരു വിദ്യാലയം മുമ്പുണ്ടായിട്ടില്ല. തറയ്ക്ക് ഉറപ്പില്ലായ്കയാൽ കെട്ടിടം താഴ്ന്നു വിണ്ടുവിടർന്ന ഭിത്തികരം; ക്ലാസ്സുമുറികരം വേർതിരിക്കാത്ത ഒരൊററ ഹാരം. കുട്ടികരംക്ക് കളിക്കുന്നതിനോ ഇരിക്കുന്നതിനോ യാതൊരു സൗകര്യവുമില്ലാത്ത സ്കൂരം പറമ്പ്. ഇങ്ങനെയായിരുന്നു അതിന്റെ ആകെ സ്വരൂപം. ഇടവപ്പാതിയിൽ വെള്ളം പൊങ്ങി സ്കൂരം പറമ്പെല്ലാം ഒരു ജലാശയമായി മാറും. വെള്ളപ്പൊക്കമൊയാൽ സ്കൂളിനകത്തും പുറത്തും അതുപോലെ തന്നെ. പഠിപ്പിച്ചു ശീലമില്ലാത്ത വാധ്യാന്മാർ. ഉത്സാഹമില്ലാത്ത കുട്ടികരം. നിയമമോ നിശ്ചയമോ ഇല്ലാത്ത അധ്യയനരീതി. ഇങ്ങനെയായിരുന്നു ആനപ്രാമ്പാൽ സ്ക്കൂളിന്റെ ആകപ്പാടെയുള്ള സ്ഥിതി." [6]

അധ്യാപകരായി അവിടെ സേവനമനുഷ്ഠിച്ചിരുന്നവരിൽ പലരും പില്ക്കാലത്ത് മററു പൊതുരംഗത്ത് പേരു നേടുകയുണ്ടായി. മാധവന്റെ ക്ലാസ്സധ്യാപകനായിരുന്ന കാ. കണ്ണൻ നായർ ഒരു സമുദായാഭിമാനിയും സേവകനുമായിരുന്നു. സമുദായ–സാമൂഹിക പ്രവർത്തനങ്ങളിൽ പ്രവർത്തിച്ചിരുന്ന അദ്ദേഹം "നായർ"–എന്നൊരു ദ്വൈമാസികയുടെ പത്രാധിപരായി പ്രവർത്തിച്ചു. മലബാറിൽ

6. ആത്മകഥ. (1953) പുറം 23.

മഞ്ചേരി സ്വദേശിയായിരുന്ന അദ്ദേഹം കുറെക്കാലം കൊച്ചിയിലും ചങ്ങനാശ്ശേരിയിലും അധ്യാപകനായിരുന്നിട്ടുണ്ട്. പെരുന്നയിൽ നിന്നാണ് "നായർ" ദ്വൈമാസിക കൊ. വ. 1073-ൽ പ്രസിദ്ധീകരിച്ചു തുടങ്ങിയത്. നായർസമുദായോന്നമനമായിരുന്നു അതിന്റെ ലക്ഷ്യം. കൈനിക്കര ഗോവിന്ദപ്പിള്ളയുടെ ഉടമസ്ഥതയിലും അന്ന് സെൻറ് ബർക്ക്മെൻസ് ഹൈസ്കൂൾ അധ്യാപകനായിരുന്ന കാ. കണ്ണൻ നായർ എം. ആർ. ഏ. എസ്സിന്റെ പത്രാധിപത്യത്തിലുമാണ് പ്രസിദ്ധപ്പെടുത്തിയത്. കാലിക പ്രാധാന്യമുള്ള പല സാമുദായിക പ്രശ്നങ്ങളും ഈ ദ്വൈമാസികയിൽ ചർച്ചയ്ക്കു വിഷയമായി. എം. ശേഷഗിരിപ്രഭു (മംഗലാപുരം) ഇരവനാട് കെ. സി. നാരായണൻ നമ്പ്യാർ (നാദാപുരം) മിസ്സിസ് കണ്ണൻ നായർ (മഞ്ചേരി) ടി. കെ. കൃഷ്ണമേനോൻ (എറണാകുളം) പന്തളം കൃഷ്ണവാര്യർ (കോട്ടയം) എം. സുബ്രഹ്മണ്യപിള്ള (മാവേലിക്കര) മടവൂർ സി. നാരായണപിള്ള (കിളിമാനൂർ) പി. കെ. നാരായണപിള്ള, മള്ളൂർ ഗോവിന്ദപ്പിള്ള, പി. കെ. പദ്മനാഭപിള്ള, കെ. സി. കേശവപിള്ള (തിരുവനന്തപുരം) തുടങ്ങിയവർ അതിന്റെ ലേഖകന്മാരായിരുന്ന വസ്തുത ആ മാസികയുടെ മാന്യതാമാനദണ്ഡം വ്യക്തമാക്കുമല്ലോ. [7] അസാധാരണ സിദ്ധിയും ആത്മാഭിമാനവും വാക്സാമർഥ്യവും കണ്ണൻനായരെ സാമാന്യജനങ്ങളിൽനിന്ന് ഉയർത്തിക്കാണിക്കാനുതകിയ സൽഗുണങ്ങളാണ്. തന്റെ സിദ്ധാന്തങ്ങളും ആദർശവും ആത്മധൈര്യവുമെല്ലാം ശിഷ്യരുടെയും അന്യരുടെയും ഹൃദയത്തിലേക്ക് അനായാസമായി പകരാനും അദ്ദേഹത്തിനു സാധിച്ചിരുന്നു.

അധ്യാപകരിൽ മറെറാരാൾ കണ്ണൻനായരുടെ അനന്തിരവൻ കെ. മാധവൻനായരാണ്. കേരളത്തിലെ ആദ്യകാല കാൺഗ്രസ് നേതാക്കന്മാരിലൊരാളായി വളർന്ന അദ്ദേഹം, "മാതൃഭൂമി" യുടെ സ്ഥാപകനായിത്തീർന്ന വക്കീൽ കെ. മാധവൻനായർ എന്ന പ്രശസ്തിയും ആർജിച്ചിട്ടുണ്ട്. കൃഷ്ണമേനോൻ എന്ന മറെറാരധ്യാപകന്റെ കാര്യവും സൂചിപ്പിക്കേണ്ടതാവശ്യമാണെന്നു തോന്നുന്നു. അദ്ദേഹം സ്കൂളിൽ കണക്കു പഠിപ്പിച്ചിരുന്നയാളാണ്. എങ്കിലും സാഹിത്യാഭിമാനിയും കവിതാകമ്പക്കാരനുമായിരുന്നു. കണക്കിലൂടെയല്ല കവിതവഴിക്കും സാഹിത്യാസ്വാദനശേഷി വളർത്താനുള്ള കഴിവിലൂടെയുമാണ് കൃഷ്ണമേനോൻ കുട്ടികളുടെ ഹൃദയത്തിലേക്കു കടന്നത്. അമ്മാവനായ ഗോവിന്ദപ്പണിക്കർ ബി. എൽ. പരീക്ഷയെഴുതുവാൻ മദിരാശിയിലേക്കു പോയപ്പോൾ മാധവന്റെ രക്ഷാകർത്തൃത്വം ഏറെറടുത്ത് വീട്ടിൽ പാർത്തത് അദ്ദേഹമാണ്. ഈ

7. എൻ. എസ്. എസ്. കനകജൂബിലിഗ്രന്ഥം (1964) പി. കെ. പരമേശ്വരൻ നായരുടെ ലേഖനം.

അവസരത്തിലാണ് അധ്യാപകനുമായി കൂടുതൽ അടുക്കുവാൻ വിദ്യാർഥിക്കു സാധിച്ചത്. മലയാളഭാഷയിലെ മഹാന്മാരെ മാത്രമല്ല ഇംഗ്ലീഷിലെ മഹാപ്രതിഭകളെയും കണ്ടെത്താൻ, അവരുടെ പ്രസിദ്ധങ്ങളും പ്രസക്തങ്ങളുമായ കൃതികൾ പരിചയപ്പെടാൻ, കൃഷ്ണമേനോൻ വഴിതുറന്നുകൊടുത്തു. മാധവന് ഇത് ഒരു വലിയ പ്രചോദനമായി. സാഹിത്യത്തിലുള്ള താല്പര്യം അങ്കുരിപ്പിക്കുവാൻ മാത്രമല്ല അനശ്വരഗ്രന്ഥങ്ങൾ ആസ്വദിക്കാനുള്ള ആവേശം വളർത്തുവാനും ഈ സമ്പർക്കം വളരെ ഉപകരിച്ചു. ഭക്തനായിരുന്ന ആ അധ്യാപകൻ ശ്യാമളാദണ്ഡകം ചൊല്ലിപ്പഠിപ്പിച്ചത് പണിക്കർ ജീവിതകാലമത്രയും ഉരുവിടാൻ ഉപയോഗിച്ചിട്ടുണ്ട്.

പ്രതാപവും പെരുമയും പഴമയും അവകാശപ്പെട്ടിരുന്ന തറവാട്ടിലെ കുട്ടിയായിരുന്നതുകൊണ്ട് സാധാരണക്കാരായ വിദ്യാർഥികളുമായി ഇടപഴകാനും സൗഹൃദം സാധിക്കാനും സ്വാഭാവികമായി മാധവനു സാധിച്ചില്ല. തറവാട്ടുകുട്ടികൾ അങ്ങിനെ അയഞ്ഞുപെരുമാറുകയെന്നത് അന്തസ്സിനു ചേർന്നതായി പരിഗണിച്ചിരുന്നില്ല താനും. ഇതുകാരണം സ്കൂളിൽ ഒരു സുഹൃത്സംഘത്തെ സൃഷ്ടിക്കുന്നതിന് അവസരം കിട്ടാതെപോയി. അടുപ്പവും പരിചയവും ഇല്ലാത്തവരോട് അകന്നുനില്ക്കുന്ന മട്ടുകാരനായിരുന്നതുകൊണ്ട്, ആനപ്രാമ്പായിൽ പഠിച്ച കാലത്ത് പരിചയം പറയാൻപോലും ഒരേ ഒരാൾ മാത്രമേ ഉണ്ടായിരുന്നുള്ളു— കാവാലം സ്വദേശിയും ബാല്യം മുതൽ പരിചയമുള്ളവനുമായ കെ. കുഞ്ചുപിള്ള മാത്രം!

ആനപ്രാമ്പാൽ സ്കൂളിന് ആയുസ്സധികമുണ്ടായില്ല. അതിൻെറ ശോചനീയാവസ്ഥയെക്കുറിച്ച് അധികാരികൾ അന്വേഷണം നടത്തിയശേഷം സ്കൂൾ ഭാരവാഹികൾക്ക് അന്ത്യശാസനം കൊടുത്തു : ഒന്നുകിൽ കെട്ടിടം അററകുററപ്പണി ചെയ്തു് സുരക്ഷിതമാക്കണം; അല്ലെങ്കിൽ അടയ്ക്കണം. അന്നത്തെ സ്ഥിതിയിൽ സ്കൂൾ തുടരുവാൻ അംഗീകാരം കൊടുക്കുകയില്ലെന്നു വ്യക്തമായപ്പോൾ കരയോഗക്കാർ ആ വിഷയം ഗൗരവമായി ചർച്ചചെയ്തു് അടച്ചുപൂട്ടുവാനുള്ള തീരുമാനത്തിൽ എത്തി.

മാധവൻെറ പഠിത്തക്കാര്യം പിന്നെയും പ്രശ്നമായി. സന്ദിഗ്ധത അല്പനാളുണ്ടായിരുന്നെങ്കിലും, ഒടുവിൽ കോട്ടയത്തെ സി. എം. എസ്. സ്കൂളിൽ ചേർക്കുന്നതിന് തീരുമാനിച്ചു. തിരുവിതാംകൂറിലെ ബ്രിട്ടീഷ് റസിഡൻറായിരുന്ന ജോൺ മൺറോയുടെ കാലത്ത് നിലവിൽ വന്നതാണ് ഈ സ്ഥാപനം. കേരളത്തിലെ ക്രിസ്തുമത ചരിത്രവുമായി ബന്ധപ്പെട്ട ഈ വിദ്യാകേന്ദ്രം വളരെ വേഗം പ്രശസ്തമായി. 1813-ൽ ജോസഫ് റംബാൻ * കോട്ടയത്ത്

* Joseph Ramban— Mar Dionysius I
Church Mission Society — Baker; Bailey; Fenn

ഒരു പുരോഹിത പാഠശാല— സെമിനാരി— സ്ഥാപിച്ചു. രണ്ടു കൊല്ലം ചെന്നപ്പോഴം മാർ ഡയോനീഷ്യസ് ഒന്നാമൻ, എന്ന പട്ടമേററ് അദ്ദേഹം കോട്ടയത്തുതന്നെ സ്ഥിരതാമസമാക്കി. ഈ കാലത്തോടടുപ്പിച്ച് ഇംഗ്ലണ്ടിലെ ചർച്ച്മിഷൻ സൊസൈററി, മൂന്ന് സുവിശേഷോപദേശികളെ സിറിയൻ ചർച്ചുമായി സഹകരിച്ചു പ്രവർത്തിക്കുവാൻ നിയോഗിച്ചു. മിസ്സിസ് ബേക്കർ കോട്ടയത്ത് ഒരു പെൺപള്ളിക്കൂടം 1820-ൽ തുടങ്ങി. ആദ്യത്തെ അച്ചുകൂടം കോട്ടയത്തുതന്നെ 1821-ൽ സ്ഥാപിതമായി. മിഷനറി പ്രവർത്തനത്തിൻെറ അവിഭാജ്യമായ അംശമായിട്ടാണ് വേദപുസ്തകം മലയാളത്തിൽ പരിഭാഷപ്പെടുത്തിയത്. വിദ്യാലയങ്ങളും അതുപോലെ പുതിയ മററു സ്ഥാപനങ്ങളും അങ്ങിനെ ഉയർന്നു. തിരുവിതാംകൂറിൽ ആദ്യമായി ഇംഗ്ലീഷ് വിദ്യാശാല നാഗർകോവിലിൽ 1819-ൽ എൽ. എം. എസ്. മിഷണറിമാരാണ് സ്ഥാപിച്ചതെന്ന വസ്തുത വിസ്മരിച്ചുകൂടാ. ഇംഗ്ലീഷ് പഠിപ്പിക്കുന്ന ആദ്യത്തെ പെൺപള്ളിക്കൂടവും അവിടെ അതേകൊല്ലം മിസ്സിസ് മീഡ് തുടങ്ങി. കോട്ടയത്ത് ഇംഗ്ലീഷ് വിദ്യാഭ്യാസത്തിനുള്ള പദ്ധതിയുടെ തുടക്കമിട്ടത് സി. എം. എസ്സുകാരും. ഭാരതീയരുടെ വിദ്യാഭ്യാസച്ചുമതല ഈസ്റ്റ് ഇന്ത്യാകമ്പനിക്ക് ഒഴിച്ചുകൂടാവുന്നതല്ലെന്ന നയം കമ്പനി അംഗീകരിച്ച് നാലുകൊല്ലത്തോളമായപ്പോഴം തിരുവിതാംകൂറിൽ വിദ്യാഭ്യാസ വിഷയത്തിലുള്ള സകല ചിലവും സർക്കാർ വഹിക്കുന്നതാണെന്നും പ്രജകളുടെ പിന്നോക്കാവസ്ഥ നീക്കംചെയ്യുന്നതിനുവേണ്ടി വിദ്യയും വിജ്ഞാനവും നല്കുന്നതിന് നടപടി സ്വീകരിക്കുമെന്നും മഹാറാണി പാർവതീഭായി 1817-ൽ വിളംബരം പുറപ്പെടുവിച്ചതും മറന്നുകൂടാ.

പ്രശസ്തിയും പ്രതാപവും പരത്തിയ സി. എം. എസ്. വിദ്യാലയത്തിൽ മാധവനെ തുടർന്നുള്ള വിദ്യാഭ്യാസത്തിന് ചേർത്തു. സി. എം. എസ്. കോളേജിനോട് തൊട്ടടുത്തുള്ള ഹിന്ദു ഹോസ്റ്റലിലായിരുന്നു താമസത്തിന് ഏർപ്പാടു ചെയ്തത്. അതിൻെറ മേൽനോട്ടക്കാരൻ— വാർഡൻ— സി. എം. എസ്. കോളേജിലെതന്നെ മുൻഷിമാരിൽ ഒരാളായിരുന്ന അമ്പലപ്പുഴ മഹാദേവശർമയായിരുന്നു. ശർമയെക്കൂടാതെ കോളേജിൽ വേറൊരു മുൻഷിയുണ്ടായിരുന്നത് കെ. എൻ. ഗോവിന്ദപ്പണിക്കരാണ്. രണ്ടുപേരും സാഹിത്യയത്നങ്ങളിൽ ആവേശമുള്ളവരായിരുന്നു. കേരളവർമ വലിയകോയിത്തമ്പുരാൻെറ ആശ്രിതനും ആരാധകനുമായിരുന്നു ശർമ. കവിത, ഗദ്യലേഖനം, ജീവചരിത്രം എന്നീ ശാഖകളിൽ കൈവച്ചിരുന്ന ശർമയ്ക്ക് ''കവനകൗമുദി''യുടെ താളുകളിൽ കടന്നുകൂടുവാൻ കഴിഞ്ഞതിൽ വളരെ അഭിമാനമുണ്ടായിരുന്നു. ചില പുസ്തകങ്ങളും അദ്ദേഹം പ്രസിദ്ധപ്പെടുത്തി. ശർമയുടെ ഉത്സാഹത്താൽ ''കേരളം''— എന്ന ഒരു സാഹിത്യമാസിക കൊ. വ. 1087-ൽ കോട്ടയത്തു തുടങ്ങി.

അതിൻെറ പത്രാധിപസ്ഥാനത്തേക്ക് ക്ഷണിക്കപ്പെട്ടത്, കോട്ടയം ബാറിലെ അഭിഭാഷക പ്രമാണിയായിരുന്ന പി. കെ. നാരായണ പിള്ളയാണ്. സാഹിത്യമണ്ഡലത്തിലേക്ക് പുനഃപ്രവേശനത്തിനുള്ള താല്പര്യം അദ്ദേഹത്തിനുണ്ടായ കാലം. അദ്ദേഹത്തിൻെറ സ്വാധീനംകൊണ്ട് പല പ്രമാണിമാരും "കേരള" ത്തിൻെറ താളുകളിൽ കടക്കുവാൻ തല്പരരുമായിരുന്നു. മലയാള സാഹിത്യചരിത്രത്തിലെ ഒരു പ്രധാന സംഭവമെന്നു വിശേഷിപ്പിക്കാവുന്ന കൃഷ്ണഗാഥാനിരൂപണം, ആദ്യം "കേരള" ത്തിൽ ഖണ്ഡശഃ പ്രസിദ്ധീകരിച്ചതാണ്. മഹാദേവശർമ്മയുടെയും ഗോവിന്ദപ്പണിക്കരുടെയും പ്രേരണ ഇതിന് കാരണമായി. അവർ പി.കെ.യുടെ ഒഴിവുകാംക്ക് വഴങ്ങിക്കൊടുത്തില്ല. പി. കെ. പറഞ്ഞുകൊടുക്കുന്ന ഭാഗങ്ങാം എഴുതിയെടുക്കുന്ന ഭാരംകൂടി അവർ വഹിച്ചു. അതിൻെറ ഫലമായി, അപ്പഴപ്പോാം "കേരളം" മാസികയിലേക്കുള്ള ലേഖനഖണ്ഡങ്ങളുടെ രൂപത്തിൽ തുടങ്ങിയ നിരൂപണം, ഏറെ താമസിയാതെ ഒരു ദീർഘപ്രബന്ധമായി പരിണമിച്ചു അചിരേണ അത് കെ. എൻ. ഗോവിന്ദപ്പണിക്കർ പ്രസിദ്ധീകരിച്ച കൃഷ്ണഗാഥയുടെ പുതിയ പതിപ്പിൻെറ അവതാരികയായി പ്രത്യക്ഷപ്പെട്ടു.[8]

ഹിന്ദു ഹോസ്റ്റലിൽ മാധവപ്പണിക്കരോടൊപ്പം താമസിച്ചിരുന്നവരിൽ സാഹിത്യാഭിരുചിയുള്ളവർ പലരുമുണ്ടായിരുന്നു. എൻ. കെ. പദ്മനാഭപിള്ള, പി. നാരായണപിള്ള, പരുത്തിക്കാട്ടു ഗോപാലപിള്ള തുടങ്ങിയവർ അതിൽപ്പെടും. സാഹിത്യാഭിരുചി പ്രോത്സാഹിപ്പിക്കുവാൻ താല്പര്യമുണ്ടായിരുന്ന ശർമ്മയുടെ പ്രേരണകൊണ്ട് അവർ അവിടെ സാഹിത്യസദസ്സുകാം സംഘടിപ്പിക്കുന്നതിനു തയ്യാറായി. പ്രസക്തങ്ങളായ സാഹിത്യവിഷയങ്ങാം ചർച്ചചെയ്യുക, രചനകളവതരിപ്പിച്ച് പ്രതിപാദിച്ചു നിർദേശങ്ങളും മററും നല്കുക തുടങ്ങിയ പരിപാടികാം അതിൻെറ പ്രവർത്തനത്തിൻെറ ഭാഗമായി. പുറത്തുനിന്ന് പ്രസിദ്ധരും പ്രമാണികളുമായ സാഹിത്യകാരന്മാരെ ക്ഷണിച്ച് അവരുടെ ആശയങ്ങാം അറിയാനും അരങ്ങൊരുക്കിയിരുന്നു.

ശർമ്മയെ അപഹസിച്ചാണ് മാധവപ്പണിക്കർ കവിത രചിച്ചു ശീലിച്ചതെന്ന് ആത്മകഥയിൽ അദ്ദേഹം പറഞ്ഞിട്ടുണ്ട്. അതിനു മുമ്പും ചിലതൊക്കെ എഴുതിനോക്കിയിട്ടുണ്ടെന്ന വസ്തുതയും മറച്ചിട്ടില്ല. കാവാലത്തെ സുന്ദരിമാരെ സംബന്ധിച്ച സരസശ്ലോകങ്ങാം അവയിൽപ്പെടും. ആത്മകഥയിൽ സാഹിത്യപരിശ്രമമുണ്ടായതിനെപ്പററി രേഖപ്പെടുത്തിയിട്ടുള്ളത് ഇതാണ്—"ശർമ്മയവർകാം "ഗോശാലക്കുററൻ" എന്നൊരു ഖണ്ഡകവിത എഴുതി കവനകൗമുദിയിൽ

8. സാഹിത്യപഞ്ചാനനൻ— പി. കെ. പരമേശ്വരൻനായർ (1955) പുറം 239

പ്രസിദ്ധപ്പെടുത്തിയിരുന്നു. അത് എന്നെക്കൊണ്ട് രണ്ടുപ്രാവശ്യം വായിപ്പിച്ചു. അങ്ങിനെ ചെയ്തത് ഒരുപദ്രവമായി തോന്നുകയാൽ ഗോശാലക്കുറുപ്പിനെ അനുകരിച്ച് "അഗ്രശാലക്കുറുപ്പ്"—എന്നൊരു കവിത ഞാൻ എഴുതിനോക്കി. ഊട്ടിലുണ്ടു മദിച്ചുനടക്കുന്നവരെ അധിക്ഷേപിച്ചെഴുതിയതായിരുന്നു ആ കൃതി, ഞാൻ ശർമ്മയുടെ മേശപ്പുറത്തുവച്ചിട്ടു പോന്നു. അതു ശർമ്മയ്ക്ക് വലിയ കോപത്തിനു കാരണമായി, എന്നും ഒന്നു രണ്ടു ദിവസത്തേക്ക് എന്നോടു മിണ്ടാതെതന്നെ അദ്ദേഹം ഇരുന്നു എന്നും ഓർക്കുന്നുണ്ട്."[9]

ഏതാണ്ട് രണ്ടു സംവത്സരക്കാലത്തെ പഠനത്തിന്റെ അന്ത്യത്തിൽ മെട്രിക്കുലേഷൻ പരീക്ഷയ്ക്ക് കോട്ടയത്തു ചേർന്നെങ്കിലും ജയിച്ചില്ല. ഉത്സാഹക്കുറവുകൊണ്ടു സംഭവിച്ച തോൽവിയല്ലെന്നായിരുന്നു മാധവപ്പണിക്കർ വിശ്വസിച്ചത്. ഭൗതികത്തിൽ ചോദ്യങ്ങൾക്ക് ശരിയായ ഉത്തരം രേഖപ്പെടുത്തിയില്ലെന്നും പറഞ്ഞിട്ടുണ്ട്. എങ്ങിനെയായാലും തോൽവിയുടെ ആഘാതം വളരെ കഠിനമായിത്തന്നെ ബാധിച്ചു. അന്യരിൽനിന്നൊഴിഞ്ഞ്, ഏകാകിയായി, ജലാശയതീരങ്ങളിൽ അലഞ്ഞുതിരിയുവാനല്ലാതെ മറ്റൊന്നിനും മനസ്സുണ്ടായില്ല. പള്ളിക്കൂടങ്ങൾ തുറന്നപ്പോൾ തിരുവനന്തപുരത്തെ വിദ്യാലയത്തിൽ ചേരുന്നതിനു ശ്രമം നടത്തി. പക്ഷേ അതും ഫലിച്ചില്ല. ഈ അനുഭവം മനോവേദന പെരുപ്പിച്ചതേയുള്ളു. എവിടെയും അപജയവും നിരാശയുമാണ് നേരിട്ടത്. കൂടുതൽ കുഴയ്ക്കാനെന്നവണ്ണം അതിസാരവും പിടിപെട്ടു. ദുഃഖവും, നിരാശയും, രോഗവും, വ്യർഥതാബോധവും ജീവിതമാകെയുലച്ച ആ അനുഭവങ്ങളെക്കുറിച്ച് ആത്മകഥയിലുള്ളതുതന്നെ ഇവിടെ രേഖപ്പെടുത്തട്ടെ; "എന്തിനു ജീവിച്ചിരിക്കണം എന്നു തോന്നിയിട്ട് ഒരു കുപ്പി ക്ലോറോഫാറവും വാങ്ങി സൂക്ഷിച്ചു. അതിസാരം കലശലായപ്പോൾ (തിരുവനന്തപുരത്തുനിന്ന്) കാവാലത്തേക്കു മടങ്ങി. സുഖക്കേടു ക്രമേണ ഭേദമായെങ്കിലും ആ വർഷത്തെ പഠിത്തം മുടങ്ങുകയും മററു ജോലിയൊന്നുമില്ലാതെ വീട്ടിൽ താമസിക്കേണ്ടിവരുകയും ചെയ്തു. എന്നെക്കൊണ്ടു പഠിത്തത്തിന് കൊള്ളുകയില്ലെന്നും ബുദ്ധിക്കുറവുള്ളതിനാൽ ഇനിയും പഠിച്ചിട്ടു കാര്യമില്ലെന്നും വീട്ടിലുള്ളവർ പറയുന്നതു കേൾക്കുവാനും ഇടയായി. അത് അമ്മയ്ക്ക് വലിയ സങ്കടത്തിന് കാര്യമായിരുന്നു. പഠിക്കണമെന്ന് എനിക്ക് അത്ര നിർബന്ധമില്ലായിരുന്നുവെങ്കിലും ഇങ്ങനെ എല്ലാവർക്കും പരിഹാസ്യനായിത്തീർന്നല്ലോ, എന്ന വിചാരം എന്നെയും വല്ലാതെ വ്യസനിപ്പിച്ചു. ഒരു ദിവസം രാവിലെ ക്ലോറോഫാറം ധാരാളം കഴിച്ചിട്ട് കട്ടിലിൽ കയറിക്കിടന്നു. ഒരേഴെട്ടു മണിക്കൂർ കഴിഞ്ഞ് കണ്ണു തുറന്നപ്പോൾ, അമ്മൂമ്മ അടുക്കൽ, മുഖത്തു വെള്ളമൊഴിച്ചുകൊണ്ടിരിക്കു

9. ആത്മകഥ—ഒന്നാം ഭാഗം, പുറം 29.

ന്നതും അമ്മയും മററുള്ളവരും നാലുകെട്ടിൽ കരയുന്നതും ചുററും കൂടി നില്ക്കുന്നതും കാണാമായിരുന്നു.'' 10

മാധവപ്പണിക്കരുടെ ഭാവിയെ സംബന്ധിച്ച സന്ദിഗ്ദ്ധത നിലനിന്നു. കൂടുതൽ പഠിക്കുവാനുള്ള കഴിവ് ഇല്ലാത്ത ഒരു കുട്ടിയെ എന്തിനു വിദ്യാലയത്തിലേക്കു തള്ളിവിടണം? പോരെങ്കിൽ, വീട്ടു കാര്യങ്ങൾ വേണ്ടപോലെ നോക്കുന്നവർ കുറവും. കൃഷികാര്യങ്ങൾ നോക്കാൻ നേരത്തെ നിയോഗിക്കുന്നതായിരിക്കും ഭേദമെന്നായിരുന്നു വലിയകാരണവരുടെ പക്ഷം. എങ്കിലും അന്തിമമായ ഒരു തീരുമാനം, പിന്നീടാകാമെന്ന് കരുതി മാററിവച്ചു. ജ്യേഷ്ഠൻ വൈദ്യത്തിൽ ഉപരിപഠനത്തിന് ശീമയിലായിരുന്നു. അനുജനെ സംബന്ധിക്കുന്ന സംഗതികളറിഞ്ഞപ്പോൾ പൊതുവെ കുടുംബത്തിലുണ്ടായിരുന്ന ചിന്താഗതിയോട് വിയോജിക്കുകയാണ് ചെയ്തത്. അക്കാര്യം വലിയകാരണവരെ എഴുതിയറിയിക്കുവാനും മടിച്ചില്ല. മാധവനെ മദിരാശിയിൽ പഠിത്തം തുടരാൻ സൗകര്യപ്പെടുത്തണമെന്നും നിർബന്ധപൂർവം അറിയിച്ചു. അമ്മാവനായ അയ്യപ്പപ്പണിക്കരും അത് ശക്തിയായി പിൻതാങ്ങി.

ഏതാണ്ട് ഒരു കൊല്ലത്തോളം വേലയൊന്നുമില്ലാതെ നിർബന്ധിതവിശ്രമത്തിൽ കഴിച്ചതിൻെറ ഫലമായി മാധവപ്പണിക്കരുടെ മനസ്സിൻെറ മൗഢ്യം ഏറെക്കുറെ മാറി. കാലമാണല്ലോ ഏതു രോഗത്തിൻെറയും ഏററവും വലിയ വൈദ്യൻ. വിദ്യാഭ്യാസത്തിനു വിമുഖത വ്യക്തമാക്കുകയോ പുതിയ അഭിപ്രായം പൂർണമായി സ്വീകരിക്കാൻ താല്പര്യമുണ്ടാവുകയോ ചെയ്തില്ലെങ്കിലും, വിപരീതമായി നില്ക്കുവാൻ ശക്തിയുണ്ടായിരുന്നില്ല.

തിരുവിതാംകൂർ വിട്ട് ആദ്യം പുറത്തു പോയത് മദിരാശിയിലേക്കാണ്. അന്നേക്ക് രണ്ടു നൂററാണ്ടിലേറെ പഴക്കവും പാരമ്പര്യവുമുള്ള, ചരിത്രത്തിൻെറ മായാത്ത സ്മരണകൾ പുലർത്തുന്ന, വിദ്യാശാലയിലാണ് പഠിത്തം പൂർത്തിയാക്കാൻ ചേർന്നത്. മദിരാശിയിൽ എന്നല്ല ഭാരതത്തിൽതന്നെ ആദ്യം ആരംഭിച്ച ഇംഗ്ലീഷ് വിദ്യാലയങ്ങളിൽ ഒന്ന്; വെപ്പരിയിലുള്ള സെൻറ് പാൾസ് ഹൈസ്കൂളിൽ.

1825-ൽ മദിരാശി ബിഷപ്പായിരുന്ന കാരി* വിദ്യാലയവും സെമിനാരിയും വേർതിരിച്ച്, സ്കൂളിൻെറ പേര് വേപ്പെരി ഗ്രാമർ സ്കൂൾ എന്നാക്കി. ഈ പേർ 1862-ൽ പരിഷ്ക്കരിച്ച് വെപ്പെരി ഹൈസ്കൂൾ എന്നാക്കിയെങ്കിലും, പാൾ പുണ്യവാളനെ അതിൻെറ രക്ഷാധികാരിയെന്നു സങ്കല്പിച്ച് അവരോധിച്ചതോടുകൂടി 1912-ൽ

10. ആത്മകഥ—ഒന്നാം ഭാഗം (1958) പുറം 33.

* Bishop Carrie

സെൻറ് പാററംസ് ഹൈസ്കൂറം എന്നു നാമകരണം ചെയ്തു. അന്നുമുതൽ പഴക്കവും ചരിത്രവുമുള്ള ഈ വിദ്യാലയം പുതിയ പേരിൽ പുരോഗമിച്ചു. ഏതാണ്ട് ഈ കാലത്താണ് മാധവപ്പണിക്കർ അവിടെ വിദ്യാർഥിയായി ചേർന്നത്. അന്നു പ്രധാനാധ്യാപകനായിരുന്നത് പോട്സ് (Rev. Potts) ആണ്.[11] ഇവിടെ പഠിച്ചാണ് മെട്രിക്കുലേഷൻ പാസ്സായത്; പറയത്തക്ക മേന്മയൊന്നും പറയാനില്ലാത്ത ഒരു ശരാശരി വിജയം!

മാധവൻെറ ഉപരിവിദ്യാഭ്യാസം ശീമയിൽ നടത്തണമെന്നാണ് ജ്യേഷ്ഠൻ ആഗ്രഹിച്ചത്. ആ കാര്യം നിർബന്ധപൂർവം അദ്ദേഹം വലിയ കാരണവരെ എഴുതിയറിയിച്ചു. എല്ലാവരുംകൂടി ആലോചിച്ചശേഷം പൊതുവായ ആഗ്രഹപ്രകാരം അങ്ങിനെ ചെയ്യാമെന്ന തീർപ്പിലാണ് എത്തിയത്. ജ്യേഷ്ഠൻ എഡിൻബറോയിൽ പഠിച്ചുകൊണ്ടിരുന്നതിനാൽ മാധവനെ ഇംഗ്ലണ്ടിലേക്ക് അയയ്ക്കുന്നത് എളുപ്പമാണെന്നും അവർ കരുതി. ആദ്യകാലത്ത് ആവശ്യമായ ഒത്താശകളും നിർദേശങ്ങളുമൊക്കെ നല്കി ഉത്തരവാദിത്വബോധത്തോടെ സ്വകർത്തവ്യം അനുഷ്ഠിക്കുവാൻ മാധവപ്പണിക്കർക്ക് കഴിയുമെന്ന് വീട്ടുകാർ പ്രതീക്ഷിച്ചു. ഓക്സ്ഫോർഡിലെ ക്രൈസ്റ്റ് ചർച്ച് മഹാവിദ്യാലയത്തിൽ അനുജന് പ്രവേശനമുറപ്പാക്കാനുള്ള പ്രാഥമിക നടപടികറം കെ. പി. പണിക്കർ എടുത്തു. പക്ഷേ പ്രവേശനത്തിനുള്ള സമയം കഴിഞ്ഞിരുന്നതിനാൽ ആദ്യത്തെ വർഷം അതു നടന്നില്ല. അടുത്ത തവണ അതിനു സാധിക്കുമെന്നു പ്രതീക്ഷയുണ്ടായിരുന്നതിനാൽ അതുവരെയുള്ള ശിഷ്ടസമയം ജൂനിയർ ഇൻററർമീഡിയററിന് മദ്രാസ് ക്രിസ്ത്യൻ കോളേജിൽ പഠിക്കുവാനാണ് നടപടിയെടുത്തത്.

നാടുവിടുന്നതിന് തീർച്ചപ്പെടുത്തിയിരുന്നതിനാൽ താംബരത്തെ ക്രിസ്ത്യൻ കോളേജിലെ പഠിത്തം മാധവപ്പണിക്കർ ഗൗരവത്തോടെയല്ല നടത്തിയത്. സമയമധികവും പുസ്തകപാരായണത്തിനു ചിലവാക്കി. മലയാളസാഹിത്യവിഷയങ്ങളിൽ നേരത്തെ അങ്കുരിച്ച കൗതുകം കൂടുതൽ ശക്തിപ്പെട്ടു. മലയാള പുസ്തകവായന നിർബന്ധിതമാക്കിയതും ഇക്കാലത്തുതന്നെ. വായനയിലൂടെ വികസിച്ച താല്പര്യം എഴുതുന്നതിനുള്ള പ്രേരണയായി. ആ മോഹം സാക്ഷാത്കരിക്കുന്നതിനുവേണ്ടി ആഴ്ചതോറും മലയാളത്തിൽ ലേഖനങ്ങറം തയ്യാറാക്കി, തിരുവിതാംകൂറിൽ മാന്നാനത്തുനിന്ന് പ്രസിദ്ധപ്പെടുത്തിയിരുന്ന ''ദീപിക''യ്ക്ക് അയച്ചുകൊടുത്തു. 'ദീപിക' യിൽ ഇങ്ങനെ പ്രസിദ്ധപ്പെടുത്തിയിരുന്ന ലേഖനങ്ങറം ഗൗരവമേ

11. 250 Anniversary Souvenir 1716-1966; St. Pauls High School (1966)

റിയ സാഹിത്യകാര്യങ്ങൾ സംബന്ധിക്കുന്ന വിവാദങ്ങളുണ്ടാകു വാൻ വഴി തെളിച്ചിട്ടുണ്ടെന്ന വസ്തുത സ്മരണീയമാണ്. താംബര ത്തെ താമസത്തിനിടയിൽ കാര്യമായി സാധിച്ചത്, സാഹിത്യ ത്തിൽ സഞ്ചരിക്കുവാനുതകുന്ന സരണി നിർമിക്കാൻ താല്പര്യം ശക്തിപ്പെടുത്തിയെന്നുള്ളതാണ്. ''കെയിത്തനസ്സ് ഹാം''—എന്ന ഹോസ്റ്റലിലായിരുന്നു താമസം. അവിടെ കേരളത്തിൽനിന്ന് ഉപ രിപഠനത്തിന് കോളേജിൽ ചേർന്നിരുന്ന ചില യുവാക്കന്മാരുമു ണ്ടായിരുന്നു. പുത്തേഴത്തു രാമമേനോൻ, നന്ത്യേലത്തു പദ്മനാഭ മേനോൻ മുതലായവർ അന്ന് (1914) അവിടെ വിദ്യാർഥികളായി രുന്നത് സ്മരണീയമത്രേ.

ഹോസ്റ്റലിൻെറ മൂന്നാം നിലയിലെ ''ടവ്വർ റൂമി''ലായിരുന്നു രാമമേനോനും സുഹൃത്തുക്കളും താമസിച്ചിരുന്നത്. രണ്ടാമത്തെ നിലയിൽ താമസിക്കാൻ ഏർപ്പാടുണ്ടായിരുന്ന 18-ാം നമ്പർ മുറി യിലായിരുന്നു മാധവപ്പണിക്കരുടെ താവളം. കൂടെയുണ്ടായിരുന്ന വരിൽ ഒരാൾ പുത്തേഴൻെറ സതീർഥ്യനായിരുന്നതിനാൽ, മേനോൻ കൂടെക്കൂടെ മുറിയിൽ ചെല്ലുമായിരുന്നു. ഒരു തവണ അവിടെ എത്തി യപ്പോൾ, മുറിയുടെ വടക്കുകിഴക്കേ മൂലയിൽകിടന്ന ഉപകരണ ങ്ങൾ—ഒരു മേശയും കസേരയും ബുക്ക്ഷെൽഫും—നല്ല അടുക്കും ചിട്ടയുമായിട്ടിരിക്കുന്നതു കണ്ടു. ഹോസ്റ്റൽമുറികളിലെ അരാജകത്വം അറിവുള്ളവർക്ക് ഈ അച്ചടക്കം ശ്രദ്ധേയമായി അനുഭവപ്പെടുമല്ലോ. മേശയെ സമീപിച്ചപ്പോൾ, പുറത്തു കിടന്നിരുന്ന പുസ്തകത്തിലായി നോട്ടം-''കൃഷ്ണകാന്തൻെറ മരണപത്രം.'' കൗതുകം അടക്കാൻവയ്യാതെ അതെടുത്തു മറിച്ചുനോക്കി. ബങ്കിംചന്ദ്രൻെറ പ്രസിദ്ധമായ ബംഗാളി പുസ്തകം, ടി. സി. കല്യാണിയമ്മ തർജമ ചെയ്ത് പ്രസിദ്ധപ്പെടു ത്തിയിട്ട് അധികനാളായിട്ടില്ല. പുസ്തകം വായിച്ചശേഷം, അതി നെപ്പററിയുള്ള പ്രതികരണം ഒരു ഖണ്ഡികയിലൊതുക്കി, നല്ല ഇംഗ്ലീഷിൽ എഴുതി അതിൽ വച്ചിരിക്കുന്നു. അടിയിൽ പേരുമുണ്ട്: ചാലയിൽ മാധവപ്പണിക്കർ! പുസ്തകത്തെപ്പോലെ ആ കുറിപ്പും രാമമേനോൻെറ താല്പര്യവും കൗതുകവും ഉത്തേജിപ്പിച്ചു. ഈ സംഭവ ത്തിനുശേഷമാണ് പുത്തേഴനും പണിക്കരും തമ്മിൽ കണ്ടു പരിചയ പ്പെട്ടത്. പിന്നീട് നിത്യേനയെന്നോണമുണ്ടായ സമ്പർക്കം ക്രമേണ ആഴമേറിയ സൗഹൃദമായി ദൃഢീകരിക്കുകയുണ്ടായി [12]

മദിരാശിയിലെ താംബരത്തുള്ള മദ്രാസ് ക്രിസ്ത്യൻ കോളേജിൽ കഴിഞ്ഞിരുന്ന കാലത്ത് 'ദീപിക'യിൽ പ്രസിദ്ധീകരിച്ച ഒരു ലേഖനം സാഹിത്യതല്പരരുടെ പ്രത്യേക ശ്രദ്ധയ്ക്കു വിഷയീഭവിച്ച തായി പണിക്കർ പറഞ്ഞിട്ടുണ്ട്. ദ്രാവിഡവൃത്തങ്ങളാണ് മലയാള

12. പാവനസ്മരണകൾ—പുത്തേഴത്തു രാമമേനോൻ, നാഷണൽ ബുക്ക് സ്റ്റാൾ, കോട്ടയം (1968) പുറം 107.

കവിതയ്ക്ക് കൂടുതൽ യോജിക്കുന്നതെന്നും അവയെ അവലംബിച്ചാൽ മാത്രമേ ഭാഷാകവിതയ്ക്ക് സ്വാതന്ത്ര്യം കൈവരൂ എന്നുമായിരുന്നു ലേഖനത്തിലെ വാദം. ഈ ആശയംതന്നെ 'കവനകൗമുദി'യുടെ വാർഷികപ്പതിപ്പായ 'ഭാഷാവിലാസം'—എന്ന പ്രസിദ്ധീകരണത്തിൽ മൂന്നു വർഷത്തിനുശേഷം മറെറാരു ലേഖനത്തിൻെറ വിഷയമാക്കി. 'കവനകൗമുദി'യുടെ വാഷികപ്പതിപ്പിലേക്ക് ഒരു ലേഖനം ആവശ്യപ്പെട്ടുകൊണ്ട് പത്രാധിപരായിരുന്ന പി. വി. കൃഷ്ണവാര്യർ കത്തയച്ചതനുസരിച്ച് ഓക്സ്ഫോർഡിൽ നിന്നയച്ചതാണ് ഈ പ്രബന്ധം.

ഇംഗ്ലണ്ടിൽ പഠിച്ചുകൊണ്ടിരുന്ന ജ്യേഷ്ഠൻെറ പഠനം പൂർത്തിയാകാറായി. അവിടം വിടുന്നതിനുമുമ്പ് ചെന്നുചേർന്നാൽ, അദ്ദേഹത്തോടൊത്ത് കുറെനാൾ താമസിച്ച് ദേശപരിചയം നേടാമെന്നാഗ്രഹിച്ചു. അതിൻെറ ഫലമായി 1914 ഏപ്രിലിൽ യൂറോപ്പിലേക്കു പുറപ്പെടാൻ തീർച്ചയാക്കി. ഒക്ടോബറിലാണ് വിദ്യാലയങ്ങൾ തുറക്കുന്നതെന്നുള്ളതുകൊണ്ട്, അത്രയും സമയം അവിടെ അനായാസമായി കഴിയുവാൻ തന്നെയായിരുന്നു തീരുമാനം. മലയാളികളെക്കൂടാതെ മദിരാശിയിൽവച്ച് മററു ചിലരെയും സ്നേഹിതന്മാരാക്കുവാൻ പണിക്കർക്ക് സാധിച്ചിരുന്ന വസ്തുതയും ഇവിടെ സ്മരിക്കട്ടെ. സദാശിവ റെഡ്ഡി, ജി. വി. കൃപാനിധി, സി. കെ. വിജയരാഘവൻ, ഷൺമുഖംചെട്ടി തുടങ്ങിയവർ ഇതിൽപ്പെടുന്നു.

അധ്യായം അഞ്ച്

## ഓക്സ്ഫോർഡ്

ഉപരിപഠനം നടത്തുന്നതിന് ശീമയിൽ പണിക്കർക്ക് ഏർപ്പാട ചെയ്തത് ഓക്സ്ഫോർഡ് സർവകലാശാലയിലായിരുന്നു. ലണ്ടനിൽനിന്ന് എൺപതു കിലോമീററാേളം വടക്കപടിഞ്ഞാറ് തെംസ് നദിക്കരയിൽ സ്ഥിതിചെയ്യുന്ന ഈ സങ്കേതം ഒരു സ്വകാര്യ സ്ഥാപനമാണ്. എങ്കിലും ഒരു ദേശീയസ്ഥാപനത്തെക്കാറം ആഭിജാത്യവും അംഗീകാരവും ആഢ്യത്ത്വവും അതിന് ആർജിക്കുന്നതിന് ആദിമുതൽ സാധിച്ചു. അതിനോട കിടപിടിക്കത്തക്കതായി ഇംഗ്ലണ്ടിൽ മറെറാരു മഹാവിദ്യാലയമുള്ളത് കേംബ്രിഡ്ജ് മാത്രമാണ്.

ഏററവും ഉന്നതമായ മാനദണ്ഡം ഉറപ്പുവരുത്തുന്ന വിദ്യാഭ്യാസം ഓക്സ്ഫോർഡിൽനിന്നു കിട്ടുമെന്ന സൽപ്പേര് തലമുറകളായി ആ വിദ്യാസങ്കേതം ആർജിച്ചിട്ടുണ്ട്. വിദ്യാർഥികറംക്ക് താമസത്തിനുള്ള മുറികറം വെളിച്ചംവീശാൻ വിഷമമുള്ളതും സ്ഥലസൗകര്യം കുറഞ്ഞതും ആധുനികാഡംബര സജ്ജീകരണങ്ങളില്ലാത്തതുമാണെന്ന് പരക്കെ അറിയപ്പെട്ടിട്ടുണ്ട്. എങ്കിലും അതിലൊന്നിൽ പാർക്കാൻ സന്ദർഭം കിട്ടിയത് അസുലഭ ഭാഗ്യമായിട്ടേ വിദ്യാർഥികരുതാറുള്ളു. പല മുറികളും ചരിത്രപുരുഷന്മാർ താമസിച്ച പാരമ്പര്യമവകാശപ്പെടുന്നു. ചരിത്രപരിവേഷം പൊതിഞ്ഞുനില്ക്കുന്ന മുറിയിലാണ് താമസിക്കുന്നതെന്ന ബോധം, എളിമയോടെ കഴിഞ്ഞുകൂടുവാൻ വിദ്യാർഥികളിൽ സമ്മർദം ചെലുത്തുന്നുണ്ട്.[1]

വിദ്യാലയംവിട്ട് ഓക്സ്ഫോർഡിൽ വരുന്ന ഒരു വിദ്യാർഥിയെ വളർച്ചയെത്തിയ വ്യക്തിയായിട്ടാണ് അവിടെയുള്ളവർ സ്വീകരിക്കുന്നതും അംഗീകരിക്കുന്നതും. പ്രായപൂർത്തിയായ ഒരുവന് സ്വന്തം കാര്യങ്ങറം സ്വതന്ത്രമായും ഇംഗിതാനുസരണവും തീരുമാനിക്കുന്നതിനുള്ള കഴിവുണ്ടെന്നു വ്യക്തം. അതിനാൽ അവനെ അവർ അവൻെറ വഴിക്കു വിടുന്നു. പഠിത്തത്തിൽ വഴികാട്ടിക്കൊടുക്കുക മാത്രമേ അവിടെ ചെയ്യുന്നുള്ളു. അതിലൂടെ സഞ്ചരിക്കണമോ

1. Roses in December, by M. C. Chagla, Bharathiya Vidya Bhavan (1973) p. 37.

യെന്ന് അന്തിമ തീരുമാനം കൈക്കൊള്ളേണ്ടത് വിദ്യാർഥി തന്നെ. പഠിത്തം തുടങ്ങിയാൽ ഏതെല്ലാം ലക്ചറുകരം ഉണ്ടെന്നും ഏതിനെല്ലാം ഹാജരാകുന്നത് ഉചിതമെന്നും, പ്രയോജനകരമെന്നും ട്യൂട്ടർ (ഡാൺസ്) സൂചിപ്പിക്കുന്നതാണ്. വിദ്യാർഥി ഐച്ഛികമായി സ്വീകരിച്ചിട്ടുള്ള വിഷയത്തിൽ വിപുലവും ആഴമുള്ളതുമായ വിജ്ഞാനം നേടുവാൻ ഉത്തമമെന്നു കരുതുന്ന കാര്യങ്ങളായിരിക്കും ലക്ചറർ (ഡാൺ) ചൂണ്ടിക്കാണിക്കുന്നത്. എന്നാൽ അവ സ്വീകരിച്ചു പെരുമാറിക്കൊള്ളണമെന്ന് അനുശാസിക്കുകയില്ല. തീരുമാനം കൈക്കൊള്ളേണ്ടത് വിദ്യാർഥിതന്നെ. പഠിത്തകാര്യത്തിൽ ആരുടെയും നിർബന്ധമില്ലെന്നു ചുരുക്കം. ഓരോ വിദ്യാർഥിക്കും വഴികാട്ടിയായി വർത്തിക്കുന്ന ഒരു ഡാൺ ഉണ്ടായിരിക്കും.[2] ഇവർ വളരെ പാണ്ഡിത്യമുള്ളവരും പ്രശസ്തരുമായിരിക്കും. പണിക്കരുടെ 'ഗുരു'വായിരുന്നത് ആർതർ ഹാസിൽ എന്ന ചരിത്രാധ്യാപകനായിരുന്നു.[3] കെ. പി. എസ്. മേനോൻെറ ട്യൂട്ടറും ഇദ്ദേഹം തന്നെയായിരുന്നു. പണിക്കർക്കുശേഷം കുറെ വർഷം കഴിഞ്ഞാണ് മേനോൻ അവിടെ വിദ്യാർഥിയായിരുന്നത്. ആഴ്ചയിലൊരിക്കൽ ട്യൂട്ടറെ കണ്ട് എന്തൊക്കെ വായിച്ചെന്നും, വായിക്കാൻ വിചാരിക്കുന്നെന്നും ചർച്ച ചെയ്യുക പതിവായിരുന്നു. അതുപോലെ ആഴ്ചതോറും ഒരുപന്യാസം തയ്യാറാക്കുക എന്ന പരിപാടിയും ചിട്ടയായി ചെയ്തു. ഡാൺ വിഷയം കൊടുക്കുക മാത്രമല്ല അതിൻെറ രചനയ്ക്ക് ആവശ്യമായ സഹായകഗ്രന്ഥങ്ങളും മററ് ആധികാരിക വിവരങ്ങളും സൂചിപ്പിക്കുകയും പതിവാണ്. രചിച്ച പ്രബന്ധം ട്യൂട്ടർ ഗൗരവമായി വിലയിരുത്തി, മേന്മയും കുറവും കുററവും അതുപോലെ പ്രസക്തമായ മററു വസ്തുതകളും ചൂണ്ടിക്കാണിക്കുക ചുമതലയായി കരുതിവന്നു.

കാലത്ത് മൂന്നു മണിക്കൂർ നേരമേ ക്ലാസ്സുകളും പ്രസംഗങ്ങളുമുള്ളു. മിക്ക കോളേജുകളിലും ഒരേ സമയത്ത് അത് നടക്കുന്നതിനാൽ വിദ്യാർഥികരം അവരവരുടെ ക്ലാസുകളിൽ എത്തും. മാധവപ്പണിക്കർ ഓക്സ്ഫോർഡിൽ ചേരുമ്പോരം ഏതാണ്ട് ഇരുപത്തിമൂന്നു കോളേജുകരം ഉണ്ടായിരുന്നു. വിദ്യാഭ്യാസ തല്പരരായ കുബേരന്മാർ പണിയിച്ചതാണ് ഓരോ കോളേജുകളും. പണിക്കർ പഠിക്കാൻ ചേർന്ന ക്രൈസ്റ്റ്ചർച്ച് കോളേജ് 1546-ൽ നവംബർ 4-ാം തീയതി സ്ഥാപിച്ചതാണ്.[4] ആരംസോരംസ് കോളേജിലൊഴിച്ച് മറെറല്ലാ

2. Dons and students by John Mac Cullum Scott, The Plume Press (1973)
3. Many Worlds by K. P. S. Menon, Oxford University Press (1965) P. 50
4. A History of Oxford by V. H. H. Green - P. 38.

ററിലും സാധാരണ വിദ്യാർഥികളെ പ്രവേശിപ്പിച്ചിരുന്നു. ഉന്നത ഗവേഷണത്തിലേർപ്പെട്ടുന്നവരെയാണ് ആംസോംസിൽ അനുവദിച്ചിരുന്നത്. ഉദാരമതികളായ ധനികന്മാരുടെ സാമ്പത്തിക സംഭാവനകളും സഹായവും ധാരാളമായി സർവകലാശാല സ്വീകരിച്ചു. ബോഡ്ലയർ ഗ്രന്ഥശേഖരം, ഷെൽഡോനിയൻ നാടകയരങ്ങ്, അഷ്മോളിയൻ മ്യൂസിയം ഡൈസൺ പെറിൻസ് പരീക്ഷണാലയം തുടങ്ങിയവ ഇപ്രകാരമുള്ള ഔദാര്യത്തിൻെറ നിത്യസ്മാരകങ്ങളായി നിലനില്ക്കുന്നു.

ഉച്ചതിരിഞ്ഞാൽ പഠിത്തമെല്ലാം തീരുന്നതുകൊണ്ട് കളികളിലും വിനോദങ്ങളിലും ഏർപ്പെട്ടുന്നതിന് ധാരാളം സമയമുണ്ട്. തണുപ്പുകാലങ്ങളിൽ ഹോക്കി തുടങ്ങിയവയിലും വേനലിൽ ക്രിക്കററ്, ടെന്നീസ്, വള്ളംകളി തുടങ്ങിയവയിലും പങ്കെടുക്കുവാൻ വിദ്യാർഥികാംക്ക സാധിക്കുന്നു. മററു രംഗങ്ങളിൽ വിനോദിക്കാൻ ആഗ്രഹിക്കുന്നവർക്ക് ധാരാളം സൗകര്യം, മദ്യശാലകളിലും നാടകശാലകളിലും കിട്ടാറുണ്ട്. കോളേജിനകത്തും വഷളത്തം കാട്ടാൻ കുറച്ചൊന്നുമല്ല സാധ്യതകളുള്ളത്. ഇരുപതാം നൂററാണ്ടിൻെറ ആരംഭത്തിൽ ക്രൈസ്റ്റ് ചർച്ച് കോളേജ് പ്രഭുകുലജാതരുടെ പ്രത്യേക സങ്കേതമായി പരിലസിച്ചു.[5] 1914_ൽ അന്നത്തെ വിദ്യാരംഭം കുറിച്ചുകൊണ്ട് നടത്തിയ പ്രസംഗത്തിൽ ഒരു വിദഗ്ദ്ധനും പ്രസിദ്ധനുമായ അധ്യാപകൻ പറഞ്ഞത് ഇവിടെ പ്രസക്തമായിരിക്കുമെന്നു തോന്നുന്നു: ''വരുന്ന രണ്ടു കൊല്ലക്കാലം പാഠ്യപദ്ധതിപ്രകാരമുള്ള പഠനപ്രവർത്തനങ്ങളിൽ വ്യാപൃതരാകാൻ പോകുന്നവരാണ് നിങ്ങാം_മാന്യമായ ഒരു ധീരസാഹസികപ്രവർത്തനംതന്നെ അത്. ഈ സർവകലാശാലയിൽനിന്നു പുറത്തിറങ്ങുമ്പോാം നിങ്ങാം ജീവിതത്തിൽ ഭിന്നരംഗങ്ങളിലായിരിക്കും കർമനിരതരാകുന്നത്. പള്ളിയിൽ, കോടതികളിൽ, പാർലിമെൻറിൽ, സർക്കാരുദ്യോഗത്തിൽ, സൈന്യത്തിൽ_എന്നിങ്ങനെ പലതിലും. അപൂർവം ചിലർ അധ്യാപകരായെന്നുംവരാം. അവസാനം പറഞ്ഞ അപൂർവം ആളുകാംക്കല്ലാതെ, ഇവിടെ പഠിച്ച കാര്യങ്ങാംക്ക് പ്രസക്തിയും പ്രയോജനവും ഉണ്ടാകുമെന്നു കരുതുന്നില്ല. എന്നാൽ കഠിനമായി അധ്വാനിച്ച് പഠിക്കുകയാണെങ്കിൽ, നിങ്ങാംക്ക് ഒരു കാര്യത്തിൽ പ്രാഗല്ഭ്യം സമ്പാദിക്കുവാൻ സാധിക്കുമെന്ന് എനിക്കുറപ്പുണ്ട്. ഒരുവൻ അസംബന്ധം എഴുന്നെള്ളിക്കുമ്പോാം, അത് അങ്ങിനെ തിരിച്ചറിയുന്നതിനുള്ള കഴിവ് നിങ്ങാംക്കുണ്ടായിരിക്കും. യഥാർഥത്തിൽ

5. Cambridge from with in by Charles Tennyson - Chattox windus Ltd. (1913).

വിദ്യാഭ്യാസംകൊണ്ടു സിദ്ധിക്കേണ്ട ഏററവും വലിയ നേട്ടം ഇതാണെന്നും ഞാൻ വിശ്വസിക്കുന്നു''. [6]

ഓക്സ്ഫോർഡിൽ എല്ലാത്തരക്കാരായ വിദ്യാർത്ഥികളെയും കാണാമെന്നു പറഞ്ഞശേഷം, മാധവപ്പണിക്കർ ഒരു ലേഖനത്തിൽ അവിടത്തെ അന്നത്തെ സ്ഥിതിഗതികൾ പ്രതിപാദിച്ചിട്ടുണ്ട്. അക്കാലഘട്ടത്തിലെ കാര്യങ്ങൾ നേരിട്ടറിയുവാൻ അത് സഹായിക്കും. ''എഡിൻബറോ, ഗ്ലാസ്ഗോ മുതലായ സർവകലാശാലകളിൽ പഠിച്ചശേഷം ആ വിഷയത്തിൽ കൂടുതൽ പഠിപ്പുവേണമെന്നാഗ്രഹിക്കുന്നവരും, മദ്രാസ്, ബോംബെ മുതലായ സ്ഥലങ്ങളിൽനിന്നു പരീക്ഷ ജയിച്ചവരും, വിദ്യാഭ്യാസത്തിൻെറ രാജധാനിയായ ഈ സർവകലാശാലയിൽ ഒട്ടുസമയം കഴിച്ചു, മററു സ്ഥലങ്ങളിൽ എം. എ. ജയിച്ചിട്ടുണ്ടെങ്കിലും ഇവിടത്തെ ബി. എ. മതിയെന്നു വിചാരിച്ചു വരുന്നവരും, ജർമൻ, റഷ്യ, ജപ്പാൻ മുതലായ രാജ്യങ്ങളിലെ രാജപ്രതിനിധി സർവീസിൽ കയറണമെന്നാഗ്രഹമുള്ള പ്രഭുകുമാരന്മാരും വിദ്യാതല്പരരായ യുവാക്കന്മാരും, പഠിക്കണമെന്നാഗ്രഹമില്ലാതെ രാജാക്കന്മാരുടെയും വലിയ പ്രഭുക്കന്മാരുടെയും സംഘത്തിൽ അവരോടൊപ്പം ഞെളിഞ്ഞുനടക്കണമെന്നു വിചാരിക്കുന്ന ധനികന്മാരും, ഒരേ കോളേജിൽതന്നെ കാണാം''. [7]

വിദ്യാർത്ഥികൾ അവരവരുടെ കോളേജിൽതന്നെ താമസിക്കണമെന്നായിരുന്നു വ്യവസ്ഥ. കോളേജിൻെറ പ്രാമാണ്യവും പ്രശസ്തിയുമനുസരിച്ചു മുറിവാടക കൂടിയും കുറഞ്ഞുമിരിക്കും. മാധവപ്പണിക്കർ പഠിച്ച ക്രൈസ്റ്റ് ചർച്ചിൽ അന്ന് മുപ്പത്തിയഞ്ചു പവനിൽ കുറയാതെ, ഒരാണ്ടിൽ വാടകയിനത്തിൽ കൊടുക്കേണ്ടിയിരുന്നു. ദാസവൃത്തിക്ക് ആറും അന്തേവാസികൾക്ക് രണ്ടും ബാലന്മാരെവീതമാണ് അവിടെ വ്യവസ്ഥ ചെയ്തിരുന്നത്.

വേനൽക്കാലത്ത് വിനോദത്തിനാണ് വിദ്യാർത്ഥികൾ സമയം ചിലവഴിച്ചിരുന്നത്; അവധിയായാൽ കോളേജിൽ കഴിയുവാൻ അനുവാദമില്ല. അതിനാൽ അധികംപേരും സുഖസങ്കേതങ്ങളിലോ വിദേശങ്ങളിലോ പോകുന്നു. അവധിയില്ലാത്തപ്പോൾപോലും പഠിത്തം ഗൗരവമായി അധികം വിദ്യാർത്ഥികളും എടുക്കുന്നില്ല. പരീക്ഷയ്ക്കു ചേരേണ്ട കുറെപ്പേർ ഒഴിച്ചു ബാക്കിയുള്ളവർ, ആണും, പെണ്ണും, ഒന്നിച്ചോ ഒററയ്ക്കോ വള്ളങ്ങളിൽ, കൈത്തോടുകളിൽ തണൽ തേടി, ഒതുങ്ങുവാൻ തല്പരരാണ്. കുട്ടനാടൻ പ്രദേശങ്ങളി

---

6. Prof. J. A. Smith-quoted by Harold Macmillan-The Times: Sep. 7, 1977.
7. ഉപന്യാസമാല—കെ. എം. പണിക്കർ: ബ. വ. ബുക്ക്ഡിപ്പോ (1099). പുറം 117.

ലെപ്പോലെ ഓക്സ്ഫോർഡിലും പെണ്ണുങ്ങാംക്കും കുട്ടികാംക്കും വള്ളം തുഴയാനംമററും വശമുണ്ട്. പരീക്ഷകാം കർശനവും ഏറെ കഠിനവുമാണ്. ഫലം പ്രഖ്യാപിക്കുന്നത് നാലു വകുപ്പ് തിരിച്ചായിരിക്കും. അവയിൽ ഏതെങ്കിലുമൊന്നിൽ, പരീക്ഷയ്ക്കിരിക്കുന്ന വിദ്യാർഥിയുടെ ഫലം സ്ഥാനംപിടിക്കുമെന്നതിൽ വലിയ സംശയമില്ല. അതുകൊണ്ട് പരീക്ഷ പലരും കാര്യമാക്കുക പതിവില്ല. എഴുത്തുപരീക്ഷയ്ക്കുശേഷം വാചാപ്പരീക്ഷയുണ്ട്. ഇതിന് എല്ലാ അധ്യാപകരും (ഡാൺ) ഒരു വരിയിൽ ഉപവിഷ്ടരായിരിക്കും; അവർക്ക് അഭിമുഖമായി വിദ്യാർഥിയും. അധ്യാപകർ ഇഷ്ടമുള്ള ചോദ്യം ചോദിക്കും. എഴുത്തുപരീക്ഷയിൽ താരതമ്യേന മോശമായിട്ടുള്ളവരെയാണ് കൂടുതൽ സമയമെടുത്തു ചോദ്യംചെയ്യുക. അവരെ അപജയത്തിൽനിന്ന് കയററാനോ, നേടിയിട്ടുള്ള സ്ഥാനത്തെക്കാാം മെച്ചപ്പെട്ട ഒന്നിന് അർഹതയുണ്ടോയെന്ന് ഉറപ്പുവരുത്താനുമുള്ള പ്രയത്നമാണിവിടെ.

ഓണേഴ്സ് എന്നും ഗ്രൂപ്സ് എന്നും രണ്ടുതരത്തിലുള്ള പരീക്ഷ അന്ന് ഓക്സ്ഫോർഡിലുണ്ടായിരുന്നു. ഓണേഴ്സ് ഏററവും കടുപ്പമുള്ളതാണെങ്കിൽ, ഗ്രൂപ്സ് ഏററവും എളുപ്പമുള്ളതുമാണ്. ഓണേഴ്സ് വിദ്യാർഥികാം മുടക്കംവരുത്താതെ പ്രസംഗങ്ങാം കോംക്കാൻ ക്ലാസ്സുകളിൽ ഹാജരാകുന്നത് പതിവായിരുന്നു. പഠിക്കാൻ പ്രധാനമായി തീരുമാനിക്കുന്ന വിഷയങ്ങാം, പ്രാചീന ഭാഷാസാഹിത്യം, യൂറോപ്യൻ സാഹിത്യം, പൗരസ്ത്യസാഹിത്യങ്ങാം, ചരിത്രം, നിയമം, തത്ത്വജ്ഞാനം, ശാസ്ത്രം തുടങ്ങിയവയാണ്. കൂടാതെ മൂന്നു വിഷയങ്ങളിൽ മാത്രം കുറച്ചുവല്ലതും പഠിച്ച് ഗ്രൂപ്സും എടുക്കാം. ഇതിനെല്ലാം ബി. എ. ബിരുദം കിട്ടും. ഓക്സ്ഫോർഡിൽ ചേരുന്നവരിൽ മൂന്നിൽ രണ്ടും ഗ്രൂപ്സിലാണ് ജയിക്കുന്നത്.

ബ്രിട്ടീഷ് സാമ്രാജ്യത്തിൻെറ ചൈതന്യത്തെ പ്രോജ്വലിപ്പിച്ചിട്ടുള്ള എത്ര പൂർവവിദ്യാർഥികളുണ്ട് ഓക്സ്ഫോർഡിന് അവകാശപ്പെടാൻ! ഈ രാജ്യതന്ത്രജ്ഞന്മാരും ഭരണാധിപതികളും കാണിച്ച മാതൃകകളിലൂടെയാണ്, അവർ പഠിക്കുകയും ഉാംക്കൊള്ളുകയും, സ്വാംശീകരിക്കുകയും ചെയ്ത വിദ്യാഭ്യാസസ്ഥാപനങ്ങളുടെ ആശയവൈഭവം, പ്രസരിക്കുന്നത്. സാലിസ്ബറി പ്രഭുവിനെപ്പോലെയോ, ഗ്ലാഡ്സ്റ്റനെപ്പോലെയോ പ്രൗഢിയും പ്രതാപവും പ്രദർശിപ്പിച്ചവർ മാത്രമല്ല, ആർഭാടരഹിതരും കഠിനാധ്വാനികളുമായ അധ്യാപകന്മാരും, ഈ സർവകലാശാലയുടെ ആത്മാവിൻെറ ചൈതന്യത്തിലൊരംശമെങ്കിലും പ്രസരിപ്പിക്കുന്ന ശക്തികേന്ദ്രങ്ങളായി ഭവിച്ചിട്ടുണ്ട്[8].

8. Oxford and Its Story by Cecil Headlam (1912).

കായികവിനോദങ്ങൾക്ക് അസാധാരണമായ തോതിൽ പ്രാധാന്യം കല്പിച്ചിട്ടുണ്ട് ഓക്സ്ഫോർഡിൽ. മാധവപ്പണിക്കർ പറയുന്നു: "ഓക്സ്ഫോർഡും കേംബ്രിഡ്ജും തമ്മിൽ ആണ്ടുതോറു മുള്ള ക്രിക്കററുകളി കാണുന്നതിന് ലക്ഷോപലക്ഷം ആളുകൾ കൂടാറുണ്ട്. അക്കളിയിൽ ഉള്ള വാശിയും മത്സരവും പറഞ്ഞറിയിപ്പാൻ പ്രയാസം. അതുപോലെതന്നെ ഈ രണ്ടു സർവകലാശാലകളും തമ്മിൽ മത്സരിച്ചുള്ള വള്ളംകളിയും ലോകപ്രസിദ്ധമാണ്. ചക്രവർത്തി മുതൽ ഈ രാജ്യത്തിലുള്ള പ്രമാണികളെല്ലാം ആ കളി കാണുന്നതിന് ഹാജരുണ്ടാകും. ക്രിക്കററുകളിക്കാരായ പതിനൊന്നു പേരിലും, വള്ളംകളിക്കാരായ എട്ടുപേരിലും ഒരാളാകുന്നത് ഒന്നാം ക്ലാസിൽ ജയിക്കുന്നതിനു സമമാണെന്നാണ് വിചാരിച്ചുപോരുന്നത്". 9

ഭാരതീയരായ വിദ്യാർഥികളുടേതു മാത്രമായി ഒരു സമാജ് അവിടെയുണ്ട്—ഓക്സ്ഫോർഡ് ഇൻഡ്യൻ മജ്‌ലിസ്. ഇത് ആദ്യം രൂപീകരിച്ചത് മൗലാനാ മുഹമ്മദ് അലിയുടെ ശ്രമഫലമായിട്ടായിരുന്നു. അന്ന് ഓക്സ്ഫോർഡിൽ വിദ്യാർഥികളായിരുന്ന ഒൻപതുപേർ ചേന്ന്, അതിനുമുമ്പ് നവരത്നസഭ (Nav Ratan Society) രൂപീകരിച്ചിരുന്നു. അവരിൽ ഒരാളായിരുന്നു മുഹമ്മദ് അലി. അദ്ദേഹം അചിരേണ പഴയ സഭയെ മജ്‌ലിസാക്കി രൂപാന്തരപ്പെടുത്തിയെന്നാണ് പറയപ്പെടുന്നത്. ഓക്സ്ഫോർഡിലുള്ള മിക്കവാറും എല്ലാ ഭാരതീയ വിദ്യാർഥികളും അതിലെ അംഗങ്ങളായിരിക്കും. വിപ്ലവബോധം പുലർത്തുന്നതിനു മാത്രമല്ല അത് ശക്തിയായി പ്രകാശിപ്പിക്കാനും അംഗങ്ങൾ മടിച്ചിട്ടില്ല. ബ്രിട്ടീഷുകാർക്കെതിരായി ആശയം അനിയന്ത്രിതമായി പ്രകടിപ്പിക്കുന്ന തീപ്പൊരി പ്രസംഗങ്ങൾ മജ്‌ലിസ് സമ്മേളനങ്ങളുടെ സവിശേഷതയായിരുന്നു. അതിൻെറ നടപടികൾ സമാരംഭിച്ചത് വന്ദേമാതരത്തോടും, സമാപിച്ചത് "സാരേ ജഹാംസെ അച്ഛാ—"എന്ന ഗാനത്തോടും ആയിരുന്നു 10.

യൂറോപ്പിനു മാത്രമല്ല, ലോകത്തിനു പൊതുവിൽ മുമ്പൊരിക്കലുമനുഭവപ്പെട്ടിട്ടില്ലാത്ത വിധത്തിൽ ദുരിതം വരുത്തുകയും, ഏതാണ്ട് എട്ടു ദശലക്ഷത്തിലധികം സൈനികരെയും പന്ത്രണ്ടുദശലക്ഷത്തോളം സാമാന്യജനങ്ങളെയും നശിപ്പിക്കുകയും ചെയ്ത ഒന്നാംലോകമഹായുദ്ധം ആരംഭിക്കുവാൻ അഞ്ചു മാസത്തോളമേ കഴിയേണ്ടിയിരുന്നുള്ളു. ഒരു മഹാവിപത്തിലേക്ക് ലോകം നീങ്ങുകയാണെന്നു സൂചിപ്പിക്കുന്ന കാർമേഘങ്ങളും മിന്നൽപിണരുകളും മുഴക്കങ്ങളു

9. ഉപന്യാസമാല-കെ. എം. പണിക്കർ, പുറം, 123
10. Roses in December—(1973) P. 34.

മൊക്കെ, യൂറോപ്പിലെ രാഷ്ട്രീയാന്തരീക്ഷത്തിൽ കാണാനും കോം ക്കാനും സജ്ജനങ്ങാക്ക് സാധിച്ചിരുന്നു[11]. ഭദ്രതാബോധം ഏതാണ്ട് അസ്തമിച്ച പ്രതിസന്ധി. സന്ദിശ്ധത നിറഞ്ഞ അന്ത രീക്ഷം. ഈ അസാധാരണ സാഹചര്യങ്ങളുടെ ചുഴിയിൽ വർത്തി ക്കുവാൻ നിർബന്ധിതമായ ഇംഗ്ലണ്ട് അവിടേക്കാണ് മാധവ പ്പണിക്കർ 1914 ഏപ്രിലിൽ യാത്രയാരംഭിച്ചത്!

വിദേശയാത്രയ്ക്കുമുമ്പ് കുറെമാസം മദിരാശിയിൽ തങ്ങിയതും പ്രയോജനം ചെയ്തു. താമസിക്കാൻ പോകുന്ന സങ്കേതങ്ങളെക്കുറിച്ച് ആവശ്യമായ അറിവു സമ്പാദിക്കുവാനും വീടുവിട്ടുള്ള വാസത്തിനുത കുന്ന മാനസികസ്ഥിതി നേടുവാനും അതാണ് അങ്ങേയററം സഹാ യിച്ചത്. പുതിയ സാഹചര്യങ്ങളുമായി താദാത്മ്യം പ്രാപിക്കുന്ന തിന് മാധവപ്പണിക്കർക്ക് വളരെ എളുപ്പം കഴിയുമായിരുന്നു.

അങ്ങിനെ മദിരാശിയിൽനിന്ന് ശീമയ്ക്ക് കപ്പൽ കയറി. കാവാലത്തുകാരന് ജലസഞ്ചാരത്തിൽ പുതുമയൊന്നുമുണ്ടാകുകയി ല്ലെന്നായിരുന്നു വിചാരം. എന്നാൽ കപ്പൽയാത്ര തികച്ചും വ്യത്യ സ്തമായ അനുഭവമാണ് അരുളിയത്. യൂറോപ്പിൽ നിലവിലിരുന്ന സംഘർഷാവസ്ഥയാണ് യാത്രയ്ക്കുള്ള ആനന്ദത്തിൻെറ ഏറിയ പങ്കും ഇല്ലായ്മ ചെയ്തത്. ഏതു സമയവും ഇടിവെട്ടിപ്പൊട്ടേക്കുമെന്ന ഭാവ ത്തിൽ യൂറോപ്പിലെ രാഷ്ട്രീയം കലുഷമായിക്കഴിഞ്ഞിരുന്നു. ഈ സാഹചര്യത്തിലുള്ള പരാധീനതകാം ആരുടെയും ആത്മധൈര്യത്തെ ഉലയ്ക്കുമല്ലോ. അറബിക്കടലിലൂടെ ഏദനിലും അവിടെനിന്ന് ചെങ്കടലിലൂടെ സൂയസ് വഴി മധ്യധരണ്യാഴി താണ്ടി ഫ്രാൻ സിൻെറ ഒരു മുഖ്യതുറമുഖമായ മാർസെയിൽസിൽ ചെന്നിറങ്ങി എന്നു പറയുമ്പോാം കാര്യം എളുപ്പവും നിസ്സാരവുമെന്ന് ഇന്നു തോന്നാം. എന്നാൽ അതിന് അന്ന് ഇരുപതിലേറെ ദിവസം വേണ്ടിവന്നു!

സൂയസിലോ സെഡിലോ സാധാരണയിലധികം കപ്പൽ തങ്ങിയില്ല സൂയസ്തോടിൻെറ ഒരുമുഖത്താണല്ലോ സൂയസ്; മറുഭാഗത്ത് സെഡുമുണ്ട്— 162 കി. മീ. നീളംവരുന്ന തോടിൻെറ രണ്ട് അഗ്രങ്ങളാണവ. ഈ പ്രദേശങ്ങളുടെ പൊതുവായ സ്ഥിതി നേരിട്ടു കാണാനും മനസ്സിലാക്കാനും ഈ യാത്ര വളരെയുതകി. മധ്യ ധരണ്യാഴിയിലൂടെ സുഖപ്രദമായി സഞ്ചരിച്ച് യഥാസമയം ഫ്രാൻസിലെ തുറമുഖത്ത് എത്തി. ക്രിസ്തുവിൻെറ ജനനത്തിന് ഏതാണ്ട് അറുനൂറു സംവത്സരങ്ങാംക്കുമുമ്പ് ഗ്രീക്കുവംശജർ, മാഴ്സെ

---

11. The Ruling Few by Sir David Kelly; Hollis & Carter, London (1952) P. 81.

ലിയ എന്ന പേരിൽ സ്ഥാപിച്ച സങ്കേതം പുഷ്ടിപ്രാപിച്ച് ഇന്നത്തെ മാർസെയിൽസ് ആയി വളർന്നു. അവിടെ വിശ്രമ വേള വേണ്ടപോലെ കിട്ടിയതിനാൽ പട്ടണം ചുററിക്കാണാൻ കുറെയൊക്കെ കഴിഞ്ഞു. എഡിൻബറോയിൽ താമസിച്ചിരുന്ന ജ്യേഷ്ഠന്, ഇവിടെനിന്ന് കമ്പിയടിച്ചു; ലണ്ടനിൽ യഥാകാലം എത്തി സ്വീകരിക്കുവാൻ. എന്നാൽ ലണ്ടനിൽ എത്തിയപ്പോഴ ജ്യേഷ്ഠൻ അവിടെയുണ്ടായിരുന്നില്ല. നേരത്തെ അയച്ച കമ്പി സന്ദേശം കിട്ടിയിരിക്കാനിടയില്ലെന്നു സമാധാനിച്ചു. തിരുവിതാംകൂറിലെ ഒരൊഴിഞ്ഞ നാട്ടിൻപുറത്തുനിന്നു വന്ന യുവാവ്, യാതൊരു പരിചയവും അറിവുമില്ലാത്ത മഹാനഗരത്തിൽ ഇങ്ങനെ പെട്ടു പോയപ്പോഴ, പരിഭ്രമിക്കാതിരുന്നില്ല. അവിടെ ജ്യേഷ്ഠനെ തിരക്കിയിറങ്ങുന്നതിലർഥമില്ല; സാധ്യവുമല്ല. സ്ഥിരതാമസമായ എഡിൻബറോയിലേയ്ക്ക് മാധവപ്പണിക്കർ എട്ടുമണിയോടെ തീവണ്ടികയറി. വണ്ടി കാലത്ത് എഡിൻബറോയിലെത്തി. ജ്യേഷ്ഠൻെറ താവളം കണ്ടെത്താൻ ബുദ്ധിമുട്ടി; ഒടുവിൽ യഥാസ്ഥാനത്ത് എത്തി.

മാധവപ്പണിക്കർ ഇവിടേക്ക് തിരിച്ചെന്നറിയിപ്പു വന്നപ്പോഴ രണ്ടുപേർക്ക് സൗകര്യമായി തങ്ങുവാൻ പററിയ പുതിയൊരിടം കണ്ടെത്തി കെ. പി. പണിക്കർ താമസം മാററിയിരുന്നു. അതുകൊണ്ടാണ് അവസാന നിമിഷത്തിൽ അസൗകര്യമുണ്ടായത്. "മാർച്ചുമണ്ട്ക്രസൻറ്"— എന്ന സ്ഥലത്തായിരുന്നു അവരുടെ താമസം.

ഓക്സ്ഫോർഡിലെ കോളേജിൽ ചേരുവാൻ യോഗ്യതയുണ്ടെന്ന് ഉറപ്പുവരുത്താൻ കോളേജ് അധികാരികഠ ഏർപ്പാടുചെയ്തിരുന്ന പരീക്ഷയിൽ ചേരാൻ, ഒരാഴ്ചകഴിഞ്ഞ് ഓക്സ്ഫോർഡിലേക്ക് മാധവപ്പണിക്കർ പോയി. മേയ്മാസം നടന്ന ആ പരീക്ഷയിൽ ജയിക്കാൻ പ്രയാസമനുഭവപ്പെട്ടില്ല. ബിരുദസമ്പാദനം കാംക്ഷിക്കുന്ന ഒരു വിദ്യാർഥിക്ക് അവിടത്തെ ഏതെങ്കിലും കോളേജിൽ ചേർന്നു പഠിക്കാതെ കഴിയുകയില്ല. പ്രാഥമികപരീക്ഷയ്ക്കും മററുമായി നാലുദിവസത്തോളം അവിടെ താമസിക്കേണ്ടിവന്നു. ഒരു വിടുതിവീട്ടിലായിരുന്നു അതിനു സൗകര്യപ്പെടുത്തിയിരുന്നത്. അവിടെയുണ്ടായിരുന്ന ഭാരതീയ വിദ്യാർഥികളിൽ പ്രായംകൊണ്ടും പക്വതകൊണ്ടും സ്വാധീനംകൊണ്ടും പ്രമുഖൻ അസുഭാമൽ ഗിദ്വാനിയായിരുന്നു. ബോംബെ സർവകലാശാലയിൽനിന്ന് ഉന്നത ബിരുദം നേടിയശേഷം, അധികപഠനത്തിനായി അദ്ദേഹം ഓക്സ്ഫോർഡിൽ എത്തിയിട്ട് രണ്ടുകൊല്ലം കഴിഞ്ഞിരുന്നു. അതിനാൽ ഭാരതീയ വിദ്യാർഥികളുടെയിടയിൽ ഗിദ്വാനിക്ക് പ്രാമാണ്യവും പ്രശസ്തിയും കിട്ടിക്കഴിഞ്ഞിരുന്നു. പരസ്പരം പരിചയപ്പെട്ട ദിവസംമുതൽ ഗിദ്വാനിക്ക്, മാധവപ്പണിക്കരോട് സഹോദര

നിർവിശേഷമായ സ്നേഹവും അടുപ്പവും ഉണ്ടായി. പില്ക്കാലത്ത് മഹാത്മാഗാന്ധിയുടെ ഒരു ഉത്തമ ശിഷ്യനായിത്തീർന്നു, ഇദ്ദേഹം. അഹമ്മദ്ബാദിൽ ഗുജറാത്ത് മഹാവിദ്യാലയം സ്ഥാപിച്ചപ്പോറം, അതിന്റെ ആദ്യത്തെ പ്രിൻസിപ്പലായി നിയമിതനായത് ഗിദ്വാനിയാണ്. ഡൽഹിയിലെ രാംജാസ് കോളേജിലെ പ്രിൻസിപ്പൽസ്ഥാനം രാജിവച്ചശേഷമാണ് അദ്ദേഹം പുതിയ പദവി സ്വീകരിച്ചത്.[12]

ഓക്സ്ഫോർഡിൽ സ്വന്തം സുഹൃദ്വലയം വിപുലമാക്കുന്നതിന് ഗിദ്വാനിയുമായുണ്ടായ സ്നേഹനിർഭരമായ ബന്ധം വളരെ ഉതകി. പൊതുവിജ്ഞാനത്തിൽ എത്രമാത്രം പിന്നിലാണ് താനെന്നു മനസ്സിലാക്കുവാൻ വഴിതെളിച്ച ചില അനുഭവങ്ങറം മാധവപ്പണിക്കർക്ക് ഈ കാലത്ത് ഉണ്ടായി. ആഴമേറിയമട്ടിൽ ഹൃദയത്തിൽ ആഘാതമുണ്ടാക്കിയ ഒരു സംഭവം പ്രത്യേകിച്ചെടുത്ത് ആത്മകഥയിൽ രേഖപ്പെടുത്തിയിട്ടുണ്ട്. ഓക്സ്ഫോർഡിൽ താമസിച്ചിരുന്ന വസന്തകുമാർ മല്ലിക്കിന്റെ വീട്ടിൽ ഒരു സായാഹ്ന വിരുന്നിലായിരുന്നു അതുണ്ടായത്. പ്രമുഖരായ ചില ഭാരതീയ വിദ്യാർഥികളെക്കൂടാതെ, അക്കാലത്ത് യൂറോപ്യൻ സന്ദർശനാർഥം എത്തിയിരുന്ന പണ്ഡിതൻ വിനയകുമാർ സർക്കാരും അവിടെയുണ്ടായിരുന്നു. സാഹിത്യ–കലാ–സാംസ്കാരിക പ്രേമികളും തല്പരരുമായിരുന്നു അവിടെ സമ്മേളിച്ചിരുന്നത്. അന്നത്തെ അനുഭവം മാധവപ്പണിക്കരുടെ വാക്കുകളിൽതന്നെ അവതരിപ്പിക്കട്ടെ: "ഇബ്സൺ, ബർനാഡ്ഷാ, ചെസ്റ്റർടൻ, ഫ്രാൻസിസ് തോംസൺ എന്നു പല പേരുകളും ഇടയ്ക്കിടെ കേറംക്കാമായിരുന്നു. ഇവരുടെ പേരുകറം ഞാൻ ആദ്യമായിട്ടാണ് കേട്ടത്.[13] കുറച്ചുകഴിഞ്ഞപ്പോറം അവരുടെ വാദമെല്ലാം ബെനഡെറേറാ ക്രോചേ, ബർഗ്സൺ മുതലായവരെ[14]പ്പററിയായി. ഞാൻ അമ്പരന്നു എന്നു മാത്രമല്ല അവർ പറയുന്നതു മനസ്സിലാക്കാൻപോലുമുള്ള വിദ്യാഭ്യാസം എനിക്കില്ലല്ലോ എന്ന് വളരെ സങ്കടപ്പെടുകകൂടി ചെയ്തു. ഊമയെപ്പോലെ അവരുടെ കൂട്ടത്തിൽ ഇരിക്കേണ്ടിവന്നതിലുള്ള അഭിമാനക്ഷയംമൂലം മ്ലാനമായ മുഖത്തോടുകൂടിയാണ് ഞാൻ തിരികെ പോന്നത്. ഇത്ര അറിവില്ലാത്ത ഒരുവൻ പ്രത്യക്ഷത്തിൽ മഹാപണ്ഡിതന്മാരായ ഇവരുടെ

---

12. Complete Works of Mahatma Gandhi : Vol. 18, P. 466

13. Henrik Johan Ibsen (1828-1906) George Bernard Shaw (1856-1950) Gilbert Keith Chesterton (1874-1936) etc.

14. Benedetto Croce (1886-1952) Henri Louis Bergson (1859-1941) etc.

ഇടയിൽ എങ്ങിനെ കഴിഞ്ഞുകൂടും, എന്ന വിചാരംകൊണ്ട് അന്നു രാത്രി എനിക്ക് ഉറക്കംവന്നില്ല''.[15]

ഓക്സ്ഫോർഡിലെ ആദ്യസന്ദർശനത്തിലുണ്ടായ അനുഭവങ്ങൾ സ്വന്തം അപര്യാപ്തതകളെത്രമാത്രമെന്നറിയാൻ പണിക്കർക്ക് അവസരമുണ്ടാക്കിയെന്നു പറയാം. പ്രാചീനകാലം മുതൽ വിജ്ഞാനത്തിൻെറ വിളനിലമായി വർത്തിച്ച ഒരു സർവകലാശാല. ചരിത്രത്തിൻെറയും ചരിത്രപുരുഷന്മാരുടെയും സംഭവബഹുലമായ കഥകളുടെ സ്വർണമുദ്ര പതിഞ്ഞിട്ടുള്ള സങ്കേതങ്ങൾ. പാണ്ഡിത്യത്തിനുവേണ്ടി സർവവും സമർപ്പിച്ച് ജീവിക്കുന്നവരുടെ ആവാസസ്ഥാനങ്ങൾ— ഇങ്ങനെയുള്ള പവിത്രഭൂമിയിലാണ് മേലിൽ ചില വർഷങ്ങൾ ചിലവാക്കേണ്ടിയിരിക്കുന്നത്. അവസരങ്ങൾ സമർത്ഥമായും ആദായകരമായും പ്രയോജനപ്പെടുത്തണം. അർത്ഥവത്തായി സമയമുപയുക്തമാക്കുവാൻ അർഹതയാർജിക്കുവാനുള്ള മാർഗങ്ങളെന്ത്? അതായിരുന്നു ആശങ്കയെക്കാൾ മാധവപ്പണിക്കരുടെ മനസ്സിൽ, ആദ്യസന്ദർശനത്തിനുശേഷം ഓക്സ്ഫോർഡ് വിടുമ്പോൾ, ഏറിനിന്ന ചിന്ത. തിരിച്ചെത്തിയശേഷം, എഡിൻബറോയിൽ വച്ച്, ജ്യേഷ്ഠനോട് എല്ലാം തുറന്നുപറയുവാൻ മടികാണിച്ചില്ല. നവീന സാഹിത്യത്തെക്കുറിച്ചും കാലികപ്രാധാന്യമുള്ള കാര്യങ്ങളെക്കുറിച്ചും വിവരങ്ങളും വിശദീകരണങ്ങളും നല്കുന്ന പ്രഖ്യാതഗ്രന്ഥങ്ങൾ വാങ്ങുവാൻ കുറെ പണം ജ്യേഷ്ഠൻ അനുവദിച്ചു. അതൊരു വലിയ അനുഗ്രഹമായിരുന്നു. കോളേജിൽ വിദ്യാർത്ഥിയാകുന്നതിനു മുമ്പ് ലഭ്യമായ ഇടവേളയെല്ലാം പാരായണത്തിനുതകി.

1914 ഒക്ടോബറിൽ കോളേജുകൾ തുറക്കുന്നതിന് ഏതാണ്ട് ഒരുമാസം മുമ്പ് പണിക്കർ ഓക്സ്ഫോർഡിൽ എത്തി. തൻെറ അജ്ഞതയെക്കുറിച്ച് അത്യധികം ലജ്ജിക്കുകയും ദുഃഖിക്കുകയും ചെയ്തിരുന്നെങ്കിലും, സ്വയം നടത്തിയ പഠനങ്ങളും പാരായണങ്ങളും ആത്മവിശ്വാസം ആർജിക്കുന്നതിനാവശ്യമായ വിഭവങ്ങൾ നല്കിയിരുന്നു. ആധുനിക സാഹിത്യനായകന്മാരുടെയും, നൂതനപ്രസ്ഥാന പ്രവണതകളുടെയും വിവരങ്ങൾ ശരിക്കും മനസ്സിലാക്കിക്കഴിഞ്ഞിരുന്നു.

സുപ്രസിദ്ധമായ ക്രൈസ്റ്റ്ചർച്ച് കോളേജിലാണ് മാധവപ്പണിക്കർ ചേർന്നത് ഇവിടെ വിദ്യാകേന്ദ്രം സമാരംഭിച്ചത് കാർഡിനൽ വൂൾസി (Cardinal Wolsey 1475 - 1530) യാണെന്ന കാര്യം ഇവിടെ സ്മരിക്കട്ടെ. അദ്ദേഹത്തിൻെറ പതനത്തിനുശേഷം ഹെൻട്രി എട്ടാമൻ 1546-ൽ അവിടം

15. ആത്മകഥ — ഒന്നാംഭാഗം പുറം 40.

ഏറെറടത്ത് കോളേജ് സ്ഥാപിച്ചു. ഈ മഹാവിദ്യാലയത്തിൽ പഠിച്ച്, പുറത്തിറങ്ങി പേരും പ്രതാപവും പരത്തി ചരിത്രത്തിൽ സ്ഥാനം ഭദ്രമാക്കിയവർ എത്രയാണ്! അനുഭവപ്രമാണത്തിൻെറ ഉപജ്ഞാതാവായ ജോൺലോക്,[16] സുവിശേഷ പ്രചാരക ശ്രേഷ്ഠൻ ജോൺ വെസ്ലി,[17] ഇംഗ്ലണ്ടിലെ പെരുമയാർജിച്ച പ്രധാനമന്ത്രിമാരായ ഗ്ലാഡ്സ്റ്റൻ, റോസ്ബറി, സാലിസ്ബറി[18] തുടങ്ങിയവർ ക്രൈസ്റ്റ്ചർച്ച് കോളേജിലെ പൂർവവിദ്യാർഥികളാണ്. ഈ മഹാന്മാർ വിദ്യാർഥികളായിരുന്ന കാലത്ത് താമസിച്ചിരുന്ന മുറികളിലാണ് പിൻതലമുറയിലെ യുവാക്കന്മാർ തങ്ങിയിരുന്നത്! മാധവപ്പണിക്കർക്ക് ആദ്യം കിട്ടിയ മുറിയിലായിരുന്നത്രേ ഗ്ലാഡ്സ്റ്റൻ താമസിച്ചിരുന്നത്! ആ മഹാൻതന്നെ ഓക്സ്ഫോർഡിനെപ്പററി അത്യാദരവോടുകൂടിയാണ് സ്മരിച്ചിട്ടുള്ളത്—"ഒരാളിനെ ഓക്സ്ഫോർഡ് ഉല്പന്നം എന്നു വിശേഷിപ്പിക്കുന്നത് ഒരു വ്യക്തിക്കു നല്കാവുന്ന ഏററവും വലിയ ബഹുമതിയാണ്"—എന്ന് ഗ്ലാഡ്സ്റ്റൻ രേഖപ്പെടുത്തിയിട്ടുണ്ട്. അവ ഭംഗിവാക്കുകളല്ല; മറിച്ച് യാഥാർഥ്യം ആയിരുന്നു. ഓക്സ്ഫോർഡ് യൂണിയൻ കണ്ടിട്ടുള്ളതിൽ ഏററവും വലിയ വാദപ്രതിവാദ വാഗ്മിയായും, ഒരു അണ്ടർ ഗ്രാഡ്വേററ് മാത്രമല്ല, അനശ്വര സാഹിത്യത്തിലും ഗണിതശാസ്ത്രത്തിലും ഒന്നാംക്ലാസ്സ് നേടിയ വ്യക്തിയായും ഗ്ലാഡ്സ്റ്റനെ, സർവകലാശാലയുടെ ചരിത്രകാരന്മാർ സ്മരിക്കുന്നുണ്ട്.[19]

ചരിത്രത്തിൻെറ കാല്പാടുകൾ പതിഞ്ഞിട്ടുള്ള ഈ കോളേജിൽ പഠിക്കുവാൻ സൗഭാഗ്യം സിദ്ധിച്ചത് തൻെറ അനുഗ്രഹമാണെന്ന് മാധവപ്പണിക്കർ എന്നും വിശ്വസിച്ചിരുന്നു. ചരിത്ര നായകന്മാരുടെ സ്മരണകളുടെ സുഗന്ധംപൊതിഞ്ഞിട്ടുള്ള സങ്കേതം. പതിനാറാംനൂററാണ്ടിൽ വൂൾസിയുടെ കരങ്ങൾ തൊട്ടു സമാരംഭിച്ച വിദ്യാലയമാണ്, വിശ്വവിദ്യാലയമായി വളർന്നത്. ക്രിസ്റ്റഫർ റെൻ (Christopher Wren–1632-1723) എന്ന വാസ്തുശില്പി നിർമിച്ച ടോം ടവ്വർ. മെർക്കുറി— എന്ന റോമാ ദേവപ്രതിമയുള്ള ടോം ക്വാഡ്— എന്ന നാമധേയത്തിലറിയപ്പെടുന്ന ജലധാരായന്ത്രം. മനോഹരമായ ഏണിപ്പടികൾ. ഊണുമുറിയിൽ പ്രദർശിപ്പിച്ചി

16. John Loke (1632-1704) — empiricism
17. John Wesley (1703-1791)
18. William Evert Gladstone (1809-1898); Archbald Philip Pirmrose, V Earl of Roseberry (1847-1929) Marquess of salisbury (1830-1903)
19. The Oxford Book of Oxford (1978) P. 301

ട്ടുള്ള റേയ്നാംഡിൻെറയും (Sir Joshna Reynolds-1723-92) ഗൈൻസ് ബറോയുടെയും (Thomas Gainsborough-1727-88) മനോഹര വർണചിത്ര രചനകരം—ഇങ്ങനെ എത്രയെത്ര സമ്പത്തു കളുണ്ട് ആ കോളേജിൻെറ ഭൂതകാലത്തെ പ്രകാശിപ്പിക്കുവാൻ! [20].

ഉപരിപഠനാർത്ഥം ഭാരതത്തിൽനിന്നെത്തിയ ഏതാണ്ട് അറുപ തോളം വിദ്യാർത്ഥികരം ആ സർവകലാശാലയിൽ അന്നുണ്ടായി രുന്നു. മലയാളികളായി മാധവപ്പണിക്കരെക്കൂടാതെ മൂന്നുപേരാ ണുണ്ടായിരുന്നത്. വടക്കെ കുറുപ്പത്ത് രാമൻമേനോൻ, വി. കൃഷ്ണൻ തമ്പി, ജോൺ മത്തായി— എന്നിവർ. തെക്കെ ഇന്ത്യക്കാരിൽ പി. ടി. രാജൻ, സുബ്ബരായൻ, സൂര്യനാരായണ ശാസ്ത്രി എന്നിവ രുടെ കാര്യവും മറന്നുകൂടാ.

കാവാലത്തെ ജീവിതശീലത്തിൽ പഴകിയ മാധവപ്പണി ക്കർക്ക് പാശ്ചാത്യരീതിയിലുള്ള ആഹാരക്രമങ്ങളും ദിനചര്യയും സ്വീകരിക്കുവാൻ വലിയ പ്രയാസമുണ്ടായിരുന്നെന്ന വസ്തുത വിസ്മ രിച്ചുകൂടാ. ഇതിനും മററുള്ളവയ്ക്കും അനുരഞ്ജനം മാത്രമേ പോംവഴി യുണ്ടായിരുന്നുള്ളു. സഹവിദ്യാർത്ഥികളിൽ ചിലരും കോളേജിലെ ട്യൂട്ടറന്മാരും ഈ പ്രയാസങ്ങരം തരണംചെയ്യുന്നതിന് വേണ്ട ഒത്താ ശകരം ചെയ്തുകൊടുത്തു. പരാധീനതകരം ക്രമേണ പരിഹരിച്ച് പഠിത്തത്തിൽ പുരോഗതി നേടത്തക്കവിധം പരിശ്രമിച്ചു. ക്ലാസു കളിൽനിന്നൊഴിഞ്ഞു നില്ക്കാനോ, അന്യദേശവാസത്തിന് ആദ്യ മായി വരുന്ന വിദ്യാർത്ഥികരം സ്വാഭാവികമായി വീണുപോകുന്ന കുരുക്കുകളിൽ കുരുങ്ങിപ്പോകാനോ ഇടയായില്ല. സ്നേഹമുള്ള അധ്യാപകരുടെ മാർഗനിർദേശങ്ങരം സ്വാഗതംചെയ്തും, വായന ശാലകരം വേണ്ടവിധം പ്രയോജനപ്പെടുത്തിയും ആർജിക്കുവാൻ സാധ്യമായ എല്ലാ അറിവും നേടുവാൻ സംഗതിയായി. പരിശ്രമ ശാലികളും ബുദ്ധിമാന്മാരുമായ വിദ്യാർത്ഥികളെ പ്രോത്സാഹിപ്പിക്കു വാൻ ഗുരുക്കന്മാർക്ക് പ്രത്യേക പ്രതിപത്തിയുണ്ട്. പണിക്കരുടെ കാര്യത്തിൽ ഇത് പ്രത്യേകിച്ചു പരമാർത്ഥമായി. പ്രൊഫസറ ന്മാർക്കും ട്യൂട്ടറന്മാർക്കും പണിക്കരോട് വളരെ സ്നേഹമായിരുന്നു.

അന്ന് ക്രൈസ്റ്റ്ചർച്ച് കോളേജിൻെറ അധ്യക്ഷൻ (ഡീൻ) തോമസ് ബി. സ്ട്രോംഗ് (Thomas B. Strong) ആയിരുന്നു. ഓക്സ് ഫോർഡ് സർവകലാശാലയുടെ വൈസ്ചാൻസലർ എന്ന മററൊരു മുഖ്യപദവും അദ്ദേഹത്തിനുണ്ടായിരുന്നു. പക്വതയും വാസനാവൈഭ വവും വ്യക്തമാക്കുന്ന വിദ്യാർത്ഥികളെ മടിയില്ലാതെ സഹായിക്കുന്ന സ്വഭാവക്കാരനായിരുന്ന അദ്ദേഹത്തിന് മാധവപ്പണിക്കരോട് പുത്ര

20. Many Worlds by K. P. S. Menon (1966) P. 52

നിർവിശേഷമായ സ്നേഹമുണ്ടായിരുന്നു. വർണ്ണ-മത വിവേചനങ്ങളുടെ നേരിയ ഛായയപോലും വീശാത്ത സത്യസന്ധതയും സൽസ്വഭാവവും പ്രത്യക്ഷമാക്കിയിരുന്ന അദ്ദേഹത്തിൻെറ പെരുമാററം എന്നും ഹൃദ്യമായിട്ടേ മാധവപ്പണിക്കർ കണ്ടിട്ടുള്ളൂ. പില്ക്കാലത്ത് ഡോ. സ്ട്രോംഗ് മററുപല പദവികളിൽ പ്രശോഭിച്ചിട്ടുണ്ട്. ചക്രവർത്തിയുടെ പുരോഹിതൻ, റിപ്പൺ, ഓക്സ്ഫോർഡ്— എന്നിവിടങ്ങളിലെ ബിഷപ്പ് തുടങ്ങിയവ ഇവിടെ സ്മരണീയമത്രേ.

കോളേജിലെ പഠിപ്പിന് മുഖ്യമാർഗദർശിയും സഹായിയും, മേൽനോട്ടക്കാരനുമായി വർത്തിച്ച ഡാൺ (ട്യൂട്ടർ) ആർതർ ഹാസ്സൽ-ആയിരുന്നു. അദ്ദേഹത്തിൻെറ സഹായം സ്വീകരിച്ച്, പ്രയോജനപ്പെടുത്താൻ പണിക്കർക്ക് ധാരാളം സാധിച്ചു. ഒരു സുഹൃത്തിനെപ്പോലെ അപാകതകരം എടുത്തുകാണിച്ച് പരിഹാരം പറഞ്ഞുകൊടുക്കാൻ ഹാസ്സൽ പ്രദർശിപ്പിച്ച ശ്രുഷ്കാന്തിയെ പ്രശംസിച്ചിട്ടില്ലാത്ത വിദ്യാർഥികളില്ല. പ്രശസ്തി നേടിയ മറെറാരു കേരളപുത്രനായ കെ. പി. എസ്. മേനോൻെറയും ആദ്യത്തെ ട്യൂട്ടറായിരുന്നു അദ്ദേഹം. തൻെറ നാല്പത്തിമൂന്നാമത്തെ ചരിത്രഗ്രന്ഥത്തിൻെറ രചനയിലായിരുന്നു അന്ന് ഹാസ്സലെന്നും അറിവുണ്ട്.[21] പുതിയ വിവരങ്ങരം കണ്ടെത്താൻ കടന്നുചെല്ലേണ്ട മേഖലകരം ചൂണ്ടിക്കാണിച്ച് വിദ്യാർഥികരംക്കു വിജ്ഞാനത്തിലെ വീരസാഹസികപരിശ്രമങ്ങരം വർധിപ്പിക്കുവാൻ അദ്ദേഹം നല്കിയിരുന്ന പ്രചോദനം എടുത്തുപറയേണ്ടതാണ്. പണ്ഡിതോചിതമായ പ്രവർത്തനങ്ങളിൽ താല്പര്യം ഉത്തേജിപ്പിക്കപ്പെട്ട വിദ്യാർഥികരംക്ക് പുരോഗതി പ്രാപിക്കാൻ ഉന്മേഷവും അഭിനിവേശവും പകർന്നുകൊടുക്കുകയാണല്ലോ ഒരു മാതൃകാധ്യാപകൻെറ കർത്തവ്യം. പഠനവിഷയങ്ങളിൽ പ്രത്യക്ഷമായ പ്രാഗൽഭ്യം പ്രദർശിപ്പിക്കുന്നവർക്ക് നല്കുന്ന പാരിതോഷികം—സ്കോളർഷിപ്പ്-1917-ൽ കോളേജധികാരികരം മാധവപ്പണിക്കർക്കാണ് കൊടുത്തത്. ഓക്സ്ഫോർഡ് സർവകലാശാലയിൽ ഈ ബഹുമതിക്ക് അർഹനായ ആദ്യത്തെ ഭാരതീയനും പണിക്കരാണെന്നാണ് അറിവ്.

സദ്ഗുരുക്കന്മാരുടെ സനിഷ്കർഷമുള്ള മാർഗനിർദേശങ്ങളും സഹായവും സ്വീകരിച്ച് പ്രയത്നിച്ച അദ്ദേഹത്തിന്, 1917-ജൂൺ മാസം നടന്ന അവസാന പരീക്ഷയിൽ വിജയം ഒരു പ്രശ്നമായില്ല; ചരിത്രത്തിൽ ഒന്നാം സ്ഥാനം നേടുകയും ചെയ്തു. ഇതിനുമുമ്പ് മറെറാരു ഭാരതീയ വിദ്യാർഥിയ്ക്കും ഇതു സാധിച്ചിട്ടില്ല. അക്കൊല്ലം തന്നെ മൂന്നുപേർ മാത്രമേ ഈ ഉന്നതവിജയത്തിന് ഓക്സ്ഫോർഡിൽ അർഹരായുള്ളൂ.

---

21. Many Worlds by K. P. S. Menon, (1966) P. 50.

കോളേജ് അധ്യക്ഷൻ ഡോ. സ്ട്രേറ്റാംഗും ട്യൂട്ടർ ഹാസ്സലും മാധവപ്പണിക്കരുടെ വിജയത്തിൽ സന്തുഷ്ടരായിരുന്നു. അവർ പ്രശംസിക്കുകയും അനുമോദിക്കുകയും ചെയ്തു. ''ചരിത്രവിഷയത്തിൽ ഒന്നാം ക്ലാസ് നേടിയ ഭാരതീയരിൽ ആദ്യത്തെയാളാണു നിങ്ങളെന്നു ഞാൻ വിചാരിക്കുന്നു. നിങ്ങൾ ഈ മേന്മ ആർജിച്ചത് ക്രൈസ്റ്റ് ചർച്ച് വിദ്യാർഥിയായിട്ടാണെന്നതിൽ എനിക്ക് ആത്മാർഥമായ സന്തോഷമുണ്ട്. അതുപോലെ എൻെറ ഒരു സുഹൃത്തിന് അതുണ്ടായതിൽ വലിയ ആനന്ദവും. ഞാൻ ഹൃദയംഗമമായി നിങ്ങളെ അനുമോദിക്കുന്നു. ഇത് ഭാവിയിലെ വിജയകരമായ ജീവിതവൃത്തിയുടെ ആരംഭമാണെന്ന് ആശിക്കുകയും ചെയ്യട്ടെ''. ഡോ. സ്ട്രേറാംഗിൻെറ കത്തിലെ പ്രസക്തമായ ഭാഗമാണിവിടെ ഉദ്ധരിച്ചത്. ഹാസ്സലിൻെറ ആശംസയിൽനിന്നൊരു വാചകംകൂടി: ''അധ്യാപകനെന്ന നിലയിൽ ക്രൈസ്റ്റ്ചർച്ച് കോളേജിലെ എൻെറ സുദീർഘമായ സേവനകാലത്ത് നിങ്ങളെക്കാൾ ഉജ്ജ്വലനായ ഒരു വിദ്യാർഥി എനിക്കുണ്ടായിട്ടില്ല''[22].

സർവകലാശാലാ വിദ്യാഭ്യാസത്തിൽ ഏർപ്പെട്ട് ഓക്സ്ഫോർഡിൽ താമസിച്ചിരുന്ന കാലത്താണ് സാഹിത്യവിഷയങ്ങളിൽ കാര്യമായി പ്രയത്നിക്കണമെന്നുള്ള മോഹം ശക്തി പ്രാപിച്ചത്. അത് സാക്ഷാത്കരിക്കുവാൻ സഹായിച്ച ആദ്യകാല മിത്രങ്ങളിൽ ഒരാളായിരുന്നു ഡിക്കിൻസൺ എന്ന ഇംഗ്ലീഷുകാരൻ. കവിതാരചനയിൽ കമ്പവും സാഹിത്യത്തിൽ പൊതുവെ കടുത്ത ഭ്രമവും പുലർത്തിയിരുന്ന ഈ യുവാവുമായുണ്ടായ സഹവാസം, ഇംഗ്ലീഷ് സാഹിത്യത്തെ സമീപിക്കുവാനുള്ള നല്ല മാർഗങ്ങൾ ഒരുക്കിയെന്നു പറയാം. ഇതിന് ആധുനിക കവികളുടെ കൃതികളെക്കുറിച്ചും, നൂതനസരണികൾ കണ്ടെത്താനും സൃഷ്ടിക്കാനും അവർ നടത്തുന്ന പരീക്ഷണങ്ങളെപ്പററിയും, ദീർഘനേരം ഈ സുഹൃത്തുക്കൾ സംസാരത്തിലേർപ്പെടുന്നത് സാധാരണമായിരുന്നു.

സാഹിത്യാഭിരുചിക്ക് വളവും വെള്ളവും നല്കിയ മറെറാരു കാര്യമായിരുന്നു മാധവപ്പണിക്കരും മററ് ആറുപേരും ചേർന്നുള്ള ''സാഹിത്യസമാജ''ത്തിൻെറ പ്രവർത്തനം. ആധുനിക യൂറോപ്യൻ നാടകസാഹിത്യത്തെ പ്രതിനിധാനം ചെയ്യുന്ന പ്രതിഭാശാലികളുടെ കൃതികൾ, ആഴ്ചതോറും ഒന്നിച്ചിരുന്നു വായിക്കുകയെന്നതായിരുന്നു ഒരു പരിപാടി. ഇബ്സൻ, മെയിററർലിങ്ക് (Maurice Maeterlinck-1882-1949) ഹൌപ്ററ്മാൻ (Gerhart Hauptmann-1862-1946) തുടങ്ങിയവരുടെ കൃതികൾ പലതും ഈ അനുവാചക സമിതിയിൽവച്ചാണ് പരിചയപ്പെടാൻ പണിക്കർക്ക് ഇടവന്നത്.

22. ആത്മകഥ—ഒന്നാം ഭാഗം പേജ്, 55.

ആദ്യമായി മാധവപ്പണിക്കർ ഒരു ഇംഗ്ലീഷ് ലേഖനമെഴുതിയത്, അക്കാലത്ത് മദിരാശിയിൽനിന്ന പ്രസിദ്ധപ്പെടുത്തിയിരുന്ന "ഇന്ത്യൻ റിവ്യൂ—" എന്ന മാസികയിലാണ്. ഹങ്കറിയിലെ സ്വാതന്ത്ര്യസമരത്തെപ്പററി തയ്യാറാക്കിയ ആ പ്രബന്ധം മാസികയുടെ ഉടമസ്ഥനും പത്രാധിപരുമായിരുന്ന ജി. എ. നടേശൻ സ്വീകരിച്ചു പ്രസിദ്ധീകരിച്ചു. കൂടുതൽ ലേഖനങ്ങൾ സ്വാഗതം ചെയ്യുന്നതായി പണിക്കർക്ക് എഴുതുകയും ചെയ്തു. ഈ വിധത്തിലുള്ള പ്രതികരണം പത്രാധിപരിൽനിന്നുണ്ടായപ്പോഴനുഭവിച്ച സന്തോഷം കുറച്ചൊന്നുമായിരുന്നില്ല. ഈ പ്രോത്സാഹനം, മററു പ്രസിദ്ധീകരണങ്ങളിലും ലേഖനങ്ങൾ അയയ്ക്കുന്നതിനു പ്രേരണ നല്കി. മോഡേൺ റിവ്യൂ, ഹിന്ദുസ്ഥാൻ റിവ്യൂ, കോമൺവീൽ, കൊളോണിയൽ റിവ്യൂ, മുതലായവയിലും ആനുകാലികപ്രാധാന്യമുള്ള വിഷയങ്ങളെപ്പററി എഴുതി.

ജി. എ. നടേശനെപ്പററി ഇവിടെ ചിലത് സൂചിപ്പിക്കേണ്ടതാവശ്യമാണ്. സാമ്പത്തിക പിൻബലമോ, ജനസ്വാധീനമോ ഇല്ലാതെ സ്വന്തം ശക്തിയിലും അധ്വാനശേഷിയിലും കഴിവിലും മാത്രം ദൃഢമായി വിശ്വസിച്ച്, ജി. എ. നടേശൻ, ഒരു പ്രസിദ്ധീകരണം നടത്താൻ തയ്യാറായി; ക്രമേണ ജനപിൻതുണ നേടി. ഒരു ആനുകാലിക പ്രസിദ്ധീകരണം ആദായകരമായും ആഭിജാത്യത്തോടും നടത്താൻ സാധിക്കുമെന്ന് ഇന്ത്യയിൽ ആദ്യമായി തെളിയിച്ചത് അദ്ദേഹമാണ്[23]. കാലഘട്ടത്തിൻെറ ആവശ്യങ്ങൾ കാണിക്കുന്ന ലക്ഷണങ്ങൾ മനസ്സിലാക്കി പ്രവർത്തിക്കുവാൻ തയ്യാറായ ആദ്യത്തെ പ്രസാധകനും അദ്ദേഹംതന്നെ. ഭാരതീയരായ പ്രശസ്ത തത്ത്വചിന്തകന്മാർ, രാജ്യതന്ത്രജ്ഞർ, നിയമശാസ്ത്ര വിശാരദർ, രാജ്യസ്നേഹികൾ, തുടങ്ങിയവരുടെ ജനപ്രീതിയാർജിച്ച ജീവചരിത്ര പരമ്പര, ഇതിനൊരുദാഹരണമാണ്. നിയമം, ശാസ്ത്രം, സാഹിത്യം, കല, പൊതുപ്രവർത്തനം തുടങ്ങിയ രംഗങ്ങളിലെ പ്രഗത്ഭ പ്രതിഭകളിൽ പ്രമുഖർ അദ്ദേഹത്തിൻെറ പ്രസിദ്ധീകരണങ്ങൾക്ക് സഹായം ചെയ്തു. ഗ്ലെൻ ബാർലോ (Glen Barlow), സി. വി. മുത്തുസ്വാമി അയ്യർ, തുടങ്ങിയവരുടെ ശിക്ഷണത്തിൽ കുറെ നാളുണ്ടായ പത്രപ്രവർത്തനം, പ്രശസ്തരും പ്രമുഖരുമായ പൗരന്മാരുടെ സഹകരണം സംഘടിപ്പിക്കുവാനുള്ളശേഷി, തുടങ്ങിയവ പിൻബലമുണ്ടായിരുന്ന ഇന്ത്യൻ റിവ്യൂവിന് സൽപ്പേരും പ്രചാരവും സമ്പാദിച്ചുകൊടുത്തു. പത്രപ്രവർത്തനമാരംഭിച്ച നാൾതൊട്ട് നടേശൻ, ദക്ഷിണാഫ്രിക്കയിലെ ഭാരതീയരുടെ പക്ഷം പറയാനും അവരുടെ അടിസ്ഥാനാവശ്യങ്ങൾ അധികാരികളുടെ ശ്രദ്ധയിൽ വരുത്താനും സന്നദ്ധത കാട്ടി. അദ്ദേ

23 Biographical Vistas by C.P. Ramaswami Aiyer, Asia Publishing House (1968) P. 240.

ഹവും ഗാന്ധിജിയും തമ്മിൽ അടുക്കാനും ആത്മമൈത്രി സ്ഥാപിക്കാനും ഇതു വഴിതെളിച്ചു. ദക്ഷിണാഫ്രിക്കയിലെ ഭാരതവംശജർ എത്രമാത്രമാണ് അദ്ദേഹത്തോടു കടപ്പെട്ടിരിക്കുന്നതെന്ന്, എടുത്തു പറയേണ്ട ആവശ്യമില്ലെന്നാണ് ഗാന്ധിജിതന്നെ നടേശനെക്കുറിച്ച് രേഖപ്പെടുത്തിയിട്ടുള്ളത്[24]. ഗാന്ധിജി ആദ്യമായി മദിരാശിയിൽ പൊതുരംഗത്ത് പ്രത്യക്ഷപ്പെടാനെത്തിയപ്പോഠം, അദ്ദേഹം നടേശൻെറ അതിഥിയായിരുന്നു. അന്ത്യകാലംവരെ അവരുടെ മൈത്രീബന്ധം നിലനിന്നു. ഇങ്ങനെയുള്ള ഒരു പത്രാധിപരുടെ പ്രോത്സാഹനമാണ് മാധവപ്പണിക്കർക്ക് പ്രാരംഭകാലത്തു ലഭിച്ചത്. ആ യുവാവിന് അതു് എത്രമാത്രം ആത്മധൈര്യം പകർന്നെന്ന് ഊഹിക്കാം.

മദിരാശിയിൽനിന്നു പ്രസിദ്ധീകരിച്ചിരുന്ന "ഇന്ത്യൻ എമിഗ്രൻറ്" (Indian Emigrant) എന്ന മാസിക ഒരു ഉപന്യാസമത്സരം സംഘടിപ്പിക്കുന്നതായി അറിഞ്ഞപ്പോഠം, അതിൽ പങ്കെടുക്കുവാൻ മാധവപ്പണിക്കർ ഉറച്ചു. അക്കാലത്ത് മദിരാശിയിലെ പൊതുപ്രവർത്തനരംഗത്ത് പ്രശസ്തനായിക്കൊണ്ടിരുന്ന സി. പി. രാമസ്വാമി അയ്യരായിരുന്നു, സമ്മാനദാതാവും സമ്മാനാർഹ പ്രബന്ധത്തിൻെറ വിധികർത്താവും, സമ്മാനത്തുക നൂറുരൂപയും!

ഇന്ത്യൻ എമിഗ്രൻറിൻെറ സ്ഥാപകനും പത്രാധിപരുമായിരുന്ന ടി. കെ. സ്വാമിനാഥനെക്കുറിച്ചും ചിലത് ഇവിടെ പറയേണ്ടതുണ്ട്. ആത്മാർഥതയും അർപ്പണബോധവുമുള്ള ഒരു പൊതു പ്രവർത്തകനായിരുന്ന അദ്ദേഹം, വിദേശത്തുള്ള ഭാരതവംശജരുടെ ക്ഷേമത്തിന് പൊരുതുകയായിരുന്നു. ഈ സൽപ്രവർത്തനം ഗോപാലകൃഷ്ണഗോഖലെ, വി. എസ്. ശ്രീനിവാസശാസ്ത്രി, മഹാത്മാ ഗാന്ധി, സി. എഫ്. ആൻഡ്രൂസ് തുടങ്ങിയ അന്നത്തെ നേതാക്കന്മാർ ശ്രദ്ധിക്കുക മാത്രമല്ല, ശ്ലാഘിക്കുകയും പ്രോത്സാഹിപ്പിക്കുകയും ചെയ്തു. മൗറിഷ്യസ്, മെംബാസാ, മലയ, സിംഗപ്പൂർ, സാൻസിബാർ, ദക്ഷിണാഫ്രിക്ക, സിലോൺ, സീഷെൽസ്—തുടങ്ങിയ നാടുകളിൽ ഉപജീവനാർഥം കുടിയേറിയിരുന്ന ഭാരതീയരായ കരാർ തൊഴിലാളികളുടെ ശബ്ദം ശ്രദ്ധിക്കേണ്ടതാണെന്ന് ഓർമിപ്പിച്ചുകൊണ്ടിരുന്ന ഒരു മാസികയായിരുന്നു ഇത്. പ്രാതികൂല്യങ്ങഠം പലതും അഭിമുഖീകരിച്ചിരുന്നെങ്കിലും, സ്വാമിനാഥൻ സ്വന്തം പ്രവർത്തനങ്ങളും ദീർഘദേശാന്തര സഞ്ചാരങ്ങളും ശക്തിപ്പെടുത്തിയതേയുള്ളു. ഈ സഞ്ചാരങ്ങളിൽ നേരിട്ടു കാണാനിടവന്നവയിൽനിന്ന് കപ്പൽത്തട്ടിൽ പണിയെടുക്കുന്നവരുടെയും, അവി

24. Collected Works of Mahatma Gandhi Vol. II, P. 96.

ദശ്ച വേലക്കാരുടെയും ദുർഘടവും ദുരിതപൂർണവുമായ ജീവിതപ്രശ്ന ങ്ങൾ എടുത്തുകാട്ടാനുള്ള കോപ്പുകൾ ശേഖരിച്ചു. ഇവയെല്ലാം യഥാവ സരം പ്രയോജനപ്പെടുത്തി.

ചിങ്കൽപ്പേട്ട ജില്ലയിൽ മധുരാന്തകമെന്ന സ്ഥലത്ത് 1884 മേയ് 15-ാം തീയതി ഭൂജാതനായ സ്വാമിനാഥൻ, മദിരാശി ക്രിസ്ത്യൻ കോളേജിൽ പഠിച്ചു ബിരുദമെടുത്തു. അതിനുശേഷം 1908-ൽ വേലതേടി ബർമയിലേയ്ക്കു പോയി. അവിടെ ഒരു സർ ക്കാർ ജോലിക്കു ശ്രമിച്ചുകൊണ്ടിരിക്കുമ്പോൾ, കുടിയേററക്കാരുടെ കഷ്ടപ്പാടുകൾ നേരിട്ടറിയാനിടവന്നു. ബർമയിൽനിന്നു മടങ്ങിയ സ്വാമിനാഥൻ മദിരാശിയിൽ ബ്രോഡ്‌വേയിലെ ഒരു അച്ചുകൂട ത്തിൽ ജോലി സ്വീകരിച്ചു. പിന്നെ, സ്വന്തമായി 'കൊളോണി യൽ അച്ചുകൂടം' എന്ന സ്ഥാപനം തുടങ്ങി, 1914-ൽ "ഇന്ത്യൻ എമി ഗ്രൻറ് "— മാസികയാരംഭിച്ചു. ബ്രിട്ടീഷ് സാമ്രാജ്യപ്രദേശങ്ങ ളിലെങ്കിലും എല്ലാവർക്കും തുല്യാവകാശങ്ങളുള്ള പൗരത്വം ലഭിക്കു ന്നതിനും, ഭാരതീയ കുടിയേററക്കാരുടെ പ്രശ്നങ്ങൾ നേരാംവണ്ണം കൈകാര്യം ചെയ്യുന്നതിനുമാണ് മാസിക ശബ്ദമുയർത്തിയതും വാദിച്ചതും. ഇന്ത്യൻ കൊളോണിയൽ സൊസൈററി സ്ഥാപി ച്ചത് 1914-ൽ ആണ്. അതിൻെറ വിജയകരമായ പ്രവർത്തനം ഉറപ്പുവരുത്തുവാൻ സർ. ബി. എൻ. ശർമ, എൽ. എ. ഗോവിന്ദ രാഘവയ്യർ, എസ്. കസ്തൂരി തുടങ്ങിയവരുടെ സഹകരണം സ്വാമി നാഥനു കിട്ടി. ഈ പൊതുപ്രവർത്തനം ശക്തിനേടിയപ്പോഴാണ് ഇന്ത്യൻ എമിഗ്രൻറ്, കൊളോണിയൽ റിവ്യൂവായി രൂപാന്തരപ്പെ ട്ടത്. കരാറുവേലക്കാരെന്ന ഏർപ്പാട് (Indentured Labour). 1919-ൽ മദൻ മോഹൻ മാളവ്യ, ഇംപീരിയൽ ലെജിസ്ലേററീവ് കൗൺസിലിൽ അവതരിപ്പിച്ചു പാസ്സാക്കിയ നിയമം നിരോധിച്ച പ്പോൾ, സ്വാമിനാഥന് തൻെറ ലക്ഷ്യങ്ങളിൽ ഒന്ന് സാക്ഷാത്ക രിച്ച സംതൃപ്തി തോന്നി. ഈ നിസ്വാർഥ സേവകൻ 1965 ആഗസ്റ്റ് മാസത്തിൽ 81-ാമത്തെവയസ്സിൽ അന്തരിച്ചു.

ഉപന്യാസ മത്സരത്തിന് മാധവപ്പണിക്കർ സമർപ്പിച്ചത് 'ബൃഹത് ഭാരത പ്രശ്നങ്ങൾ' (Problems of Greater India) എന്ന പ്രബന്ധമാണ്. സി.പി. രാമസ്വാമി അയ്യർ, ഒന്നാംസമ്മാനത്തി നർഹതയുള്ളതായി അത് തിരഞ്ഞെടുത്തു. സി. പി. യുടെ മുഖവുര യോടുകൂടി, സമ്മാനത്തുക നൂറുരൂപ ചിലവഴിച്ച്, സ്വാമിനാഥൻ അതു് ഒരു പുസ്തകമായി 1916-ൽ പ്രകാശനം ചെയ്തു. ഈ പുസ്തകം പ്രസിദ്ധന്മാരും പ്രമാണികളുമായ പല വ്യക്തികളുടെയും ശ്രദ്ധയിൽ പ്പെട്ടു. ഉന്നത മാനദണ്ഡം പുലർത്തുന്നതും പണ്ഡിതന്മാരുടെയിടയിൽ ഗണ്യമായ മതിപ്പുളവാക്കിയതുമായ ലണ്ടനിലെ "ഏഷ്യാററിക് റിവ്യൂ "—എന്ന മാസികയിൽ ഈ കൃതി വിസ്തരിച്ച് നിരൂപണം

ചെയ്തത്, സർ. റൊണാൾഡ് വിൽസൺ ബാരോണററ് (Sir Ronald Wilson Barronet) ആയിരുന്നു. ഈ നിരൂപണം പലരുടെയും ശ്രദ്ധയിൽപ്പെട്ടതുകൊണ്ട്, മാധവപ്പണിക്കരുടെ ആശയങ്ങളും അഭിപ്രായങ്ങളും ഗൗരവമേറിയ ചർച്ചയ്ക്ക് വിഷയീഭവിച്ചെന്നും പറയാം.

"ഏഷ്യാററിക് റിവ്യൂ"വിൻെറ ഒരു പ്രതി വാങ്ങുവാനായി ലണ്ടനിലെ അതിൻെറ ആപ്പീസിൽ ചെന്നപ്പോഠം, മാധവപ്പണിക്കർക്ക്, മാസികയുടെ പ്രസാധകനും പത്രാധിപരും, ഈസ്റ്റ്ഇന്ത്യൻ അസ്സോസിയേഷൻ കാര്യദർശിയുമായിരുന്ന ഡോ. ജോൺ പോളൻ (Dr. John Pollan) നെ കാണാൻ സംഗതിയായി. പണിക്കരുടെ പുസ്തകത്തെ പ്രശംസിക്കുക മാത്രമല്ല, ഈ അവസരത്തിൽ അദ്ദേഹം ചെയ്തത്. അവരുടെ സമാജത്തിൽ ഭാരതീയവിദ്യാഭ്യാസത്തെപ്പററി ഒരു പ്രബന്ധം അവതരിപ്പിക്കുവാനും ക്ഷണിക്കുകയുണ്ടായി. ഇതും ആകസ്മികമായ ഒരു ബഹുമതിയായിട്ടാണ് മാധവപ്പണിക്കർ കണ്ടത്. പണ്ഡിതസദസ്സിൽ ഒരു ആനുകാലിക വിഷയം അവതരിപ്പിച്ചു സംസാരിക്കുവാൻ ഒരു വിദ്യാർഥിയെ അതിനു മുമ്പൊരിക്കലും അവർ ക്ഷണിച്ചിരുന്നില്ല. ക്ഷണം സഹർഷം സ്വാഗതംചെയ്തെങ്കിലും, അപ്പോഠം അതിൻെറ ഗൗരവത്തെപ്പററി അത്ര ചിന്തിച്ചില്ല. വളരെ ശ്രദ്ധയോടും ഉത്തരവാദിത്വത്തോടും ചിന്തിച്ച് പ്രബന്ധം ഒരുക്കി. പക്വമതികളായ വിദ്വാന്മാരുഠംക്കൊള്ളുന്ന സദസ്സിനെ അഭിമുഖീകരിച്ചപ്പോഠം സഭാകമ്പം മാത്രമല്ല, അസാധാരണമായ ഭയവും തോന്നി. ആരും അവ അറിയാത്തവിധം അമർത്തി, ധൈര്യം അവലംബിച്ച് തൃപ്തികരമായി സഭയിൽ പ്രസംഗിച്ചു. അതിനെ തുടർന്നുണ്ടായ ചർച്ചയിൽ സംബന്ധിച്ചവരെല്ലാം പ്രസംഗകനെ പൊതുവെ അഭിനന്ദിക്കുകയുണ്ടായി. ഇതിലും ശ്രദ്ധേയമായ കാര്യം, വളരെ ആധികാരികത്വവും മതിപ്പുമുള്ള ഇംഗ്ലണ്ടിലെ വർത്തമാനപ്പത്രമായ "ടൈംസി"ൻെറ വിദ്യാഭ്യാസ സപ്ലിമെൻറിൽ, മാധവപ്പണിക്കർ അവതരിപ്പിച്ച പ്രബന്ധത്തെപ്പററി ഒരു ഉപമുഖപ്രസംഗംതന്നെ പ്രസിദ്ധപ്പെടുത്തിയതാണ്. ഒരു വിദ്യാർഥിയായ യുവാവിന് പ്രതീക്ഷിക്കാനും ലഭിക്കാനും ഇടയില്ലാത്ത ഈ അംഗീകാരവും അതോടൊപ്പമുള്ള പ്രശസ്തിയും പില്ക്കാലജീവിതത്തിൽ, ഫലപ്രദമായി പ്രയോജനപ്പെട്ടെന്ന വസ്തുത വഴിയെ വ്യക്തമാകുന്നതാണ്.

ഏഷ്യയിലെ ബാൽഹീകം (ബാൽക്കു) തൊട്ടു ബോർണിയോ വരെയുള്ള ഭൂപ്രദേശങ്ങളിൽ പ്രചരിച്ച ഭാരതീയ സംസ്കാരത്തിൻെറ കഥ പണിക്കർ ലേഖനരൂപത്തിൽ മലയാളത്തിൽ പ്രസിദ്ധപ്പെടുത്തിയിട്ടുണ്ടെന്ന വസ്തുതയും ഇവിടെ വ്യക്തമാക്കട്ടെ. ക്രിസ്താബ്ദം 250 മുതൽ 1450 വരെ ഏതാണ്ട് 1200 സംവത്സരങ്ങളോളം, വളർന്നു വികസിച്ചു വ്യാപിച്ചു ശക്തിനേടിയ ഈ സംസ്കാരസാമ്രാജ്യ

ഓക്സ്ഫോർഡിൽ പഠിക്കുമ്പോഠം മുടക്കംകൂടാതെ "കവനകൗമുദി" വരുത്തി വായിച്ചുകൊണ്ടിരുന്നു. മലയാളസാഹിത്യത്തിൽ അക്കാലത്തുണ്ടായ ചലനങ്ങളുടെ പ്രതിച്ഛായ അതിൽ പ്രത്യക്ഷമായിരുന്നതിനാൽ, നാടും, നാട്ടിലെ സാഹിത്യസംരംഭങ്ങളുമായുള്ള സമ്പർക്കം ഭംഗംവരാതെ സൂക്ഷിക്കുവാൻ മാധവപ്പണിക്കർക്ക് സാധിച്ചു. ദ്വിതീയാക്ഷരപ്രാസസംബന്ധമായ തർക്കങ്ങളിലെ വാദകോടികളെ സാധൂകരിക്കാനുള്ള ഒരു പ്രവണതയാണ് പ്രധാന കവികളിൽ പ്രത്യക്ഷമായിരുന്നത്. എങ്കിലും നാഠംക്കുനാഠം പരിപുഷ്ടമായിവന്ന മാസികാപ്രവർത്തനം ഖണ്ഡകാവ്യരചനയെ ത്വരിപ്പിക്കുന്നുണ്ടായിരുന്നു. 'രസികരഞ്ജിനി', 'ഭാഷാപോഷിണി', 'വിദ്യാവിനോദിനി', 'മംഗളോദയം', 'ലക്ഷ്മീഭായി', 'വിവേകോദയം' മുതലായി അനേകം മാസികകഠം അന്നു നിലവിൽവന്നു. അവയിൽ പലതും യുവകവികളുടെ വിഹാരരംഗമായത് നൂതന പരിഷ്ക്കരണങ്ങഠംക്ക് സഹായകരമായി. 1908-ൽ കവിതയ്ക്കു മാത്രം ഉഴിഞ്ഞുവച്ച ഒരു മാസികയുടെ പ്രവർത്തനം (ആദ്യം വാരികയായിരുന്നു) ആരംഭിച്ചു. പന്തളം കേരളവർമയാണ് അത് (കവനകൗമുദി) ആരംഭിച്ചത്.[29] ഇത് പിന്നെ കോട്ടയ്ക്കൽനിന്ന് പി. വി. കൃഷ്ണവാര്യരുടെ പത്രാധിപത്യത്തിൽ പ്രസിദ്ധീകരിച്ചിരുന്ന കാലത്താണ് മാധവപ്പണിക്കർ അതുമായി ബന്ധപ്പെട്ടത്. വള്ളത്തോളിന്റെ മിക്ക കവിതകളും 'കവനകൗമുദി'യിലും 'ആത്മപോഷിണി'യിലുമാണ് പ്രസിദ്ധീകരിച്ചത്. യുവാക്കന്മാരെ ഉത്സാഹിപ്പിക്കുന്നതിന് പ്രത്യേകിച്ച് താല്പര്യം കാട്ടിയിരുന്ന വാര്യരുടെ ഉപദേശങ്ങഠം കവിതക്കളരിയിൽ പയററിത്തുടങ്ങിയ പണിക്കർക്ക് വളരെ ഉപകരിച്ചു.

'കവനകൗമുദി'യിൽ പണിക്കർ പ്രസിദ്ധപ്പെടുത്തിയവ, പാശ്ചാത്യരീതിയിലുള്ള ഗീതകങ്ങളുടെയും ലഘുകവനങ്ങളുടെയും മാതൃകയിലുള്ളവയായിരുന്നതിനാൽ തികച്ചും പുതുമ സ്ഫുരിക്കുന്നവയായിരുന്നു. "അപക്വഫലം"— എന്ന പേരിൽ പിന്നീട് പ്രസിദ്ധീകരിച്ച സമാഹാരത്തിൽ മിക്കതും ചേർത്തിട്ടുണ്ട്. ശീമയ്ക്കു പോകുമ്പോഠം പത്നിയോടുള്ള യാത്രപറച്ചിൽ, ശീമയിൽ ചെന്നശേഷമുള്ള ചില അനുഭവങ്ങഠം, അവിടെനിന്നുള്ള പ്രത്യാഗമനം മുതലായി പല വിഷയങ്ങളും അദ്ദേഹം കവിതയ്ക്കു് ഉപയോഗിച്ചു. മലയാള കവിതയിൽ സംസ്കൃതവൃത്തങ്ങഠംക്കു പകരം ദ്രാവിഡവൃത്തങ്ങഠം പ്രയോഗിക്കുന്നതിന്റെ അഭിലഷണീയതയെപ്പററി വ്യക്തമായ അഭിപ്രായം ആദ്യം തുറന്നുപറയുകയും അതനുസരിച്ച് എഴുതിത്തുടങ്ങുകയും ചെയ്ത കവികളിൽ ഒരാഠം മാധവപ്പണിക്കരായിരുന്നു.

---

29. മലയാള സാഹിത്യചരിത്രം: പി. കെ. പരമേശ്വരൻനായർ, സാഹിത്യഅക്കാദമി (1958) പുറം 174.

1915–ൽ അദ്ദേഹം 'കവനകൗമുദി'യുടെ വിശേഷാൽപ്രതിയായ 'ഭാഷാവിലാസ'ത്തിൽ ഈ വിഷയം സംബന്ധിച്ച് എഴുതിയ ലേഖനം അന്ന് അഭിപ്രായവ്യത്യാസങ്ങൾക്ക് ഇടയാക്കിയെങ്കിലും അതിലെ നിർദേശങ്ങൾ പില്ക്കാലത്ത് പൊതുവെ അംഗീകൃതങ്ങളായിക്കഴിഞ്ഞിട്ടുണ്ട്. ഈ അഭിപ്രായത്തോട് വള്ളത്തോൾപോലും അന്നു പൂർണമായി അനുകൂലിച്ചില്ല. എങ്കിലും മലയാളത്തിൽ എന്തെങ്കിലും അങ്ങിനെ എഴുതണമെന്ന് പണിക്കർ ആവശ്യപ്പെട്ടത് സമാദരിച്ച് ദ്രാവിഡവൃത്തത്തിൽ അദ്ദേഹം ആദ്യമായി എഴുതിയ കൃതിയാണ് "ഒരു ചിത്രം".[30]

കവിതാമാസികയുമായുണ്ടായ സമ്പർക്കം സമ്പന്നവും സമ്പുഷ്ടവുമായ ഒരു സൗഹൃദബന്ധത്തിൻെറ സരണി തുറന്നുകൊടുത്ത വസ്തുതയും പണിക്കരെ സംബന്ധിച്ചിടത്തോളം പ്രാധാന്യമർഹിക്കുന്നു— വള്ളത്തോളുമായുണ്ടായ സ്നേഹബന്ധം. അത് പണിക്കർ ഇപ്രകാരം രേഖപ്പെടുത്തിയിട്ടുണ്ട്— "കവനകൗമുദിയിൽ കണ്ട 'കത്ത് അഥവാ രശ്മിയുടെ പശ്ചാത്താപം'— എന്ന കൃതിയാണ് എന്നെ വള്ളത്തോൾ കവിതയിലേക്കു് ആകർഷിച്ചത്. അത് വായിച്ച ഉടനെ വള്ളത്തോളിൻെറ മററു കൃതികൾ വാങ്ങി അയച്ചു തരണമെന്ന് ഞാൻ വാര്യർ അവർകളോട് ആവശ്യപ്പെട്ടു. വള്ളത്തോൾ തന്നെയാണ് പുസ്തകങ്ങൾ അയച്ചുതന്നത്. അങ്ങിനെയാണ് ഞങ്ങൾ തമ്മിൽ ആദ്യമായി കത്തിടപാടുണ്ടായത്." [31] ഏതാണ്ട് നാല്പത്തിനാലു കൊല്ലത്തോളം നിണ്ടുനിന്ന ഒരു സുരഭിലമായ സൗഹൃദത്തിൻെറ പ്രാരംഭം മാധവപ്പണിക്കർ ശീമയിൽ കഴിയുമ്പോഴാണ് നാട്ടിൽ തുടങ്ങിയതെന്ന വസ്തുത വിസ്മയകരവും സ്മരണീയവുമാണ്!

ഇന്ത്യാചരിത്രത്തിൽ ഉപരി ഗവേഷണത്തിനും നരവംശശാസ്ത്ര പഠനത്തിനുമായി ഒരു വർഷംകൂടി ഓക്സ്ഫോർഡിൽ താമസിക്കുന്നതിന് മാധവപ്പണിക്കർ തീരുമാനിച്ചു. ഇന്ത്യാചരിത്രകാരന്മാരിൽ പ്രമുഖനും പ്രാമാണികനുമെന്നു കരുതാറുള്ള വിൻസൻറ് സ്മിത്, അന്ന് അദ്ദേഹത്തിൻെറ മുഖ്യ കൃതിയായ "ഇന്ത്യാചരിത്ര"ത്തിൻെറ രചനയിൽ ഏർപ്പെട്ട് ഓക്സ്ഫോർഡിൽ താമസിച്ചിരുന്നു. അദ്ദേഹത്തെ സഹായിക്കാനുള്ള ക്ഷണം കിട്ടിയപ്പോൾ, ഒട്ടും മടിക്കാതെ അത് പണിക്കർ സ്വീകരിച്ചു. ചില കാലഘട്ടങ്ങളെക്കുറിച്ച് ഗവേഷണം ചെയ്യാനും ഗ്രന്ഥനിർമാണ യത്നങ്ങളിൽ ഒത്താശകൾ ചെയ്യാനുമായിരുന്നു ക്ഷണം. ഇന്ത്യാചരിത്രത്തെപ്പററി മുമ്പ് സമ്പാദിക്കുവാൻ സാധിക്കാത്ത വസ്തുതകൾ കാണാനും,

---

30. മലയാള സാഹിത്യചരിത്രം: പുറം 196

31. ആത്മകഥ ഒന്നാംഭാഗം— പുറം 50

ത്തിൻെറ മഹത്തായ കഥ മലയാ, സുമാട്രാ, ജാവ, ബോർണിയോ, സയാം, ഇൻഡോചൈന, തുടങ്ങിയ നാടുകളിൽ മായാത്ത മുദ്രയായി അവശേഷിപ്പിച്ചിട്ടുള്ള ചരിത്രാവശിഷ്ടങ്ങളും മഹാക്ഷേത്രങ്ങളും ശില്പങ്ങളും മനുഷ്യരുടെ ആചാരാനുഷ്ഠാനങ്ങളും—എന്തിന് പേരുകൾ വരെ, പ്രഖ്യാപിക്കുന്നുണ്ട്. അറിവും സത്യാന്വേഷണവും മാത്രം കാംക്ഷിക്കുന്ന, വസ്തുനിഷ്ഠമായ വിവരങ്ങൾ ശേഖരിക്കുവാൻ സർവവും സമർപ്പിച്ച് പ്രവർത്തിച്ച കുറെ യൂറോപ്യൻ പണ്ഡിതശ്രേഷ്ഠന്മാരുടെ പ്രയത്നമാണ്, ഈ പഴയ കാലഘട്ടത്തിൻെറ ഇതിഹാസം കണ്ടെത്താൻ ഇടവരുത്തിയത്. സിൽവിയൻ ലെവി, ചാവെന്നി സ്സീഡസ്, തുടങ്ങിയ ഫ്രഞ്ചുകാരും ജോൺ ആന്ദ്രിക്, മാഡലിൻ ഗിറേറാ, ബർനാർഡ് ഗ്രോസലിയർ, ജാകിസ് ആർ. തഡ്മി റോസോവ് ക്രാസ തുടങ്ങിയ പുരാവസ്തുഗവേഷകരും, ക്രോം, സ്റ്റററർഹീം തുടങ്ങിയ ഡച്ചുകാരും ഇവിടെ നല്കിയിട്ടുള്ള സേവനം അതിബൃഹത്തുതന്നെ*.

പൗരസ്ത്യപ്രദേശങ്ങളിൽ ഭാരതീയ സംസ്കാരത്തിൻെറ വ്യാപനത്തോട് വിദൂരമല്ലാത്ത സാമ്യം പറയാവുന്നത് യൂറോപ്പിൽ ഗ്രീക്ക്, റോമസംസ്കാരങ്ങളുടെ വളർച്ചയാണ്. ഖമർ ചരിത്രത്തെ പ്രൊ. ഗ്രോസ്‌ലിയർ താരതമ്യപ്പെടുത്തുന്നത് ഇങ്ങനെയാണ്—"സീസർ ബി. സി. 55–ൽ ഗാൾ പിടിച്ചടക്കി. പശ്ചിമയൂറോപ്പിലെ ചക്രവർത്തിയായ ഷാർലമെയിൻെറ കിരീടധാരണം നടന്നത് എ. ഡി. 800–ലും. റോമക്കാർ പ്രദേശം കീഴ്പ്പെടുത്തിയതും ഷാർലിമെൻ ചക്രവർത്തിയായതിനുമിടയിൽ റോമസംസ്കാരത്തിൻെറ ഉൾക്കൊള്ളൽ ആ പ്രദേശങ്ങളിലുണ്ടായി. ഇതുപോലെതന്നെയാണ് അംഗകോറിലും നടന്നത്. ആദ്യത്തെ ഭാരതീയ വ്യാപാരികൾ അവിടെ എത്തിയത് ക്രിസ്തുവിൻെറ ജനനത്തിനുമുമ്പുള്ള ആദ്യ നൂററാണ്ടിലാണ്. ആദ്യത്തെ അംഗകോർമന്നൻ മുടിചാർത്തിയത് എ. ഡി. 802–ലും." കിഴക്കും, പടിഞ്ഞാറും, രണ്ടും ഉണ്ടായത് ഒരേ കാലഘട്ടത്തിൽ. രാമായണം കിഷ്കിന്ധാകാണ്ഡത്തിലാണല്ലോ ദ്വീപാന്തരങ്ങളെപ്പററിയുള്ള ആദ്യപരാമർശനങ്ങൾ കാണുന്നത്. ബൃഹത് ഭാരതത്തിൻെറ നാനാവശങ്ങളെ സ്പർശിക്കുന്ന വസ്തുതകൾ വിവരിക്കുന്ന ലേഖനപരമ്പര മാധവപ്പണിക്കർ പ്രസിദ്ധപ്പെടുത്തിയത് 'മംഗളോദയം' മാസികയിലായിരുന്നു[25].

---

* Sylvian Levi; Chavannes Coedes; Stutterheim; John Andric; Madeleine Giteau; Bernard P. Groslier; Jacques Arthand Miroslav Krasa. ചില ഗ്രന്ഥങ്ങൾ: Angkor and Khemer Empire; Angkor Art and Civilization; The Temples of Angkor etc.

25. മംഗളോദയം: 1118 ചിങ്ങം, വാല്യം, നം. 5 മുതൽ.

ഇംഗ്ലണ്ടിൽ വിദ്യാർഥിയായിക്കഴിയുമ്പോഴും മാധവപ്പണിക്കരുടെ സശ്രദ്ധമായ അപഗ്രഥനത്തിനും നിരൂപണത്തിനും വിഷയമായിത്തീർന്നിരുന്ന ഭാരതത്തിലെ വിദ്യാഭ്യാസസമ്പ്രദായം. ഈസ്റ്റ് ഇന്ത്യ അസ്സോസിയേഷന്റെ ആഭിമുഖ്യത്തിൽ ചെറുപ്പക്കാരനായ ഒരു ചരിത്ര ജിജ്ഞാസുവിനു പ്രസംഗിക്കാൻ ക്ഷണം കിട്ടിയതു തന്നെ അവിടെ നേടിയ മതിപ്പു സ്പഷ്ടമാക്കുന്നുണ്ട്. ഭാരതീയ വിദ്യാഭ്യാസത്തെ അധികരിച്ചു ചെയ്ത പ്രഭാഷണം ശ്രോതാക്കളുടെ ചിന്താ ചക്രവാളത്തിനു കൂടുതൽ വിരിവും വെളിവും ഉളവാക്കിയില്ലായിരുന്നെങ്കിൽ, ടൈംസിന്റെ എഡ്യൂക്കേഷൻ സപ്ലിമെന്റിൽ അതിനെക്കുറിച്ചു ശ്രദ്ധേയമായ ഒരു മുഖലേഖനം എഴുതുമായിരുന്നില്ല പത്രാധിപർ[26].

മദിരാശിയിൽ തങ്ങാനിടവന്ന ഇടവേളയിൽ, ക്രിസ്ത്യൻ കോളേജിൽ കഴിയുന്ന കാലത്ത്, മലയാളത്തിൽ എഴുതി പരീക്ഷിച്ചു നോക്കാൻ തുടങ്ങി. കൂടുതൽ വിശാലമായ മേഖലകൾ കാണാനും, അറിയാനും ഇടവന്നപ്പോൾ പ്രകാശിപ്പിക്കുവാൻ യോഗ്യങ്ങളായ ആശയങ്ങൾ തന്നിലുണ്ടെന്നു തോന്നിത്തുടങ്ങി. അതിന്റെ ഫലമായി ആത്മാർഥതയും ഗൗരവവും കൈവിടാതെ കവിതകളും ലേഖനങ്ങളും മുറയ്ക്ക് എഴുതി. ശ്രദ്ധേയനായ മലയാളകവിയെയും ലേഖകനെയും കഥാകാരനെയും മാധവപ്പണിക്കർ തന്നിൽ കണ്ടെത്തിയത്, വിദേശത്തുവച്ചാണെന്ന വസ്തുത വിസ്മയകരം തന്നെ. അന്നു സ്വന്തം നാട്ടിൽപോലും, മലയാളഭാഷയ്ക്കു വിദ്യാലയങ്ങളിലും കലാശാലകളിലും മാന്യമായ പദവിയുണ്ടായിരുന്നില്ല. ആത്മാവിന്റെ സഹജമായ ആവിഷ്കാരവാസനയ്ക്കു മാതൃഭാഷയിലൂടെ മാത്രമേ പിറക്കാൻ സാധിക്കുകയുള്ളു. പണിക്കരുടെ ഭാഷാപ്രതിപത്തി ഈ നൈസർഗികമായ ആത്മാവിഷ്കരണവാസനയുടെ ഫലമാണെന്നതിൽ എനിക്കു സംശയമില്ല[27]. ജി. ശങ്കരക്കുറുപ്പിന്റെ ഈ അഭിപ്രായം മറ്റൊരു മഹാകവിയുടെ നിരീക്ഷണത്തെ സ്ഥിരീകരിക്കുന്നു. മഹാകവി വള്ളത്തോൾ ഇങ്ങനെ പ്രശംസിച്ചിട്ടുണ്ട്.

ഇംഗ്ലണ്ടിലാണെന്നതാഭ്യാസമെങ്കിലും
ഇംഗ്ലീഷിലാണെഴുത്തേറെയെന്നാകിലും
തൻ കേരളീയതയ്ക്കാംഗ്ലേയമഞ്ഞിനാൽ
തങ്കിയിട്ടില്ലാ വിളർപ്പുതരിമ്പുമേ![28].

---

26. ജിയുടെ നോട്ടുബുക്ക്–വിദ്യാർഥിമിത്രം പ്രസ്സ് & ബുക്ക്ഡിപ്പോ, കോട്ടയം (1967) പുറം 52.

27. (Ibid)–പുറം, 56.

28. വള്ളത്തോൾ കത്തുകൾ–ഡി. സി. ബുക്ക്സ്, കോട്ടയം, പുറം. 52.

യായി അദ്ദേഹത്തിനുണ്ടായിരുന്ന ഗുണം എല്ലാവരോടും സന്തോഷമായും സ്നേഹമായും പെരുമാറാനുള്ള സാമർത്ഥ്യമായിരുന്നു. നമ്പ്യാരുടെയും എഴുത്തച്ഛന്റെയു ം കവിതകൾ അദ്ദേഹത്തിന്റെ മുഖത്തുനിന്ന് സംഭാഷണമധ്യേ പുറപ്പെടുന്നത് ഞാൻ കേട്ടിട്ടുണ്ട്.''[36]

ഓക്സ്ഫോർഡിൽനിന്നു മടങ്ങുന്നതിന് കുറെദിവസം മുമ്പ് ഒരു ഇംഗ്ലീഷുപുസ്തകം മാധവപ്പണിക്കർ തയ്യാറാക്കി. അത് എഴുതുവാൻ ഇടയായത് മഹാനായ ഒരു സുഹൃത്തിന്റെ പ്രേരണകൊണ്ടായിരുന്നു. ശ്രീലങ്കയിലെ ആദ്യകാല ദേശീയനേതാക്കന്മാരിൽ പ്രമുഖനും ബുദ്ധമതപണ്ഡിതനുമായിരുന്ന ഡോൺ ബാരൻ ജയതിലകനാണ് ഈ മഹാത്മാവ്. പണിക്കരുടെ കോളേജ് വിദ്യാഭ്യാസം പൂർത്തിയായ കാലത്ത്, ശ്രീലങ്കയിലെ ചില മുഖ്യപ്രശ്നങ്ങൾ ഭരണാധികാരികളുടെ ശ്രദ്ധയിൽ വരുത്താൻ, സിലോൺ ദേശീയ കോൺഗ്രസ്സിന്റെ പ്രതിനിധിയായി ജയതിലകൻ ഇംഗ്ലണ്ടിൽ എത്തുകയുണ്ടായി. ക്രിസ്തുമത പ്രചരണാർഥം പാതിരിമാർ കൈക്കൊണ്ട നടപടികൾ പലതും നാട്ടിലാകെ നാററം പരത്തിയെന്ന പരമാർഥം അദ്ദേഹം മറച്ചുപിടിച്ചില്ല. ഭരണാധികാരത്തിന്റെ താങ്ങിലും തണലിലും വർത്തിച്ചിരുന്ന സുവിശേഷപ്രചാരകന്മാരുടെ വൃത്തികേടുകൾ പൊറുക്കാനാവാത്ത നിലയിലെത്തിയതുകൊണ്ടാണ് പരാതിപറയാൻ പാശ്ചാത്യദേശത്തേക്കു പോന്നത്. വിദ്യാഭ്യാസസ്ഥാപനങ്ങൾ ക്രിസ്ത്യാനികളുടെ പിടിയിലമർന്നു. ഭരണാധികാരികളായ ബ്രിട്ടീഷുദ്യോഗസ്ഥന്മാരുടെയും അവരുടെ വൈതാളികന്മാരുടെയും കടുംകൈകൾ കടുത്ത അമർഷമാണുയർത്തിയത്—ഇവയൊക്കെയായിരുന്നു ഭരണാധികാരത്തിന്റെ സിരാകേന്ദ്രമായിരുന്ന ലണ്ടനിൽ വന്ന് അറിയിക്കേണ്ടവരെ അറിയിക്കാൻ ഉണ്ടായിരുന്നത്. സിലോൺ കോൺഗ്രസ്സിന്റെ അധ്യക്ഷനായിരുന്ന അദ്ദേഹത്തെക്കാൾ ഭേദപ്പെട്ട വേറൊരാൾ ഇക്കാര്യത്തിന് അന്നുണ്ടായിരുന്നുമില്ല. രാഷ്ട്രീയമായ ചുമതല യഥാകാലം നിറവേററിയശേഷം ജയതിലകൻ, ബുദ്ധമതദർശനത്തെക്കുറിച്ച് കൂടുതൽ പഠിക്കുന്നതിനും ഗവേഷണം ചെയ്യുന്നതിനുമായി കുറച്ചുനാൾകൂടി ഇംഗ്ലണ്ടിൽ തങ്ങാൻ തീരുമാനിച്ചു. ഓക്സ്ഫോർഡിലെ സമ്പന്നമായ ഗ്രന്ഥശേഖരം ഇതിന് ഏററവും ഉത്തമവും മറെറങ്ങുമലഭ്യവുമായിരുന്നു. പ്രാചീനവും കുലീനവുമായ ഒരു ബുദ്ധമതകുടുംബത്തിൽ ജനിച്ച അദ്ദേഹത്തിന് ഈ വിഷയത്തിൽ ആഴമേറിയ ആഗ്രഹം വളർന്നതും വികസിച്ചതും സ്വാഭാവികം മാത്രമാണ്.

1868 ഫെബ്രുവരി 13-ാം തീയതി ഭൂജാതനായ ജയതിലകൻ പിലച്ക്കാലത്ത് ഉന്നത വിദ്യാഭ്യാസം ചെയ്തത് കെലാനിയ

36. ആത്മകഥ—ഒന്നാം ഭാഗം—പുറം, 59.

യിലുള്ള വിദ്യാലങ്കാര ഓറിയൻറൽ കോളേജിലും, കൊളമ്പിലെ വെസിലി കോളേജിലുമാണ്. പിന്നെ ഓക്സ്ഫോർഡിലെ ജീസസ് കോളേജിൽനിന്ന് ഉപരിബിരുദങ്ങരം നേടിയശേഷം ലിങ്കൻ ഇന്നിൽ ബാർ അററ്ലാ പൂർത്തിയാക്കി, സിലോൺ സുപ്രീം കോടതിയിൽ വ്യവഹരിച്ചു. കൊളമ്പിലെ ആനന്ദാ കോളേജിൽ പത്തു കൊല്ലത്തോളം സേവനമനുഷ്ഠിച്ച അദ്ദേഹത്തിന്, വിദ്യാഭ്യാസ പ്രശ്നങ്ങളെക്കുറിച്ച് ആധികാരികമായ അറിവുണ്ടാക്കാൻ സാധിച്ചു. പൊതുപ്രവർത്തനരംഗത്ത് പ്രാഗത്ഭ്യത്തോടെ പ്രശോഭിച്ച അദ്ദേഹം 1898_മുതൽ സിലോൺ ബുദ്ധമത യുവജനസഭയുടെ (Young Men's Budhist Association) അധ്യക്ഷനായിരുന്നു. നിയമസഭാ സാമാജികനായും, നാട് സ്വാതന്ത്ര്യം നേടിയപ്പോരം ആദ്യത്തെ പ്രധാനമന്ത്രിയായും അദ്ദേഹം ജനസേവനം നിർവഹിച്ചു. ശ്രീലങ്കയിലെ ജീവിതത്തിൽ മായാത്ത മുദ്രപതിപ്പിച്ചിട്ടുള്ള പ്രവത്തനങ്ങളായിരുന്നു അദ്ദേഹത്തിൻേറത്. സ്വന്തം മതത്തിൻെറ സ്വാധീനം പ്രസരിക്കുന്ന അന്തരീക്ഷത്തിൽ ബുദ്ധമതാനുയായി കരംക്ക് കുട്ടികളെ വിദ്യാഭ്യാസം ചെയ്യിക്കുന്നതിന് അവസരം നല്കുന്നതക്ക വിദ്യാലയം ആദ്യമായി ശ്രീലങ്കയിൽ സ്ഥാപിച്ചു നടത്തിയത് അദ്ദേഹമാണ്. സിംഹളഭാഷയിലെ പ്രാചീനകൃതികളിൽ പലതും സ്ഫുടംചെയ്യും, പരിഷ്ക്കരിച്ചും, വ്യാഖ്യാനിച്ചും പ്രസിദ്ധപ്പെടുത്താൻ അദ്ദേഹത്തിനു വിഷമമുണ്ടായില്ല. സിംഹള ഭാഷാ മഹാനിഘണ്ഡുവിൻെറ ഓണററി എഡിററായുള്ള സേവനം, സിംഹള സംസ്കാരം നിലനില്ക്കുന്ന കാലത്തോളം നിലനില്ക്കു മെന്നാണ് നിർമത്സരബുദ്ധികളുടെ അഭിപ്രായം.

തമ്മിൽ പ്രായവ്യത്യാസം വളരെയുണ്ടായിരുന്നെങ്കിലും ജയതിലകനുമായി അടുത്ത സ്നേഹബന്ധം സ്ഥാപിക്കുവാൻ മാധവപ്പണിക്കർക്കു കഴിഞ്ഞു. പണിക്കർതന്നെ പറയുന്നതു കേരംക്കുക: "ജയതിലകനുമായുള്ള സഹവാസം എൻെറ ബുദ്ധി വികസിപ്പിച്ചതു കൂടാതെ, എനിക്ക് പല കാര്യങ്ങളിലും താല്പര്യമുണ്ടാക്കി. ഇന്ത്യയുടെ സ്വാതന്ത്ര്യവാദത്തെപ്പററി ഒരു പുസ്തകം എഴുതുന്നതു നന്നായിരിക്കുമെന്നും അതിനുവേണ്ട സഹായം ചെയ്യുതരാമെന്നും ഒരിക്കൽ ജയതിലകൻ എന്നോടു പറഞ്ഞു. അതനുസരിച്ച് എഴുതിയതാണ് Indian Nationalism– its Principles and its History— എന്ന ഗ്രന്ഥം. ഞാൻ ഓക്സ്ഫോർഡ് വിട്ട് മടങ്ങുന്നതിനുമുമ്പ് അതിൻെറ കയ്യെഴുത്തുപ്രതി ജയതിലകനെ ഏല്പിച്ചു. അതിൻെറ പ്രസിദ്ധീകരണം സംബന്ധിച്ച എല്ലാ ഏർപ്പാടുകളും അദ്ദേഹംതന്നെയാണ് ചെയ്തത്"[43]— പ്രസിദ്ധീകരിച്ചത് 1920_ലും.

---

43. ആത്മകഥ— ഒന്നാംഭാഗം. പുറം. 58.

പ്രശസ്ത പണ്ഡിതനുമായി സഹകരിക്കാനും കിട്ടിയ സുവർണാവസരം ഉത്തരവാദിത്വത്തോടുകൂടിത്തന്നെ പ്രയോജനപ്പെടുത്താനുറച്ചു. 1911 വരെയുള്ള വസ്തുതകൾ ''ഇന്ത്യാചരിത്ര''ത്തിൽ ഉൾപ്പെടുത്തിയിട്ടുണ്ട്.[32] ഗ്രന്ഥകാരൻെറ പക്ഷപാതങ്ങൾ അവിടവിടെ നിഴൽ വീശിയിട്ടുണ്ടെങ്കിലും, സാധുവായ സംഗതികളും സൂക്ഷ്മമായ തീരുമാനങ്ങളും സ്ഫുടമായ വ്യക്തിത്വവും ഉള്ളതിനാൽ ആ കൃതി ഇന്നും ജീവിക്കുന്നു.

ഇംഗ്ലണ്ടിൽവച്ച് സമ്പർക്കവും തുടർന്ന് ദൃഢമായ സ്നേഹബന്ധവും സ്ഥാപിക്കുന്നതിനു സാധിച്ച രണ്ടു മഹാശയന്മാരുടെ കാര്യങ്ങൾകൂടി ഇവിടെ രേഖപ്പെടുത്തേണ്ടതുണ്ട്. അതിൽ ഒരാളാണ് ഡോ. ടി. എം. നായർ. ജസ്റ്റിസ് കക്ഷിയുടെ നേതാക്കന്മാരിൽ ഏററവും ശ്രദ്ധേയനും പ്രശസ്തനും ശക്തനുമായ ആളായിട്ടാണ് അദ്ദേഹം അന്ന് അറിയപ്പെട്ടിരുന്നത്. തിരൂരിൽ ഒരു പുരാതനവും പ്രശസ്തവുമായ തറവാട്ടിൽ 1868-ൽ ജനിച്ച അദ്ദേഹത്തിൻെറ അച്ഛൻ അന്ന് കോഴിക്കോട്ട് വക്കീലായി വ്യവഹരിച്ചുവന്നു. പില്ക്കാലത്ത് മുൻസിഫായി അദ്ദേഹം ജോലി സ്വീകരിച്ചു. ഡോ. നായരുടെ ജ്യേഷ്ഠൻ ഒരു ഡെപ്യൂട്ടി കളക്ടറായിരുന്നു.[33] വൈദ്യവിദ്യാഭ്യാസം മദിരാശിയിലും ഉപരിപഠനം എഡിൻബറോയിലും നടത്തി. വൈദ്യവൃത്തിയിലേർപ്പെട്ടത് മദിരാശിയിലാണ്. ഈ കാലത്ത് പൊതുപ്രവർത്തകനായി, മദിരാശി കോർപ്പറേഷൻ, നിയമസഭ എന്നിവിടങ്ങളിലെ അംഗമെന്ന നിലകളിൽ പ്രവർത്തിച്ചിട്ടുണ്ട്. പത്രപ്രവർത്തനക്കളരി ''കേരളപത്രിക''യിലായിരുന്നു. പിന്നെ ''മദ്രാസ് സ്റ്റാൻഡേർഡ്'' പത്രത്തിൽ പ്രവർത്തിച്ച് വൈദഗ്ധ്യം സമ്പാദിച്ചു. അതിൻെറ പത്രാധിപർ ജി. പരമേശ്വരൻ പിള്ളയുമായി 1897-ൽ തുടങ്ങിയ സൗഹൃദമാണ് ആ പത്രത്തിൻെറ പത്രാധിപത്യത്തിലേയ്ക്ക് വഴിവെട്ടിയത്.[34]

അനുവാചകരെ ആകർഷിക്കാനും സ്വാധീനിക്കാനുമുള്ള അസാധാരണമായ വാഗ്മിത്വത്താൽ അനുഗൃഹീതനായിരുന്നു ടി. എം. നായർ. ജസ്റ്റിസ് കക്ഷിയുടെ പ്രതിനിധിയായി 1919-ൽ ഇംഗ്ലണ്ടിലേക്ക് യാത്രയായപ്പോൾ ആരോഗ്യം തൃപ്തികരമായിരുന്നില്ല. ജോയിൻറ് സിലക്ട് കമ്മിററി തെളിവെടുപ്പിനു തീരുമാനിച്ചിരുന്ന

32. The Oxford History of India by Vincent A. Smith, (1919) Oxford University Press
33. Dr. T. M. Nair by S. A. Somasundaram Pillai, Madura (1920) P. 2
34. The Father of Political Agitation in Travancore by Keraleeyan (1948)

തീയതിക്ക് ഒരു രാത്രി മുമ്പ്, ജൂലൈ 17, 1919_ൽ അതിരാവിലെ അഞ്ചുമണിക്ക് ലണ്ടനിലെ ഒരു ആശുപത്രിയിൽ അപ്രതീക്ഷിതമായി അദ്ദേഹം അന്തരിച്ചു. ലണ്ടനിൽ ഗോാംഡേർസ് ഗ്രീൻ എന്ന സ്ഥലത്താണ് സംസ്കരിച്ചത്. അദ്ദേഹത്തിന്റെ ചില സഹപ്രവർത്തകരും, അന്ന് ഓക്സ്ഫോർഡിൽ വിദ്യാർഥിയായിരുന്ന കെ. പി. എസ്. മേനോനും മററുമേ അതിൽ സംബന്ധിച്ചിരുന്നുള്ളു[35]. ജൂലൈ 19_ാം തീയതിയിലെ ടൈംസ് പത്രത്തിൽ പൂർണമായ ഒരു ചരമക്കുറിപ്പ് പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്. അദ്ദേഹത്തിന്റെ പ്രവർത്തനരംഗമായിരുന്ന മദിരാശിയിലെ പ്രസിദ്ധീകരണങ്ങളിൽ പോലും ഇത്രയും വിപുലവും വിശദവുമായ ചരമക്കുറിപ്പുണ്ടായിരുന്നില്ല.

അഭിമാനിയായ മലയാളി, ശക്തനായ വാഗ്മി, ബ്രാഹ്മണമേധാവിത്വത്തിനെതിരായി സന്ധിയില്ലാത്ത സമരകാഹളം മുഴക്കിയ അടിപതറാത്ത നേതാവ്_എന്നീ നിലകളിൽ ടി. എം. നായർ വിഖ്യാതനായിരുന്നു. ദക്ഷിണേന്ത്യയിലെ അബ്രാഹ്മണ പ്രസ്ഥാനങ്ങളുടെ ആദ്യനായകന്മാരിൽ ഒരാളായിരുന്നു അദ്ദേഹം. 1919_ൽ ഇംഗ്ലണ്ടിലേക്ക് യാത്രയായപ്പോാം, മടങ്ങിവരാതിരിക്കാൻ ബ്രാഹ്മണർ അമ്പലങ്ങളിൽ പ്രത്യേക വഴിപാടും പൂജയും നടത്തിയിരുന്നതായി ജസ്റ്റിസ് പത്രം എഴുതിയിട്ടുണ്ട്! ആനിബസന്റുമായി വിട്ടുവീഴ്ചയ്ക്കിടം കൊടുക്കാത്ത സമരം സംഘടിപ്പിച്ചിരുന്നു അദ്ദേഹം! 'ജസ്റ്റിസ്'_എന്ന പത്രം അദ്ദേഹത്തിന്റെ പത്രാധിപത്യത്തിലാണ് 1917 ഫെബ്രുവരി 26_ാം തീയതി ആദ്യമായി പുറത്തുവന്നത്.

''മലയാളക്കരയിലുണ്ടായിട്ടുള്ള ഇദാനീന്തന മഹാന്മാരിൽ ഇതുപോലെ പൗരുഷംതികഞ്ഞ വേറെ ഒരാാം ഇല്ലായിരുന്നെന്നു പറയാം. സിംഹഗൗരവമുള്ള മുഖം, ഇടതൂർന്നു വളർന്ന വളഞ്ഞ മേൽമീശ, വിരിഞ്ഞ മാറിടം, സ്വല്പം മാംസളമായ ദേഹം, നീണ്ടു തടിച്ച കൈകാം—ഇങ്ങനെയായിരുന്നു അദ്ദേഹത്തിന്റെ ആകൃതി. കണ്ടാൽ ഗംഭീരനായിരുന്ന ഇദ്ദേഹത്തിന്റെ ബുദ്ധിശക്തിയും വാക്ചാതുര്യവും അസാമാന്യമായിരുന്നു. രണ്ടു നിമിഷമെങ്കിലും അദ്ദേഹത്തോടു സംസാരിച്ചാൽ ആാം അസാമാന്യനാണെന്ന് ആരും സമ്മതിച്ചുപോകുന്ന ഒരു തേജസ്സ് ടി. എം. നായർക്കുണ്ടായിരുന്നു. നഗരഭരണത്തിൽ അദ്ദേഹത്തെ കവിഞ്ഞൊരാാം ദക്ഷിണേന്ത്യയിൽ ഉണ്ടായിട്ടില്ല. ഒരു പത്രാധിപരെന്ന നിലയിലും പ്രാസംഗികനെന്ന നിലയിലും അദ്ദേഹം അദ്വിതീയൻ തന്നെ. ഇതിനെല്ലാം മീതെ

35. Politics & Social Conflict in South India by Eugene F. Irschick, Oxford University Press (1969) P. 138.

# അധ്യായം ആറ്

## മടക്കം

യൂറോപ്പിൽ മാത്രമല്ല ലോകത്തിൽ എല്ലാ പ്രദേശങ്ങളിലും ദുരിതവും ദുഃഖവും വിതറിക്കൊണ്ടിരുന്ന യുദ്ധം അവസാനിച്ചിരുന്നില്ല. നശീകരണത്തിന് നൂതനമുഖങ്ങളും മാനവും കൈവരുത്തുന്ന ആയുധങ്ങൾ കണ്ടുപിടിച്ച് അതിൻെറ ഉഗ്രത വർധിപ്പിക്കുവാൻ രണ്ടു കക്ഷികളും മത്സരിച്ചു. കരയിലും, കടലിലും ആകാശത്തും ആയുധപ്രയോഗത്തിൻെറ ഒലികൾ പ്രതിധ്വനിച്ചു. മുമ്പൊരു കാലത്തും ഈ വിധത്തിലുള്ള സമഗ്രമായ യുദ്ധം ഉണ്ടായിട്ടില്ല. മാധവപ്പണിക്കർ ശീമയിൽനിന്നു മടങ്ങാൻ തയ്യാറായ കാലത്ത് യുദ്ധത്തിൻെറ ഊക്ക് കരയിൽനിന്ന് കടലിലേക്ക് മാറിയിരുന്നു. മുങ്ങിക്കപ്പലുകളെ മുഖ്യമായി ആശ്രയിച്ച്, സാഗരനൗകകൾ നാശഗർത്തത്തിലേക്ക് ആഴ്ത്തുന്ന യുദ്ധതന്ത്രം ജർമൻകാർ സജ്ജീകരിച്ചു. അവരുടെ യൂബോട്ടുകളുടെ ഇരകളാകാതെ രക്ഷപ്പെടുന്ന കപ്പലുകളുടെ സംഖ്യ താരതമ്യേന വളരെ കുറഞ്ഞു. സഖ്യകക്ഷികളുടെ നാവികബലത്തിൻെറ നട്ടെല്ല് നശിപ്പിക്കുന്നതിനു തയ്യാറാക്കിയ സമരമുറയെന്ന നിലയിൽ, ഈ ആക്രമണം അതിൻെറ ലക്ഷ്യം സാക്ഷാത്കരിക്കുമോ എന്ന് സംശയിക്കത്തക്കവിധം യൂബോട്ടുകൾ അററ്ലാൻറിക്കിലും, ഇംഗ്ലണ്ടിൻെറ വടക്കെ കടലിലും കളിച്ചുകൊണ്ടിരുന്നു. ഈ സാഹചര്യത്തിൽ, അപകടസാധ്യത അത്യധികമുള്ള, അതിദുർഘടമായ ഒരു ദൂരസാഗരസഞ്ചാരത്തിന് ഒരുങ്ങുന്നത് കുട്ടത്ത കളിയാണെന്ന് ഉത്തമസുഹൃത്തുക്കളിൽ പലരും പണിക്കരെ ഉപദേശിച്ചു. പക്ഷേ വളരെ വർഷമായി വിദേശത്തു കഴിഞ്ഞതിനാൽ വീട്ടിൽചെന്നു ചേക്കേറാനുള്ള ആവേശം അമർത്തുവാനാവാതെവന്നു. എന്തു വിഷമത്തിലും മടക്കയാത്ര മാററുന്ന പ്രശ്നമില്ലെന്നായിരുന്നു തീരുമാനം.

ഏതു ദേശക്കാരുടേതായാലും ഗതാഗതനിരോധം പ്രഖ്യാപിച്ചിരുന്ന മേഖലകളിൽ കാണുന്ന കപ്പലുകൾ നിർദാക്ഷിണ്യം നശിപ്പിക്കുന്നതിന് ജർമൻകാർ തുടങ്ങിയപ്പോൾ, ആ നയത്തിൽ അടങ്ങിയിരുന്ന അപകടസാധ്യതകളെക്കുറിച്ചും, അതു വരുത്താവുന്ന ദൂരവ്യാപകമായ പ്രത്യാഘാതങ്ങളെപ്പററിയും അമേരിക്കൻ ഐക്യനാടുകൾ മുന്നറിയിപ്പു നല്കി. എന്നാൽ അത് കാതലില്ലാത്ത ഒരു ഭീഷണി മാത്രമായിരിക്കുമെന്നാണ് ജർമൻകാർ കരുതിയത്.

അതിൻെറ ഫലമായി ഐക്യനാടുകളുടെ കപ്പലുകഠം പലതും ആക്രമണവിധേയമായി. 1917 ഫെബ്രുവരിയിൽ ആരംഭിച്ച അനിയന്ത്രിതമായ ആക്രമണപദ്ധതി, ഐക്യനാടുകളെ യുദ്ധത്തിൽ ചേരുവാൻ നിർബന്ധിതരാക്കിയെന്നു പറയാം. പ്രസിഡൻറ് വിത്സൺ (Thomas Woodrow Wilson- 1856-1924) അതുവരെ അനുവർത്തിച്ച കക്ഷിചേരാനയം അപ്രസക്തമായി പരിണമിച്ചതിനാൽ 1917 ഏപ്രിൽ 6–ാംതീയതി അദ്ദേഹം ജർമനിക്കെതിരായി യുദ്ധം പ്രഖ്യാപിച്ചു. അന്നുവരെ ഉണ്ടായ യുദ്ധങ്ങളിൽ ഏററവും ഭയങ്കരവും നാശകരവുമായ മഹായുദ്ധത്തിൽ, മാനവസംസ്കാരംതന്നെ തുലാസിൽ തൂങ്ങുകയല്ലേയെന്നു സംശയിക്കപ്പെടേണ്ടവിധം ഉഗ്രമായ മത്സരത്തിൽ, ഐക്യനാടുകളും അങ്ങിനെ കക്ഷിചേർന്നു.

ഈ ദശാസന്ധിയിൽ ശീമയിൽനിന്ന് ഇന്ത്യയിലേക്കുള്ള ഒരു കപ്പലിൽ ഇടംകിട്ടുകയെന്നതുതന്നെ വളരെ വിഷമമായിരുന്നു. ഒന്നുംവകവയ്ക്കാതെ എസ്. എസ്. ടാസ്മാൻ— എന്ന കപ്പലിൽ പാടുപ്പെട്ട് യാത്രാടിക്കററെടുത്ത് 1918 സെപ്തംബർ 11–ാംതീയതി മാധവപ്പണിക്കർ, പരദേവതയെ പ്രാർഥിച്ച്, സുഹൃത്തുക്കളോട് വിടപറഞ്ഞ്, കപ്പലിൽ കയറി. ഇംഗ്ലണ്ടിൻെറ ദക്ഷിണതീരം ക്രമേണ വിട്ടകലുന്നത് നോക്കിനോക്കി ദീർഘനേരം കപ്പൽത്തട്ടിൽ നിന്നു. അസ്തമയസൂര്യൻെറ ചെങ്കതിരു പതിച്ച് അരുണാഭയാർന്ന തീരം! വെളിച്ചം ക്രമേണ ക്ഷയിച്ചും, അന്ത്യത്തിൽ അന്ധകാരം പൊതിഞ്ഞും അവിടം അക്ഷികഠംക്ക് അഗോചരമായി. അവിസ്മരണീയങ്ങളായ അനുഭവങ്ങളുടെ സ്മരണകളും സ്നേഹബന്ധങ്ങളും അന്നാട്ടിൽനിന്നെത്രയാണ് നേടിയത്! തന്നെ ഒരു തികഞ്ഞ വ്യക്തിയായി വാർത്തുയർത്തിയത് അവിടമാണ്— അങ്ങ് അകലത്തായിക്കഴിഞ്ഞ ഓക്സ്ഫോർഡ്. അവിടെ വരുന്നതുവരെ ആർക്കും വിശ്വാസമരുളുന്ന വ്യക്തിത്വം പ്രദർശിപ്പിക്കാൻ കഴിഞ്ഞിരുന്നില്ല. സ്വയം കണ്ടെത്താൻ കളവും കരുത്തും കൊടുത്ത ഓക്സ്ഫോർഡ്! നിന്നോടിതാ വിടചോദിക്കുന്നു! ശോകഭരായ മൂർഛിച്ചുകിടക്കുന്ന ഒരു ഹൃദയം യാത്രാനുമതി തേടുന്നു! ഇനിയൊരിക്കൽ കാണാനിടവരുന്നതുവരെ വേർപാട് സഹിക്കാം— മാധവപ്പണിക്കരുടെ ഹൃദയം മന്ത്രിച്ചു. ഒരു പുതിയ ജീവിതം തുടങ്ങാനുള്ള ശക്തമായ അടിസ്ഥാനം, ഇവന് നീ പ്രദാനംചെയ്തു. നന്ദി!.... ആത്മാർഥമായ നന്ദി....!

അററ്ലാൻറിക് സാഗരത്തിലൂടെയുള്ള സഞ്ചാരത്തിൻെറ ആദ്യഘട്ടങ്ങഠം ആകർഷകങ്ങളായ അനുഭവങ്ങളാണരുളിയത്. സുന്ദരമായ പ്രഭാതവും, സുഖശീതളമായ കാററും കണ്ണെത്താത്തത്ര പരന്നുകിടക്കുന്ന പാരാവാരപ്പരപ്പിൽ ഞൊറികഠം നെയ്യുന്ന തിരമാലകളും പുതിയ അനുഭൂതികളുണ്ടാക്കി. ചക്രവാളത്തിൽ വെള്ളമേഘങ്ങളെ കരുക്കളാക്കി വിവിധ വർണാങ്കിതചിത്രങ്ങഠം വിര

ചിക്കുന്ന സായംസന്ധ്യകരം! കരയോരങ്ങളുടെ നിഴൽപോലും കാണാനാവാത്ത ആഴക്കടലിൽ കപ്പലെത്തിക്കഴിഞ്ഞു.

നീക്കാനാവാത്ത നിത്യദുഃഖംപോലെ ആപൽശങ്ക ആളുകളുടെ മനസ്സിൽ തങ്ങിനിന്നു. എപ്പോരം, ഏതുനിമിഷവും, ആപത്തുണ്ടാകാം. അന്തർവാഹിനികരം എവിടെയാണ് എത്തിയിരിക്കുന്നതെന്നെങ്ങിനെയറിയും? മനോവിഷമം മറയ്ക്കാനും മറക്കാനും വിനോദങ്ങളിലും മററും പങ്കെടുക്കുവാൻ പലരും പാടുപെട്ടു. ചിലർ നിരന്തരമായ പ്രാർഥന നടത്തി. നേരത്തെ സംഭരിച്ച പുസ്തകങ്ങരം വായിക്കുന്നതിനാണ് മാധവപ്പണിക്കർ കൂടുതൽ സമയവും വിനിയോഗിച്ചത്. വായനയിൽ ഏർപ്പെടാതിരുന്ന വേളകളിൽ, നാട്ടിലേയും വീട്ടിലേയും വിവരങ്ങരം ഭാവനയിൽ കാണാനും, ചിന്തിക്കാനും താല്പര്യം കാണിച്ചു. നാടുവിട്ടശേഷം അവിടെ വന്നിരിക്കാനിടയുള്ള മാററങ്ങളെന്തൊക്കെയാകാം? നായന്മാരുടെ അവസ്ഥയെപ്പററി നേതാക്കന്മാരും സാധാരണ ജനങ്ങളും ഗൗരവമായി ചിന്തിച്ചുതുടങ്ങിയിരുന്നു. ആകപ്പാടെ ആടിത്തുടങ്ങിയ അനവധി നായർതറവാടുകളെ മാററത്തിൻെറ കാററ് നിലംപതിപ്പിച്ചിരിക്കുമോ? ആളോഹരിക്കും അതുപോലെയുള്ള ആവശ്യങ്ങരംക്കും തറവാട്ടംഗങ്ങരം ശബ്ദമുയർത്തിയിരുന്നത് ഇംഗ്ലണ്ടിൽപോലും കേരംക്കത്തക്കവണ്ണം ശക്തിയാർജിച്ചിരുന്നു. ഇതിലുപരി വിദേശാധിപത്യത്തിനെതിരായി നാട്ടിലെങ്ങും സമരാവേശം! മൊണ്ടേഗ്—ചെംസ്ഫോർഡ് പരിഷ്ക്കാരങ്ങളെ കേന്ദ്രമാക്കി ഉയർന്ന വാദകോലാഹലങ്ങളിൽനിന്ന് ഒഴിഞ്ഞുനില്ക്കുവാൻ ആർക്കു സാധിക്കും? ഇതൊക്കെയായിരുന്നു പണിക്കരുടെ ചിന്ത.

യാത്രയിലെ നാലാംദിവസം. ഉച്ചഭക്ഷണത്തിനുശേഷം ആളുകരം വിശ്രമിക്കാൻ പിൻവാങ്ങിയിരുന്നു. ഉച്ചനിദ്രയിലേർപ്പെട്ട് ചിലർ സമയംകഴിച്ചു. ചീട്ടുകളികളിലും മററുമായി വേറെയാളുകരം സമയംകൊല്ലാൻ ഏർപ്പെട്ടു. സമയം; ഭാരമേറിയ സമയം! അത് ഇഴഞ്ഞുനീങ്ങി.

നേരം നാലുമണിയോടടുത്തിരിക്കും. അമർത്തപ്പെട്ടതെങ്കിലും അമൂർത്തമായ ഭീകരസ്ഫോടനംപോലെ ഒരു ശബ്ദം. കപ്പൽ ആകപ്പാടെ ഒന്നുലഞ്ഞതായി തോന്നി. തുടർന്ന് അസാധാരണമായ കുലുക്കം. എവിടെ, എന്തുകൊണ്ട് എന്ന് നിർണയിക്കാൻമേലാത്ത മട്ടിൽ ആരവവും ബഹളവും! അർധനിദ്രയിലമർന്നിരുന്ന മാധവപ്പണിക്കർ പരിഭ്രമിച്ച് പിടഞ്ഞെഴുന്നേററു. എന്തു സംഭവിച്ചു എന്നു ചിന്തിക്കുന്നതിനുമുമ്പുതന്നെ കപ്പൽ അതാ, ഒരുവശത്തേയ്ക്ക് ചരിഞ്ഞുതുടങ്ങിയിരിക്കുന്നു. യാഥാർഥ്യം സ്പഷ്ടം! കപ്പലിൽ ആയുധമേററിരിക്കുന്നു. അത് ആപത്തിലകപ്പെട്ടിരിക്കുന്നു!

കിടിലം കൊള്ളിച്ചു, ആ ചിന്ത! കപ്പൽ അധികം താമസിയാതെ അററ്‌ലാൻറിക്കിൻെറ അഗാധതയിലാണ്ട് അപ്രത്യക്ഷമാകും. ആത്മരക്ഷാർഥം ആളുകൾ എങ്ങോട്ടെന്നില്ലാതെ പായുന്നു: മുറവിളിയുയർത്തുന്നു വ്യവച്ഛേദിച്ചു മനസ്സിലാക്കാൻ വയ്യാത്ത പെരുമാററങ്ങളിൽ ഭാഗഭാക്കുകളാകുന്നു. ആത്മരക്ഷ....അതുമാത്രമാണു ചിന്ത! തങ്ങാവുന്നിടങ്ങളിൽ തങ്ങി, പിടിക്കാവുന്നതിലൊക്കെ പിടിച്ചു നിലവിളിക്കുന്നവർ! പരസ്പരം കെട്ടിപ്പിടിച്ചു കേഴുന്നവർ. ആഞ്ഞടിക്കുന്ന ആഴിത്തിരമാലകളുടെ ആരവം. കടലിൽ പതിക്കുന്നവരുടെ ദീനരോദനം. ജീവനാശമട്ടത്തതിനാൽ ഭ്രാന്തുപിടിച്ച് ആക്രോശിക്കുന്നവർ: സകലതും തല്ലിത്തകർത്തേയടങ്ങുവെന്ന ശാഠ്യത്തോടെ ആഞ്ഞടിക്കുന്ന തിരകൾ!........

ഇറക്കാവുന്ന കരുതൽ വഞ്ചികളൊക്കെ വെള്ളത്തിലെത്തിച്ചിരിക്കുന്നു. അവിടവിടെ നില്ക്കുന്നവർ, കടലിലേക്കു കുതിച്ചുചാടാൻ കപ്പലിലെ വേലക്കാർ വിളിച്ചുപറഞ്ഞുകൊണ്ടിരുന്നു. എല്ലാമുറച്ച് വെള്ളത്തിൽ ചാടിയവരുടെ കൂട്ടത്തിൽ മാധവപ്പണിക്കരുമുണ്ടായിരുന്നു. കൊച്ചുനാൾതൊട്ട് കാവാലത്തെ ജലാശയങ്ങളിൽ തവളയെപ്പോലെ, തുടിച്ചു നീന്തിയിട്ടുള്ള പണിക്കർ വെള്ളത്തെ ഒരിക്കലും ഭയപ്പെട്ടിട്ടില്ല. എന്നാൽ ഇന്ന്....—

കുറേ നേരം നീന്തി. തുടിച്ചു. ഒടുവിൽ ഒരു വള്ളത്തിൽ വലിഞ്ഞു കേറാൻ നിർബ്ബന്ധിതനായി. അതിൽ നിറച്ച് ആളുകൾ. വള്ളത്തിനു വഹിക്കാവുന്നതിലേറെപ്പേർ വലിഞ്ഞു കേറിയിട്ടുണ്ട്. കഷ്ടിച്ചു നില്ക്കാനുള്ളയിടമേ പണിക്കർക്കു കിട്ടിയുള്ളു.

അതാ, അവിടെ, അല്പമകലെ കൺമുമ്പിൽ കപ്പൽ ക്രമേണ താണുകൊണ്ടിരിക്കുന്നു. പരിത്യജിക്കപ്പെട്ട സാഗരനൗക അതിൻെറ അന്ത്യവിശ്രമസ്ഥലത്തേക്ക് അപ്രത്യക്ഷമാകാൻ ഇനിയും അധിക നിമിഷങ്ങൾ വേണ്ടാ. അസാധാരണമായി ക്ഷോഭിച്ച മട്ടിൽ തിരമാലയും ചുഴിയും ഉയർത്തിക്കൊണ്ട് അല്പനിമിഷങ്ങൾക്കുള്ളിൽ അത് അപ്രത്യക്ഷമായി. ഇരുന്നൂററിയെൺപതോളം യാത്രക്കാരും കപ്പൽ വേലക്കാരുമടക്കം ശീമയിൽനിന്നു യാത്രതിരിച്ച ആ യാനപാത്രം, ഇനിയൊരു സ്മരണ മാത്രമാണ്. അവിടവിടെ അവശേഷിച്ചിട്ടുള്ളത് കുറെ ചെറിയ കരുതൽ വഞ്ചികൾ മാത്രം. അവയിൽ, സർവവും നഷ്ടപ്പെട്ട കുറെ മനുഷ്യരും!.... ...

മഞ്ഞുപോലെ തണുപ്പുള്ള ഉപ്പുവെള്ളം. അവിരാമമായി വീശുന്ന ശീതക്കാററ്. ശൈത്യം അനുഭവപ്പെട്ടപ്പോഴാണ് സ്ഥലകാലസ്ഥിതികളെക്കുറിച്ചു ബോധമുളവായത്. ശരീരത്തിൽ ആകപ്പാടെ ഒരു ഉടുപ്പുമാത്രമേ ശേഷിച്ചിട്ടുള്ളു. വള്ളത്തിലുണ്ടായിരുന്നവരിലധികം പേർക്കും നഗ്നതമറയ്ക്കാൻപോലും ആടയുണ്ടായിരുന്നില്ല. നനഞ്ഞ

കാറേററ്, കഠിനമായി തണുത്തുവിറയ്ക്കുന്നവർ! താളക്രമം വിടാതെ വള്ളത്തട്ടിൽ വന്നലയ്ക്കുന്ന തിരമാല. അവയുടെ ഏകസ്വരമായ ശബ്ദം!.... ...

സൂര്യൻ അസ്തമിക്കുകയാണ്. അന്തരീക്ഷത്തിൽ സന്ധ്യാ വെളിച്ചം! അല്പം കഴിയുമ്പോാം........എല്ലാം അന്ധകാരത്തിലാഴും. രാത്രിയെ മുമ്പൊരിക്കലും, ഇന്നത്തെപ്പോലെ പണിക്കർ ഭയപ്പെട്ടി ട്ടില്ല. വെറുത്തിട്ടില്ല. എന്തൊക്കെ ശബ്ദങ്ങൾ! എവിടെ നിന്നാ ണിവയുടെ ഉൽഭവം! ഇരുട്ടിൻെറ സാന്ദ്രത പെരുകുംതോറും ശബ്ദ ങ്ങളുടെ എണ്ണവും വർധിക്കുന്നതുപോലെ തോന്നി........

ഇവിടെ, ഈ കടൽവെള്ളത്തിൽ ചാകുവാനാണോ വിധി? രക്ഷയ്ക്ക് ആരെങ്കിലുമെത്തുമോ....? തണുത്തുവിറച്ച്, തളർന്ന് ഓള ത്തിൽ ഇളകിയാടുന്ന ഓടത്തിൽ, ഇരുട്ടിൽ കഴിയുമ്പോാം, പര ദേവതയായ ഭഗവതിയെ ഓർമിച്ച്, ആത്മാവിൽ ആവാഹിച്ച്, സ്തോത്രം ഉരുവിടുവാൻ ശക്തി കണ്ടെത്തി, ഈ നിസ്സഹായതയിൽ നിന്നു മോചിപ്പിക്കുവാൻ, വിളിക്കാൻ വേറെയാരുണ്ട്? ഇരുപത്തി മൂന്നുകൊല്ലം വളർത്തിയത് ഈ വെള്ളത്തിൽ തള്ളിവീഴ്ത്താനായി രുന്നോ? ആശയുടെ അരണ്ട വെളിച്ചമേ ഇനി ആത്മാവിൽ അവശേ ഷിച്ചിട്ടുള്ളു.

ആളുകളെക്കൊണ്ടു നിറഞ്ഞിരുന്ന വള്ളത്തിൽ ഇരിക്കാൻ പോലു മിടമില്ല. മുട്ടററം വെള്ളവുമുണ്ട്. അധ്വാനംകൊണ്ടും ആകാംക്ഷ കൊണ്ടും ആകെ വിവശനായിരിക്കുന്നു. വിരാമമില്ലാതെ ശീത ക്കാററ്. ആടുന്ന വള്ളം. ഏതു സമയവും അതു മറിയാം.

അർധരാത്രിയോടടുത്തപ്പോാം കാററിൻെറ ഊററം വർധിച്ചു. മഴയുടെ മട്ടുണ്ടായതും വാരിക്കോരിപ്പെയ്യാൻ തുടങ്ങിയതും ഒന്നിച്ചാ യിരുന്നു. ആശയെല്ലാമസ്തമിക്കാറായി........എന്ത് ആശിക്കാൻ....?

മഴ ക്രമേണ ശമിച്ചപ്പോാം ആകാശത്തു പടിഞ്ഞാറേക്കോണിൽ, നിഷ്പ്രഭമായി, ബലരാഹിത്യത്തിൻെറ ബിംബംപോലെ, വിള റിയ ചന്ദ്രക്കല. അല്പനാഴികയ്ക്കുള്ളിൽ അതും അസ്തമിക്കും.

തണുപ്പും കാററും വിശപ്പും ക്ഷീണവും ആകാംക്ഷയുമെല്ലാ മൊത്തു ചേർന്നപ്പോാം, കടുത്ത തലവേദനയും പനിയും കഠിനമായ കടൽച്ചൊരുക്കും മാധവപ്പണിക്കർക്ക് അനുഭവപ്പെട്ടു; ശക്തിയായി ഛർദിച്ചു. എന്തു സംഭവിക്കുമെന്ന് ഒരു രൂപവുമില്ല. സമീപത്തു ണ്ടായിരുന്ന, കപ്പലിലെ ഒരു ജോലിക്കാരനായിരുന്ന, യുവാവ് പണിക്കരുടെ പുറം പതുക്കെ തലോടി; തടവി. മനുഷ്യഹസ്തത്തിന് ഇത്ര സാന്ത്വനശക്തിയുണ്ടോ?........ എന്തൊരു മാസ്മരശക്തി! എന്ത് ആശ്വാസം! നിർവൃതിദായകം! അറിയാതെ നിദ്രയിലാണ്ടു!........ തളർന്നുറങ്ങി........

എത്രനേരം ഇങ്ങനെ സ്ഥലകാല പ്രജ്ഞയില്ലാതെ കഴിഞ്ഞെന്നറിവില്ല.

"അതാ! ഒരു വെളിച്ചം!........"
"ആ ചക്രവാളത്തിലൊരു വെളിച്ചം!........"
"ഒരു പ്രകാശം!........ മിന്നുന്നു!........"

—ആത്മനിയന്ത്രണമില്ലാതെ ആളുകളൊന്നിച്ചുയർത്തിയ ആരവമാണ് പണിക്കരെ ഉണർത്തിയത്. ചിലതെല്ലാമേ വ്യക്തമായുള്ളു. ക്ഷീണവും ശക്തിരാഹിത്യവും ക്രമത്തിലധികമായിരുന്നെങ്കിലും, സർവത്രയിരുട്ടായിരുന്നെങ്കിലും വെളിച്ചം, മിന്നുന്ന ദിശയിലേക്ക് ആർത്തിയോടെ നോക്കി.

"നേരാണ്. ഒരു വെളിച്ചം!........"
"ഒരു കപ്പലായിരിക്കാം!"
"നമ്മെ രക്ഷിക്കാൻ വരുന്നവരായിരിക്കാം—"

—അകത്തെ ആവേശവും ആഗ്രഹവും ആളുകൾ പ്രകടിപ്പിച്ചുകൊണ്ടേയിരുന്നു........

ആകാംക്ഷാഭരിതമായ നിമിഷങ്ങൾ........
ആത്മരക്ഷാമാർഗം തെളിയുമോ?........
അതാ, ചക്രവാളത്തിലെ വെളിച്ചം അപ്രത്യക്ഷമായി....
എങ്ങും വീണ്ടും അന്ധകാരം മാത്രം.
നിരാശ........
രോദനം........ദയനീയമായ രോദനം.

അവരുടെ കപ്പൽ തകർത്ത യുബോട്ടായിരുന്നു ആ വെളിച്ചം തെളിച്ചത്! അത് ചുററിപ്പററി നില്ക്കുകയാണ്. ആരെങ്കിലും, ഏതെങ്കിലും വിധത്തിൽ, ടോർപ്പിഡോ ഏററ കപ്പലിൻെറ രക്ഷയ്ക്ക് വരുന്നുണ്ടോയെന്നു നോക്കുകയായിരുന്നു.

പിന്നെയും അനിശ്ചിതത്വം....

ക്ഷീണവും ഭയവും പെരുകുകയാണ്. സഹായമെത്തിയില്ലെങ്കിൽ, അവിടെ തണുത്ത ഉപ്പുവെള്ളത്തിൽ ഒടുങ്ങുകയേ വഴിയുള്ളു. നിദ്രാവിഹീനരായിത്തന്നെ രാത്രിയുടെ യാമങ്ങൾ അവർ തള്ളിനീക്കാൻ പാടുപെട്ടു. ഇരുട്ടിൻെറ ഭാരം ഇത്ര വലുതാണെന്ന് മുമ്പൊരിക്കലും അറിഞ്ഞിട്ടില്ല. കാത്തുകാത്തിരുന്നു........

പ്രഭാതമുണ്ടെന്നു സൂചിപ്പിക്കുന്നമട്ടിൽ കിഴക്കൻ ചക്രവാളം ക്രമേണ തെളിഞ്ഞു. പിന്നെ ചുവന്നുതുടങ്ങി. ദിനകരൻ പ്രകാശം പ്രസരിപ്പിച്ചു; ഉദിച്ചു.... മുമ്പൊരിക്കലും പ്രഭാതത്തിനായി ഇങ്ങനെ കാത്തിരുന്നിട്ടില്ല; അടുത്തദിവസം കാണാൻ ആർത്തിയുണ്ടായിട്ടില്ല.

ഏതാണ്ട് മധ്യാഹ്നം കഴിയാറായപ്പോഠം, അലമാലകഠംക്കപ്പു റത്ത്, ആഴിയുടെയും ആകാശത്തിൻെറയും അതിർത്തിരേഖയിൽ ഒരു പൊട്ടുപോലെ എന്തോ ഒന്ന് കാണാൻതുടങ്ങി. വള്ളത്തിലുണ്ടാ യിരുന്നവരെല്ലാം ആ ദിക്കിലേക്ക് ആർത്തിയോടെ ആഞ്ഞു നോക്കി.

ചിലർ ഉറക്കെ പ്രാർഥിച്ചു. ദൈവത്തെ വിളിച്ചു.

മററു ചിലർ മുറവിളികൂട്ടിയതല്ലാതെ മറെറാന്നും ചെയ്തില്ല. മാധവപ്പണിക്കരുടെ വരണ്ട അധരങ്ങഠം ദേവീസ്തോത്രമുരുവിട്ടു—

വിദൂരതയിലെ പൊട്ട്, ക്രമേണ വളരുന്നതും, അടുത്തടുത്തുവരു ന്നതും, സാഗരനൗകയുടെ രൂപമെടുക്കുന്നതും ആ ഹതഭാഗ്യരുടെ ഹൃദ യത്തിന് അമൃതാണരുളിയത്.

''ഒരു കപ്പൽ....''
''നേരെ പാഞ്ഞുവരുകയാണ്....''
''നമ്മെ രക്ഷിക്കാൻ!....''
''രക്ഷിക്കാൻതന്നെയായിരിക്കും....''
''അതിനുതന്നെയാകട്ടെ! ദൈവം അനുഗ്രഹിക്കട്ടെ!''

അത്യാഹിതത്തിലകപ്പെട്ട, ഹതഭാഗ്യരെ രക്ഷിക്കാൻ അതി വേഗമെത്തുകയായിരുന്നു ആ സമുദ്രനൗക. ഒരു അമേരിക്കൻ കപ്പൽ!....

വെള്ളത്തിലുണ്ടായിരുന്നവരെ കപ്പൽത്തട്ടിലേക്ക് കയററി. മരണവക്ത്രത്തിൽനിന്ന് ജീവിതത്തിലേക്ക് വീണ്ടും അവർ വന്നു....

പൈദാഹംപോക്കാനും, ആരോഗ്യം വീണ്ടെടുക്കാനും, വിശ്ര മിച്ച് ശക്തരാകാനുമുള്ള സൗകര്യങ്ങഠം ആ കപ്പലിൽ കിട്ടി. കപ്പൽ പ്പണിക്കാർ കാണിച്ച ഔദാര്യവും സ്നേഹവും മാതൃകാപരമായി രുന്നു.

പുതിയ സാഹചര്യവുമായി ഇണങ്ങാൻ തുടങ്ങിയപ്പോഴാണ്, നഷ്ടപ്പെട്ടവയെക്കുറിച്ചുള്ള ചിന്തയുദിച്ചത്. മൂന്നുകൊല്ലങ്ങളിൽ താല്പര്യത്തോടെ സമാഹരിച്ച് സംഭരിച്ച പുസ്തകങ്ങഠം! നിധി യെന്നു കരുതി ഭദ്രമായി സൂക്ഷിച്ചിരുന്ന കത്തുകഠം, സ്മരണോപ ഹാരങ്ങഠം.... എല്ലാം നഷ്ടമായി. സ്വന്തം ജീവനൊഴിച്ച്, എല്ലാ മററു വിലപിടിപ്പുള്ള വസ്തുക്കളും അററ്ലാൻറിക്കിൻെറ ആഴങ്ങളി ലായി. അവയെക്കുറിച്ച് ഇനി ചിന്തിച്ചിട്ട് എന്തു ഫലം?

പിറേറന്നു പ്രഭാതത്തോടെ അവരെ രക്ഷിച്ച കപ്പൽ, ഫ്രാൻ സിൻെറ വടക്കുപടിഞ്ഞാറു തീരത്തുള്ള ബ്രെസ്റ്റ് (Brest – base of

French Atlantic Fleet - Fortified German Submarine base later in 1940) തുറമുഖത്ത് അടുത്തു. ഫ്രഞ്ച് നാവികപ്പടയുടെ, പ്രത്യേകിച്ച് അററ്ലാൻറിക് നാവികപ്പടാവിഭാഗത്തിൻെറ സങ്കേതമായി ഉപയോഗിച്ചിരുന്നു ഈ തുറമുഖം. 1940-ൽ ജർമൻകാർ ഫ്രാൻസ് കീഴടക്കിയപ്പോഠം അവരുടെ മുങ്ങിക്കപ്പലുകളുടെ താവളമായി ഈ സ്ഥലം ഉപയോഗിക്കുകയുണ്ടായെന്ന സംഗതിയും ഇവിടെ അനുസ്മരിക്കട്ടെ. ആദ്യത്തെ ലോകയുദ്ധത്തിലും ബ്രെസ്റ്റിന് പ്രാധാന്യവും പ്രാമാണ്യവും സാമാന്യത്തിലേറെയുണ്ടായിരുന്നു. അത്യാഹിതത്തിൽനിന്ന് മുക്തരായവർക്ക് വേണ്ട വൈദ്യസഹായവും മററ് ഏർപ്പാടുകളും ഇവിടെ കിട്ടി. അതിനുശേഷം അന്നേദിവസംതന്നെ കപ്പൽ അവിടംവിട്ട് ഇംഗ്ലണ്ടിലേക്കുപോയി, അടുത്ത ദിവസം ലക്ഷ്യസ്ഥാനത്തെത്തുകയുണ്ടായി. അങ്ങിനെ വീണ്ടും മാധവപ്പണിക്കർ ഇംഗ്ലണ്ടിലായി! മരണത്തിൽനിന്ന് ജീവിതത്തിലേക്കുള്ള ഒരു മടക്കം!

കഴിവുള്ളത്രനേരത്തെ, ഇനിയും വീട്ടിലേക്ക് തിരിക്കുവാനുള്ള ഏർപ്പാടുകഠംക്ക് ശ്രമിക്കുവാൻ പണിക്കർ ശ്രമം തുടങ്ങി. യുദ്ധകാലത്തെ വിഷമതകളുണ്ടായിരുന്നെങ്കിലും അഭയാർഥിയായി വന്നവർക്ക് മുൻഗണനന ലഭിച്ചതിനാൽ, പത്തുദിവസത്തിനകം കാര്യങ്ങഠം ശരിപ്പെട്ട്; യാത്ര പുറപ്പെട്ടു. ഈ സഞ്ചാരത്തിലും സന്ദിഗ്ദ്ധതയും വിപത്തും പതിയിരുന്നെങ്കിലും, ആപത്ത് അനുഭവപ്പെടാതെയുള്ള യാത്രയായിട്ടാണത് ഭവിച്ചത്. സ്മരണീയങ്ങളെന്നു വിശേഷിപ്പിക്കാവുന്ന സംഭവങ്ങളോ അനുഭവങ്ങളോ ഉണ്ടായതുമില്ല.

ഓക്സ്ഫോർഡിൽ പഠിക്കുമ്പോഠം ക്രൈസ്റ്റ്ചർച്ച് കോളേജിൽ ഉണ്ടായിരുന്ന ഒരു വ്യക്തി ആ യാത്രയിലുണ്ടായിരുന്നതേ എടുത്തുപറയാനുള്ളു. റിച്ചാർഡ് ബേൺ (Richard Burn) എന്ന ഈ സതീർഥ്യനുമായി കോളേജിൽവച്ച് കാര്യമായ ബന്ധമൊന്നുമുണ്ടായിരുന്നില്ല. എന്നാൽ കപ്പലിൽവച്ച് രണ്ടുപേരും കൂടുതൽ അടുത്തു. ലോകസംഭവങ്ങഠം പൊതുവെയും ഇന്ത്യയിലെ സ്ഥിതി പ്രത്യേകിച്ചും ചർച്ചചെയ്യുന്നതിനായിരുന്നു അവർ കൂടുതൽ സമയവും കപ്പലിൽ ചിലവഴിച്ചത്. പിന്നൊരവസരത്തിൽ ബേണിൻെറ ഔദാര്യം പണിക്കർക്ക് ലഭ്യമാകുകയുണ്ടായി.

അപകടം പററാതെ നാട്ടിലെത്തിയപ്പോഠം മാധവപ്പണിക്കക്ക് ഊഷ്മളമായ ഒരു സ്വീകരണമാണ് സിദ്ധിച്ചത്. നേട്ടങ്ങഠം സമ്പാദിച്ച് പ്രമാണിയായുള്ള വരവായിരുന്നു അത്. അനുമോദിക്കാനും ആശീർവദിക്കാനും അനവധിപേരുണ്ടായി. പിതാവായ നമ്പൂതിരി പുത്രൻെറ വിജയശ്രീലാളിതമായ മടക്കത്തിൽ സന്തോഷിക്കുവാനും അനുഗ്രഹിക്കുവാനും സാധിക്കാതെ നേരത്തെ അന്തരിച്ചു

പോയി. ജീവിതത്തിൽ പിന്നെ പല അവസരങ്ങളിൽ വിദേശങ്ങളിൽ വർത്തിക്കാനും നാട്ടിൽ മടങ്ങിവരാനും സാധിച്ചിട്ടുണ്ടെങ്കിലും ആദ്യത്തെ തവണ ഉണ്ടായ ആഹ്ലാദം പിന്നൊരിക്കലും പണിക്കർ അനുഭവിച്ചിട്ടില്ല. ആർഭാടവും അമിതപ്രദർശനവും പ്രകടമാക്കിയ എത്രയെത്ര സ്വീകരണങ്ങളാണ് നാട്ടിൽ ഉണ്ടായിട്ടുള്ളത് !

വസന്തർത്തു വന്നിട്ടും വിരമിക്കാൻ വിസമ്മതിക്കുന്ന ശീതവാതം പോലെ, ഹൃദയത്തിൽ ഒരു ദുഃഖസ്മൃതി ഇടയ്ക്കിടെ ഉണർന്നുകൊണ്ടിരുന്നു—അമ്മൂമ്മയുടെ നിര്യാണം വരുത്തിയ ദുഃഖം. വീട്ടിലും നാട്ടിലുമുള്ള സങ്കേതങ്ങൾ പലതും ആ സ്നേഹനിധിയുടെ സ്മരണ പുതുക്കുന്നവയാണ്. മനുഷ്യഹൃദയത്തിൻെറ ആഴവും പരപ്പും ഒരു എളിയ ജീവിതത്തിൽ ഒളിച്ചുവച്ചിരുന്നു ആ അമ്മൂമ്മ. ആ മഹതിയുടെ സ്മരണയ്ക്കായി അർപ്പിക്കുവാൻ പണിക്കർക്കുണ്ടായിരുന്നത് കുറെ ചുടുകണ്ണീർക്കണങ്ങൾ മാത്രമായിരുന്നു.

ആനുകാലികജീവിതം അധികമായി നിരീക്ഷിക്കാനും കുറെയൊക്കെ പഠിക്കുവാനും മാധവപ്പണിക്കർക്ക് താല്പര്യമുണ്ടായി. നായർ റഗുലേഷൻ നല്കിയ ആഘാതത്താൽ ആടിവീണ എത്രയെത്ര നായർ തറവാടുകൾ ! ജീർണിച്ച സാമൂഹ്യനീതിയുടെ നിഴലിൽ എങ്ങിനെയോ പിടിച്ചുനിന്ന ഈ തറവാടുകൾക്ക് റഗുലേഷനുയർത്തിയ കാററായിരുന്നു അവസാനത്തെ പ്രഹരമേകിയത്. പ്രതാപത്തിലും പെരുമയിലും വർത്തിച്ച വൻകിട തറവാടുകൾ, അതിലെ അംഗങ്ങളുടെ അന്തഃഛിദ്രത്തിൻെറയും കിടമത്സരങ്ങളുടെയും കുത്തരങ്ങുകളായി. ഭാഗ്യവശാൽ ചാലയിൽ തറവാടിന് ആ ദുർഗതി അന്നു നേരിടേണ്ടിവന്നില്ല.

തിരുവിതാംകൂറിൽ ആദ്യമായി നായർനിയമം നിലവിൽ വന്നത് 1913-ലായിരുന്നു. ദായക്രമത്തിൽ അതു വരുത്തിയ മാററങ്ങൾ മരുമക്കത്തായം കമ്മിററിയുടെ ശുപാർശകൾ സാക്ഷാത്കരിക്കുന്നതായിരുന്നില്ല. ഉത്പതിഷ്ണുക്കളെ തൃപ്തരാക്കിയുമില്ല. എങ്കിലും അതൊരു നാഴികക്കല്ലാണ്, കേരളസംസ്കാരചരിത്രത്തിൽ.

ലോകയുദ്ധം വരുത്തിയ വിനാശവും ദുരിതവും എത്രയെന്നു പറയുക വിഷമം തന്നെ. ഇത്രയും ദുഃഖവും ദുഃസ്ഥിതിയും വരുത്തിയ കാലവും കേരളത്തിലുണ്ടായിട്ടില്ല. കാവാലം എന്ന നാട്ടിൻപുറത്തുപോലും അതിൻെറ ക്രൂരമുദ്രകൾ പതിഞ്ഞിരുന്നു. രാജ്യം ഭരിച്ചിരുന്നവരെക്കുറിച്ച് ഒരു നല്ലവാക്കു ചൊല്ലാൻ ആളുണ്ടായിരുന്നില്ല. ആവലാതി പറയുന്നത് ജനങ്ങളുടെ ശീലമായി. പരിഹാരം പ്രതീക്ഷിച്ചാലും ഫലം നാസ്തി! ദേശീയബോധം ജനങ്ങളിൽ വളരാൻ വേണ്ടുവോളം അവസരങ്ങളുമുണ്ടായി. വിദേശ മേധാവിത്വത്തോടുള്ള വെറുപ്പ് ഉഴുതുമറിച്ച സാമൂഹ്യ സംവിധാനമെന്ന മണ്ണും, പുതിയ

കൃഷിയിറക്കിന് പററിയതായി. ഈ ഘട്ടത്തിലാണ് ദേശീയ ജീവിത ചക്രവാളത്തിൽ കർമചന്ദ്രൻെറ ഉദയമുണ്ടായത്. ബുദ്ധി ജീവികളെയും ഉന്നതവിഭാഗങ്ങളെയും മാത്രം മുഖ്യമായി സ്പർശിച്ച ദേശീയപ്രസ്ഥാനത്തെ, സാമാന്യജനങ്ങളുടെ ജീവിതവുമായും ഇണക്കുവാൻ കർമചന്ദ്രപ്രഭ പ്രചോദനമരുളി. ഇടത്തരക്കാരുടേ തെന്നു വിവക്ഷിക്കപ്പെട്ടിരുന്ന ഇൻഡ്യൻ നാഷനൽ കോൺഗ്രസ്സ് ഒരു ബഹുജനപ്രസ്ഥാനമാക്കിയതാണ് ഇക്കാലത്തുണ്ടായ വിജയം. സാമ്രാജ്യത്വവുമായി സന്ധിയില്ല—എന്ന വിപ്ലവാഹ്വാനം അന്ത രീക്ഷത്തിൽ മുഴങ്ങിനിന്നു. അഖിലഭാരത നിസ്സഹകരണപ്രസ്ഥാനം, ഇൻഡ്യൻജനതയുടെ അവകാശങ്ങളെപ്പററി ശക്തിയായി പറയാൻ കോൺഗ്രസ്സിന് അവകാശമുണ്ടെന്ന് ആദ്യമായി തെളിയിച്ചു.[1] അല്പ കാലംമുമ്പ്, 1900_ൽ, സാമ്രാജ്യത്വമേധാവികളുടെ പ്രതിനിധി യായ കേഴ്സൺ പ്രഭു പ്രതീക്ഷിച്ചത്, കോൺഗ്രസ്സ് ആടിയാടി അടിപതറി നിലംപതിക്കാറായിട്ടുണ്ടെന്നായിരുന്നു. ജപ്പാൻെറ ഉയർന്നുവന്ന പ്രശസ്തിയും പ്രതാപവും, ശാന്തസമുദ്രത്തിന് ലോക നയതന്ത്ര ബന്ധത്തിലുണ്ടായ പ്രാധാന്യം, തുടങ്ങിയവ കൂടാതെ റഷ്യൻ വിപ്ലവവും യുവാക്കന്മാരുടെ ചിന്തകളെ ഗാഢമായി സ്പർ ശിച്ചു.[2] മോചനത്തിനുള്ള മാർഗമുണ്ടെന്ന വിശ്വാസം സാധാരണ ക്കാരിൽ മുളച്ചുതുടങ്ങി. ദേശീയാഭിമാനവും വിമോചന സമരത്തിൽ ഭാഗഭാക്കുകളാകാനുള്ള ആഗ്രഹവും, അവർ കണ്ടെത്തി.

മാധവപ്പണിക്കരുടെ ഭാവിപരിപാടികളെക്കുറിച്ച് തീരുമാനി ക്കുവാൻ തറവാട്ടുപ്രമാണികഠം തിടുക്കം കാണിച്ചു. അമാന്തിക്കാതെ വിവാഹം നടന്നു. കൊച്ചമ്മാവനായ ഇരവി അയ്യപ്പപ്പണിക്കരുടെ മകളായിരുന്നു വധു. മാധവപ്പണിക്കരുടെ മാതാവിൻെറയും മാതാ മഹിയുടെയും നിയന്ത്രണത്തിൽ വളർന്ന പെൺകുട്ടി. 1918 നവം ബറിൽ തികച്ചും അനാർഭാടമായിട്ടാണ് അതു നടന്നത്. കുറെ ദിവസം കഴിഞ്ഞ് നവദമ്പതികഠം മദിരാശിയിലേക്ക് യാത്ര യായി. മാധവപ്പണിക്കരുടെ ജ്യേഷ്ഠൻ ഡോ. പണിക്കർ ബാംഗ്ലൂ രിൽനിന്ന് സ്ഥലം മാറി മദിരാശിയിൽ ജോലിയിലിരിക്കുക യായിരുന്നു; പട്ടണത്തിൻെറ പരിസരമായ പല്ലവാരത്ത്.

1918_നവംബർ 11_ാം തീയതി പതിനൊന്നു മണിക്ക് മഹാ യുദ്ധം ഔപചാരികമായി അവസാനിച്ചു. യുദ്ധവിരാമക്കരാറിൽ അന്നാണ് കക്ഷികഠം കയ്യൊപ്പിട്ടത്. ലോകത്തിലെ നിർണായക ഘട്ടത്തിൻെറ നാന്ദിയെന്നു നിർദേശിക്കാവുന്ന ഈ സംഭവത്തിനും,

---

1. ഇന്ത്യാചരിത്രാവലോകം—കെ. എം. പണിക്കർ, നാഷനൽ ബുക്സ്റ്റാഠം (1957) പുറം 294.

2. Ibid: p. 307.

ഭാരതത്തിലെ സ്വാതന്ത്ര്യസമരപുരോഗതിക്കും സാരമായ ബന്ധമുണ്ട്. മൊണ്ടേഗ്-ചെംസ്ഫോർഡ് പരിഷ്ക്കാരങ്ങളെന്നു വിവക്ഷിക്കാറുള്ള പദ്ധതിയുടെ അവതരണവും [3] അതിനെത്തുടർന്നുണ്ടായ വിവാദങ്ങളും ഇൻഡ്യയുടെ സ്വാതന്ത്ര്യസമരത്തിന് ശക്തി നല്കി. "തികച്ചും നിരാശാജനകം"—എന്ന് കോൺഗ്രസ്സ് കക്ഷി തീരുമാനിച്ച് പുതിയ സമരമുറ സജ്ജീകരിച്ചു. "രാജദ്രോഹക്കമ്മിററി" (Sedition Committee Report), "റൗളററ് കമ്മിററി" (Rowlatt Committee Report) തുടങ്ങിയവ ശിപാർശ ചെയ്ത പല കാര്യങ്ങളും ഭാരതീയ പൗരുഷം ഉണർത്താൻ ഉതകി. ഗാന്ധിജി സത്യാഗ്രഹസഭ ബോംബെയിൽ സംഘടിപ്പിച്ചു. ഗാന്ധിജിയുടെ ബന്ധനവും, ജാലിയൻവാലാബാഗിലെ കൂട്ടക്കൊലയും ജനങ്ങളെ രോഷാകുലരാക്കി. ഇങ്ങനെ കലങ്ങിമറിഞ്ഞു കോളുകൊണ്ടുനിന്നിരുന്ന കാലത്താണ് മാധവപ്പണിക്കർ ജീവിതത്തിൽ പയററാൻ ഇറങ്ങിയത്. രാജ്യത്തിനകത്തും പുറത്തുമുള്ള സംഭവങ്ങൾ, സംവേദനക്ഷമമായ ഏതൊരു ഹൃദയത്തെയും മഥിക്കുന്നതിന് മതിയായിരുന്നതിനാൽ, പലർക്കും ദീർഘകാലവ്യാപ്തിയുള്ള തീരുമാനങ്ങൾ കൈക്കൊള്ളാൻ വിഷമിക്കേണ്ടിവന്നിട്ടുണ്ട്. പണിക്കരെ സംബന്ധിച്ചിടത്തോളം, സ്വന്തം കാലിൽ നില്ക്കാൻ കരുത്തു കാണുകയായിരുന്നു പ്രധാനപ്പെട്ട ആവശ്യം.

ഇംഗ്ലണ്ടിൽനിന്നു മടങ്ങാറാകുന്നതിനുമുമ്പുമുതൽ ജ്യേഷ്ഠനായ ഡോ. പണിക്കർ, അനിയന് ആവശ്യമായ പശ്ചാത്തലമൊരുക്കാൻ ഒത്താശകൾ ചെയ്തുതുടങ്ങി. ബാംഗ്ലൂരിലായിരുന്നു അന്ന് അദ്ദേഹം ഉദ്യോഗത്തിലിരുന്നത്. ആ സംസ്ഥാനത്തെ വിദ്യാഭ്യാസമേധാവി, സി. രാമലിംഗറെഡ്ഡിയെ പരിചയമാകാൻ ഡോ. പണിക്കർക്കു സാധിച്ചു. മാധവപ്പണിക്കർ ഭാരതത്തിലെ വിദ്യാഭ്യാസവിഷയത്തെ കേന്ദ്രമാക്കി ഇംഗ്ലണ്ടിൽ നടത്തിയ പ്രസംഗവും, തുടർന്ന് അതിനെ ആധാരമാക്കി പ്രമുഖപത്രമായ ടൈംസ് പ്രസിദ്ധീകരിച്ച ഉപമുഖപ്രസംഗവും റെഡ്ഡിയുടെ ശ്രദ്ധയിൽപ്പെട്ടിരുന്നു. ഡോ. പണിക്കരുടെ സഹോദരനാണ് ആ പ്രാസംഗകനെന്ന് അറിഞ്ഞപ്പോൾ സന്തോഷിക്കുകമാത്രമല്ല, പഠനം പൂർത്തിയാക്കി മടങ്ങിയെത്തുമ്പോൾ, ബന്ധപ്പെടുന്നതിന് ഏർപ്പാടു ചെയ്യണമെന്നും അഭിപ്രായപ്പെടുകയുണ്ടായി. ഇത് ഒരു വരപ്രസാദമായാണ് വന്നുകൂടിയത്.

ജ്യേഷ്ഠൻെറ സൂചനകളും അഭിപ്രായങ്ങളും അങ്ങേയററം അനുസരിക്കുകയും മാനിക്കുകയും ചെയ്യുന്നതിൽ നിഷ്ഠയുണ്ടായിരുന്നു മാധവപ്പണിക്കർക്ക്. അതിനാൽ സൂചന കിട്ടിയപ്പോൾതന്നെ സി. ആർ. റെഡ്ഡിയെ ചെന്നുകാണുന്നതിന് ഉറച്ചു. 1918 ഡിസംബറിൽ

3. Montagu-Chelmsford Report-July 1918.

അങ്ങിനെ പുതിയ മേച്ചിൽസ്ഥലം തേടി ബാംഗ്ലൂരിലേക്ക് യാത്ര യായി.

ധനതത്വശാസ്ത്രം, രാഷ്ട്രതന്ത്രം, സാമൂഹ്യനരവംശശാസ്ത്രം എന്നീ വിഷയങ്ങളിൽ ഉന്നതനിലയിൽ വിജയം വരിച്ച പണിക്കർക്ക് ഉന്നതവിദ്യാഭ്യാസസ്ഥാപനങ്ങളിൽ അധ്യാപകനാകുവാൻ യോഗ്യ തയെല്ലാമുണ്ടായിരുന്നു. ഇൻഡ്യൻ വിദ്യാഭ്യാസ സർവീസ് അന്ന് പാശ്ചാത്യരുടെ കുത്തകയായിട്ടാണിരുന്നത്. ഇംഗ്ലണ്ടിൽനിന്നു പുറ പ്പെടുന്നതിനുമുമ്പ്, അന്ന് അവിടെ ചില ആവശ്യങ്ങൾക്കായി എത്തിയിരുന്ന ഡോ. ടി. എം. നായർ, അബ്രാഹ്മണരുടെ ഒരു പ്രമുഖസ്ഥാപനമായ മദിരാശിയിലെ പാച്ചയ്യപ്പാസ് കോളേജിൽ, ഒഴിവുണ്ടായിരുന്ന പ്രിൻസിപ്പൽ പദവിക്ക് പണിക്കരെ ശിപാർശ ചെയ്തിരുന്നു. പക്ഷേ അത് ഫലവത്തായില്ല. അതിൽ വലിയ കുണ്ഠിതം പണിക്കർക്കുണ്ടാകുകയും ചെയ്തു. വിദ്യാഭ്യാസരംഗം തന്നെയാണ് തനിക്ക് യുക്തമായ തൊഴിലെന്നു വിശ്വസിച്ച്, പാര മ്പര്യവും പ്രസിദ്ധിയും പടുത്തുയർത്തിയ സ്ഥാപനങ്ങളിൽ പ്രവേ ശിക്കണമെന്ന ആശ മനസ്സിൽ തങ്ങിനിന്നു.

ഇത്തരം ചിന്തകളുമായിട്ടാണ് 1918-ഡിസംബറിൽ പ്രശ സ്തനും, പ്രാമാണികനും ഉന്നതപദവി അലങ്കരിക്കുന്നവനുമായ റെഡ്ഡിയെ സന്ദർശിക്കാൻ ബാംഗ്ലൂരിലെത്തിയത്. പ്രസന്ന മായ പ്രഭാതത്തിൽ ഔദാര്യം തുളുമ്പുന്ന സ്വാഗതം സ്വീകരിച്ച്, ആ വലിയ മനുഷ്യന്റെ സന്നിധിയിലെത്തി. ഭയചകിതമായില്ല, ഹൃദയം. അത്തരത്തിൽ ഒരു അന്തരീക്ഷം സൃഷ്ടിച്ചതും റെഡ്ഡി തന്നെയായിരുന്നു. ഓക്സ്ഫോർഡിലെ ജീവിതാനുഭവങ്ങൾ, അധ്യാപകർ, സതീർത്ഥ്യർ, സ്ഥാപനങ്ങൾ എന്നിങ്ങനെ ഓരോ വിഷയങ്ങളിലേക്ക് സരസസംഭാഷണം സംക്രമിച്ചു. രണ്ടുപേർക്കും ഒരുപോലെ താല്പര്യമുള്ള വിഷയങ്ങൾ!

തന്റെകൂടെ തങ്ങുന്നതിന് റെഡ്ഡി നടത്തിയ സ്നേഹമസൃണ മായ ക്ഷണം ഒഴിവുകഴിവു പറഞ്ഞ് പണിക്കർ സ്വീകരിച്ചില്ല. അദ്ദേഹത്തിന് തന്നോടു തോന്നിയ സന്മനോഭാവത്തിന്റെ പ്രത്യക്ഷ ലക്ഷണമായിട്ടേ അത് വ്യാഖ്യാനിച്ചുള്ളു. മൈസൂരിലെ വിദ്യാ ഭ്യാസ സ്ഥാപനങ്ങളിൽ എവിടെയെങ്കിലും ഉദ്യോഗം നേടാൻ വൈഷമ്യമില്ലെന്നാണ് റെഡ്ഡിയുടെ മനോഭാവത്തിൽനിന്നു വ്യക്തമായത്. പക്ഷേ അതിനോട് റെഡ്ഡിക്ക് വലിയ ആനു കൂല്യമില്ലെന്നും സ്പഷ്ടമായി. ഒരു നാട്ടുരാജ്യത്തിലെ പരിമിതിക ളെക്കുറിച്ച് ബോധവാനായിരുന്ന റെഡ്ഡി, കൂടുതൽ വിശാലമായ രംഗത്ത് പ്രവർത്തിക്കുന്നതാണ് മെച്ചപ്പെട്ട കാര്യമെന്നു കരുതി.

ചാററമഞ്ചി രാമലിംഗ റെഡ്ഡി (1880-1951) യെക്കുറിച്ച് മാധവപ്പണിക്കർ ആദ്യം അറിഞ്ഞതുതന്നെ ജ്യേഷ്ഠനിൽനിന്നാണ്.

അത്തരത്തിൽ ഗണ്യനായ ഒരു വ്യക്തിക്ക് തന്നിൽ താല്പര്യം തോന്നിയിട്ടുണ്ടെന്നറിയുന്നതുതന്നെ ശക്തിദായകമാണ്. ചിററൂർ ജില്ലയിലെ ചാററമഞ്ചിഗ്രാമത്തിലാണ് സി. ആർ. റെഡ്ഡി ഭൂജാതനായത്. ചിററൂരിൽതന്നെ ആദ്യകാല വിദ്യാഭ്യാസം പൂർത്തിയാക്കി, മദിരാശിയിലെ ക്രിസ്ത്യൻ കോളേജിൽ ഉപരിപഠനത്തിനു ചേർന്നു. പ്രഗല്ഭരും പ്രശസ്തരുമായ അധ്യാപകന്മാരുടെ ശിക്ഷണത്തിൽ ഉന്നതനിലയിൽ ജയിച്ചു. അക്കാലത്തുതന്നെ സാഹിത്യപ്രേമികളുടെയും മററും സ്നേഹം സമ്പാദിക്കാൻ വിഷമമുണ്ടായില്ല. ഈ സമ്പർക്കങ്ങളും സൗഹൃദങ്ങളും സാഹിത്യവിഷയങ്ങളിൽ തല്പരനാകാൻ പ്രേരിപ്പിച്ചു. അധികപഠനത്തിനായി ഇംഗ്ലണ്ടിലെ പ്രശസ്തമായ കേംബ്രിഡ്ജ് സർവകലാശാലയിലെ സെൻറ് ജോൺസ് കോളേജിൽ ചേർന്ന് വിരുതും ബിരുദങ്ങളും വർധിപ്പിച്ചു. അഭിമാനകരങ്ങളായ നേട്ടങ്ങൾ ഉണ്ടാക്കിയ റെഡ്ഡിക്ക് അന്നു സർവകലാശാലയിൽ സമകാലികരായിരുന്നത്, പില്ക്കാലത്ത് പ്രശസ്തരായിത്തീർന്ന, ലിററൺ സ്ട്രാച്ചി,* ഈ. എം. ഫോസ്റ്റർ തുടങ്ങിയവരാണ്. ധിഷണശാലികളായ കൈൻസിനെപ്പോലെയുള്ളവരുമായി സൗഹൃദ്ബന്ധം സ്ഥാപിക്കാനും സാധിച്ചു. ലജ്പത്റായ്, ഗോഖലെ തുടങ്ങിയ ദേശീയ നേതാക്കന്മാരെ, ഇംഗ്ലണ്ടിലെ അവരുടെ സന്ദർശനവേളകളിൽ പരിചയപ്പെടാനും ഇടവന്നു. റെഡ്ഡിയുടെ ജീവിതത്തിൽ സ്വാധീനം ചെലുത്തിയ ബറോഡയിലെ ഭരണാധിപതി ഗൈക്കവൊർഡുമായും ഇക്കാലത്താണ് ആദ്യമായി ബന്ധപ്പെട്ടത്. ഇംഗ്ലണ്ടിലെ വിദ്യാഭ്യാസം പൂർത്തിയായപ്പോൾ നാട്ടിലേക്കു മടങ്ങുന്നതിനുമുമ്പ് റെഡ്ഡി അമേരിക്കൻ ഐക്യനാടുകളുംമററും സന്ദർശിച്ചു. ഇൻഡ്യയിൽ എത്തിയപ്പോൾ (1908) ബറോഡയിലെ കോളേജിൽ വൈസ് പ്രിൻസിപ്പലായി ഉദ്യോഗം സ്വീകരിച്ചു. എന്നാൽ അധികനാൾ അവിടെ തുടർന്നില്ല. മൈസൂർ ദിവാനായിരുന്ന സർ. വി. പി. മാധവറാവുവിൻെറ ക്ഷണപ്രകാരം, മൈസൂർ മഹാരാജാസ് കോളേജിൽ പ്രൊഫസറായി. പിന്നെ മൈസൂർ സർവകലാശാലാസ്ഥാപനത്തിന് ഗണ്യമായ സേവനമ

---

* Giles Lytton Strachey (1880-1932) author of Landmarks of French Literature (1912) Eminent Victorians (1918) Life of Queen Victoria (1921) etc.

Edward Morgan Forster (1879-1970) author of: Where Angels Fear to Tread (1905) Longest Journey (1907) Howards End (1910) Passage to India (1924) etc.

John Maynaxd Keynes (1883-1946) author of: Economic Consequences of Peace; Treatise on Money (1930) General Theory of Employment, Interest & Money (1936) etc.

രുളി. ഇവിടെനിന്നാണ് 1918-ൽ അദ്ദേഹത്തെ മൈസൂർ സംസ്ഥാനത്തെ വിദ്യാഭ്യാസവകുപ്പ് മേധാവിയായ ഇൻസ്പെക്ടർ ജനറൽ ഓഫ് എഡ്ജ്യുക്കേഷൻ സ്ഥാനത്ത് നിയമിതനായത്. ഈ കാലത്താണ് മാധവപ്പണിക്കർ, അദ്ദേഹത്തെ കാണാനെത്തിയതെന്ന് വിശേഷിച്ചു പറയേണ്ടതില്ലല്ലോ.

സി. ആർ. റെഡ്ഡ്ഡിയുടെ പില്ക്കാല ജീവിതവും ഇവിടെ പരാമർശിക്കേണ്ടിയിരിക്കുന്നു. എല്ലാവരെയും അതിശയിപ്പിക്കുമാറ് പെട്ടെന്ന് വിദ്യാഭ്യാസവകുപ്പുമേധാവിയെന്ന ജോലി രാജിവച്ച് മദിരാശിയിലേക്കു മടങ്ങി; മദിരാശിയിലെ രാഷ്ട്രീയരംഗത്തു പയറ്റുവാനായി ജസ്റ്റിസ്കക്ഷിയിൽ ചേർന്നു. ക്രമേണ അവിടത്തെ അന്തരീക്ഷം അദ്ദേഹത്തിന് അനുകൂലമെന്നു തോന്നിയില്ല. പനഗൽ രാജയുടെ മന്ത്രിസഭയുമായി പൊരുത്തപ്പെടാൻ പാടുപെട്ടു. ഒടുവിൽ കക്ഷിവിട്ട് മറെറാന്നു രൂപീകരിച്ചു. ഏതെങ്കിലും ഒരു പ്രത്യയശാസ്ത്രത്തോട് സ്ഥിരമായി കൂറു പുലർത്താനുള്ള ആത്മാർത്ഥതയുടെ അഭാവംകൊണ്ട്, രാഷ്ട്രീയരംഗത്ത് ശോഭിക്കുവാനോ ഉന്നതനാകുവാനോ അദ്ദേഹത്തിനു കഴിഞ്ഞില്ല. ആന്ധ്ര സർവകലാശാല സ്ഥാപിതമായപ്പോൾ അതിൻെറ സ്ഥാപക വൈസ്ചാൻസലറായി ചേരാൻ രാഷ്ട്രീയം പാടെ ഉപേക്ഷിച്ചു. ഈ സർവകലാശാലയ്ക്ക് ആവശ്യമായ അടിസ്ഥാനവും ചട്ടക്കൂടും ഇടുന്നതിന് അദ്ദേഹം വഹിച്ച പങ്ക് അവിസ്മരണീയമാണ്. പക്ഷേ അവിടെയും സ്ഥിരമായി നില്ക്കാൻ കൂട്ടാക്കിയില്ല. താമസിയാതെ മൈസൂർ സർവകലാശാലയിലെ പ്രോ. ചാൻസലറായി. ഒരു ശസ്ത്രക്രിയയെ തുടർന്ന്, 1951 ഫെബ്രുവരിയിൽ അന്തരിച്ചു.

കവി, ഗദ്യകാരൻ, നിരൂപകൻ, സാമൂഹ്യചിന്തകൻ എന്നീ നിലകളിലെല്ലാം തെലുങ്കിൽ ഡോ: സി. ആർ. റെഡ്ഡ്ഡി സ്മരണീയനാണ്. ഇങ്ങനെ നേട്ടങ്ങൾ ഏറെയുണ്ടാക്കിയെങ്കിലും, കഴിവിനൊത്ത് കർമഫലം സിദ്ധിക്കാത്ത ഒരു വ്യക്തിയായിട്ടാണ് മിത്രങ്ങളും ആരാധകന്മാരും അദ്ദേഹത്തെ വിലയിരുത്തിയിട്ടുള്ളത്— വാഗ്ദാനങ്ങൾ സഫലീകരിക്കാതെ, ഔന്നത്യത്തിന് അർഹതയുണ്ടായിരുന്നെങ്കിലും അതു നേടാതെ പോയ നഷ്ടജാതകക്കാരൻ.

സി. ആർ. റെഡ്ഡ്ഡിയുടെ ഉത്തമസുഹൃത്തായിരുന്ന റോസ് മസൂദ് ഹൈദരാബാദിലെ വിദ്യാഭ്യാസവകുപ്പിൻെറ മേലധികാരിയായിരുന്നു. അലിഗാറിലെ മുസ്ലീം കോളേജിൻെറ സ്ഥാപകനായിരുന്ന സർ. സയ്യദിൻെറ പൗത്രൻ. കോളേജ് ഭരണസമിതിയിൽ വളരെ സ്വാധീനം വഹിച്ചിരുന്ന ആ മാന്യന്, വിദേശസർവകലാശാലയിൽനിന്ന് ഉന്നതബിരുദം നേടിയ അനുയോജ്യരായവരെ, കോളേജിൽ നിയമിക്കുന്നതിന് അവകാശമുണ്ടായിരുന്നു. ഭരണസമിതിയാണ് ഈ ഉത്തരവാദിത്വം അദ്ദേഹത്തിൽ നിക്ഷേപിച്ചത്. ചില

കാരണങ്ങളാൽ പാശ്ചാത്യരായ അധ്യാപകന്മാർ ഒന്നടങ്കം കോളേജിൽനിന്നും രാജിവച്ചിരുന്ന കാലമായിരുന്നു, അന്ന്. ഒഴിഞ്ഞു കിടക്കുന്ന സ്ഥാനങ്ങളിലേക്ക് കഴിവുള്ളവരെ കണ്ടെത്താൻ മസൂദും ശ്രദ്ധിച്ചു. അതിലേക്ക് മാധവപ്പണിക്കരെ ശിപാർശ ചെയ്യാമെന്ന് റെഡ്ഡി സമ്മതിച്ചു. ഈ ജോലി അത്യന്തം സ്വാഗതാർഹമായിട്ടാണ് പണിക്കർക്കു തോന്നിയത്. പെരുമ പരത്തിയ ഒരു മഹാവിദ്യാലയത്തിലെ സേവനം ഭാവിജീവിതത്തിലും പ്രയോജനപ്പെടുമെന്നും പ്രതീക്ഷിച്ചു. ഉത്തമവും ശക്തവുമായ ഒരു ശിപാർശക്കത്ത് മാധവപ്പണിക്കർക്ക് റെഡ്ഡി കൊടുത്തു. അതും വാങ്ങി മദിരാശിയിലേക്കു മടങ്ങുമ്പോൾ ദൗത്യം വിജയിച്ചെന്ന വിശ്വാസമാണ് മനസ്സിൽ നിറഞ്ഞുനിന്നത്.

നടന്നതെല്ലാം ജ്യേഷ്ഠനെ ധരിപ്പിച്ചശേഷം, അമാന്തിക്കാതെ ഹൈദരാബാദിലേക്കു പുറപ്പെടാനുള്ള ഒരുക്കങ്ങൾ ചെയ്തു. ഡിസംബർ 31-ാം തീയതി മദിരാശിയിൽനിന്നു യാത്രയായി. മസൂദിന്റെ വാസസ്ഥലത്ത് ഒരു പ്രഭാതത്തിൽ എത്തി. അന്ന് മാധവപ്പണിക്കരുടെ ജീവിതത്തിലെ സുപ്രധാനമായ കൂടിക്കാഴ്ചയാണു നടന്നത്. 'അഞ്ചുനിമിഷത്തിൽ ഏററവും ശക്തനായ ഒരു സുഹൃത്തിനെ എനിക്കു ലഭിച്ചു. തേടിവന്ന ഉദ്യോഗത്തിന്റെ ഉറപ്പും കൈവന്നു. സർവോപരി വിജയകരമായ ഭാവിജീവിതത്തിലേക്കുള്ള വഴി തുറക്കുകയും ചെയ്തു.'[4]

ഏതു തരത്തിൽ നോക്കിയാലും റോസ് മസൂദ് ഒരു അസാമാന്യനായിരുന്നു. സർ. സയ്യിദ് അഹ്മദ്ഖാന്റെ ചെറുമകൻ. പൗരസ്ത്യവും പാശ്ചാത്യവുമായ എല്ലാ നല്ല അംശങ്ങളും സമന്വയിച്ചിട്ടുള്ള വ്യക്തി. പിതാവായ ജസ്റ്റി സയ്യിദ് മുഹമ്മദിന്റെ ആത്മസുഹൃത്തായിരുന്ന സർ അലക്സാണ്ടർ റോസിന്റെ സ്മരണാർഥം, സ്വപുത്രന്റെ പേരിൽ ''റോസ്'' ചേർത്തു പിതാവ്! 1893-ൽ മസൂദിന്റെ ബിസ്മില്ല ചടങ്ങു മാതൃകാപരമായിട്ടാണ് പിതാമഹൻ ബഹുമാന്യാതിഥികളുടെ സാന്നിധ്യത്തിൽ, എട്ടാമതു മുഹമ്മദൻ വിദ്യാഭ്യാസ സമ്മേളന (Muhammadan Educational Conference—1893) ത്തോടനുബന്ധിച്ച് നടത്തിയത്. അനാവശ്യച്ചിലവുകൾ ഒഴിവാക്കാനും പ്രാധാന്യമുള്ള സംഗതികളിൽ ശ്രദ്ധിക്കാനും പൊതുസ്ഥാപനങ്ങളെ അർഥംകൊണ്ടും അവസ്ഥകൊണ്ടും സമുദായാംഗങ്ങൾ സഹായിക്കണമെന്നു കാണിക്കാനുമാണ് അദ്ദേഹം അപ്രകാരം ചെയ്തത്.[5] മസൂദിന്റെ വിദ്യാഭ്യാസച്ചുമതല സർ തോമസ് മോറിസണാണ് നിർവഹിച്ചത്. ഓക്സ്ഫോർഡിലെ ന്യൂകോളേജിലായിരുന്നു ഉപരിപഠനം.

---

4. An Autobiography-Appendix P. 329.
5. Aligarh's First Generation by David Lelyved-P. 302.

ആജാനബാഹുവായിരുന്ന റോസ്മസൂദിനെ ആരും ആദ്യ സന്ദർശനത്തിൽ സമീപിക്കാൻ സന്നദ്ധരാകുകയില്ല. വേഗം സംഭാഷണത്തിലേർപ്പെടുന്ന സ്വഭാവവും അദ്ദേഹത്തിനില്ലായിരുന്നു. എന്നാൽ ആദ്യത്തെ "തണുപ്പ്" തകർന്നാൽ പിന്നെ ഹൃദയംതുറന്നു സംസാരിക്കും. ആരെയും ഹഠാദാകർഷിക്കും.

മാധവപ്പണിക്കർ മദിരാശിയിലേക്കു മടങ്ങിയത്, മസൂദിൻെറ കൂടെയാണ്. മദിരാശി സർവകലാശാലയിൽ ചില ഔദ്യോഗിക കാര്യങ്ങൾ മസൂദിന് ചെയ്യാനുണ്ടായിരുന്നു. അദ്ദേഹത്തോടൊപ്പം, ഹൈദരാബാദിൽനിന്ന് അക്ബർ ഹൈദരിയുമുണ്ടായിരുന്നു. അവരുടെകൂടെയാണ്, അന്ന് കേവലം അപ്രധാനനായിരുന്ന മാധവപ്പണിക്കരും സഞ്ചരിച്ചത്. ഉന്നതന്മാരായിരുന്നെങ്കിലും മസൂദും ഹൈദരിയും പണിക്കർക്ക് ആയാസംവരാത്ത വിധത്തിലാണ് പെരുമാറിയതും സംഭാഷണം ചെയ്തതും. അക്ബർ ഹൈദരിയുടെ മകൻ, മുഹമ്മദ് സാലേഹ് ഹൈദരി, (Muhammed Saleh Hydary) മാധവപ്പണിക്കർ ഓക്സ്ഫോർഡിൽ ഉണ്ടായിരുന്ന കാലത്ത് അവിടെ പഠിച്ചിരുന്നു. അവർ പരിചയക്കാരുമായിരുന്നു. ഈ വിവരം അറിഞ്ഞപ്പോൾ, അക്ബർ ഹൈദരിക്ക് അളവററ താല്പര്യം പണിക്കരിൽ തോന്നി. അവർക്കു തമ്മിൽ സന്തത സൗഹൃദം സ്ഥാപിക്കുവാനുള്ള ഒരു അടിത്തറയായിട്ടാണ് ഈ സംഗതി പരിണമിച്ചത്. മുഹമ്മദ് സാലേഹ് ഐ. സി. എസ്. പാസ്സായശേഷം ഇന്ത്യാസർക്കാരിൻെറ നിയോഗത്താൽ നിരവധി ഉന്നതസ്ഥാനങ്ങൾ പില്ക്കാലത്ത് വഹിച്ചു. രണ്ടാമത്തെയും മൂന്നാമത്തെയും വട്ടമേശ സമ്മേളനങ്ങളിൽ യഥാക്രമം, ജോയിൻറ് സെക്രട്ടറി, ഉപദേഷ്ടാവ് എന്നീ നിലകളിൽ അദ്ദേഹം പ്രതിനിധി സംഘത്തിലുൾപ്പെട്ടിരുന്നു. 1934-ൽ വിദ്യാഭ്യാസ വകുപ്പിലെ സെക്രട്ടറിയായി നിയമിതനായി. ഉയർന്ന ആ പദവിയിൽ സേവനമനുഷ്ഠിക്കുവാൻ സാധിച്ച ആദ്യത്തെ മുസൽമാനായിരുന്നു അദ്ദേഹം.

അഭിമാനിയായിരുന്ന അക്ബർ ഹൈദരിക്ക് തൻെറ പുത്രനോടൊത്ത് പഠിച്ചിട്ടുള്ള മാധവപ്പണിക്കരോട് പ്രത്യേക മമത തോന്നിയതിൽ അത്ഭുതപ്പെടാനില്ല. ഉന്നതസ്ഥാനങ്ങൾ അലങ്കരിച്ച വ്യക്തിയെന്ന നിലയിൽ പില്ക്കാലത്ത് ഹൈദരിയുമായി ബന്ധപ്പെടാനും ചില അവസരങ്ങളിൽ വിയോജിക്കാനും പണിക്കർക്ക് ഇടവന്നിട്ടുണ്ട്. എങ്കിലും എന്നും അവർ തമ്മിൽ സന്തോഷമുളവാക്കുന്ന ബന്ധം നിലനിന്നു എന്നുള്ളത്, ആദ്യകാല സമ്പർക്കത്തിലുളവായ സന്മനോഭാവത്തിൻെറ ആഴം അറിയിക്കുന്നു. അക്ബർ ഹൈദരി അന്ന് ഹൈദരാബാദ് നാട്ടുരാജ്യത്തെ ധനകാര്യ മേധാവിയായിരുന്നു (Finance Secretary). ഔദ്യോഗികാവശ്യാർത്ഥമായി

ട്ടായിരുന്നു യാത്ര. പില്ക്കാലത്ത് ബോംബെയിലെ അക്കൗണ്ടന്റ് ജനറൽ, (1920) അന്തർസർവകലാശാലാ ബോർഡ് അംഗം (1925) മൂന്ന് വട്ടമേശസമ്മേളനങ്ങളിൽ ഹൈദരാബാദ് സംസ്ഥാന പ്രതിനിധി, ലീഗ് ഓഫ് നേഷൻസിന്റെ സാമ്പത്തികോപ ദേഷ്ടാവ് എന്നിങ്ങനെ ഉത്തരവാദിത്വമുള്ള എത്രയോ സ്ഥാനങ്ങൾ അദ്ദേഹം വഹിച്ചിട്ടുണ്ട്. കലാസാംസ്കാരികാദി കാര്യങ്ങളിലും തത്ത്വചിന്തയിലും തല്പരനായിരുന്ന അദ്ദേഹം അരവിന്ദന്റെ ഒരാരാധകനും, ഭാരതീയ ചിത്രകലയിൽ ക്രമാതീതമായ കൗതുകമുള്ള യാളുമായിരുന്നു. "ഇന്ത്യൻ ചിത്രകല"— എന്നൊരു പുസ്തകവും അദ്ദേഹം പ്രസിദ്ധീകരിച്ചിട്ടുണ്ട്.

മദിരാശിയിൽ എത്തിയപ്പോഴും മാധവപ്പണിക്കരെ വിടാൻ മസൂദ് തയ്യാറായില്ല. ഒന്നുരണ്ടുദിവസമെങ്കിലും അവരോടൊത്തു തങ്ങുവാൻ പ്രേരിപ്പിച്ചു. ഒഴിവുകഴിവുകളൊന്നും സ്വീകരിച്ചതു മില്ല. അങ്ങിനെ അക്ബർ ഹൈദരിയും, റോസ്മസൂദും മാധവ പ്പണിക്കരും മദിരാശിയിൽ, അവിടത്തെ ഹൈക്കോടതിയിലെ ജഡ്ജിയായിരുന്ന അബ്ദുർ റഹിമിന്റെ അതിഥികളായി താമ സിച്ചു. ചീഫ്ജസ്റ്റിസായിരുന്ന സർ ജോൺ വാല്ലിസ് (Sir John Wallis) അവധിയിലായിരുന്നതിനാൽ, അബ്ദുർ റഹിം, പകരം ചീഫ് ജസ്റ്റിസ് സ്ഥാനത്തായിരുന്നു അന്ന്. അദ്ദേഹത്തി ന്റെ മാന്യാതിഥിയായി ആരാധ്യനായ സുരേന്ദ്രനാഥ് ബാനർ ജിയും അവിടെയുണ്ടായിരുന്നു. അഖിലഭാരതപ്രശസ്തനായ ആ മാന്യനെ കാണാൻ മാത്രമല്ല, അദ്ദേഹത്തോടൊത്തു താമസിക്കാനും സാധിച്ചത് സൗഭാഗ്യമായിട്ടാണ് മാധവപ്പണിക്കർ കരുതി യത്.

ബംഗാളിലെ മിഡ്നപ്പൂരിൽ 1867-ൽ ഭൂജാതനായ അബ്ദുർ റഹിം, ആദ്യവിദ്യാഭ്യാസം മിഡ്നപ്പൂരിലും, പിന്നെ കൽക്കട്ട യിലും നിർവഹിച്ചു. മിഡിൽ ടെമ്പിളിൽ നിയമശാസ്ത്ര പ്രാവീ ണ്യം പ്രാപിച്ച്, 1890-ൽ കൽക്കട്ടയിൽ വ്യവഹരിച്ചുതുടങ്ങി. അങ്ങിനെ കഴിയുമ്പോഴാണ് കൽക്കട്ടയിലെ പ്രസിഡൻസി മജി സ്ട്രേട്ടായും, പിന്നെ ഹൈക്കോടതിൽ പ്യൂണിജഡ്ജിയായും നിയമിതനായത്. മദിരാശി ഹൈക്കോടതിയിലെ ആദ്യത്തെ മുസൽമാൻ ജഡ്ജി അദ്ദേഹമാണ്[6]. നിയമകാര്യപ്രഗത്ഭനും, തികച്ചും സ്വതന്ത്രനുമായ ഒരു നീതിന്യായപാലകൻ എന്ന നില യിൽ പ്രശസ്തനാകുവാൻ വളരെനാൾ വേണ്ടിവന്നില്ല. അച്ചടക്ക

6. A centenary Completed-A History of Madras High Court 1862-1962 by V. C. Gopalaratnam, Madras Law Journal 1962) P. 160.

ത്തിനും അന്തസ്സുള്ള പെരുമാററത്തിനും അദ്ദേഹം കാണിച്ച നിർബന്ധം എടുത്തുപറയേണ്ടതുതന്നെ. 1921_ൽ ജോലിയിൽനിന്നു വിരമിച്ചശേഷം പൊതുരംഗത്തു പ്രവർത്തിച്ചു. ബംഗാൾ മുസ്ലീം കക്ഷിനേതാവ്, സംയുക്തപാർലിമെൻററി കമ്മിററിയിലെ അംഗം, എമ്പയർ പാർലിമെൻററി അസ്സോസിയേഷൻ കോൺഫറൻസിൽ (1935) ഇന്ത്യയുടെ പ്രതിനിധി സംഘനേതാവ്, സെൻട്രൽ ലെജിസ്ലേററീവ് അസംബ്ലി അധ്യക്ഷൻ, എന്നിങ്ങനെയുള്ള സ്ഥാനങ്ങൾ അദ്ദേഹം സ്വീകരിച്ചിട്ടുണ്ട്. നിയമവിദഗ്ദ്ധനായിരുന്ന അദ്ദേഹം മുസ്ലീം നിയമശാസ്ത്രത്തെ സംബന്ധിച്ച് ആധികാരികമായ ചില ഗ്രന്ഥങ്ങളും രചിച്ചിട്ടുണ്ട്.

ഇങ്ങനെയുള്ള വ്യക്തിയുടെ അതിഥിയായിട്ടാണ്, പ്രമുഖരായ മററു മൂന്നുപേരോടൊത്ത് മാധവപ്പണിക്കർ മദിരാശിയിൽ താമസിച്ചത്. മോണ്ട്ഫോർഡ് പരിഷ്കാരങ്ങൾ നടപ്പിലാക്കുന്നതിനുള്ള നടപടികളുടെ ഭാഗമായി നിയോജകമണ്ഡലനിർണയത്തിനും മററുമായി ഒരു വിദഗ്ദ്ധക്കമ്മിററി (Franchise and Functions Committee–1918–1919) 1918_19_ൽ ഇൻഡ്യയുടെ പ്രധാന കേന്ദ്രങ്ങൾ സന്ദർശിച്ചു. അതിലെ അംഗമായിട്ടാണ് സുരേന്ദ്രനാഥ് ബാനർജി മദിരാശിയിൽ അന്നു വന്നിരുന്നത്. രണ്ടുതവണ ഇൻഡ്യൻ നാഷനൽ കോൺഗ്രസ്സിൻെറ അധ്യക്ഷപദം അലങ്കരിച്ച അസാമാന്യനെന്ന നിലയിൽ മാത്രമല്ല അദ്ദേഹം ആരാധ്യനായത്. അസാധാരണനായ വാഗ്മി, ദേശീയപ്രസ്ഥാനത്തെ ആദ്യദശയിൽ ശക്തിപ്പെടുത്തിയ രാജ്യസ്നേഹി, ധീരനായ പത്രപ്രവർത്തകൻ, വിദ്യാഭ്യാസവിശാരദൻ എന്നീ നിലകളിലെല്ലാം അദ്ദേഹം വ്യക്തിമുദ്ര പതിപ്പിച്ചിട്ടുണ്ട്. മദിരാശിയിൽ വരുമ്പോൾ പഴയ പ്രഭാവങ്ങളുടെ നിഴൽ മാത്രമായി ക്ഷയിച്ച്, ദേശീയപ്രസ്ഥാനത്തിൽനിന്നു പിൻവലിഞ്ഞ്, ഭരണാധികാരികളുടെ പ്രസാദം പററി ജീവിക്കുന്ന ഒരു വയോവൃദ്ധനായിരുന്നു. തടസ്സമൊട്ടുമില്ലാതെ അഭിപ്രായങ്ങളും ആശയങ്ങളും പ്രകടിപ്പിക്കുന്നതിന് അന്നും ബാനർജിക്ക് വൈഷമ്യമുണ്ടായിരുന്നില്ല. വിദേശികളായ ഭരണാധികാരികളുടെ പീഡനങ്ങളിലൂടെ നേരിട്ട ദുഃഖാനുഭവങ്ങളും മററും പണിക്കരോടു തുറന്നു പറഞ്ഞു. എപ്പോഴും താൻ ഒരു നോട്ടപ്പുള്ളിയാണെന്ന വിചാരം അദ്ദേഹത്തിൻെറ മനസ്സിൽ നിഴൽപോലെ നിന്നിരുന്നു. രഹസ്യപ്പോലീസ് പിൻതുടരുന്നെന്ന സംശയം ഒരിക്കലും വിട്ടുമാറിയിരുന്നമില്ല. പ്രഭാതനടപ്പിൻെറ കാര്യത്തിൽ വിട്ടുവീഴ്ച കാട്ടാതിരുന്ന അദ്ദേഹത്തെ അവിടെവച്ച് അനുഗമിച്ചത് പണിക്കരായിരുന്നു. ആ വന്ദ്യവയോധികനുമായുണ്ടായ സമ്പർക്കത്തിൻെറ സ്മരണ മാധവപ്പണിക്കർ എന്നും പവിത്രമായി സൂക്ഷിച്ചിട്ടുണ്ട്.

മദിരാശിയിലെ ഈ താമസക്കാലത്ത്, മസൃണമായി ഒരു സായാഹ്നത്തിൽ മൗണ്ട് റോഡിലുള്ള ഒരു പുസ്തകവില്പനശാലയിൽ

പോകുകയുണ്ടായി. ആ സന്ദർഭത്തിൽ മററൊരു മാന്യവ്യക്തിയെ കണ്ടുമുട്ടാൻ ഇടവന്നു. മസൃണം ആ മാന്യനും ചിരകാല പരിചിതരെ പ്പോലെ ഉപചാരം കൈമാറി. മാധവപ്പണിക്കരെ അദ്ദേഹത്തിനു പരിചയപ്പെടുത്തിയപ്പോഴാണ്, അക്കാലത്ത് പ്രശസ്തിയുടെ ഉന്നതങ്ങളിലേക്ക് ഉയർന്നുകൊണ്ടിരുന്ന സി. പി. രാമസ്വാമി അയ്യ രാണ് അതെന്ന് വ്യക്തമായത്! ''കൊളോണിയൽ റിവ്യൂ'' മാസിക നടത്തിയ പ്രബന്ധമത്സരക്കാര്യവും സമ്മാനം നേടിയ വസ്തുതയും പണിക്കർതന്നെ പറഞ്ഞു. കാര്യങ്ങളൊക്കെ അയ്യർക്ക് ഓർമിക്കുവാൻ വിഷമമുണ്ടായില്ല. ദേശീയജീവിതത്തിൽ ഭിന്ന രംഗങ്ങളിൽ പ്രവർത്തിക്കുവാൻ പില്ക്കാലത്തു സാധിച്ച പണി ക്കരും അയ്യരും, പ്രതീക്ഷിതങ്ങളും അപ്രതീക്ഷിതങ്ങളുമായ ഏററുമുട്ട ലുകളിൽ ഏർപ്പെടുകയുണ്ടായെന്ന വസ്തുത വഴിയെ വ്യക്തമാകും. ആദ്യം കണ്ടുമുട്ടുമ്പോഴും മാധവപ്പണിക്കർ ഒരു സാധാരണക്കാരനും, അയ്യർ അത്യന്തം ശ്രദ്ധേയനായ വ്യക്തിയുമായിരുന്നു!

ഇടയ്ക്കുള്ള വിശ്രമവേളപോലെ ഉണ്ടായ ഈ താമസം കഴിഞ്ഞ് വീട്ടിലെത്തിയപ്പോഴും ജ്യേഷ്ഠനോട് നടന്ന കാര്യങ്ങളൊക്കെ വിവ രമായി അറിയിച്ചു. അലിഗാറിൽനിന്ന് അറിയിപ്പു കിട്ടുന്നതും കാത്ത് പല്ലവാരത്ത് കഴിഞ്ഞുകൂടി.

## അധ്യായം ഏഴ്

# അലിഗാറിലെ അധ്യാപകൻ

I

പാശ്ചാത്യരുടെ വരവും ക്രമേണ അവരുടെ രാഷ്ട്രീയമേധാവിത്വ സ്ഥാപനവും ഭാരതീയ ജീവിതത്തിൽ എല്ലാ രംഗങ്ങളിലും പരിവർത്തനത്തിൻെറ വിത്തുപാകി. സമഗ്രമായ ഈ സ്വാധീനത്തിൽനിന്ന് സ്വതന്ത്രമായി നില്ക്കുന്നതിന് ഒന്നിനും സാധ്യമായില്ല. രാഷ്ട്രീയവും സാംസ്കാരികവുമായ സങ്കേതങ്ങളാണ് ഏററവും ശക്തമായും സ്പഷ്ടമായും ഇക്കാലത്ത് പ്രതികരിച്ചിട്ടുള്ളത്. സന്ധിയില്ലാത്ത സമരവും അന്ധമായ അടിയറവയ്ക്കലും— എന്ന ഭിന്നകോടികളുടെ ഇടയിൽ പല രൂപഭാവങ്ങളിലുമുള്ള സ്ഥിതിവിശേഷങ്ങൾ സംഭവിച്ചുകൊണ്ടേയിരുന്നു. ഹിന്ദുക്കളിലെ ഉത്പതിഷ്ണുക്കളായ വിഭാഗങ്ങളും വ്യക്തികളും വിധിവിഹിതമായി വന്നുകൂടിയ പാശ്ചാത്യാധിപത്യത്തിലെ സദ്ഫലങ്ങൾ കണ്ടെത്താനും സ്വീകരിക്കാനും സന്നദ്ധരായി. പാശ്ചാത്യരീതിയിലുള്ള വിദ്യാഭ്യാസ സമ്പ്രദായം ഇതിലൊരിനമായിരുന്നു. ഹിന്ദുക്കൾ അത് നേരത്തെ സ്വാഗതംചെയ്തു. വിദേശികളോടുള്ള വിരോധവും പ്രതിഷേധവും പുലർത്തിയിരുന്നവരും, ശത്രുവിനെതിരായി പൊതുസമരമൊരുക്കാൻ രാജ്യത്തിലെ കീഴടങ്ങാത്ത ശക്തികളുടെ ഏകീകരണത്തിന് ശ്രമിച്ചവരും, വിദേശഭരണത്തെ ഏതുവിധേനയും തകർക്കുവാൻ നടത്തിയ ആദ്യത്തെ ശക്തമായ ഉദ്യമമായിരുന്നു, 1857-ലെ സ്വാതന്ത്ര്യസമരം. അധികാരം നഷ്ടപ്പെട്ട മുസ്ലീം പ്രൗഢിയുടെ പുനഃസ്ഥാപനത്തിനുള്ള ഒരു യത്നമായിട്ടാണ് മുസ്ലീങ്ങൾ അത് മനസ്സിൽ കണ്ടത്. എന്നാൽ എല്ലാം പരാജയത്തിൽ കലാശിച്ചു. പാശ്ചാത്യഭരണം, തങ്ങളുടെ പരാജയത്തെ അനുനിമിഷം അനുസ്മരിപ്പിക്കുന്ന യാഥാർത്ഥ്യമായി മുസ്ലീങ്ങൾ കണക്കാക്കി. തങ്ങളുടെ പ്രഭാവത്തെ വെല്ലുവിളിച്ച മുഖ്യശക്തി മുസ്ലീങ്ങളാണെന്നും, അവരെ ഒരിക്കലും വിശ്വസിച്ചുകൂടെന്നും, അവരുടെ ശക്തികേന്ദ്രങ്ങൾ, കഴിയുന്നത്ര, നിലമ്പരിശാക്കേണ്ടതാണെന്നും, വിശ്വസിച്ച് ഭരണാധിപതികളായ ഇംഗ്ലീഷുകാർ പ്രവർത്തിച്ചു. 1857-ലെ സംഭവങ്ങൾക്കുശേഷം രണ്ടുകൂട്ടരും പരസ്പരം അവിശ്വസിച്ചു. "ഒന്നാമത്തെ കാലിഫിൻെറ കാലംതൊട്ട് ഇന്നുവരെ അവർ (മുസ്ലീങ്ങൾ) എന്നും ഒരുപോലെതന്നെയായിരുന്നു— ഗർവിഷ്ഠരും അസഹിഷ്ണുക്കളും എക്കാലത്തും ക്രൂരരും എപ്പോഴും ഏതുവിധേനയും മുഹമ്മദീയ പരമാധി

കാരം കാംക്ഷിക്കുന്നവരും ആയിരുന്നു. വേറൊരു മതസ്ഥരുടെ ഭരണത്തിൽ ഒരിക്കലും അവർ സൽപൗരന്മാരായിരിക്കുകയില്ല. ഖുറാന്റെ അനുശാസനങ്ങൾ അത് പൊറുപ്പിക്കുകയുമില്ല.''— ബംഗാൾ സിവിൽ സർവീസിലെ ഉദ്യോഗസ്ഥനായിരുന്ന ഹെൻട്രി തോമസ് 1858-ൽ രേഖപ്പെടുത്തിയ ഈ അഭിപ്രായം അക്കാലത്തെ ഭരണാധികാരികളുടെ മനോഭാവം പ്രത്യക്ഷമാക്കുന്ന ഒരു മാതൃകയാണ്.[1] ഈ സാഹചര്യം മാററാൻ മുമ്പോട്ടുവന്ന പ്രമുഖനായ ആദ്യത്തെ മുസ്ലീം പ്രമാണിയാണ് സയ്യദ് അഹ്മദ്ഖാൻ (1817-1898) പാരമ്പര്യമായോ ആർജിതസ്വഭാവത്താലോ മുസ്ലീങ്ങൾ കൂറില്ലാത്തവരല്ലെന്നും, അവർക്ക് സ്വീകരിക്കാവുന്ന ശരിയായ മാർഗം, ബ്രിട്ടീഷ് സർക്കാരിനെ സ്വീകരിച്ച് അവരുടെ അധികാരത്തെ അംഗീകരിക്കയാണെന്നും അദ്ദേഹം ഉപദേശിച്ചു. ഭരണാധിപതികളോട് സന്മനസ്സോടെ സഹകരിച്ച് സ്വയം പുനരധിവസിപ്പിക്കുന്ന പ്രക്രിയയെ ശക്തിപ്പെടുത്താൻ അദ്ദേഹം പ്രേരിപ്പിച്ചു.[2] റിപ്പൺപ്രഭു വൈസ്രോയിയായിരുന്ന കാലത്തും (1880-84) അതിനുമുമ്പും സയ്യദ് അഹമ്മദ് ഖാൻ, ആഴമേറിയ ആത്മാർഥതയുള്ള, ദേശീയവാദിയായിരുന്നു. അന്ന് അദ്ദേഹം ഹിന്ദുക്കളോടും ഭാരതത്തിലെ മുസൽമാന്മാരോടും, അവർ ഒപ്പം ഒരേ രാഷ്ട്രത്തിലെ പൗരന്മാരാണെന്ന ബോധം പുലർത്തണമെന്ന് ആഹ്വാനംചെയ്യുകയുണ്ടായി. ''ഹിന്ദുക്കളും മുഹമ്മദീയരുമായ സഹോദരന്മാരെ! ഹിന്ദുസ്ഥാനമല്ലാതെ, മറേറതെങ്കിലും രാജ്യത്തിന് നിങ്ങൾ അവകാശികളാണോ? ഒരേ ഭൂമിയിലല്ലെ നിങ്ങൾ പാർക്കുന്നത്? നിങ്ങളെ ദഹിപ്പിക്കുന്നതും, മറവുചെയ്യുന്നതും ഒരേ മണ്ണിലല്ലേ? ഒരേ തറയിലല്ലേ നിങ്ങൾ നടക്കുന്നത്? ഒരേ മണ്ണിനെ ആശ്രയിച്ചല്ലെ ജീവിക്കുന്നത്? ഹിന്ദുക്കളെന്നും മുഹമ്മദീയരെന്നുമുള്ള വാക്കുകൾ, നിങ്ങളുടെ മതവിശ്വാസത്തെ വ്യക്തമാക്കുന്നതാണെന്ന് ഓർമിക്കുക! ഇവിടെ അധിവസിക്കുന്നവരെല്ലാം, ഹിന്ദുക്കളും മുഹമ്മദീയരും, ക്രിസ്ത്യാനികൾതന്നെയും ഈ ഒരേ രാഷ്ട്രത്തിന്റെ സ്വന്തമാണ്. എല്ലാവർക്കും സ്വന്തമായ ഈ രാജ്യത്തിന്റെ നന്മ ലക്ഷ്യമാക്കി യോജിക്കണം.''— അന്നത്തെ സയ്യദ് അഹ്മദ്ഖാന്റെ ശബ്ദമാണത്![3] അന്ന് അദ്ദേഹം വിശ്വസിച്ചത് സ്റ്റേററും മതവും തികച്ചും ഭിന്നങ്ങളും വ്യത്യസ്തങ്ങളുമായ അസ്തിത്വങ്ങളെന്നത്രേ; പരസ്പരം ഒന്നും ചെയ്യാനില്ലാത്തവ. വൈസ്രോയിയായിരുന്ന (1884-88) ഡഫ്രിൻപ്രഭുവാണത്രേ, അദ്ദേ

1. Quoted in Islam in India's Transition to Modernity by M. A Karandikar, Orient Longman. (1968) P. 136.
2. The Indian Muslims by M. Mujeeb, George Alien & Unwin Ltd. (1967) P. 432.
3. Life of Sir Sayyed Ahmed Khan by G. A. Natesan (1923) P. 41.

ഹത്തെ രൗദ്രനും അസഹിഷ്ണുവുമായ ഹൈന്ദവവിരോധിയാക്കി രൂപാന്തരപ്പെടുത്തിയത്. ഹിന്ദുക്കളും മുസ്ലീങ്ങളും ഒരിക്കലും സുഹൃത്തുക്കളാകാൻ സാധിക്കുകയില്ലെന്നു തെളിയിക്കാൻ ഖുറാനിലെ പാഠവും ശീലും ഉദ്ധരിക്കാൻ കഴിവുള്ള വക്കീലായി മാറി അദ്ദേഹം.[4]

1887 ഡിസംബർ 28-ാം തീയതി സയദ് അഹ്മദ്ഖാൻ ലക്നൗവിലെ കൈസർബാഗിൽ ഒരു പ്രസംഗം ചെയ്തു. ഔഡിലെ താലൂക്ദാരന്മാരുടെ സംഘടനയുടെ നിയമോപദേഷ്ടാവായിരുന്ന മുൻഷി ഇംടിയാസ് അലി (Munshi Imtiaz Ali) ആണ് യോഗത്തിൽ അധ്യക്ഷത വഹിച്ചത്. 1888 ജനുവരി 11-ാം തീയതിയിലെ "പയനിയർ" പത്രത്തിൽ ഏതാണ്ട് പൂർണമായി ആ പ്രസംഗം പ്രസിദ്ധപ്പെടുത്തി. ദേശീയവാദിയിൽനിന്ന് വിദേശ ഭരണാധികാരികളോട് കൂറുള്ള വ്യക്തിയെന്ന നിലയിൽ രൂപാന്തര പ്രക്രിയ പൂർത്തിയായതിന്റെ ആദ്യത്തെ പ്രത്യക്ഷമായ പൊതു പ്രകടനമായിരുന്നു അത്. ആ പ്രസംഗം തന്നെ, ജനുവരി 17-ാം തീയതിയിലെ 'ടൈംസ് ഓഫ് ഇന്ത്യ' പത്രത്തിലും വന്നു. അടുത്തദിവസം അതേ പത്രത്തിൽ, ലണ്ടനിലെ ടൈംസ് പത്രത്തിൽ പ്രസിദ്ധീകരിച്ച ഒരു ഇന്ത്യൻ മുഹമ്മദീയന്റെ പത്രാധിപർക്കുള്ള കത്തും, പ്രത്യക്ഷപ്പെട്ടു. ലക്നൗ പ്രസംഗത്തിലെ ആശയങ്ങൾ തന്നെയായിരുന്നു ആ കത്തിലുണ്ടായിരുന്നത്. ഇതെല്ലാം കഴിഞ്ഞ് മൂന്നു ദിവസം ചെന്നപ്പോൾ, പ്രസംഗകന് "സർ" സ്ഥാനം നല്കുന്ന പ്രഖ്യാപനം പ്രത്യക്ഷപ്പെട്ടത് തികച്ചും ആകസ്മികമായിരുന്നേക്കാം!

ബ്രിട്ടീഷുകാർ ഇന്ത്യയിലെ മുസ്ലീങ്ങളോടുള്ള നയവും സമീപനവും പുനഃപരിശോധന ചെയ്തുകൊണ്ടിരുന്ന കാലം. വിപുലമായി ജനസ്വാധീനം വർധിപ്പിച്ച് ഭാരതത്തിലെ-പ്രത്യേകിച്ച് മധ്യവർത്തികളുടെ-ബഹുജന സംഘടനയായി വളർന്നുതുടങ്ങിയ ഇന്ത്യൻ നാഷണൽ കോൺഗ്രസ്സിന്റെ പരിപാടികൾ, ഭരണാധികാരത്തെ വെല്ലുവിളിച്ചു തുടങ്ങിയിരുന്നു. ഇതിനു ബദലായി പദ്ധതികളാവിഷ്കരിക്കേണ്ടത് ആവശ്യമാണെന്ന് അധികാരികൾ കണ്ടു. പരാജിതബോധത്തിലമർന്നു കിടക്കുന്ന മുസൽമാൻമാരെക്കാൾ ഭീഷണിയായിത്തീർന്നിരിക്കുന്നത് ശക്തി സംഭരിച്ചുകൊണ്ടിരുന്ന, ഹൈന്ദവഭൂരിപക്ഷമുള്ള, ഈ ദേശീയകക്ഷിയുടെ സ്വാധീനംതന്നെ. അക്കാലത്ത് എഴുതിയ ഒരു കത്തിൽ സയ്യദ് അഹ്മദ്ഖാൻ ഇപ്രകാരം രേഖപ്പെടുത്തിയിരിക്കുന്നു: "ഇന്ത്യ ഒററ രാഷ്ട്രമാണെന്നു ഗണിക്കുന്ന, ഏതുരൂപത്തിലും ഭാവത്തിലുമുള്ള കോൺഗ്രസ്സിനെയും

4. Sir Sayyid's speech at Meerat, 16th March 1888: Quoted in Badrudin Tyabji by H. B. Tyabji, Thacker & Co. (1952) P. 179.

ഞാനെതിർക്കുന്നു. തെററായ ആശയത്തിൽ അവർ അടിസ്ഥാനമിട്ടിരിക്കുന്നതുകൊണ്ടാണ്, ഞാനങ്ങിനെ ചെയ്യുന്നത്''. [5]

സയ്യദ് അഹ്മദ്ഖാൻെറ രചനകളും, ശാസ്ത്രസഭയുടെ സംസ്ഥാപനവും, അലിഗാർ ഇൻസ്റ്റിട്യൂട്ട് ഗസററിൻെറ പ്രസിദ്ധീകരണവും, ബ്രിട്ടീഷ് ഇന്ത്യൻ അസ്സോസിയേഷൻെറ തുടക്കവുമെല്ലാം, ക്രമേണ അലിഗാറിലെ മുസ്ലീം സ്ഥാപനങ്ങളുടെ ആരംഭത്തിലേക്കാണ് വഴി തെളിച്ചത്. മുസ്ലീം ആ ഗ്ലോ ഓറിയൻറൽ കോളേജിനുള്ള സ്ഥലം സർ ജോൺ സ്റ്റ്രാച്ചിയുടെ സഹകരണത്തിലൂടെ, ലഭ്യമായി. നോർത്ത് ബ്രൂക്ക് പ്രഭു പതിനായിരം രൂപ സംഭാവന നല്കി. വൈസ്രോയിയായിരുന്ന ലിട്ടൻപ്രഭു (1875–80) കോളേജിൻെറ തറക്കല്ലിടുകയും ചെയ്തു. [6] ആധുനിക വിദ്യാഭ്യാസത്തിനുള്ള അവസരം അധികമായും ക്രിസ്ത്യൻ മിഷണറിമാരുടെയോ, അപൂർവമായി സർക്കാർ നടത്തുന്ന സ്ഥാപനങ്ങളുടെയോ വിദ്യാലയങ്ങളിലോ ആണ് ലഭ്യമായിരുന്നത്. രണ്ടിനും അതതിൻേറതായ പരിമിതികളും പരാധീനതകളും പ്രത്യേകതകളുമുണ്ടായിരുന്നുതാനും. മുസ്ലീങ്ങൾക്ക് ആവശ്യമായ അന്തരീക്ഷം അവയിൽ കണ്ടില്ല. പാരമ്പര്യാനുസാരികളായ മുസ്ലീം വിദ്യാഭ്യാസ സ്ഥാപനങ്ങൾ മദ്രസ്സുകളാണ്. ആധുനികകാലത്തെ ആവശ്യങ്ങൾ നിറവേററാൻ അവ പര്യാപ്തമായില്ല. സർക്കാർ സർവീസിലും വ്യവസായ സ്ഥാപനങ്ങളിലും സ്വകാര്യകമ്പനികളിലും ആവശ്യമായിട്ടുള്ള ആധുനിക വിദ്യാഭ്യാസ യോഗ്യത മുസൽമാൻ നേടിയേ പററൂ. അതില്ലാതിരുന്നാൽ അധികാരവും ആഭിജാത്യവുമുള്ള ഉദ്യോഗങ്ങളിൽ പ്രവേശിക്കുവാൻ പ്രയാസമാണ്. ഈ സ്ഥിതി പരിഷ്കരിക്കാനോ പരിഹരിക്കാനോ മനഃപൂർവമുള്ള പരിശ്രമം കാര്യമായി നടന്നിരുന്നില്ല. സർക്കാർ കാണിച്ചിരുന്ന അശ്രദ്ധയും അനാസ്ഥയും ഈ സാഹചര്യത്തെ ശക്തിപ്പെടുത്തിയതേയുള്ളു. ഇവയ്ക്കു് പരിഹാരം കാണേണ്ടതു് ആവശ്യമാണെന്ന് മുസ്ലീംനേതാക്കന്മാർ കാണാനാരംഭിച്ചത് അല്പം അമാന്തിച്ചാണ്. ഏററവുമാദ്യം വ്യക്തമായ പദ്ധതികളുമായി രംഗത്തുവന്നത് സയ്യദ് അഹ്മദ്ഖാൻ ആയിരുന്നു.

ഏതു വിധത്തിലുള്ള വിദ്യാലയമാണ് വേണ്ടതെന്നും, അതിൻെറ പരിപാടികളും പാഠ്യപദ്ധതികളും എങ്ങിനെ നിജപ്പെടുത്തണമെന്നും മററും ആദിയിൽതന്നെ വിവാദങ്ങളും ഭിന്നാഭിപ്രായങ്ങളും പൊന്തിവന്നു. ഒരു പൊതുസ്ഥാപനം ആരംഭിക്കുന്ന ഒരു വ്യക്തിക്ക്

5. Letter dated 24th January 1888: Quoted in: Badruddin Tyabji-P. 202.

6. Constitutional History of India by V. D. Mahajan, S. Chand & Co. (1962) P. 352.

നേരിടേണ്ടിവരുന്ന എല്ലാ പ്രശ്നങ്ങളും, ആരോപണങ്ങളും വിഷമങ്ങളും രൂക്ഷമായ ഭാവത്തിൽ അദ്ദേഹം അഭിമുഖീകരിച്ചു. എങ്കിലും ലക്ഷ്യത്തിൽനിന്നു പിന്മാറാൻ ഒരിക്കലും ഒരുങ്ങിയില്ല. ബ്രിട്ടീഷ് സർക്കാരിൽനിന്ന് സഹകരണം സിദ്ധിച്ചു. സൗഹൃദഭാവമുണ്ടായിരുന്ന ചില പ്രധാന വ്യക്തികൾ ഉന്നതസ്ഥാനങ്ങളിലുണ്ടായിരുന്നു. അവരിൽ നിർണായകമായി ഭവിച്ചത് ജോൺ സ്ട്രാച്ചിയുടെ ശിപാർശയാണ്. മോറാദബാദിലെ കളക്ടർ, ഇന്ത്യാ ഗവണ്മെൻറിൻെറ ധനകാര്യസെക്രട്ടറി, വടക്കേ പടിഞ്ഞാറൻ പ്രവിശ്യയിലെ ലെഫ്ററനൻറ് ഗവർണർ എന്നീ നിലകളിൽ സേവനം നടത്തിയിട്ടുള്ള വ്യക്തിയാണ് സ്ട്രാച്ചി. ചുവപ്പുനാട മുറിച്ച് പഴയ അലിഗാർ പട്ടാളക്കവാത്തു മൈതാനം (Old Aligarh Parade Ground) കോളേജിൻെറ ആവശ്യത്തിന് ലഭ്യമാക്കിയത് അദ്ദേഹമാണ്. ഒരു പ്രത്യേക നിലയിൽ ധനസഹായവും ലഭ്യമാക്കി. ഇപ്രകാരമുള്ള പ്രോത്സാഹനവും സഹായസഹകരണങ്ങളും സയ്യിദ് അഹ്മദ് ഖാനിലെ സർക്കാർ വിരോധാഗ്നിയണയ്ക്കുവാൻ ഇടവരുത്തിയെന്ന വസ്തുത വിസ്മരിക്കത്തക്കതല്ല.[7]

ഡൽഹിയിൽനിന്ന് ഏതാണ്ട് നൂറോളം കിലോമീററർ തെക്കും മഥുര–വൃന്ദാവൻ പ്രദേശത്തുനിന്ന് എൺപതു കിലോമീററർ ദൂരെയും പ്രാചീനകാലംമുതൽ പലരുടെ പടകൾ പിടിച്ചെടുക്കുകയും കടന്നുപോകുകയും ചെയ്തിട്ടുള്ള ഒരു പ്രദേശമാണ് അലിഗാർ. ''കൊയിൽ'' എന്ന സ്ഥലത്തുനിന്ന് എട്ടു കിലോമീററോളം വടക്കുള്ള, പതിനെട്ടാം നൂററാണ്ടിലെ ദുർഗം സ്ഥിതിചെയ്യുന്ന സങ്കേതത്തിൻെറ ഏററവും പുതിയ പേരാണിത്. ബ്രിട്ടീഷ് ഭരണകാലത്ത് അവിടത്തെ ടൗണും ചുററുമുള്ള ജില്ലയും ഈ പേരിൽതന്നെയാണ് നിർദേശിക്കപ്പെട്ടിട്ടുള്ളത്. കോയിൽ എന്ന സ്ഥലത്തിൻെറ പ്രത്യേകത, ബാലായ്കോട്ടയും അതിൻെറ മധ്യത്തിലെ മൺകുന്നയും ചുററും സ്ഥാപിതമായ കുടികിടപ്പുകളും മററുമായിരുന്നു. ഇവിടങ്ങളിൽ പ്രഥമ ജനപഥങ്ങൾ ഉറച്ചതിൻെറ ചരിത്രം എ. ഡി. ഒന്നാം നൂററാണ്ടു മുതൽ ഉണ്ടെന്ന വസ്തുതയും അപ്രസക്തമല്ല. അതായത് ബുദ്ധമതാനുയായികളായിരുന്ന കുശാനവന്മാരുടെ (Budhist Kushans) കാലം മുതൽ എന്നു ചുരുക്കം. കുശാനവന്മാരെ തുടർന്ന് രാജപുത്രവംശജരും, അടിമവംശജരും, മുകിലന്മാരും മഹാരാഷ്ട്രരും, ഫ്രഞ്ചുകാരും ഒടുവിൽ ബ്രിട്ടീഷുകാരും ഈ പ്രദേശങ്ങൾ സ്വാധീനത്തിൽ വച്ചിട്ടുണ്ട്.

മുഹമ്മദൻ ആംഗ്ലോ ഓറിയൻറൽ കോളേജ് 1875–ൽ സയ്യിദ് അഹ്മദ്ഖാൻെറ നേതൃത്വത്തിൽ സ്ഥാപിതമായി. കുട്ടികൾക്ക്

---

7. Aligarh's First Generation-P. 138.

താമസിച്ചു പഠിക്കാൻ ലക്ഷ്യമാക്കിയുള്ള വിദ്യാലയവും കോളേജും അവിടെ ഉണ്ടായി. "കുടുംബം വിട്ടുള്ള ഒരു കുടുംബമായി" കഴിയാനുള്ള സജ്ജീകരണങ്ങൾക്കാണ് ലക്ഷ്യമിട്ടത്. അലിഗാർ ഒരു സമഗ്രസങ്കേതമായിട്ടാണ് സംവിധാനം ചെയ്യപ്പെട്ടതു്.[8] മുഖ്യമായി മുസൽമാന്മാർക്കുള്ളതായിരുന്നു ഈ സ്ഥാപനം. എങ്കിലും മററു വിഭാഗങ്ങളിൽപ്പെട്ട വിദ്യാർഥികളെയും സ്വാഗതം ചെയ്തു. ഹിന്ദു വിദ്യാർഥികൾക്ക് താമസസൗകര്യം വേറെയാണ് വ്യവസ്ഥ ചെയ്തത്. എം. എ. ഓ. കോളേജ് കൽക്കട്ട സർവകലാശാലയുടെ കീഴിൽ 1887 വരെ സ്ഥിതിചെയ്തു. അതിനുശേഷം അലഹബാദ് സർവകലാശാലയുടെ ഭരണപരിധിയിലാക്കി. ഓക്സ്ഫോർഡ്, കേംബ്രിഡ്ജ്, മാതൃകകളിലാണ് (ഈ സങ്കേതം) പൊതുവെ ഏർപ്പാടുചെയ്തിരുന്നത്. നേരത്തെ ഇംഗ്ലണ്ട് സന്ദർശിച്ച സന്ദർഭങ്ങളിൽ, അവിടത്തെ പ്രശസ്ത വിദ്യാഭ്യാസ സങ്കേതങ്ങളെല്ലാം കാണുന്നതിനുമാത്രമല്ല ശ്രദ്ധാപൂർവം മനസ്സിലാക്കുന്നതിനും സയ്യദ് അഹ്മദ്ഖാൻ പ്രത്യേകം ശ്രദ്ധിച്ചിട്ടുണ്ട്. ആ അറിവുകളുടെ സ്വാധീനം അലിഗാറിൻെറ സംവിധാനത്തിൽ വന്നിട്ടുമുണ്ട്.

എം. എ. ഒ. കോളേജിൻെറ ആദ്യത്തെ പ്രിൻസിപ്പൽ തിയോഡർ ബെക്ക്-എന്ന സായിപ്പായിരുന്നു. അവിടെ സേവനമനുഷ്ഠിച്ച ബെക്ക്, മോറിസൺ-തുടങ്ങിയവരെല്ലാം ഖാനിൻെറ സുഹൃത്തുക്കളായിരുന്നുതാനും. മുസൽമാന്മാരുടെ കഴിഞ്ഞുപോയ കാലത്തെ മഹോന്നതനിലയും, ആധുനികയുഗത്തിൽ അവരനുഭവിക്കുന്ന അധഃപതനവും നിരന്തരം ഓർമയിൽ വയ്ക്കുവാനിടവരുത്തുന്ന രീതിയിലായിരുന്നു അവരുടെ ഉദ്ബോധനം. ദുഃസ്ഥിതി പരിഹരിക്കാൻ അലിഗാറിനെ കേന്ദ്രമാക്കി സുസംഘടിതരായി ശക്തിയാർജിക്കുക മാത്രമാണ് വഴിയെന്നും ആവർത്തിച്ചാവർത്തിച്ച് അവർ പറഞ്ഞു. വിദ്യാസമ്പന്നരാകുന്നതോടുകൂടി നഷ്ടപ്പെട്ട ഇസ്ലാമിക മൂല്യങ്ങൾ വീണ്ടും നേടുന്നതിനും ഈ കേന്ദ്രം ബൃഹത്തായ ശക്തി നല്കേണ്ടിയിരിക്കുന്നു. ഇതായിരുന്നു അവരുടെ ഉദ്ബോധനങ്ങളുടെ പല്ലവി.

അലിഗാർ കോളേജിന് പ്രശസ്തി പ്രാപിക്കുന്നതിന് ഏറെ നാളെടുക്കേണ്ടിവന്നില്ല. ഭാരതത്തിൻെറ നാനാപ്രദേശങ്ങളിൽനിന്നു മാത്രമല്ല, വിദേശങ്ങളിൽനിന്നും മുസ്ലീം വിദ്യാർഥികൾ വന്നുചേർന്നു. പ്രഗത്ഭരും സേവനതല്പരരുമായ അധ്യാപകന്മാർ, ആ സ്ഥാപനത്തിന് പണ്ഡിതലോകത്ത് അംഗീകാരം നേടുന്നതിന് സഹായിച്ചു. അച്ചടക്കവും പെരുമാററത്തിലെ സംയമനവും വിദ്യാർഥികൾ സ്വയം സജ്ജീകരിക്കേണ്ടതാണെന്നായിരുന്നു അവിടത്തെ

8. Aligarh'a First Generation-P. X

നിർദ്ദേശം. വിദ്യാർഥികളും അധ്യാപകരും തമ്മിൽ യഥാർഥ സമ്പർക്കം നന്നേ കുറവായിരുന്നെന്നാണ് അവിടത്തെ വിദ്യാർഥിയായിരുന്ന ഒരു മാന്യൻ രേഖപ്പെടുത്തിയിട്ടുള്ളത്. അതേസമയം ഗുരുക്കന്മാർ കാരുണ്യമുള്ളവരും സഹായികളായിരുന്നുതാനും. അവർ മുഖ്യമായി ശ്രദ്ധിച്ചത് കുട്ടികൾ പഠിക്കുന്നതിലാണ്. ദൈനംദിന കാര്യപരിപാടികൾ—ആഹാരം, വസ്ത്രം, പെരുമാററം, എന്നിവ—ഉയർന്ന ക്ലാസുകളിലെ വിദ്യാർഥികളുടെ ചുമതലയിൽ പെട്ടു. പാരമ്പര്യവും, പൊതുവെ അംഗീകൃതവുമായ പദ്ധതിയിൽ നിന്ന് വ്യതിചലിക്കാത്ത ചര്യകളമൊക്കെ, അവർ നിർബന്ധത്തോടെ ഉറപ്പുവരുത്തി. റാഗിംഗ് ഏറെയുണ്ടായിരുന്നുതാനും [9].

റോസ്മസൂദമായുണ്ടായ കൂടിക്കാഴ്ചയ്ക്കുശേഷം എം. എ. ഒ. കോളേജിൽ നിയമനം കിട്ടുന്ന കാര്യത്തെക്കുറിച്ച് മാധവപ്പണിക്കർക്ക് സംശയമൊന്നുമുണ്ടായിരുന്നില്ല, അതിനാൽ ആകാംക്ഷയുമുണ്ടായില്ല. കാര്യങ്ങളുടെ പുരോഗതിയിൽ സംതൃപ്തിയും തോന്നി. ഓക്സ്ഫോർഡിൽ കഴിയുമ്പോഴും മടങ്ങിയെത്തിയശേഷവും ഈ വിധത്തിലാണ് ജീവിതം നീങ്ങാനിടയുള്ളതെന്ന് പ്രതീക്ഷിച്ചില്ല. തനിക്ക് യാതൊരു വിധത്തിലും പ്രാപ്യമല്ലാത്തതും സമ്പർക്കമില്ലാത്തതുമായ കേന്ദ്രങ്ങളിൽനിന്ന് സഹായഹസ്തങ്ങളും സന്മനോഭാവവും സിദ്ധിക്കുമെന്ന് എങ്ങിനെ കരുതാനൊക്കും? സി. ആർ. റെഡ്ഡിയെയും റോസ്മസൂദിനെയും കുറിച്ച് മുമ്പ് കേട്ടിട്ടുതന്നെയില്ല. എങ്കിലും അവരാണ് ഇന്ന് നിർണായകമായി കാര്യങ്ങൾ നിർവഹിച്ച വ്യക്തികൾ! 1919-മാർച്ച് മാസാന്ത്യത്തിൽ കൂടിക്കാഴ്ചയ്ക്കുള്ള ക്ഷണപത്രം, എം. എ. ഒ. കോളേജിൽനിന്നു കിട്ടിയപ്പോൾ, മാധവപ്പണിക്കർ സ്വാഭാവികമായി സന്തോഷിച്ചു.

അലിഗാറിൽ എത്തിയപ്പോൾ സ്വീകരിക്കുവാൻ, അവിടത്തെ സ്ഥാപനങ്ങളുടെ കാര്യദർശിയായിരുന്ന സയ്യദ്മുഹമ്മദ് ആലി തന്നെ, തീവണ്ടിയാപ്പീസിൽ കാത്തുനിന്നിരുന്നു. ഭരണനടപടിക്രമങ്ങളിൽനിപുണനായിരുന്ന അദ്ദേഹത്തിന് കൂടുതൽ മാററു നല്കിയത് അലിഗാറിലെ സ്ഥാപനങ്ങളുടെ സംസ്ഥാപകനായിരുന്ന സയ്യദ് അഹ്മദ്ഖാൻെറ ബന്ധുത്വമാണ്. കാഴ്ചയ്ക്ക് കർക്കശനെന്നു തോന്നിക്കുന്ന ഭീമാകാരമാണ് ആലിക്കുണ്ടായിരുന്നത്. പക്ഷേ സൗഹൃദവും സ്നേഹവും നിറഞ്ഞുനിന്നിരുന്ന ഒരു ഹൃദയമാണ് അതിൽ ഒളിച്ചുവച്ചിട്ടുള്ളതെന്ന് മാധവപ്പണിക്കർക്ക് മനസ്സിലാക്കുവാൻ വളരെനാൾ വേണ്ടിവന്നില്ല. സ്ഥാപനങ്ങളുടെ അഭ്യുദയത്തിനായി സമർപ്പിതമായിരുന്നു ആ ജീവിതം. ഉദ്യോഗസംബന്ധ

9. Friends Not Mastars by Mohammed Ayub Khan, Oxford University (1967) P. 6.

മായ സംഗതികൾ ശരിപ്പെടുത്തുന്നതുവരെ ആലിയുടെ അതിഥി യായി പണിക്കർ തങ്ങി. കുടുംബാംഗത്തെപ്പോലെ അവിടെ കഴി ഞ്ഞതിന്റെ മധുരസ്മരണ ഹൃദയത്തിൽനിന്ന് മറഞ്ഞിട്ടില്ല.

മാധവപ്പണിക്കർ ഉദ്യോഗത്തിൽ പ്രവേശിച്ച് സേവനമാരം ഭിച്ച കാലം ഭാരതത്തിന്റെ രാഷ്ട്രീയചരിത്രത്തിലെ ഒരു ദുർഘട സന്ധിയെ കുറിക്കുന്നതാണെന്ന വസ്തുത വിസ്മരിച്ചുകൂടാ. ബ്രിട്ടീ ഷ്ഭരണാധികാരികൾക്കെതിരായി ഒരു ബൃഹത്തായ സമരമുഖം തുറന്നുകഴിഞ്ഞിരുന്നു. ഖിലാഫത് എന്നും നിസ്സഹകരണ പ്രസ്ഥാ നമെന്നും അറിയപ്പെടുന്ന രണ്ടു വലിയ പ്രക്ഷോഭങ്ങൾ ഒന്നിച്ച് സാമ്രാജ്യശക്തിയെ വെല്ലുവിളിക്കുവാൻ ഒരുങ്ങിത്തുടങ്ങിയ കാലം. ഭരണാധികാരികളുടെയും അവരുടെ വൈതാളികന്മാരുടെയും കുതന്ത്ര ങ്ങളും കുത്തിത്തിരിപ്പുകളും ഉണ്ടായിരുന്നിട്ടും പ്രക്ഷോഭങ്ങളുടെ ശക്തി ക്ഷയിച്ചില്ല. അല്പകാലത്തേക്കു മാത്രമേ നിലനിന്നുള്ളുവെ ങ്കിലും ആ സംയുക്തശക്തിയുടെ ഊക്ക് അധികാരികളെ ചഞ്ചല ചിത്തരാക്കി. ഹിന്ദു–മുസ്ലീം സൗഹൃദവും ദേശീയ ഒരുമയും അന്ന് അത്യുന്നതിയിലെത്തി. ദില്ലിയിലെ ജമ്മാമസ്ജിദിൽ, സ്വാമി ശാരദാനന്ദൻ പ്രസംഗിക്കാനും, അമൃതസരസ്സിലെ സുവർണക്ഷേത്ര ത്തിന്റെ താക്കോൽ ഡോ. സെയ്ഫുദ്ദീൻ കിച്ച്ലുവിന്റെ പക്കൽ സൂക്ഷിപ്പിനു സമർപ്പിക്കാനും അക്കാലത്തു സാധിച്ചു.[10] എങ്കിലും, മാമൂൽപ്രിയരെയും മതഭ്രാന്തരായ മുസ്ലീം ജനസഞ്ചയത്തെയും, രാഷ്ട്രീയ വിമോചനാർഥം സജ്ജീകരിച്ച ദേശീയപ്രസ്ഥാനത്തിൽ കലർത്തിയത്, 1885–1915 കാലഘട്ടത്തിൽ മുളച്ചു ശക്തി പ്രാപിച്ചു വളർന്നു തുടങ്ങിയ, സംയുക്തമതാതീത ദേശീയബോധ മെന്ന ആശയം അനുഭവിച്ച കനത്ത ആഘാതമായിപ്പോയെന്ന് ഇന്ന് നിഷ്പക്ഷമതികൾ വിധിക്കുന്നു. ഏക പൗരത്വബോധ മെന്ന ആശയത്തെ അത് അപകടത്തിലാക്കി.[11]

നിസ്സഹകരണപ്രസ്ഥാനത്തിലെ ഏററവും വിവാദപരമായ പരിപാടി വിദ്യാലയം വിട്ട് വിദ്യാർഥികൾ പുറത്തുപോകുണ മെന്ന ആഹ്വാനമായിരുന്നു. അതിന്റെ അലകൾ അലിഗാറിലെ സ്ഥാപനങ്ങളിലും ചെന്നുകൊണ്ടിരുന്നു. കോളേജ് ട്രസ്റ്റികളോട്, സർക്കാരിൽനിന്ന് സ്വീകരിക്കുന്ന ധനസഹായവും മററും വച്ചൊഴി യാനും സർക്കാരുമായുള്ള ബന്ധം വിടാനും 1920 ഒക്ടോബറിൽ ഗാന്ധിജി അഭ്യർഥിച്ചു.[12] രാഷ്ട്രം മുമ്പോട്ടു കുതിക്കുവാൻ തയ്യാറെടു

---

10. Muslims in India : Ed : Zafar Imam-Orient Longman (1965) P. 35
11. Islams in India's Transition to Modernity- P. 174
12. Mahatma Gandhi-Collected Works : Vol. 18, P. 369

ക്ഷമ്പോൾ അലിഗാറിലുള്ളവർ എങ്ങനെ ഒഴിഞ്ഞുകഴിയും? ഭാരതത്തിലെ യുവജനങ്ങളുടെ അഭ്യുദയകാംക്ഷി എന്ന നിലയിൽ നടത്തിയ ഈ അഭ്യർഥന അലിഗാറും ചെവിക്കൊള്ളുമെന്ന് അദ്ദേഹം പ്രതീക്ഷിച്ചു. എന്നാൽ ഈ പ്രവാഹത്തിൽ പെടാതെ നില്ക്കുന്നതിനാവശ്യമായ എല്ലാ നടപടികളും അധികാരികൾ സ്വീകരിക്കുകയാണു ചെയ്തത്. എങ്കിലും വളരെ വിദ്യാർഥികൾ ദേശീയവിമോചന പ്രസ്ഥാനവുമായി സഹകരിക്കാൻ സന്നദ്ധരായത് കോളേജ് അധികാരികളെ അത്ഭുതപ്പെടുത്തിയെന്നു പറയാം. വിദ്യാർഥികൾ ക്ലാസുകൾ ബഹിഷ്കരിച്ചതിനാൽ ഒരു മാസത്തോളം സ്ഥാപനങ്ങൾ അടച്ചിടേണ്ടിവന്നു. ഗാന്ധിജി, മൗലാനാ ആസാദ്, ആലി സഹോദരന്മാർ തുടങ്ങിയവർ ഈ കാലത്ത് അവിടം സന്ദർശിക്കുകയുണ്ടായി. ഇവിടെവച്ചാണ് മാധവപ്പണിക്കർ ഗാന്ധിജിയെ ആദ്യമായി കണ്ടുമുട്ടിയത്. അലിഗാറിലെ, പണിക്കരടക്കമുള്ള അധ്യാപകന്മാരെ, നേരിൽകണ്ട് അദ്ദേഹം തന്റെ ഇംഗിതം അറിയിച്ചപ്പോഴാണ് ഈ കണ്ടുമുട്ടലുണ്ടായതും. ഗാന്ധിജിയുടെ അഭ്യർഥന സ്വീകരിച്ച് കോളേജ് ഉപേക്ഷിക്കുവാൻ പണിക്കർ തയ്യാറായില്ല.

ഇക്കാലഘട്ടത്തിൽ അവിടെ മറെറാരു സ്ഥാപനംകൂടി ഉയർന്നു. വിദ്യാർഥികളുടെയും മറ്റുള്ളവരുടെയും അതൃപ്തിയും, ദേശീയബോധമുണർത്തിയ കർമസന്നദ്ധതയും ആയിരുന്നു അതിന്റെ പിന്നിലെ ശക്തി. മുസ്ലീങ്ങളുടെ ആദർശങ്ങൾക്കനുയോജ്യമായ ഒരു ദേശീയ പ്രസ്ഥാനമായിരുന്നു അത്—ജാമിയ മിലിയ ഇസ്ലാമിയ. അലി സഹോദരന്മാർ, മുക്താർ അഹമ്മദ് അൻസാരി, ഹക്കിം അജ്മൽ ഖാൻ, സക്കീർഹുസൈൻ തുടങ്ങിയവരാണ് ഇതിനു മുന്നോട്ടുവന്നത്. മുസ്ലീം ആംഗ്ലോ ഓറിയൻറൽ കോളേജിന്റെ നേരെ എതിർഭാഗത്ത്, നിരത്തിനപ്പുറത്ത്, ആ പുതിയ സരസ്വതീക്ഷേത്രം പ്രവർത്തനം തുടങ്ങി. അലിഗാർ കോളേജിലെ പുതിയ തലമുറയിൽപ്പെടുന്ന ഒരു വിദ്യാർഥി, സക്കീർഹുസൈൻ ആയിരുന്നു അതിന്റെ ശക്തികേന്ദ്രം. സ്വജീവിതം അതിനു സമർപ്പിച്ച് ഇന്ത്യയിലെ ഒരു പ്രമുഖ ദേശീയ വിദ്യാഭ്യാസ കേന്ദ്രമായി അദ്ദേഹം അതു വളർത്തി. അവിടെ സേവനമനുഷ്ഠിക്കാൻ പരീക്ഷായോഗ്യതയുള്ളവരെ ആവശ്യമുണ്ടെന്ന അറിയിപ്പു കണ്ട്, ആദർശപ്രചോദിതരായി, കെ. സന്താനവും, അദ്ദേഹത്തിന്റെ സുഹൃത്തുക്കൾ ജി. വി. കൃപാനിധി. കെ. ജി. സുബ്രഹ്മണ്യം എന്നിവരും അവിടെ ചേരുകയുണ്ടായി. കോടതി ബഹിഷ്കരണം നടത്തി ദേശീയപ്രസ്ഥാനത്തിൽ പങ്കെടുക്കാൻ തയ്യാറായ ഇവർ ഈ സ്ഥാപനത്തിൽ 1921-ൽ ആണ് ജോലിയിൽ പ്രവേശിച്ചത്. ഇവരുമായി സുഹൃദ്ബന്ധം സ്ഥാപിക്കുവാൻ മാധവപ്പണിക്കർക്ക് വിഷമം വന്നില്ല. അദ്ദേഹത്തിന്റെ കോളേജിലെ ഭരണാധികാരികളിൽ ചിലർ പണിക്കരുടെ പെരുമാററത്തിൽ സംശയാലുക്കളായിരുന്നു. "ഗൂഢമായി പ്രവർത്തിക്കുന്ന നിസ്സ

ഹകരണാനുകൂലി''—എന്ന് അദ്ദേഹത്തെ മുദ്രയടിക്കാനും അവർ മടിച്ചില്ല. പ്രതികൂലികളിൽ പ്രധാനൻ ഡോ. സൈയ്ദെയിൻ ആയിരുന്നു. പണിക്കരെ ജോലിയിൽനിന്നു പിരിച്ചുവിടണമെന്നായിരുന്നു അദ്ദേഹത്തിന്റെ വാദം. ഇതിനനുകൂലികളുന്ന ചില ശക്തന്മാരെ സമ്പാദിക്കാനും സൈയ്ദെനു സാധിച്ചു.

മാധവപ്പണിക്കരെ സ്ഥിരപ്പെടുത്തുന്നതിനുള്ള കാര്യങ്ങൾ ചർച്ച് ചെയ്ത് എടുത്തപ്പോൾ ഇവരുടെ ശത്രുതാമനോഭാവം പ്രസ്പഷ്ടമായിത്തീർന്നു. എന്നാൽ അന്നത്തെ വൈസ്ചാൻസലറായിരുന്ന മുഹമ്മദാബാദ് രാജായുടെ നിർലോപമായ സന്മനോഭാവംകൊണ്ട് പണിക്കരുടെ ജോലി സ്ഥിരപ്പെട്ടു. മുഹമ്മദൻ ആംഗ്ലോ ഓറിയൻറൽ കോളേജ്, സർവകലാശാലയായി ഉയർത്തിയപ്പോൾ, ആദ്യമായി നിയമിതനായ വൈസ്ചാൻസലറായിരുന്നു മുഹമ്മദാബാദ് രാജാ. മുമ്പൊരവസരത്തിലും ഡോ. സൈയിദ്ദീൻ, പണിക്കർക്ക് വിപരീതമായും എതിരായും പ്രവർത്തിച്ച കാര്യവും പണിക്കരെ ഒരവസരത്തിൽ ധരിപ്പിച്ചതും രാജാതന്നെയായിരുന്നു. യു. പിയിലെ ആഭ്യന്തരവകുപ്പു സെക്രട്ടറിയോട്, പണിക്കരുടെ അവിഹിതപ്രവർത്തനങ്ങളെ കർശനമായി ശ്രദ്ധിക്കുവാനും അന്വേഷണവിധേയമാക്കുവാനും ശുപാർശ ചെയ്തു ഡോ. സൈയിദ്ദീൻ, നിസ്സഹകരണപ്രസ്ഥാന പ്രക്ഷോഭത്തിൽ പങ്കുള്ള രഹസ്യവ്യക്തിയാണ് പണിക്കരെന്നും കററപ്പെടുത്തി. അന്ന് ആഭ്യന്തരവകുപ്പു സെക്രട്ടറി റിച്ചാർഡ് ബൺ ആയിരുന്നു. ഇംഗ്ലണ്ടിൽനിന്ന് കപ്പലിൽ മടക്കയാത്ര ചെയ്യുമ്പോൾ തമ്മിൽ പരിചയപ്പെടാനും സൗഹൃദം തുടങ്ങാനും ഇദ്ദേഹവുമായി സാധിച്ച സംഗതി അന്യത്ര സൂചിപ്പിച്ചിട്ടുണ്ട്. ഏതായാലും ഡോ. സൈയിദ്ദീനിന്റെ ആവലാതി ആഭ്യന്തരവകുപ്പു സെക്രട്ടറി അവഗണിക്കുകയാണുണ്ടായത്.

കോളേജ് ഭരണസമിതിയിലെ അംഗങ്ങൾ വടക്കെ ഇന്ത്യയിലെ വിവിധ പ്രദേശങ്ങളിൽ സ്വാധീനമുള്ള സെമിന്ദാരന്മാരും ഭൂപ്രഭുക്കന്മാരുമായിരുന്നു. അവരിൽ ഭൂരിപക്ഷവും ഡോ. സൈയിദ്ദീനിന്റെ പക്ഷം പിടിച്ചിരുന്നതിനാൽ, അദ്ദേഹത്തിന് സ്വന്തം ആഗ്രഹങ്ങൾ സാധിക്കുവാൻ പ്രയാസമുണ്ടായിരുന്നില്ല. നയചതുരനായിരുന്ന പണിക്കർക്ക് സ്വന്തം താല്പര്യങ്ങൾക്ക് ഹാനിയുണ്ടാകാതെ മുമ്പോട്ടുപോകുവാൻ, ഭരണസമിതിയിലെ അംഗങ്ങളുടെയിടയിലെ അസ്വാരസ്യങ്ങൾ, ധാരാളം സൗകര്യമുണ്ടാക്കി.

കോളേജിൽ അധ്യാപകനായി ചേരുന്ന കാലത്ത്, അവിടെ സഹപ്രവർത്തകരായി, പ്രശസ്തരും പ്രഗത്ഭരുമായ പലരുമുണ്ടായിരുന്നു. ഭൗതികത്തിൽ പ്രാമാണികനായ പണ്ഡിതനെന്നു പേരെടുത്ത ഡോ. വാലി മൊഹമ്മദ് ആയിരുന്നു പ്രിൻസിപ്പൽ. ചരിത്രവിഭാഗത്തിന്റെ തലവനും പ്രൊഫസറും എഫ്. എ. റഹ്മാൻ ആയിരുന്നു.

അധികം താമസിയാതെ അദ്ദേഹം മററൊരു തസ്തിക സ്വീകരിച്ച്, ഡാക്കയിലേക്ക് പോയി. പ്രശസ്തി പരത്തിയ ചരിത്രപണ്ഡിതനായിരുന്ന പ്രൊഫ. റഹ്മാൻ, വളരെക്കഴിഞ്ഞ് അലിഗാറിലേക്ക് വൈസ്ചാൻസലറായി മടങ്ങിയെന്ന വസ്തുതയും സ്മരണീയമത്രേ. രസതന്ത്രവകുപ്പിൻെറ മേധാവിയായിരുന്ന മുഹമ്മദ് ഹൈദർ, ഭാരതത്തിൽ മാത്രമല്ല യൂറോപ്പിലും പ്രശസ്തനായിരുന്നു. ഇവരുടെയിടയിലാണ് നവാഗതനായ മാധവപ്പണിക്കർ സേവനം നടത്തിയത്. അസൂയയും അഹങ്കാരത്തിനും അല്പത്തരത്തിനുമപ്പുറത്ത് വർത്തിച്ചിരുന്ന വലിയ വ്യക്തികളായിരുന്നു എല്ലാവരും. അവരുടെ സൗഹൃദവും സന്മനോഭാവവും ലോഭമില്ലാതെ സ്വീകരിക്കാനിടവന്നത്, സൗഭാഗ്യങ്ങളിലൊന്നായി പണിക്കർ എന്നും സ്മരിച്ചിട്ടുണ്ട്.

സഹപ്രവർത്തകരുടെ കാര്യത്തിൽ മാത്രമായിരുന്നില്ല അലിഗാറിൽ മാധവപ്പണിക്കർക്ക് ഭാഗ്യമുണ്ടായിരുന്നത്. ആരാധനാഭാവത്തോടെ തന്നെ വീക്ഷിച്ചിരുന്നവരായിരുന്നു അവിടത്തെ വിദ്യാർഥികൾ. അവരുമായി അടുക്കുവാനും, സന്തോഷത്തോടെ പെരുമാറാനുമുള്ള അന്തരീക്ഷമായിരുന്നു അവിടെ നിലവിലിരുന്നത്. ഔന്നത്യത്തിൽ വർത്തിക്കുന്ന ഗുരുവരനെക്കാൾ സുഹൃത്തായി വർത്തിക്കുന്ന വഴികാട്ടിയെയാണ്, പണിക്കരിൽ അവർ കണ്ടത്. പഠിപ്പിക്കുമ്പോൾ പ്രദർശിപ്പിച്ചിരുന്ന വാചാലതയും പാണ്ഡിത്യവും മാത്രമല്ല ഭാഷ കൈകാര്യം ചെയ്യുമ്പോൾ സ്വതഃസിദ്ധമായി പ്രകടമായ ചമൽക്കാരവും ശൈലീഭംഗിയും വിദ്യാർഥികളെ വളരെ ആകർഷിച്ചു. ഓക്സ്ഫോർഡിൽനിന്ന് അടുത്തകാലത്ത് മടങ്ങിയെത്തിയ അദ്ദേഹത്തിൽ, ആ സർവകലാശാലയുടെ സദ്ഭാവങ്ങളുടെ സവിശേഷമുദ്ര പ്രത്യക്ഷമായിരുന്നു. "പുതിയ കൊച്ചു സായിപ്പ് " തൻെറ വേരുകൾ വിസ്മരിച്ചില്ലെന്നത് മററൊരു പ്രത്യേകതയായി.

അലിഗാറിലെ അദ്ദേഹത്തിൻെറ വിദ്യാർഥികളിൽ ചിലർ, പില്ക്കാലത്ത് പ്രമുഖ വ്യക്തികളായി പല രംഗങ്ങളിൽ ശോഭിക്കുകയുണ്ടായി. ഭാരതത്തിലെ രാഷ്ട്രപതിയായിത്തീർന്ന ഡോ. സക്കീർഹുസൈനിൻെറ കാര്യം എടുത്തുപറയട്ടെ. തൻെറ ഗുരുനാഥനെക്കുറിച്ച് അദ്ദേഹം ആരാധനാപൂർവം പല അവസരങ്ങളിൽ പരാമർശിച്ചിട്ടുള്ളത് മറന്നുകൂടാ. ഡോ. കെ. ജെ. സൈയിദൈൻ, എൻ. എൻ. അഹ്മദ്, സയ്യിദ് നൂറുള്ള, സർവർ ഹസ്സൻ, തുടങ്ങിയവർ മററുചില ശിഷ്യന്മാരാണ്.

കോളേജിലെ അധ്യാപകർക്ക് താമസിക്കുവാനുള്ള വീടുകളിൽ ഒന്ന് ഒഴിയുന്നതുവരെ, മാധവപ്പണിക്കർ താമസിച്ചത്, ആദ്യം മൊഹമ്മദലിയുടെ കൂടെയും പിന്നെ റോസ് മസൂദിൻെറ ഭാര്യാപിതാവായ സഹീബ്സാദാ അഫ്ടാബ് അഹ്മദ്ഖാൻെറ അതി

ഥിയുമായാണ്. പ്രതാപമുള്ള പുരാതന കുടുംബങ്ങളുമായുണ്ടായ ഇത്തരം സമ്പർക്കങ്ങൾ, സ്വന്തം ഭാവി ശോഭനമാക്കി വളർത്തുന്നതിനുള്ള അദമ്യമായ ആഗ്രഹം വളർത്തുവാനും ലക്ഷ്യപ്രാപ്തിക്കുതകും വിധം പ്രയത്നിക്കാനുമുള്ള നിരന്തര പ്രചോദനങ്ങളായി യുവാവായ പണിക്കരിൽ നിലനിന്നു. സ്ഥിരതാമസത്തിനുള്ള സൗകര്യമുണ്ടായപ്പോൾ, അലിഗാർ വിടുന്നതുവരെ അവിടെത്തന്നെയാണ് പാർത്തത്. വിശ്രമവേളകളും ഏകാന്തതയും ധാരാളമുണ്ടായിരുന്നതിനാൽ മനസ്സിനിണങ്ങിയ പ്രവർത്തനങ്ങളിൽ ഏർപ്പെടുന്നതിന് പററിയതായിരുന്നു താവളം.

ഭാരതചരിത്രം മാധവപ്പണിക്കരെ എന്നും വശീകരിച്ചിരുന്നു. ഓക്സ്ഫോർഡ് വിടുന്നതിനുമുമ്പ് പ്രമുഖ ഭാരതചരിത്രകാരന്മാരിൽ ഒരാളായിരുന്ന വിൻസൻറ് സ്മിത്തിൻെറ പരിശ്രമങ്ങളുമായി ബന്ധപ്പെടുവാനിടവന്ന കാര്യം മുമ്പ് പറഞ്ഞിട്ടുണ്ടല്ലോ. ഈ വിഷയത്തിൽ ഗൗരവമേറിയ പലതും നിർവഹിക്കാനുണ്ടെന്ന വിശ്വാസം വിട്ടുമാറിയില്ല. അലിഗാർ സർവകലാശാലയിലെ ചരിത്രഗ്രന്ഥശേഖരത്തിൽ അമൂല്യങ്ങളായ അനവധി വിഭവങ്ങളുണ്ടായിരുന്നു. അവയിൽ പലതും ശ്രദ്ധയിൽ പെടുകയുമുണ്ടായി. വിശ്രമസമയവും വിഭവസമൃദ്ധമായ പ്രാമാണികവസ്തുതകളും ലഭ്യമായപ്പോൾ സ്വാഭാവികമായും പുസ്തകനിർമിതിക്കുള്ള ആഗ്രഹമുണ്ടായി. ഇന്ത്യാചരിത്ര സങ്കല്പത്തെക്കുറിച്ചുള്ള പ്രതീക്ഷകൾ സഫലമാക്കുവാനുതകിയ ആധികാരിക ചരിത്രരേഖ, (Corpus Inscriptionum Indicanum) കയ്യിൽ വന്നപ്പോൾ പുരാതന ചരിത്രത്തിലെ മുഖ്യമായ ഒരു കാലഘട്ടത്തെക്കുറിച്ച് ഒരു പ്രാമാണിക പ്രബന്ധം തയ്യാറാക്കാൻ തീരുമാനിച്ചു. ഇന്ത്യാചരിത്രത്തെ സംബന്ധിക്കുന്ന ഈ പുസ്തകത്തിന് വിഷയമായ കാലഘട്ടത്തെക്കുറിച്ച്, അതിനുമുമ്പ് കാര്യമായ കൃതികൾ ഉണ്ടായിട്ടില്ല. തരിശായിക്കിടന്ന ഒരു മേഖലയെ ചൈതന്യവത്താക്കി, ശ്രദ്ധേയമാക്കുന്നതിന് പണിക്കർക്ക് സാധിച്ചു. അധ്യാപകരും വിദ്യാർഥികളും അതിന് സന്തോഷപ്രദമായ വരവേല്പ് നല്കുകയുമുണ്ടായി.[13]

ഹർഷവർധനൻ രാജ്യഭാരമേല്ക്കുന്നതിനുമുമ്പ് ഭാരതത്തിലെ രാഷ്ട്രീയസ്ഥിതിയെക്കുറിച്ച് ചിന്തിച്ചുകൊണ്ട് ആരംഭിക്കുന്ന ഈ പഠനം. ഗുപ്തസാമ്രാജ്യം, പഴയ പ്രതാപം നഷ്ടപ്പെട്ടും ശക്തിക്ഷയിച്ചും ഒരു നിഴൽ മാത്രമായി പരിണമിച്ചിരുന്നെങ്കിലും, ആറാം നൂററാണ്ടിൽ ഉത്തരഭാരതം അരാജകത്വത്തിലും അന്ധകാരത്തിലും

---

13. Sri. Harsha of Kanouj (A monograph on History of India in the 1st half of the 7th Century A. D.) by K. M. Panikkar Taraporevala, Bombay (1922) PP. VI + 82

ആണ്ടുപോയെന്ന് വിധിക്കുന്നത് തീർച്ചയായും അബദ്ധമായിരിക്കു മെന്ന് ഗ്രന്ഥകാരൻ ചൂണ്ടിക്കാണിച്ചിട്ടുണ്ട്. കാമരൂപം മുതൽ കാശ്മീരം വരെയും, ഹിമാലയം മുതൽ വിന്ധ്യാഗിരിനിരവരെയും വ്യാപിച്ചുകിടന്ന ഒരു സാമ്രാജ്യത്തിൻെറ അധിപതിയായിട്ടാണ്, ഭാരതത്തിലെ ഉദ്ബുദ്ധരായ ഭരണാധികാരികളിൽ ഒരാളെന്നു നിസ്സംശയമായും വിവരിക്കാവുന്ന ഹർഷവർധനൻ, വാണിരുന്നത്. രാജധാനി താനേശ്വരത്തുനിന്ന് കന്യാകുബ്ജത്തിലേക്ക് മാററിസ്ഥാപിച്ചു അദ്ദേഹം. ഏകാധിപതിയായിരുന്നെങ്കിലും അദ്ദേഹത്തിൻെറ ഭരണം സ്വേച്ഛാധിപത്യമായിരുന്നെന്നു വർണിക്കാൻ വയ്യാ. കാരുണ്യം കാണിക്കുന്ന നയപരിപാടികളാണ് അന്ത്യകാലത്ത് അദ്ദേഹം നടപ്പിൽ വരുത്തിയത്. ബുദ്ധമതചിന്തയ്ക്ക് അദ്ദേഹത്തിൽ നേടാൻ സാധിച്ച സ്വാധീനമത്രേ ഇതിനു നിദാനം. സംസ്കൃതഭാഷയ്ക്കും സാഹിത്യത്തിനും നവചൈതന്യമാർജിക്കുവാൻ ഹർഷവർധനൻെറ ഭരണകാലത്തു സാധിച്ചു. പ്രാധാന്യവും പ്രാമാണ്യവുമാർജിച്ച ഭാരതചരിത്രകാലത്തെ ഗൗരവത്തോടെ കാണാൻ വെളിച്ചം നല്കിയ ഒരു ഗ്രന്ഥമായിത്തീർന്നു പണിക്കരുടെ കൃതി. ഇതിൻെറ മലയാളപരിഭാഷ വളരെ നേരത്തെതന്നെ പ്രസിദ്ധപ്പെടുത്തിയിട്ടുണ്ടെന്ന വസ്തുതയും ഇവിടെ സ്മരിക്കട്ടെ.

നാടുവിട്ട്, വളരെ അകലെ, മററു ഭാഷാമേഖലയിലാണ് വസിച്ചിരുന്നതെങ്കിലും, മാതൃഭാഷയുമായും ജന്മനാടുമായുമുള്ള സമ്പർക്കവും സ്നേഹവും കൈവിട്ടില്ല. എഴുത്തുകുത്തിലൂടെയും, സാഹിത്യ–സാംസ്കാരിക പ്രധാനങ്ങളായ ആനുകാലികങ്ങളിലൂടെയും, പുതിയ കൃതികൾവഴിക്കും പരിരക്ഷിച്ചുവന്ന ബന്ധം, സ്വഭാഷയിൽ കൃതികൾ രചിക്കുന്നതിനുള്ള താല്പര്യം നിലനിർത്തി. മലയാളസാഹിത്യത്തിൽ പണിക്കർക്ക് ഗുരുസ്ഥാനീയനായിരുന്നു വള്ളത്തോൾ. ഇരുവരും കൊള്ളുകയും കൊടുക്കുകയും ചെയ്തിരുന്നു ഇക്കാലത്തും [14]. വളരെ നേരത്തെ അറിവിൽ പെട്ടിരുന്ന ''ലീലാതിലകം'' ആഴത്തിൽ പഠിക്കുവാൻ സാധിച്ചത് അലിഗാറിൽ വച്ചായിരുന്നു. കൂടാതെ കണ്ണശ്ശകൃതികളും, മണിപ്രവാളപ്രസ്ഥാനത്തിലെ മുഖ്യ ഗ്രന്ഥങ്ങളും, ചമ്പുക്കളും, കഥകളി കൃതികളും പഠിക്കുന്നതിനു പററിയ പരിതഃസ്ഥിതിയും അവിടെ സിദ്ധിച്ചു.

അലിഗാറിൽ പാർത്തിരുന്ന കാലത്താണ് ''ദൊരശ്ശിണി'' അദ്ദേഹം എഴുതിയത്. [15] ഒരു സമുദായികചിത്രം എന്നാണ് അതിനെ ഗ്രന്ഥകാരൻതന്നെ വിശേഷിപ്പിച്ചിരിക്കുന്നത്. പാശ്ചാത്യ

14. വള്ളത്തോൾ കത്തുകൾ: ഡി. സി. ബുക്ക്സ് (1978) പുറം 8

15. ദൊരശ്ശിണി: കെ. എം. പണിക്കർ, ശ്രീരാമവിലാസം പ്രസ്സ്, കൊല്ലം. രണ്ടാംപതിപ്പ് (1111)

പരിഷ്കാരത്തിൻെറ പ്രഭാവപ്രൗഢിയിൽപ്പെട്ട്, പുരാതനപാരമ്പര്യമുള്ള ഒരു സമൂഹം, മനഃപൂർവം മാറാൻ പാടുപെടുന്ന സാഹചര്യവും, യുവസഹജമായ മനസ്സും പരസ്പരം പ്രതികരിക്കുന്നതിൻെറ ചില ദൃശ്യങ്ങൾ ഇവിടെ ലഭിക്കുന്നു. അതു പ്രസിദ്ധപ്പെടുത്തിയ കാലത്ത് പ്രമേയത്തിന് പ്രസക്തിയും പുതുമയുമുണ്ടായിരുന്നതിനാൽ ചിലരൊക്കെ അതു സന്തോഷത്തോടെ സ്വീകരിച്ചു. "ഈ കൃതി ഒരു നോവലെന്നു ഞാൻ ഗണിക്കുന്നില്ല. ഇതൊരു കഥയാണെന്നും വിചാരിക്കേണ്ടതില്ല. വെറുമൊരു ചരിത്രമെന്നേ ഞാൻ ഇതിനു പേരു കൊടുത്തിട്ടുള്ളു. നമ്മുടെയിടയിൽ നടപ്പിലിരിക്കുന്ന പള്ളിക്കൂടങ്ങളിൽ കുറച്ചിംഗ്ലീഷും ചില സൂചിവേലകളും പഠിച്ചിറങ്ങുന്ന ഒരു ബാലികയുടെ മാനസികമായ വളർച്ചയുടെ ഒരു ദശയെ ഏതാണ്ടു സൂക്ഷ്മമായി പരിശോധിക്കുന്നതിനുമാത്രമേ ഞാൻ ഇതിൽ ഉദ്ദേശിച്ചിട്ടുള്ളു. എൻെറ കഥാനായികയ്ക്കു് നോവലിലെ കഥാനായികകൾക്ക് കാണാറുള്ള ഗുണങ്ങൾ ഒന്നുംതന്നെയില്ല. അവൾ സൗന്ദര്യത്തിൻെറയോ സത്സ്വഭാവത്തിൻെറയോ ഒരു നിദർശനമല്ല. സാധാരണ നമ്മുടെയിടയിൽ കണ്ടുവരാറുള്ള സ്ത്രീയെന്നേ ഞാൻ അവളെ ഗണിച്ചിട്ടുള്ളു. കൗമാരദശയിൽ അവൾക്ക് വിദ്യാലയത്തിൽ നിന്നും ലഭിച്ച പരിശീലനം അവളുടെ സ്വഭാവത്തിൻെറ ചില ദൂഷ്യങ്ങളെ വിപുലമാക്കിയെന്നൊരു വ്യത്യാസമല്ലാതെ, മററൊരു പ്രത്യേകതയും അവൾക്കില്ല. പ്രക്ഷോഭകരമായ വല്ലതും കണ്ടുകിട്ടുമെന്നുള്ള ഉദ്ദേശത്തോടുകൂടി ഈ കൃതി വായിക്കുന്നതായാൽ നിങ്ങൾക്ക് ഇച്ഛാഭംഗത്തിന് ഇടയാകും. രസകരമായ ഇതിവൃത്തമോ അഭിനന്ദനീയമായ ഒരു കഥാബന്ധമോ ഈ കൃതിയിൽ ഇല്ല. എഴുതിയിട്ട് എട്ടു കൊല്ലം കഴിഞ്ഞാണ് ഇത് അച്ചടിക്കുന്നത്. ഭേദഗതികൾ വരുത്താവുന്നതും വരുത്തേണ്ടതുമാണെന്ന് അന്ന് തോന്നിയെങ്കിലും യാതൊരു ഭേദഗതിയും വരുത്താതെതന്നെ പ്രസിദ്ധപ്പെടുത്തി." ഗ്രന്ഥകാരൻ പ്രസ്താവിച്ചിട്ടുള്ളതിൽക്കവിഞ്ഞ് ഈ കൃതിയെക്കുറിച്ച് വേറെന്തെങ്കിലും പറയേണ്ടതായിട്ടില്ല.

"കുരുക്ഷേത്രത്തിലെ ഗാന്ധാരി"....എന്ന ഖണ്ഡകാവ്യം ചമച്ചതും ഇക്കാലത്തു തന്നെ. അഞ്ചാംപനി (പൊങ്ങൻപനി) പിടിപെട്ട് ഒററപ്പെട്ടു കഴിയാൻ നിർബന്ധിതനായിത്തീർന്ന അവസരത്തിലാണ് ഇതിൻെറ രചന നടന്നതെന്ന് കവി വ്യക്തമാക്കിയിട്ടുണ്ട്. പല ഘട്ടങ്ങളിലായി എഴുതിയ ഇരുപത്തിനാല് കവിതാശകലങ്ങൾ സമാഹരിച്ച് "പ്രേമഗീതി"—എന്ന പേരിൽ പ്രകാശനം ചെയ്യുകയുണ്ടായി.[16] ദ്രാവിഡവൃത്തങ്ങളിൽ കവിതയെഴുതുന്നതിനുള്ള താല്പര്യം കവികൾ പൊതുവെ സ്വീകരിക്കാതിരുന്ന

16. "പ്രേമഗീതി" കെ. എം. പണിക്കർ: രാമാനുജാ പ്രിൻറിംഗ് ഹൗസ്, അച്ചു ബ്രദേഴ്സ്, തൃശ്ശൂർ, 1925.

കാലത്ത്, ശുദ്ധമായ മലയാളത്തിൽ ദ്രാവിഡവൃത്തത്തിൽ എഴുതിയ കൊച്ചുകവിതകൾ പ്രസിദ്ധപ്പെടുത്തുവാൻ മാധവപ്പണിക്കർ പ്രദർശിപ്പിച്ച താല്പര്യം പ്രശംസിക്കേണ്ട വസ്തുതയാണ്. ഇന്ന് ഇതിൽ വലിയ വിശേഷമൊന്നും കാണാനില്ലെങ്കിലും, അന്നത്തെ സാഹചര്യത്തിൽ അത് ധീരമായ ഒരു നടപടിയായിരുന്നു. ഈരകം സി. പി. ഗോവിന്ദൻ നായരുടെ മുഖവുരയോടുകൂടിയാണത് പ്രസിദ്ധീകരിച്ചത്.

ജഗദൈക സുന്ദരിയായൊരു
ഭാരത സ്വാതന്ത്ര്യലക്ഷ്മിയെ;ത്താൻ
മാനസോപാസന മൂർത്തിയായ്–കൈക്കൊണ്ടിരിക്കെ

അല്പാല്പം കിട്ടിയിരുന്ന വിശ്രമവേളകളിൽ രചിച്ച ഈ കൃതി, സാഹിത്യത്തിനൊരലങ്കാരമായിത്തീരുമെന്നായിരുന്നു അദ്ദേഹത്തിന്റെ വിശ്വാസം. വിരഹവിവശമായ ഒരു യുവഹൃദയത്തിന്റെ സ്പന്ദനങ്ങളതിർക്കുന്ന വികാരതരംഗങ്ങളുടെ താളക്രമങ്ങളാണ് ഈ കൃതിയിൽ മുഴങ്ങിനില്ക്കുന്നതെന്ന് പ്രസ്താവിക്കപ്പെട്ടിട്ടുണ്ട്. വിസ്മരിക്കാനാവാത്തതെന്ന് വിമർശകന് വിധിക്കാൻ കഴിയുന്ന കവനങ്ങൾ കുറവാണെങ്കിലും, കാലഘട്ടത്തിന്റെ കാര്യം കണക്കിലെടുത്താൽ തിരസ്കരിക്കാൻ തോന്നാത്തതാണ് "പ്രേമഗീതി".

"ഓമനയാമവൾ തൻ വിയോഗാഗ്നിയാ–
ലാമയം പൂണ്ടു വസിക്കുന്ന"യാളാണ് കവി.
പഞ്ചാഗ്നിക്കല്പമായുള്ളം ചുടുകിലും
പുഞ്ചിരി കൊള്ളുകവേണം പോലും–

എന്നാണാവലാതിപ്പെടുന്നത്. പാരീസും, ലണ്ടനും, ഡില്ലിയും, റോമയുമൊക്കെ വിശേഷപ്പെട്ട സ്ഥലങ്ങളാണെങ്കിലും അയാൾക്ക്– "നിൻ കുളിർ ചേവടിയെങ്ങും ചവിട്ടുന്ന, തങ്ങുതാൻ സ്വർല്ലോകം"– എന്ന് ഏറ്റുപറയുന്നതിനു മടിയില്ല. യൗവനം പോലൊരു ഭൂഷയില്ലെന്ന് അയാൾക്കുറപ്പുണ്ട്. വിയോഗവ്യഥയുടെ വേലിയേററം വികാരാവിഷ്കരണത്തിലൂടെ പ്രകാശിപ്പിക്കുവാൻ നിർബന്ധിതനാകുന്ന വേളകളിൽപോലും പലപ്പോഴും പണിക്കരുടെ കവിത പ്രകാശിക്കുന്നതിനു പകരം, മങ്ങുന്നതായിട്ടാണു തോന്നുക. മനോഹരമായ പദാഭരണങ്ങളാൽ മോടിപിടിപ്പിക്കേണ്ട സന്ദർഭങ്ങളിൽ, മധുരമോ മാർദവമോയില്ലാത്ത വാക്കെടുത്തു വയ്ക്കുന്നതുകൊണ്ട് ഭാവക്ഷയം സംഭവിക്കുന്നു.

കോപത്തിലും പ്രിയേ നിന്നുടെ വക്ത്രത്തിൻ
കോമളിമാവൊന്നു വേറെ തന്നെ–

എന്നു പറയുമ്പോൾ കാര്യം ശരിയായിരിക്കാമെങ്കിലും, ലക്ഷ്യം സാക്ഷാത്കരിക്കുന്നതായി അനുഭവപ്പെടുന്നില്ല. "പഞ്ചമം പാടുന്ന

പെൺകയിൽക്കൂട്ടത്തെക്കുറിച്ച് പലയിടത്തും പരാമർശിക്കുന്നുണ്ട്. കവിസ്വാതന്ത്ര്യത്തിനതിരൊന്നുമില്ലെങ്കിലും, ആൺകയിൽ മാത്രമേ പാടാറുള്ള എന്ന പരമാർത്ഥമറിയുന്നവർ നെററി ചുളിച്ചെന്നുവരും.

അലിഗാറിൽ ജോലിയിലിരിക്കുമ്പോൾ കിട്ടിയ ഇളവു വേളകളിൽ രചിച്ച ഒരു സ്വതന്ത്രകൃതിയാണ് ''ദൊരശ്ശിണി''യെന്നു മുമ്പു പറഞ്ഞല്ലോ. അസ്വാഭാവികത അനുഭവപ്പെടാത്തവിധത്തിൽ മാധവിക്കുട്ടിയുടെ അനുഭവങ്ങൾ അതിൽ അവതരിപ്പിച്ചിരിക്കുന്നു. റീയലിസ്ററ് പ്രസ്ഥാനം ഭാഷയിൽ പിച്ചവച്ചു വന്നുതുടങ്ങിയ അവസരമായിരുന്നതിനാൽ ഇത് സാധാരണയിൽ കൂടുതൽ ആളുകൾ ശ്രദ്ധിക്കുകയുണ്ടായി. നവീനസരണികൾ ചൂണ്ടിക്കാണിക്കാനും അതിലേക്ക് പുതിയ എഴുത്തുകാരെ പ്രോത്സാഹിപ്പിക്കാനും തല്പരനായിരുന്ന എ. ബാലകൃഷ്ണപിള്ള ''ദൊരശ്ശിണി''യെ വളരെ പ്രശംസിച്ചിട്ടുണ്ട്. രേഖാചിത്രങ്ങളാണെങ്കിലും, ഇതിലെ പ്രധാനികളായ മാധവിക്കുട്ടിയും ഡോക്ടർ കോലത്തും മററും രൂപവും വ്യക്തിത്വവും വായനക്കാരിൽ വരുത്തുന്നുണ്ട്. മററുള്ളവരുടെ ചിത്രീകരണങ്ങളിൽ വിശേഷമായിട്ടൊന്നും പറയാനില്ല. മാനസിക ഭാവാപഗ്രഥനത്തിലും, പെരുമാററങ്ങളുടെ നിദാനങ്ങളുടെ വ്യാഖ്യാനത്തിലും, ഗ്രന്ഥകാരൻ കൂടുതൽ ശ്രദ്ധിച്ചിട്ടുള്ളത് ആ കാലഘട്ടത്തിൽ തികച്ചും പുതുമതന്നെയായിരുന്നു. ഇന്നത്തെ വായനക്കാരന് ഒരു കാലഘട്ടത്തിൻെറ മാതൃകകൾ, എപ്രകാരം, എത്രമാത്രം സാഹിത്യത്തിൽ പ്രതിഫലിച്ചിട്ടുണ്ടെന്ന അന്വേഷണം നടത്താൻ താല്പര്യമുണ്ടായാൽ, ഈ കൃതിയും കാര്യമായി പരിശോധിക്കേണ്ടിവരും.

അലിഗാറിലേതുപോലെ മുകിലപാരമ്പര്യത്തെപ്പററി അഭിമാനം വച്ചുപുലർത്തിയ ഒരു സങ്കേതത്തിൽ ജീവിച്ചകാലത്ത് മുകിലചരിത്രത്തിൽനിന്നുള്ള ഒരു ഇതിവൃത്തം സ്വീകരിച്ച് കൃതി രചിച്ചതിൽ അത്ഭുതപ്പെടാനില്ല. അന്ന് എഴുതിയ നാടകമാണ് ''നൂർജഹാൻ''. അക്കാലത്ത് നിലവിലിരുന്ന നാടകസങ്കല്പവും, രൂപവും ഭാവവും സ്വീകരിച്ച് ചമച്ച ഈ നാടകത്തിന് ശ്രദ്ധേയമായ സവിശേഷതയൊന്നും അവകാശപ്പെടാനില്ല. [17]

ഇതേ കാലഘട്ടത്തിൽ, ശ്രീഹർഷനെന്ന കൃതിക്കുമുമ്പ്, പ്രസിദ്ധീകരിച്ച രണ്ട് ഇംഗ്ലീഷുപുസ്തകങ്ങളുടെ കാര്യവും ഇവിടെ സൂചിപ്പിക്കട്ടെ. തികച്ചും കാലികമായ പ്രശ്നങ്ങളെക്കുറിച്ചുള്ളവയായിരുന്നു അവ. ഭാരതത്തിലെ വിദ്യാഭ്യാസ പുനഃനിർമാണവും, [18] സാമ്രാജ്യാധികാരവു [19] മായിരുന്നു ഈ കൃതികളുടെ ഉള്ളടക്കം.

17. നൂർജഹാൻ — കെ. എം. പണിക്കർ, മംഗളോദയം., തൃശ്ശൂർ (1920).
18. Essayas on Educational Reconstruction by K. M. Panikkar, Ganesh & Co, Madras (1921)
19. Imperialism (A study in European Expansion) by K. M. Panikkar, G. Natesan & Co, Madras (1922)

അധ്യായം എട്ട്

## സ്വരാജ്യയിൽ

ഈസ്റ്റ് ഇന്ത്യാകമ്പനിക്കാർ ഒരു അച്ചുകൂടം മദിരാശിയിൽ സ്ഥാപിച്ചത് 1772-ൽ ആണ്. പത്രപ്രവർത്തനത്തിൻെറ പ്രഭാതപ്രകാശം പരന്നുതുടങ്ങുവാൻ ഇവിടെ പിന്നെയും പതിനൊന്നു വർഷങ്ങൾ കഴിയേണ്ടിവന്നു. "മദ്രാസ് കൊറിയർ" എന്ന പേരിൽ അന്ന് ഒരു പത്രമാരംഭിച്ചത് റിച്ചാർഡ് ജോൺസൺ ആയിരുന്നു. 1795 വരെ അതുമാത്രമേ മദിരാശിയിലുണ്ടായിരുന്നുള്ളു. ജനങ്ങളുടെ വർധിച്ചുവന്ന താല്പര്യവും ആവശ്യങ്ങളും തൃപ്തിപ്പെടുത്താൻ കൂടുതൽ പത്രങ്ങൾ തുടങ്ങേണ്ടത് ആവശ്യമായി. ദേശീയസമരത്തിൻെറ ആക്കവും ആശയപ്രചാരണത്തിനുള്ള പ്രാധാന്യവും മാധ്യമങ്ങളുടെ ശക്തി വർധിപ്പിക്കുകയുണ്ടായി. ദേശീയ സ്വാതന്ത്ര്യാഭിവാഞ്ഛ വർധിപ്പിക്കുവാൻ വളരെ സഹായിച്ചത് പത്രങ്ങളും ആനുകാലികങ്ങളുമാണ്; അതിന് ഒരു മറുവശംകൂടിയുണ്ട്. പത്രങ്ങളെ ഏറെ വളർത്തിയത് സ്വാതന്ത്ര്യപ്രസ്ഥാനങ്ങളുമാണ്. ഇങ്ങനെ പരസ്പരപൂരകങ്ങളായി ആദ്യകാലത്ത് ഇവ വർത്തിച്ചു. ഭാരതത്തിലെ ദേശീയവാദികളായ നേതാക്കന്മാരിൽ ഏതാണ്ട് എല്ലാവരുംതന്നെ, ആദ്യകാലത്ത്, പ്രത്യക്ഷമായോ പരോക്ഷമായോ പത്രപ്രവർത്തനവുമായി ബന്ധപ്പെട്ടിട്ടുണ്ട്. മോചനപ്രസ്ഥാനങ്ങളിൽ മുഴുകുവാൻ മുമ്പോട്ടുവന്ന യുവപ്രതിഭകളധികവും ആദ്യം പ്രത്യക്ഷപ്പെട്ടത് പത്രപംക്തികളിലാണ്. ഈ പ്രവർത്തനത്തിൽ ധീരസാഹസികത്വം കണ്ടെത്താനും കൈവരിക്കാനും യുവതലമുറയിൽപ്പെട്ട എത്രയോ പേർ തയ്യാറായി. ഇതുതന്നെയാണ് മാധവപ്പണിക്കരുടെ കാര്യത്തിലും സംഭവിച്ചത്.

വിദ്യാർഥിയായിരുന്ന കാലത്തുതന്നെ സാഹിത്യാദി വിഷയങ്ങളിൽ തല്പരനായിത്തീർന്ന അദ്ദേഹത്തിന് പ്രസിദ്ധീകരണങ്ങളുമായി നേരത്തെതന്നെ സമ്പർക്കത്തിലെത്താൻ സൗകര്യം സിദ്ധിച്ചു. സ്വന്തം കൃതികൾ പത്രമാസികകളിൽ അയച്ചുതുടങ്ങിയത് ഈ താല്പര്യത്തിൻെറ ശൈശവദശയിലാണ്. പത്രപ്രവർത്തനം ജീവിതമാർഗമാക്കണമെന്ന മോഹം കാര്യമായിട്ടുണ്ടായത് വളരെ കഴിഞ്ഞായിരുന്നു. 1922-ൽ അലിഗാറിലെ അധ്യാപകജോലിയിൽനിന്നൊഴിഞ്ഞ് നാട്ടിലേക്കു പോകുന്നവഴി മദിരാശിയിൽ കുറെ ദിവസം തങ്ങുകയുണ്ടായി. ജോലിയിലിരിക്കുന്ന കാലത്തുതന്നെ പത്രപ്രവർത്തനത്തിലേക്ക് മാറുവാൻ താല്പര്യമുണ്ടായിട്ടുണ്ട്. അഭിവന്ദ്യനായ

ലോകമാന്യ ബാലഗംഗാധര തിലകൻെറ ക്ഷണം സ്വീകരിച്ച് ഇക്കാര്യത്തിനു പൂനെയിലേക്ക് പോകുകയും ചെയ്തു. ദേശീയ സ്വാതന്ത്ര്യവാദത്തെ പ്രോത്സാഹിപ്പിക്കാനും ശക്തിപ്പെടുത്താനുമുതകുന്ന ഒരു ദേശീയ വൃത്താന്തപത്രം തുടങ്ങുന്നതിനെക്കുറിച്ച് ലോകമാന്യൻ അന്നു കാര്യമായി ചിന്തിച്ചിരുന്നു. ഇതിന് പ്രസക്തമായ വസ്തുതകൾ ആലോചിക്കുവാനായിരുന്നത്രേ മാധവപ്പണിക്കർ അദ്ദേഹത്തെ കണ്ടത്. ലോകമാന്യൻെറ അതിഥിയായി മൂന്നു ദിവസം അവിടെ തങ്ങി. എന്നാൽ കാര്യം സംപൂർത്തിയിലെത്തിയില്ല. മരണം ആ മഹാനായ നേതാവിനെ അപഹരിച്ചതായിരുന്നു കാരണം. ഈ സ്ഥിതിയുളവാക്കിയ ഇച്ഛാഭംഗം മനസ്സിൽ ഒരു മൂടൽ മഞ്ഞുപോലെ നിലനിന്നു.

മുഹമ്മദാബാദ് രാജായുടെ ആത്മാർഥമായ ഉപദേശമംഗീകരിച്ച്, ലക്നൗ സർവകലാശാലയിൽ ജോലിക്ക് ഉറപ്പുകിട്ടിയിരുന്നു അതുകൊണ്ടാണ് അലിഗാർ വിടാമെന്നു തീരുമാനിച്ചതും. മദിരാശിയിൽ തങ്ങിയ ദിവസങ്ങളിൽ സുഹൃത്തായിരുന്ന കൃപാനിധിയെ കണ്ടുമുട്ടി. കൃപാനിധിയുടെ പ്രേരണയ്ക്കു വിധേയനായി ''സ്വരാജ്യ'' പത്രത്തിൻെറ അധിപരായിരുന്ന ടി. പ്രകാശത്തെ സന്ദർശിച്ചു. അവരുടെ സംഭാഷണങ്ങളുടെ ഫലമായി ''സ്വരാജ്യ'' യിൽ സംയുക്ത പത്രാധിപരായി ജോലി സ്വീകരിക്കാമെന്നുറച്ചു. അതിനു വാക്കുകൊടുത്തശേഷമാണ് മാധവപ്പണിക്കർ കാവാലത്തേക്കു യാത്രയായത്.

''സ്വരാജ്യ''—എന്ന വൃത്താന്തപത്രം സമാരംഭിച്ചത് ഒരു ജോയിൻറ്സ്റ്റോക്ക് കമ്പനി സംഘടിപ്പിച്ചായിരുന്നു. അതു തുടങ്ങിയത് എന്നാണെന്നതിനെപ്പററി കൃത്യമായി പറയാൻ വിഷമമുണ്ട്. 1921–നവംബർ അവസാനത്തിലാണെന്നാണ് പൊതുവെ അംഗീകരിച്ചിട്ടുള്ളത്. കമ്പനിയിൽ കൂടുതൽ ഓഹരിയെടുത്തത് പ്രകാശമായിരുന്നു. കഴിയുന്നതും കുറഞ്ഞവിലയ്ക്കു ഒരു നല്ല അച്ചുകൂടം വാങ്ങാനും അദ്ദേഹത്തിനു സാധിച്ചു. സ്വന്തം സമ്പാദ്യത്തിൻെറ ഏറിയ പങ്കും ഈ കമ്പനിയിൽ നിക്ഷേപിച്ചതു കൂടാതെ, ഇന്ത്യയിലെയും വിദേശങ്ങളിലെയും ആളുകളിൽനിന്ന് പണംപിരിക്കാനും, അങ്ങനെ കമ്പനി ശക്തിപ്പെടുത്താനും അദ്ദേഹം വളരെ ശ്രമിച്ചിട്ടുണ്ട്. ആദായം പ്രതീക്ഷിക്കാവുന്ന ഒരു നിക്ഷേപമെന്നതിനെക്കാൾ, ദേശീയപ്രസ്ഥാനത്തിനുള്ള ഒരു കാണിക്കയായിട്ടാണ് പലരും ''സ്വരാജി''ലെ ഓഹരിത്തുക നല്കിയത്. അതിനാൽ പത്രത്തിൻെറ നടത്തിപ്പും നയപരിപാടികളുമെല്ലാം പൂർണമായും പ്രകാശത്തിൽ അർപ്പിതമായിരുന്നു. പത്രത്തിൻെറ ആദർശവും ലക്ഷ്യവും ദേശീയസ്വാതന്ത്ര്യപ്രാപ്തിയ്ക്കു പാടുപെടുകയെന്നതുതന്നെ. ഇന്ത്യൻ നാഷണൽ കോൺഗ്രസ്സിനു പൂർണപിൻതുണ നല്കുക

യെന്ന നയം അന്നുണ്ടായിരുന്ന ഒരേ ഒരു പത്രം ''സ്വരാജ്യ''യായിരുന്നെന്ന വസ്തുതയും വിസ്മരിച്ചുകൂടാ.[1] തെക്കെ ഇന്ത്യയിൽ ഇത്തരത്തിലുണ്ടായ ആദ്യത്തെ പത്രവും ഇതുതന്നെ[2].

ആരംഭകാലംമുതൽ ''സ്വരാജ്യ''ക്ക് അസാധാരണമായ ജനപിന്തുണ സിദ്ധിച്ചു. അച്ചടിച്ചു തീരുന്നതിനുമുമ്പുതന്നെ, പ്രതികൾ പ്രതീക്ഷിച്ച് ആളുകൾ പത്രമാപ്പീസിനു മുമ്പിൽ തടിച്ചുകൂടുന്നത് പതിവായി. ആദ്യത്തെ മാസം അയ്യായിരം പ്രതിയാണടിച്ചത്. അടുത്തമാസം അത് എണ്ണായിരമായി. രണ്ടുമാസം കഴിഞ്ഞപ്പോൾ പതിനായിരം കവിഞ്ഞു.[3] അക്കാലത്ത് ഇത് അദ്ഭുതകരമായ ഒരു സംഭവമായിരുന്നു.

''സ്വരാജ്യ''യെ മാതൃകയായി സ്വീകരിച്ച് ദേശബന്ധു സി. ആർ. ദാസ് ബംഗാളിയിൽ ''ലിബർട്ടി''–എന്ന പ്രസിദ്ധീകരണത്തിനു തുടക്കമിട്ടു. അത് പില്ക്കാലത്ത് ''ഫോർവേഡ്''–ആയിത്തീർന്നു.[4] ''സ്വരാജ്യ''യുടെ സൽപ്പേരിൽ സന്തോഷിച്ച് അഭിമാനിതനായി, മോട്ടിലാൽ നെഹ്റു സ്വരാജ് കമ്പനിയിൽ ഓഹരി വാങ്ങുകയുണ്ടായി, എന്ന വസ്തുതയും വിസ്മരിക്ക വയ്യാ പഞ്ചാബിൽ തുടങ്ങിയ അകാലികളുടെ പ്രക്ഷോഭത്തെ സഹായിക്കാനും, അവർക്കുള്ള ലഘുലേഖകൾ അച്ചടിച്ചുകൊടുക്കാനും, അവരുടെ പ്രവർത്തകർക്ക് അച്ചടിയിൽ പരിശീലനം നല്കാനും 'സ്വരാജ്യ'യിൽ ഏർപ്പാടുണ്ടായിരുന്നു.

''സ്വരാജ്യ''ക്കളരിയിൽപയററിത്തെളിഞ്ഞ് പ്രസിദ്ധരായിത്തീർന്ന പത്രപ്രവർത്തകർ പലരുമുണ്ട്. ഖാസാ സുബ്ബറാവു, ജി. വി. കൃപാനിധി, കെ. രാമകോടീശ്വരറാവു, കെ. ഈശ്വരദത്ത് തുടങ്ങിയവർ ഇവരിൽപെടും. പഠിച്ചും പരിശീലിച്ചും നേടിയ ജീവിതത്തൊഴിലുകൾ ഉപേക്ഷിച്ച്, സ്വാതന്ത്ര്യസമരാവേശമൊന്നുകൊണ്ട്, പത്രപ്രവർത്തനത്തിൽ പ്രവേശിച്ചവരായിരുന്നു ഇവരൊക്കെ; ആദർശത്തിന്റെ ഉൾപ്രേരണക്കു വിധേയരായി പത്രപ്രവർത്തനം ഒരു ദേശീയസേവനമായി കണ്ടിരുന്നവർ.

കാലഘട്ടത്തിന്റെ വിളികേട്ട് ഒരു മഹത്തായ ലക്ഷ്യം നിറവേററുന്നതിന് ''സ്വരാജ്യ''ക്കു സാധിച്ചു. അതാണ് സൽപ്പേരിനും ചരിത്രത്തിൽ നേടിയ സ്ഥാനത്തിനും അതിന് അർഹതയുണ്ടാക്കി

1. Prakasam's Autobiography–P. 259
2. Mahatma Gandhi-the Journalist by S. N. Bhattacharya, Bombay (1965) P. 41
3. Press in India by S. Natarajan, Bombay (1962) P. 138
4. Published First on 23-10-1923

യത്. അതിൻെറ പരാധീനതകാംപോലും ശക്തിദായകങ്ങളായി പരിണമിച്ചു. ലാഭമുണ്ടാക്കാനാവാതെ നടന്നിരുന്നതിനാൽ, സ്ഥാപിതതാല്പര്യങ്ങാംക്ക് അതിനെ കയ്യടക്കി സ്വാർത്ഥതയ്ക്ക് പ്രയോജനപ്പെടുത്താൻ പററിയില്ല. പ്രവർത്തകരുടെ ഇടയിൽ നിലവിലിരുന്ന സൗഹൃദവും മാതൃകാപരമായിരുന്നു. സാമ്പത്തികേച്ഛയായിരുന്നില്ല അവരുടെ പ്രയത്നത്തിൻെറ പിൻബലം.

ഇങ്ങനെയുള്ള ഒരു സ്ഥാപനത്തിലേക്കായിരുന്നു, സാമാന്യത്തിലധികം സാമ്പത്തിക ഭദ്രതയും പ്രശസ്തിയും പ്രൗഢിയും പ്രവർത്തന സ്വാതന്ത്ര്യവും അനുഭവിച്ചിരുന്ന ജോലിയിൽനിന്ന് പിരിഞ്ഞ് മാധവപ്പണിക്കർ ചെന്നുകയറിയത്. പത്രപ്രവർത്തനത്തോട് ആ യുവസാഹസികനുണ്ടായിരുന്ന പ്രതിപത്തി ഇതിൽനിന്ന് ഊഹിക്കാം. സുഹൃത്തുക്കളും ബന്ധുജനങ്ങളും ഈ തീരുമാനത്തോട് തീരെ അനുകൂലിച്ചില്ല. അഭ്യുദയകാംക്ഷിയായിരുന്ന മുഹമ്മദാബാദ് രാജാ വ്യക്തമായ മുന്നറിയിപ്പ് എഴുതിയറിയിക്കുകയും ചെയ്തിട്ടുണ്ട്; എന്നാൽ ഒന്നിനും വഴങ്ങാതെ പണിക്കർ കാവാലത്തുനിന്നു വന്ന് ''സ്വരാജ്യ''യിൽ സംയുക്ത പത്രാധിപരായി ചേർന്നു.

ഈ കാലഘട്ടത്തിൽ മദിരാശിയിൽ നിലവിലിരുന്ന രാഷ്ട്രീയ പരിസ്ഥിതി ഇവിടെ പ്രസക്തമായതിനാൽ സൂചിപ്പിക്കേണ്ടതാവശ്യമാണ്. സാമൂഹ്യബന്ധങ്ങളിൽ നിലവിലിരുന്ന വൈരുധ്യങ്ങാം സ്പഷ്ടമാകാനും പരിഹാരത്തിനായി മുറവിളിയുയർത്താനും ഇടയായത് ദേശീയ വിമോചനപ്രസ്ഥാനത്തിൻെറ ഭാഗമായിട്ടായിരുന്നു. ''അബ്രാഹ്മണരുടെ പ്രകടന പത്രിക'' എന്ന പേരിൽ അറിയപ്പെടുന്ന ലക്ഷ്യപ്രഖ്യാപന പ്രമാണം, പിന്നോക്കം തള്ളപ്പെട്ടുപോയവരുടെ സംയുക്ത പ്രതിഷേധ ശബ്ദമുയർത്തിയ ആദ്യസംഭവമാണ്. നാല്പതര ദശലക്ഷത്തിലധികം വരുന്ന (അന്നത്തെ) ജനസംഖ്യയിൽ നാല്പതു ദശലക്ഷവും അബ്രാഹ്മണരായിരുന്നു. അവക്ക് ശക്തമായ സംഘടനയൊ സംയുക്തമായ പ്രവർത്തനമൊ ഉണ്ടായിരുന്നില്ല. വളരെ ചെറിയ സംഖ്യയുള്ള ന്യൂനപക്ഷമായ ബ്രാഹ്മണരുടെ മേധാവിത്വം, അതിൻെറ എല്ലാ ദൂഷ്ഫലങ്ങളും, നൂററാണ്ടുകളായി വരുത്തിക്കൊണ്ടിരുന്നു. ഇതിനെതിരായി സംഘടിതമായി ഉയർന്ന പ്രതിഷേധമാണ് അബ്രാഹ്മണ പ്രസ്ഥാനങ്ങളിൽ ദർശിക്കാവുന്നത്. 1916-ൽ ജസ്റ്റിസ് കക്ഷിയുടെ ആരംഭം കുറിച്ചപ്പോാം, ഇത് തുടങ്ങിയെന്നു പറയാമെങ്കിലും, അതിൻെറ വേര് ഭൂതകാലചരിത്രത്തിൽ ആണ്ടുകിടക്കുന്നു. വിദേശമേധാവിത്വം ഇവിടെ ഉറപ്പായപ്പോാം, ഒരു കൂട്ടരെ മറെറാരു കൂട്ടർക്കെതിരായി തെളിച്ചുവിടുന്ന വിദ്യ തങ്ങളുടെ സ്ഥാനം ഉറപ്പിക്കുന്നതിന് ഉതകുമെന്ന് ഭരണാധികാരികാംക്ക് ബോധ്യമായി. ജസ്റ്റിസ് കക്ഷിയ്ക്ക് പ്രത്യക്ഷവും പരോക്ഷവുമായ പ്രോത്സാഹനം പല കാര്യങ്ങളിലും സർക്കാർ

നല്കി. ദേശീയവിമോചനം ലക്ഷ്യമാക്കി പ്രവർത്തിക്കുന്നവക്ക് സ്വാധീനം കൂടിവന്ന കാലത്ത്, സർക്കാരിനോട് ഒത്താശയുള്ള ജസ്റ്റിസ് കക്ഷിയെ വിദേശികരം സുഹൃത്തായി സ്വീകരിച്ചു. യൂറോപ്യൻ സാമൂഹ്യനീതിശാസ്ത്രപ്രമാണങ്ങളെ ആസ്പദമാക്കിയുള്ള സമത്വം സാധ്യമാക്കുന്നതിന് ഭരണാധികാരം കയ്യാളിയിരുന്ന വെള്ളക്കാർക്ക് കുറെയൊക്കെ ആഗ്രഹമുണ്ടായിരുന്നു. അതിന് ഇവിടത്തെ സാമൂഹ്യമായ അസന്തുലിതാവസ്ഥ കുറച്ചെങ്കിലും പരിഹരിച്ചേ പററൂ. സർക്കാരുദ്യോഗങ്ങളിൽ ബ്രാഹ്മണർക്കുള്ള, ഏതാണ്ട പൂർണമായ, ആധിപത്യം കുറയ്ക്കേണ്ടത് ആവശ്യമായി.

ജസ്റ്റിസ് കക്ഷിയിൽതന്നെ എല്ലാം ഭദ്രമായിരുന്നില്ല. വിഭാഗീയ മത്സരങ്ങളും അധികാരത്തിനുവേണ്ടിയുള്ള വടംവലിയും, കുത്തിത്തിരിപ്പുകളും ധാരാളമുണ്ടായിരുന്നു അവിടെ. ആദ്യത്തേതും രണ്ടാമത്തേതും ജാതിസംവരണ ഉത്തരവുകരം, യഥാക്രമം ആഗസ്റ്റിലും സെപ്റ്റംബറിലും സർക്കാർ പ്രഖ്യാപിച്ചു[5]. അബ്രാഹ്മണരെ ഒരുവിധം സമാധാനപ്പെടുത്താൻ അവയ്ക്കു കഴിഞ്ഞു. ഉദ്യോഗനിയമനങ്ങളെ സംബന്ധിച്ചിടത്തോളം അവ സുപ്രധാന കാൽവയ്പുകളുമായിരുന്നു. വേണ്ടത്ര സമ്മർദവും പൊതുജനാഭിപ്രായവുമുണ്ടായാൽ ഫലമുളവാകുമെന്നും അവ തെളിയിച്ചു. എന്നാൽ ഇതിൽതന്നെ, ആ കക്ഷിയുടെ ശക്തിക്ഷയത്തിനുള്ള സംഗതികളും കലർന്നിരുന്നു എന്ന കാര്യം വിസ്മരിച്ചുകൂടാ. വിവിധ വിഭാഗങ്ങരംക്ക് നിശ്ചിതമായ പങ്കിന് വ്യവസ്ഥ ചെയ്യപ്പോരം ഒററക്കെട്ടായി വിലപേശേണ്ടയാവശ്യമില്ലാതായി. ഗ്രൂപ്പുവഴക്കുകരം വർധിച്ചു. അബ്രാഹ്മണരുടെ ഇടയിലെ ജാതിയും ഉപജാതിയും, ഭാഷാവിഭാഗങ്ങളും തമ്മിലുള്ള കുത്തും കുത്തിത്തിരിപ്പും കൂടുതൽ രൂക്ഷമായി.

മാധവപ്പണിക്കർ "സ്വരാജ്യ"യിൽ ചേരുമ്പോരം മദിരാശി സംസ്ഥാനത്ത് പനഗൽ രാജയായിരുന്നു മുഖ്യമന്ത്രി. ജസ്റ്റിസ് കക്ഷിയുടെ നേതാവായ സുബ്ബറായല റെഡ്ഡി (Subbarayala Reddy) അനാരോഗ്യത്താൽ പദവിയൊഴിഞ്ഞപ്പോരം സ്ഥാനമേററത് പനഗൽ രാജയാണ്. ഗവർണറായിരുന്ന വില്ലിംഗ്ടൺ പ്രഭു അബ്രാഹ്മണ കക്ഷിക്കാരെ ഭരണച്ചുമതലയേല്പിക്കാൻ തൽപരനായിരുന്നതിനാലാണ് ഇതു സാധിച്ചത്. 1919-ലെ ഭരണപരിഷ്കാര പ്രകാരമുള്ള ദ്വന്ദ്വഭരണാധികാരം (Dyarchy) മദിരാശിസംസ്ഥാനത്തു നിലവിൽ വന്നിരുന്നെന്ന കാര്യം ഓർമിക്കുക. ജസ്റ്റിസ്കക്ഷി ഭരണാധികാരം ഏറെറടുത്തപ്പോരം തങ്ങരംക്കു നിശ്ചയിച്ചിരുന്ന മണ്ഡലങ്ങളിൽ, ആശ്രിതർക്കും, അനുകൂലികരംക്കും, സമാധാനിപ്പി

---

5. First and Second Communal Orders, 1922

ക്കേണ്ടവർക്കും പ്രസക്തമായ ആനുകൂല്യങ്ങളും ഔദാര്യങ്ങളും കൊടുക്കുവാനവസരമുണ്ടായി. മൽസരം, അസൂയ അധികാരക്കൊതി തുടങ്ങിയവ ഓരോ വിഭാഗത്തിനുമുണ്ടായിരുന്നതിനാൽ സന്തോഷമുളവാക്കുന്ന പരിസ്ഥിതി ഒരിക്കലും സാധ്യമല്ലെന്ന സത്യം സ്പഷ്ടമായി.

മദിരാശി സംസ്ഥാനത്തെ ശക്തിയുള്ള മറെറാരു കക്ഷിയായിരുന്നു ഇന്ത്യൻ നാഷനൽ കോൺഗ്രസ്സ്. അതിൻെറ നേതാക്കന്മാരിൽ മിക്കവരും അഖിലേന്ത്യാതലത്തിൽ പ്രശസ്തരായിരുന്നു. എങ്കിലും അവരുടെയിടയിലും പോരും മത്സരവും ഉന്നതപദവിക്കുവേണ്ടിയുള്ള കുത്സിതപ്രവർത്തനങ്ങളും കുറവായിരുന്നില്ല. നേതൃത്വനിരയിലെ വ്യക്തികളുടെ വൃത്തികെട്ട വേലകൾ അങ്ങാടിപ്പാട്ടാകത്തക്കവിധം വർധിച്ചിരുന്നു. നേതൃത്വത്തിനുവേണ്ടി മൽസരവും നിഴൽയുദ്ധവും മുറയ്ക്കു നടന്നു. സി. രാജഗോപാലാചാരിയും എസ്. ശ്രീനിവാസയ്യങ്കാരും തമ്മിലാണ് ഇതു മുഖ്യമായുണ്ടായത്.

എല്ലാംകൊണ്ടും കലങ്ങിക്കിടന്നിരുന്ന സാഹചര്യം നിലവിലിരുന്ന കാലഘട്ടത്തിലാണ് അത്യധികം ആവേശത്തോടും ആദർശശുദ്ധിയോടും പ്രതീക്ഷകളോടുംകൂടി മാധവപ്പണിക്കർ "സ്വരാജ്യ" യിൽ സേവനം തുടങ്ങിയത്. ഈ പരിതസ്ഥിതിയിൽ കാണാനും, കണ്ടെത്താനും കള്ളക്കളികൾ പുറത്താക്കാനും ഉതകുന്ന അവസരങ്ങൾ എത്രയാണുണ്ടായിരുന്നത് ! ധീരസാഹസികനായ ഒരു പത്രപ്രവർത്തകന് കൊയ്ത്തിനു പാകംവന്നു കിടന്നിരുന്ന പാടം !

വ്യക്തികളെയും സംഭവങ്ങളെയും സംബന്ധിച്ച് സ്വരാജിൽ പ്രസിദ്ധപ്പെടുത്തിയ അദ്ദേഹത്തിൻെറ റിപ്പോർട്ടുകൾ സ്ഥാപിതതാല്പര്യങ്ങളുടെ പീഠങ്ങൾ കുലുക്കിയെന്നു പറയാം. ഹതഭാഗ്യയായ ഒരു ഹൈന്ദവവനിതയെ മതം മാററാൻ പാതിരിമാർ നടത്തിയ ജുഗുപ്സാവഹമായ നടപടികൾ, വിദേശ ധനമോഹികളുടെ കുത്സിതപ്രവൃത്തികൾ വരുത്തുന്ന വിപത്ത്, ദേശീയമോചനപ്രസ്ഥാനത്തിൽ ജാഗരൂകരാകുന്ന ചിലരുടെ സംശയാസ്പദങ്ങളായ നടപടികൾ, സമ്മർദരാഷ്ട്രീയംകൊണ്ടു മുതലെടുക്കുന്നവർ, ഉത്തരവാദപ്പെട്ട പദവിയിലിരിക്കുന്നവർ വൈതാളികന്മാരെ വാഴിക്കാൻ സ്വീകരിക്കുന്ന വളഞ്ഞ വഴികൾ, എന്നിങ്ങനെ പലതും പണിക്കരുടെ ലേഖനങ്ങൾക്കു വേണ്ടുവോളം വിഭവം നല്കി. ഗവർണറായിരുന്ന വില്ലിംഗ്ടൺ, മുഖ്യമന്ത്രി പനഗൽ രാജ, തുടങ്ങിയ ശക്തന്മാരെപ്പോലും അദ്ദേഹം വിട്ടില്ല. ഗവർണർ വില്ലിംഗ്ടൺ പ്രഭുവിൻെറ ചില സ്വകാര്യ കത്തുകളെ ആസ്പദമാക്കി എഴുതി പ്രസിദ്ധപ്പെടുത്തിയ ഒരു ലേഖനം പത്രത്തിൻെറ ഉടമസ്ഥരെപ്പോലും വിമ്മിഷ്ടപ്പെടുത്തി. അതു പ്രസിദ്ധപ്പെടുത്തിയതിൻെറ പിറേറന്ന് അവർ മാധവപ്പണിക്കരെ ജോലിയിൽനിന്നു വിടുതൽ

ചെയ്തു. പെട്ടെന്നു നടപടിയെടുത്തതിൻെറ രഹസ്യം പുറത്തു പറഞ്ഞുമില്ല. ഇങ്ങനെ 1924 ഫെബ്രുവരിയിൽ ''സ്വരാജ്യ''യിൽ നിന്ന് പണിക്കർ പിരിഞ്ഞു.

കേരളത്തിലെ പിന്നോക്കവിഭാഗക്കാർ അനുഭവിച്ചിരുന്ന പരാധീനതകൾക്ക് കുറവുണ്ടാക്കുവാൻ പരിശ്രമിച്ച ഒരാളായിരുന്നല്ലോ ടി. കെ. മാധവൻ. അദ്ദേഹവുമായി ബന്ധപ്പെടുവാനുള്ള ഒരവസരമുണ്ടായത് പണിക്കർ 'സ്വരാജ്യ'യിൽ ജോലിയിലിരുന്ന കാലത്താണ്. തൻെറ പരിപാടികളുടെ വിജയത്തിനുവേണ്ടി സഹായം തേടുന്നതിനായി, അഖിലഭാരത നേതാക്കന്മാരെ കാണുവാനുള്ള ശ്രമത്തിൽ ഏർപ്പെട്ടിരുന്ന ടി. കെ. മാധവൻ, കാക്കിനട കോൺഗ്രസ്സ് സമ്മേളനത്തിനു പോകുന്ന വഴിക്ക് മദിരാശിയിൽ തങ്ങുകയുണ്ടായി. ഈ സമയം പണിക്കർ, അദ്ദേഹത്തെ പരിചയപ്പെട്ടു. അവർ ഒന്നിച്ചാണ് കോൺഗ്രസ്സ് സമ്മേളന സ്ഥലത്തേക്ക് മദിരാശിയിൽനിന്നു യാത്രചെയ്തത്. മൗലാനാ മുഹമ്മദ് അലി വഴി മററ് കോൺഗ്രസ്സ് നേതാക്കന്മാരെ അവിടെ സന്ദർശിക്കുകയുണ്ടായി.

കേരളീയർ ആദ്യമായി അരങ്ങേറിയ സത്യാഗ്രഹമാണ് പിന്നോക്കവിഭാഗങ്ങൾക്കുവേണ്ടി വൈക്കത്തുണ്ടായത്. അതിൻെറ നേതാക്കന്മാരിൽ പ്രധാനിയായിരുന്ന മന്നത്തു പദ്മനാഭൻ രേഖപ്പെടുത്തിയിട്ടുള്ള വിവരങ്ങൾ ഇവിടെ പ്രസക്തമാണ്: സത്യാഗ്രഹം എന്തെന്നറിഞ്ഞിട്ടില്ലാത്ത ഈ രാജ്യവാസികൾ അതു കാണാൻവേണ്ടിത്തന്നെ വൻതോതിൽ വന്നെത്തി. ഗവണ്മെൻറിൻെറയും പോലീസിൻെറയും ശ്രദ്ധ മുഴുവൻ വൈക്കത്തേക്കു നീങ്ങി. സത്യാഗ്രഹികളുടെ സഞ്ചാരസ്വാതന്ത്ര്യത്തെ തടുക്കാൻവേണ്ടി വൈക്കത്തെ തീണ്ടൽപ്പലകയുടെ സമീപത്ത് പോലീസുകാർ അണിനിരന്നു നിന്നു. സത്യാഗ്രഹാശ്രമത്തിൽനിന്ന് അതിരാവിലെ കുളിച്ച് ഈശ്വരഭജനയും കഴിഞ്ഞ് വാളണ്ടിയറന്മാരായ ഒരു നായരും (ഗോവിന്ദപ്പണിക്കർ) ഒരു ഈഴവനും (ബാഹുലേയൻ) ഒരു പുലയനും (കുഞ്ഞാപ്പി) ഖദർമുണ്ട്, ഖാദിഷർട്ട്, ഗാന്ധിത്തൊപ്പി എന്നിവ ധരിച്ച്, അയിത്താചരണത്തിൻെറ ഭയങ്കരതയെയും അർത്ഥശൂന്യതയെയും സൂചിപ്പിക്കുന്ന പാട്ടോടുകൂടിയാണ് രംഗത്തെത്തിയത്''.[6] വൈക്കത്തെ സത്യാഗ്രഹത്തിൽ അറസ്ററു വരിച്ചതിന് കെ. പി. കേശവമേനോനെയും ടി. കെ. മാധവനെയും അനുമോദിച്ചും അന്ത്യംവരെ സമരം ചെയ്യുമെന്ന് ആശിച്ചുമുള്ള കമ്പിസന്ദേശം, 1924 ഏപ്രിൽ 4–ന് ഗാന്ധിജി അയച്ചുകൊടുക്കുകയുണ്ടായി. നൂററാണ്ടുകളായി നിലനില്ക്കുന്ന അസഹിഷ്ണുവായ പൗരോഹിത്യ പക്ഷപാത

6. ജീവിതസ്മരണകൾ : മന്നത്തു പദ്മനാഭൻ

ത്തിനെതിരായിട്ടാണ് അതു നടത്തപ്പെട്ടത്.[7] അതിന് സഹഭാവത്തിൽ കവിഞ്ഞ് മററൊരു സഹായവും തിരുവിതാംകൂറിനു പുറത്തുനിന്ന് ഉണ്ടായിക്കൂടെന്നായിരുന്നു ഗാന്ധിജിയുടെ പക്ഷം. അതിനാൽ, പഞ്ചാബിലെ അകാലികൾ സൗജന്യ ഭക്ഷണശാല തുറക്കുവാൻപോകുന്ന വിവരം അറിയിച്ചുകൊണ്ട് മാധവപ്പണിക്കർ അയച്ച കമ്പിയ്ക്കുള്ള മറുപടിയിൽ അതു നന്നായോ എന്ന സംശയം പ്രകടിപ്പിക്കുകയുണ്ടായി.[8] വൈക്കം സത്യാഗ്രഹത്തിൻെറ പ്രാധാന്യത്തെപ്പററിയും മററും പണിക്കർ അക്കാലത്ത് ഗാന്ധിജിയ്ക്ക് എഴുതിയിട്ടുണ്ട്. അവിടത്തെ സത്യാഗ്രഹം നയിക്കുവാൻ ജോർജ് ജോസഫ് തയ്യാറാകുന്നത് ശരിയല്ലെന്ന അഭിപ്രായം ഒരു പ്രസ്താവനയിലൂടെ മാധവപ്പണിക്കർ മദിരാശിയിൽ വ്യക്തമാക്കി. കേരളാ കോൺഗ്രസ്സ് കമ്മിററിക്കാർക്ക് ഇത് സ്വീകാര്യമായില്ല. അവർ പണിക്കരുടെ ആശയം നിരാകരിച്ചു. അതിൽ പ്രതിഷേധിച്ചും പണിക്കർ മറുപടി പുറപ്പെടുവിക്കുകയുണ്ടായി. സ്വന്തം അഭിപ്രായവും കേരളാകോൺഗ്രസ്സിൻെറ മറുപടിയും പണിക്കർ ഗാന്ധിജിയ്ക്കയച്ചു. അഹിന്ദുക്കൾ വൈക്കം സത്യാഗ്രഹത്തിന് നേതൃത്വം വഹിക്കുകയാണെങ്കിൽ, അതിന് ഗാന്ധിജി സഹായം കൊടുക്കരുതെന്നും അതിൽ ആഹ്വാനം ചെയ്തു. ഈ വിവാദത്തിനു വിരാമം വരുത്താൻവേണ്ടി, തങ്ങളുടെ നിലപാട് വിശദീകരിക്കാൻ, കെ. പി. സി. സി. അഹമ്മദാബാദിലേക്കു നിയോഗിച്ച ഒരു നിവേദകസംഘം 1924 മേയ് 20-ാം തീയതി ഗാന്ധിജിയെ സന്ദർശിച്ച് ചർച്ച നടത്തി. വൈക്കത്തെ സത്യാഗ്രഹം ആദർശാത്മകമാകുന്നത് അവർണഹിന്ദുക്കളും അവരോട് സഹതാപമുള്ള സവർണഹിന്ദുക്കളും മററുള്ളവരും മാത്രം ചേർന്ന് അതു നടത്തുമ്പോഴാണെന്ന് ഗാന്ധിജി അവരെ അറിയിച്ചു. അത് അസാധ്യമാണെങ്കിൽ, ഒട്ടൊന്നു താഴോട്ട് ഇറങ്ങിവരാം. എന്നിട്ട് വൈക്കത്തെ സാഹചര്യങ്ങളും അവിടത്തെ ആളുകളുടെ വികാരങ്ങളും മനസ്സിലാക്കുന്നതിന് കെല്പുള്ള കുറേപ്പേരുടെ സഹായം വേണമെങ്കിൽ സ്വീകരിക്കാമെന്നും അദ്ദേഹം അഭിപ്രായപ്പെടുകയുണ്ടായി. ഹിന്ദുസമുദായത്തിലുള്ള തിന്മ നിവാരണം ചെയ്യേണ്ടത് ഹിന്ദുക്കളുടെ കടമയാണ്. ആ ഒരു പരിഷ്കരണകർമത്തിൽ, പുറമെനിന്നുള്ള സഹായം അവർ തേടിക്കൂടെന്നുള്ള അഭിപ്രായവും നിവേദകസംഘത്തെ അറിയിച്ചു.[9]

കേരളപ്രദേശ് കോൺഗ്രസ്സ് കമ്മിററിയുടെ രണ്ടാംസമ്മേളനം, കാര്യദർശിയായിരുന്ന കെ. പി. കേശവമേനോൻെറ ശ്രമ

---

7. ഗാന്ധിജിയും കേരളവും— ഗാന്ധിസ്മാരകനിധി (1979), പുറം 102.
8. Telegramme dated April 21, 1924.
9. ഗാന്ധിജിയും കേരളവും, പുറം 128.

ഫലമായി 1922-ൽ പാലക്കാട്ട് നടന്നു. സമ്മേളനത്തിൽ അധ്യക്ഷയായിരുന്ന ശ്രീമതി സരോജിനി നായിഡുവിനോടൊപ്പം മാധവപ്പണിക്കരും മദിരാശിയിൽനിന്നുണ്ടായിരുന്നു. വാർഷികത്തിൻെറ ഭാഗമായി ഏർപ്പാടുചെയ്തിരുന്ന സാഹിത്യസമ്മേളനത്തിൻെറ അധ്യക്ഷനായി ക്ഷണിച്ചിരുന്നത് മാധവപ്പണിക്കരെയാണ്. വാർഷികത്തിൽ സംബന്ധിക്കുന്നതിന് സി. രാജഗോപാലാചാരി, ദേവദാസ് ഗാന്ധി, അലി സഹോദരന്മാരുടെ മാതാവ് ബിവിഉമ്മ— തുടങ്ങിയവരും എത്തിയിരുന്നു. വിശിഷ്ടാതിഥികൾ താമസിച്ചത് കേശവമേനോൻെറ തറവാടായിരുന്ന അത്താഴച്ചിറയിലാണ്.[10] സരോജിനി നായിഡുവുമായി, അവർ അന്തരിക്കുംവരെ, നീണ്ടുനിന്ന ഫലവത്തായ സുദൃഢ സുഹൃത്ബന്ധം സ്ഥാപിക്കുന്നതിന്, പ്രാരംഭമിട്ടത് ഈ താമസക്കാലത്തായിരുന്നു. ആത്മകഥയിൽ ആ സ്ത്രീരത്നത്തെക്കുറിച്ച് പണിക്കർ രേഖപ്പെടുത്തിയിട്ടുള്ളത് സ്മരിക്കട്ടെ. സാക്ഷാൽ വാഗീശ്വരിയുടെ അവതാരമെന്നു പറയാവുന്ന സരോജിനിദേവിയുടെ മാഹാത്മ്യത്തെ എങ്ങിനെ വാഴ്ത്താനാണ്! നാഷണൽ കോൺഗ്രസ്സിൻെറ അധ്യക്ഷ, അതിൻെറ പ്രവർത്തകസംഘത്തിലെ സ്ഥിരമായ ഒരംഗം, വിശ്വവിഖ്യാതയായ ഒരു കവയിത്രി, ഭാരതത്തിലെ കലാപരമായ എല്ലാ കാര്യങ്ങളിലും ഒന്നുപോലെ നേതൃത്വംവഹിക്കുന്ന പണ്ഡിത ഇങ്ങനെ നോക്കുകയാണെങ്കിൽ സരോജിനി ദേവിക്ക് ഇന്ത്യയിലുള്ള സ്ഥാനം സർവോത്തമമെന്ന് ആരും സമ്മതിക്കും. ഇന്ത്യയിൽ മാത്രമല്ല സരോജിനിദേവിക്ക് ഈ സ്ഥാനമുള്ളത്. ഇംഗ്ലണ്ടിൽ ഞങ്ങളൊന്നിച്ച് പലേടത്തും പോകേണ്ടതായി വന്നിട്ടുണ്ട്. ആ രാജ്യത്തും മററു പരിഷ്കൃത രാജ്യങ്ങളിൽ എല്ലായിടത്തും അവരുടെ ഖ്യാതി സുപ്രതിഷ്ഠിതമായിരുന്നു എന്ന് പറയുന്നതിൽ അതിശയോക്തിയില്ല.[11]

സരോജിനിദേവിയുടെ ഇളയ സഹോദരിമാരായ മൃണാളിനി, സുനളിനി, സുഹാസിനി എന്നിവരുമായി സമ്പർക്കത്തിലെത്താൻ മദിരാശിയിൽവച്ച് പണിക്കർക്ക് സാധിച്ചിരുന്നു. മൃണാളിനി കേംബ്രിഡ്ജിലാണ് ഉന്നതവിദ്യാഭ്യാസം അതിപ്രശസ്തമാംവിധം പൂർത്തിയാക്കിയത്. മദിരാശിയിലെ ക്വീൻമേറീസ് കോളേജിൽ ഉയർന്ന ജോലിക്കുള്ള വാഗ്ദാനം, വിശ്വസനീയമായ കേന്ദ്രത്തിൽ നിന്നു കിട്ടിയപ്പോൾ ശീമയിൽനിന്ന് നാട്ടിലേക്കു മടങ്ങി. ബോംബെയിൽ കപ്പലിറങ്ങിയപ്പോൾ, ചില രഹസ്യവിവരങ്ങളെ അടിസ്ഥാനമാക്കി, അവരെ പോലീസ് പരിശോധിച്ച്, ഒരു

10. കേളപ്പൻ— പ്രൊഫ. കെ. സി. മൂസത്, നാഷണൽ ബുക്ക്സ്റ്റാൾ (1982) പുറം 75.
11. ആത്മകഥ— ഒന്നാംഭാഗം പുറം 95.

കത്ത് കൈവശപ്പെടുത്തി. യൂറോപ്പിൽ പ്രവർത്തിച്ചിരുന്ന ഒരു രഹസ്യ വിപ്ലവസംഘം ഇന്ത്യയിൽ ഒരുകൂട്ടർക്ക് എത്തിക്കാൻ നല്കിയതായിരുന്നു അത്. അവരുടെ സഹോദരൻ വീരേന്ദ്രനാഥ ചതോപാധ്യായ യൂറോപ്പിലെ ഇന്ത്യൻ വിപ്ലവവിഭാഗത്തിന്റെ നേതാവായിരുന്നു.

വിപ്ലവസംഘങ്ങളുമായി സംശയാസ്പദമായ ബന്ധം ഉണ്ടെന്നതിന്റെ അടിസ്ഥാനത്തിൽ സുനളിനിക്ക് പ്രതീക്ഷിച്ച ജോലി കിട്ടിയില്ല. വേറെവിടെയും പ്രവേശിക്കുന്നതിനുള്ള വഴിയും അതോടൊപ്പം അടഞ്ഞു. അവരും സഹോദരീസഹോദരന്മാരും, മദിരാശിയിലെ സാൻതോമിലെ ഒരു വീട്ടിൽ സ്ഥിരതാമസമാക്കി. ആണും പെണ്ണുമായി അവരുടെ മിത്രങ്ങളും അഭ്യുദയകാംക്ഷികളുമായ കുറെ ചെറുപ്പക്കാർ അവിടം കലാസാഹിത്യ വിഷയങ്ങൾക്കുള്ള ഒരു പ്രബുദ്ധകേന്ദ്രമാക്കിയെന്നു പറയാം. വിധവാവിദ്യാർഥിനിയായി വന്ന കമലാദേവി, സി. ആർ. റെഡ്ഡി, സി. പി. രാമസ്വാമി അയ്യർ, പ്രൊഫ. കാണ്ടത്ത്, എ. എസ്. രാജം, എ. സി. എൻ. നമ്പ്യാർ തുടങ്ങിയവർ ഇവിടെ സമ്മേളിച്ചിരുന്ന ചില വ്യക്തികളാണ്. യാഥാസ്ഥിതികത്വത്തിന് പ്രസിദ്ധിയാർജിച്ച മൈലാപ്പൂരിന്റെ കിഴക്കെ വക്കിലായിരുന്നു ഇവരുടെ സങ്കേതം. അവിടെ ഒന്നിച്ചത് ഉല്പതിഷ്ണുക്കളും, അവരവരുടെ പ്രവർത്തനരംഗത്ത് വ്യക്തിവൈശിഷ്ട്യം തെളിയിച്ചുകൊണ്ടിരുന്ന യുവ പ്രതിഭാശാലികൾ. ഒന്നിനുപുറമെ ഒന്നായി അവിടെ അരങ്ങേറാൻ ഇടയായ പ്രേമകഥകൾ യാഥാസ്ഥിതികരെ ഞെട്ടിപ്പിച്ചു. വിധവയായ കമലാദേവിയെ ഹരീന്ദ്രനാഥ ചതോപാധ്യായയും, സുനളിനിയെ അയ്യങ്കാരായ എ. എസ്. രാജനും, സുഹാസിനിയെ മലയാളിയായ എ. സി. എൻ. നമ്പ്യാരും വിവാഹംകഴിച്ചു. ഈ പ്രേമവിവാഹങ്ങൾ പരത്തിയ കഥകൾ കുറച്ചൊന്നുമായിരുന്നില്ല. ഈ ഘട്ടത്തിൽ മാധവപ്പണിക്കർ "സ്വരാജ്യ"യിൽ ചേർന്ന് മദിരാശിയിലുണ്ടായിരുന്നതിനാൽ ഇവരെയൊക്കെ സുഹൃത്തുക്കളാക്കാൻ സാധിച്ചു. ചതുരനായിരുന്ന അദ്ദേഹത്തിന്, സ്വാതന്ത്ര്യങ്ങളെ വിപരീതമായി ബാധിക്കാതെ, ഈ സൗഹൃദങ്ങൾ പുലർത്തുന്നതിന് വിഷമമുണ്ടായില്ല. സരോജിനി നായിഡുവുമായുള്ള പരിചയത്തിന് ആഴംവരുത്താൻ, അവരുടെ സഹോദരിമാരുമായുള്ള സമ്പർക്കം സംഗതിവരുത്തിയെന്നതും സത്യമാണ്.

രവീന്ദ്രനാഥടാഗോറുമായി പരിചയപ്പെടാൻ പണിക്കർക്ക് സാധിച്ചതും മദിരാശിയിലെ താമസക്കാലത്താണ്. തിരുവിതാംകൂറിലെ ആദ്യത്തെ സന്ദർശനത്തിനായി പോകുമ്പോൾ ടാഗോർ മദിരാശിയിൽ താമസിച്ചു. അദ്ദേഹത്തോടൊപ്പമുണ്ടായിരുന്ന സി. എഫ്. ആൻഡ്രൂസ് വഴി, താമസസ്ഥലത്ത് പണിക്കർ എത്തിയാണ് ഈ സമ്പർക്കം സാധ്യമാക്കിയത്.

ജനസമ്മതിക്കും സേവനത്തിനുമുള്ള സൽപ്പേരിനും പാത്രമായ "സ്വരാജ്യ" സാമ്പത്തികമായി വലിയ പരാജയമായിരുന്നു. പത്രത്തിന്റെ ഭരണകാര്യങ്ങൾ ശരിയാംവണ്ണം നടത്തുവാൻ കെല്പില്ലാത്ത മാനേജരന്മാരുടെ പിടിപ്പുകേടുകൊണ്ടായിരിക്കാം ഇത് സംഭവിച്ചത്. രാജാജിയും പ്രകാശവും തമ്മിലുള്ള സ്വരച്ചേർച്ചയില്ലായ്മയും അഭിപ്രായവ്യത്യാസങ്ങളും പത്രത്തിന്റെ ഭാവിയെ പ്രതികൂലമായി ബാധിച്ചു. പരസ്യങ്ങൾ സ്വീകരിക്കാൻ മടിച്ചിരുന്നതിനാൽ ഒരു വലിയ തുക മാസംതോറും കിട്ടാതെപോയി. സ്വന്തം സമ്പാദ്യമാകെ പത്രത്തിന് ചിലവഴിച്ച് പ്രകാശം തികഞ്ഞ നിർധനനായിത്തീർന്നു. ശിക്ഷയനുഭവിച്ച് ജയിലിൽ കിടന്ന കാലത്ത് ഉത്തമർണന്മാർ ബാക്കിയുണ്ടായിരുന്ന ആസ്തികളും പത്രവും കൈവശമാക്കി. ജയിൽമോചിതനായപ്പോൾ, കടംതീർത്ത് പത്രം വീണ്ടും തുടങ്ങാൻ ആന്ധ്രപ്രദേശ് കോൺഗ്രസ്സ് കമ്മിററിയോട് സാമ്പത്തിക സഹായമഭ്യർഥിച്ചു. എന്നാൽ അവർ അത് ചെവിക്കൊണ്ടില്ല. ഗത്യന്തരമില്ലാതെ 1985-ൽ പ്രകാശം "സ്വരാജ്യ"യുടെ പ്രസിദ്ധീകരണം നിർത്തി.

അലിഗാറിൽ ജോലിയിലിരുന്ന കാലത്ത് 'നൂർജഹാൻ' എന്ന നാടകം രചിച്ച വിവരം നേരത്തെ പ്രസ്താവിച്ചിട്ടുണ്ടല്ലോ. അത് പിന്നീട് പുസ്തകരൂപത്തിൽ പ്രസിദ്ധപ്പെടുത്തി.[12] ഈ കാലഘട്ടത്തിൽ തയ്യാറാക്കിയ മററൊരു കൃതിയാണ് "കുരുക്ഷേത്രത്തിലെ ഗാന്ധാരി"— അത് 1922-ൽ പ്രസിദ്ധീകരിച്ചു.[13]

12. നൂർജഹാൻ— കെ. എം. പണിക്കർ, ബി. വി. ബുക്ക്ഡിപ്പോ, തിരുവനന്തപുരം (1920)

13. കുരുക്ഷേത്രത്തിലെ ഗാന്ധാരി— കെ. എം. പണിക്കർ, ബി. വി. ബുക്ക്ഡിപ്പോ, തിരുവനന്തപുരം (1922)

*അധ്യായം ഒൻപത്*

## അമൃതസരസ്

''സ്വരാജി''ലെ പണി പൂർത്തിയാക്കി പണിക്കർ കാവാല ത്തെത്തി. ഇങ്ങനെ അപ്രതീക്ഷിതമായി അരങ്ങൊഴിയേണ്ടിവരു മെന്ന് ആശിച്ചതും പ്രതീക്ഷിച്ചതുമല്ല. അതുകൊണ്ട് വിഷമം തോന്നാതിരുന്നില്ല. ഇനിയെന്ത്?....എന്ന ചോദ്യം മനസ്സിൽ നിറ ഞ്ഞുനിന്നു. എന്നാൽ ഈ സന്നിഗ്ദ്ധാവസ്ഥ ദീർഘനാൾ തുടർ ന്നില്ല. ദേശബന്ധു സി. എഫ്. ആൻഡ്രൂസിൻെറ ഒരു കമ്പി സന്ദേശമാണ് പുതിയ വഴി തുറന്നത്. ദേശീയനേതാക്കന്മാരുമായി സഹകരിച്ചു പ്രവർത്തിക്കുവാനുള്ള സാഹചര്യമാണ് അതുണ്ടാക്കി യത്. യർവാദ ജയിലിൽനിന്നു മോചിതനായി ബോംബെയിൽ വിശ്രമാർഥം അന്ധേരിയിൽ തങ്ങിയിരുന്ന മഹാത്മാഗാന്ധിയെ ചെന്നു കാണണമെന്നായിരുന്നു സന്ദേശത്തിൻെറ സാരം. ഒട്ടും അമാ ന്തിക്കാതെ അവിടെ എത്തി. അന്നത്തെ കോൺഗ്രസ്സ് അധ്യക്ഷ നായിരുന്ന മൗലാനാ മുഹമ്മദ് അലിയുടെ അഭിപ്രായം സ്വീക രിച്ച്, മാധവപ്പണിക്കർക്ക് പഞ്ചാബിൽ ഉത്തരവാദപ്പെട്ട കർത്ത വ്യം അനുഷ്ഠിക്കുവാൻ ഗാന്ധിജി അവസരമുണ്ടാക്കി. അകാലികൾ മുഖ്യമായ ഒരു പ്രക്ഷോഭത്തിൽ അന്ന് ഏർപ്പെട്ടിരിക്കുകയായി രുന്നു. അവരെ സഹായിക്കുവാൻ കോൺഗ്രസ്സ് സന്നദ്ധമായി. ഈ സഹകരണത്തിൻെറ പൂർത്തീകരണത്തിന് ഒരു പ്രതിനിധിയുടെ സേവനം വേണ്ടിവന്നു. നേരത്തെതന്നെ ഇതിന് അകാലി സഹാ യക് ബ്യൂറോ സംഘടിപ്പിച്ചിരുന്നു. ''സ്വരാജ്യ''-പത്രത്തിൽനിന്നു പിരിഞ്ഞ വർത്തമാനം അറിഞ്ഞ അവസരത്തിൽ, കോൺഗ്രസ്സ് അധ്യക്ഷൻ മാധവപ്പണിക്കരുടെ പേര് ഗാന്ധിജിയുടെ പരിഗണ നയ്ക്ക് നിർദേശിക്കുകയുണ്ടായി. അവിടെ ഇക്കാര്യത്തെപ്പററി സംഭാ ഷണം നടക്കുമ്പോൾ ആൻഡ്രൂസ് സന്നിഹിതനായിരുന്നു. അതിൻെറ അടിസ്ഥാനത്തിലായിരുന്നു അദ്ദേഹം കമ്പിയടിച്ചത്.

സിക്കുകാരുടെ ആരാധനാലയങ്ങൾ ഭരിച്ചിരുന്നത് ആ മത വിശ്വാസികളല്ലാത്ത പുരോഹിതവർഗമായിരുന്നു; അധികവും ഹിന്ദു ക്കൾ. ഈ അവസ്ഥ ദീർഘകാലമായി തുടർന്നുവന്നതുകാരണം അനാശാസ്യങ്ങളായ അനവധി സംഭവങ്ങൾ ആരാധനാലയങ്ങളിൽ അനുദിനം അരങ്ങേറിവന്നു. പവിത്രമായ അന്തരീക്ഷം അവ കളങ്ക പ്പെടുത്തി. ഇവയ്ക്കെതിരായി ശബ്ദമുയർത്താനോ പരിഹാരം തേടാ

നോ മതവിശ്വാസികൾക്കപോലും സാധിക്കാത്ത സാഹചര്യം ശക്തിപ്പെട്ടു. സംഘടിതമായ ശ്രമംകൊണ്ടുമാത്രമേ എന്തെങ്കിലും പരിഷ്കാരത്തിനു പ്രാരംഭമിടാൻ സാധിക്കുവെന്ന നിലയായി. മതവിശ്വാസികളായ സിക്കുകാർ "ശ്രീ ഗുരുസിംഗ് സഭ" എന്ന പേരിൽ ഒരു പ്രസ്ഥാനം, 1873 ഒക്ടോബർ ഒന്നാം തീയതി ഇതിന് ആരംഭിക്കുകയുണ്ടായി. അതിൻെറ രാഷ്ട്രീയ വിഭാഗമായി "ചീഫ് കൽ സാ ദിവാൻ" 1887-ൽ നിലവിൽവന്നു.

ജാലിയൻവാലാ ബാഗ് സംഭവവും അതുപോലെയുള്ള ക്രൂരനടപടികളും പഞ്ചാബിൽ പലയിടങ്ങളിൽ ഉണ്ടായതിൻെറ ഫലമായി ജനരോഷം വർധിച്ചുകൊണ്ടിരുന്നു. ഗാന്ധിജി ഇക്കാലത്ത് ഇവിടെ സന്ദർശനം നടത്തിയ വസ്തുതയും ദേശീയശക്തികളെ പോഷിപ്പിക്കാനിടയായി. അദ്ദേഹത്തിൻെറ പ്രോത്സാഹനവും പ്രേരണയും സ്വീകരിച്ച് "കേന്ദ്ര സിക്ക് ലീഗ്" 1919-ൽ രൂപീകൃതമായി. മുമ്പ് രൂപീകരിച്ചിരുന്ന "ചീഫ് ഖൽ സാ ദിവാൻ", ഭരണാധികാരികളുടെ അനുകൂലികളായി പ്രവർത്തിക്കുവാനാണ് താല്പര്യം കാണിച്ചത്. അവക്കു ബദലായിട്ടായിരുന്നു കേന്ദ്ര സിക്ക്ലീഗിൻെറ രൂപീകരണമെന്നു പറയാം. ലീഗ് കോൺഗ്രസ്സ് പ്രവർത്തനങ്ങളിൽ സഹകരിച്ചു. അതിൻെറയും അന്തിമലക്ഷ്യം ബ്രിട്ടീഷു ഭരണത്തിൽനിന്നുള്ള മോചനമാണെന്ന് 1921-ൽ പ്രഖ്യാപിക്കുകയും ചെയ്തു. [1]

ആരാധനാലയങ്ങളായ "ഗുരുദ്വാരക"ളുടെ ഭരണനിയന്ത്രണം മതവിശ്വാസികളായ സിക്കുകാരുടെ ചുമതലയിൽ വരുത്തുന്നതിനായിരുന്നു പഞ്ചാബിൽ പ്രക്ഷോഭമുയർന്നുവന്നത്. ശുദ്ധ സിക്കുമതവിശ്വാസികൾ സ്വയം "അകാലികൾ"—എന്ന സംജ്ഞ സ്വീകരിച്ച്, ഗുരുദ്വാരകളുടെ ഊരാളന്മാരായിരുന്ന "ഉദാസി"കളിൽനിന്ന് വേർപെട്ട് പരിഷ്കരണവിഭാഗമെന്ന രൂപത്തിൽ നിലപാടു സ്വീകരിച്ചു. ഉദാസികളെ അനുകൂലിച്ചും പ്രോത്സാഹിപ്പിച്ചുമിരുന്നത് ആരാധനാസ്ഥാനങ്ങളുടെ ഭരണച്ചുമതല കയ്യടക്കിയിരുന്ന "മഹന്തുക്കൾ"- എന്ന പുരോഹിതന്മാരാണ്. ഇക്കാലത്ത് പുണ്യസ്ഥലമായ അമൃതസരസ്സിലെ സുവർണക്ഷേത്രം സർക്കാരിൻെറ ഭരണനിയന്ത്രണത്തിലാണിരുന്നത്.

1920-ൽ തുടങ്ങിയ നിസ്സഹകരണപ്രസ്ഥാനത്തിൻെറ രാഷ്ട്രീയ ലക്ഷ്യം വിദേശാധിപത്യത്തിൻെറ ശക്തി ക്ഷയിപ്പിക്കുകയെന്നതായിരുന്നു. എങ്കിലും എല്ലാ സാമൂഹ്യപരിഷ്കരണ പരിപാടികൾക്കും ആവേശവും ആക്കവും വരുത്തുവാൻ അത് പരോക്ഷമായി

1. India—The Siege Within by M. J. Akbar, Penguin Books (1985) P. 137.

ഉതകുകയുണ്ടായി. സമൂഹത്തിൽ ദീർഘകാലമായി അടിഞ്ഞുകൂടിയ കറകളും കളങ്കങ്ങളും കഴുകിക്കളയുവാനുള്ള താല്പര്യം ബഹുജനങ്ങളിൽ പ്രത്യക്ഷമായി. 1920 ഒക്ടോബറിൽ കേന്ദ്ര സിക്കലീഗ് പ്രമാണികളുമായി ഗാന്ധിജി ചർച്ചകൾ നടത്തി. തത്സമയം ആ സംഘടന അക്രമരഹിതമായി, നിസ്സഹകരണ പ്രസ്ഥാനത്തിന് പരിപൂർണ പിന്തുണ നല്കുന്ന പ്രമേയം പാസ്സാക്കി. സിക്കകാരുടെ ആരാധനാലയങ്ങളുടെ ഭരണച്ചുമതല ഏല്ക്കുന്നതിനുതകുന്ന ഒരു സംഘടന—ശിരോമണി പ്രബന്ധക് ഗുരുദ്വാരക്കമ്മിററി—അമൃതസരസ്സിലെ സുവർണക്ഷേത്രത്തിലെ അകാൽ താഖതിൻെറ ജാതേദാർ മുൻകയ്യെടുത്താണ്, 1920 നവംബർ 15-ാം തീയതി 175 പ്രതിനിധികളെച്ചേർത്ത് ആദ്യമായി രൂപീകരിച്ചത്. അതിൻെറ ആദ്യത്തെ അധ്യക്ഷനായിരുന്നു, സർദാർ സുന്ദർസിങ്ങ് മജിതിയ. ഗുരുദ്വാരക്കമ്മിററി ഒരു പടംകൂടി വച്ച്, 1920 ഡിസംബർ 14-ാം തീയതി, അതിൻെറ ആഭിമുഖ്യത്തിലുള്ള സന്നദ്ധസംഘമെന്ന രൂപത്തിൽ, "ശിരോമണി അകാലിദൾ" സംഘടിപ്പിക്കുകയുണ്ടായി. ഇതാണ് പില്ക്കാലത്ത് രാഷ്ട്രീയകക്ഷിയായി രൂപമെടുത്തത്.[2] ആരാധനാകേന്ദ്രങ്ങളുടെ ഭരണം സംബന്ധിച്ചും പരിഷ്കരണ പ്രവർത്തനങ്ങളെക്കുറിച്ചും പ്രസക്തങ്ങളായ കാര്യങ്ങൾ നിർവഹിക്കുന്നതിന് അവർക്ക് കഴിവുള്ള എല്ലാ സഹായവും ചെയ്യാൻ കോൺഗ്രസ്സ് സംഘടന സന്നദ്ധമായി. ഈ സഹായത്തിൻെറ പരിധിയിൽ ആളും അർഥവും പെട്ടിരുന്ന സംഗതിയും മറന്നുകൂടാ.[3]

ഏതാണ്ട് നാലു സംവത്സരങ്ങളോളം സിക്കുകാർ സമാധാനമായും അക്രമരാഹിത്യമുപേക്ഷിക്കാതെയും ഗുരുദ്വാര ഭരണപരിഷ്കാരത്തിനുവേണ്ടിയുള്ള പ്രക്ഷോഭം നടത്തി. സത്ശ്രീ അകൽ—എന്ന അവരുടെ മുദ്രാവാക്യവും ലാംഗർഖാനകളും കോൺഗ്രസ്സ് സമ്മേളനങ്ങളുടെ അവിഭാജ്യാംശങ്ങളായിത്തീർന്നിരുന്നു, അക്കാലങ്ങളിൽ.[4] എങ്കിലും അകാലികളുടെ സമരത്തെക്കുറിച്ച് അനുകൂലമല്ലാത്ത അഭിപ്രായം അന്നത്തെ കോൺഗ്രസ്സ് സെക്രട്ടറിയായിരുന്ന ജവഹർലാൽ നെഹ്റു രേഖപ്പെടുത്തിയിട്ടുമുണ്ട്. അവരെ ഈ പ്രക്ഷോഭത്തിൽ സഹായിക്കാൻ 1923-നവംബറിലാണ് കോൺഗ്രസ്സ് വർക്കിംഗ് കമ്മിററി തീരുമാനിച്ചത്. സഹായം നല്ലാൻ ഒരു ഓഫീസ് തുറക്കുവാനുള്ള നിശ്ചയവും എടുക്കുകയുണ്ടായി. അതായിരുന്നു "അകാലി സഹായക് ബ്യൂറോ." അതിൻെറ രൂപീകരണ

---

2. India's Struggle by A. C. Guha, Publication Division. Vol. I P. 43.
3. The History of the Indian National Congress by Pattabhi Sitaramayya Vol. I, P. 262, Padma Publications (1946 Reprint).
4. Ibid P. 262.

ത്തെപ്പററിയും മററും രേഖാരൂപം തയ്യാറാക്കി സമർപ്പിച്ചത് ഏ. ടി. ഗിദ്വാനിയായിരുന്നു. ഓഫീസിൻെറ ചുമതല ഏറെറടുക്കാൻ യോഗ്യനായ ഒരു പഞ്ചാബിയെ തീരുമാനിക്കാൻ സാധിക്കാതെ വന്നപ്പോഠം, ജോർജ് ജോസഫിനെ പ്രചരണപ്രധാനങ്ങളായ ഏർപ്പാടുകഠം കൈകാര്യം ചെയ്യാൻ, അവിടെ നിയോഗിക്കുന്നതിനു ശ്രമമുണ്ടായി. എന്നാൽ അദ്ദേഹത്തിൻെറ ഭാര്യയുടെ അനാരോഗ്യം കാരണം ചുമതലയേല്ക്കാൻ അദ്ദേഹത്തിനു സാധിച്ചില്ല. പഞ്ചാബിലെ സ്ഥിതി വേഗം വഷളായി വളർന്നുകൊണ്ടിരുന്നു. ഉത്തരവാദിത്വമുള്ള ഒരു കോൺഗ്രസ്സുകാരനെ, സിക്കുകാരുമായി നിരന്തര സമ്പർക്കം പുലർത്തുന്നതിന് അയക്കേണ്ടത് അത്യാവശ്യമായി. കോൺഗ്രസ്സ് സെക്രട്ടറിയായിരുന്ന നെഹ്രുവിനെത്തന്നെ അതിനു നിയോഗിക്കണമെന്ന അഭിപ്രായമുണ്ടായി. അത് ഉന്നയിക്കുന്ന കമ്പിസന്ദേശം സി. രാജഗോപാലാചാരി, മഹാത്മജിക്ക് അയച്ചിരുന്നു. എന്നാൽ അമൃതസരസ്സിലേക്കു പോകാൻ നെഹ്റുവിനു സാധിച്ചില്ല. 1924 ഫെബ്രുവരി രണ്ടാം തീയതി ബോംബെയിൽ ചേർന്ന കോൺഗ്രസ്സ് വർക്കിംഗ് കമ്മിററി, ഒരു പ്രമേയം പാസാക്കി, ഹിന്ദുക്കഠംക്കും സിക്കുകാർക്കും തമ്മിൽ വന്നിട്ടുള്ള ഭിന്നതകളൊതുക്കാൻ ആവശ്യമായ നടപടികളെടുക്കാൻ പഞ്ചാബ് കോൺഗ്രസ്സ് കമ്മിററിയോട് ആവശ്യപ്പെട്ടു. ശിരോമണി ഗുരുദ്വാര പ്രബന്ധക് കമ്മിററിയുമായി ആലോചിച്ച് ഒരു കമ്മിററി ഇതിലേക്കു രൂപീകരിക്കാനും നിർദേശിച്ചു. കുറച്ചുനാഠം ഈ ഉത്തരവാദിത്വം ഏ. ടി. ഗിദ്വാനിയിലായിരുന്നു നിക്ഷിപ്തം. അതേസമയം ഡോ. സമ്പൂർണാനന്ദിനെ അമൃതസരസ്സിലെ ഓഫീസ് ചുമതല ഏല്പിക്കുവാനും ശ്രമം നടന്നു. അതും വിജയിച്ചില്ല. മാധവപ്പണിക്കരുടെ പേര് ഇതിനു നിർദേശിക്കപ്പെട്ടപ്പോഠം, കോൺഗ്രസ്സ് കാര്യദർശിയായിരുന്ന നെഹ്രു ഇപ്രകാരം ഗാന്ധിജിക്ക് എഴുതി--

"പ്രശസ്തികൊണ്ട് എനിക്ക് വളരെ നാളായി പണിക്കരെ അറിയാനിടയായിട്ടുണ്ട്. കാക്കനടയിൽ അല്പസമയം നേരിട്ടു സന്ധിക്കുകയുമുണ്ടായി. അമൃതസരസ്സിൽ അദ്ദേഹത്തിൻെറ സാന്നിധ്യം വളരെ ഉപയോഗപ്രദമായിരിക്കുമെന്നെനിക്കുറപ്പുണ്ട്. ഹിന്ദുസ്ഥാനിയിലുള്ള അദ്ദേഹത്തിൻെറ അജ്ഞത ഒരു പരാധീനതതന്നെ. എന്നാൽ ആ നഷ്ടം മററുള്ള കഴിവുകളും നേട്ടങ്ങളുംകൊണ്ട് പരിഹൃതമാകുമെന്നു കരുതാം. പ്രചരണത്തിന് ഗുണോത്തമൻതന്നെയാണദ്ദേഹം. ഭാഷാപരമായ പരാധീനതകഠംകൊണ്ട് ഹിന്ദുക്കളെയും സിക്കുകാരെയും അടുപ്പിക്കുവാനുള്ള പ്രയത്നത്തിൽ വളരെ ഉതകിയെന്നുവരുകയില്ല. എന്നിരുന്നാലും പണിക്കർ അമൃതസരസ്സിൽ ഒരു നല്ല സമ്പാദ്യമായിരിക്കും.[5]

---

5. Selected Works of Jawaharlal Nehru-Vol. I, P. 44.

ബോംബെയിൽ യഥാസമയം എത്തിയ മാധവപ്പണിക്കർ നേരെ ഗാന്ധിജിയെ കാണാൻ പോയി. ആദ്യമായി അദ്ദേഹം പണിക്കരോടു ചോദിച്ച ചോദ്യം—അമൃതസരസ്സിൽ എത്തുമ്പോഠം അറസ്റ്റു വരിക്കാൻ തയ്യാറാണോ എന്നായിരുന്നു. അകാലി സഹായക് ബ്യൂറോ ഒരു നിയമരഹിത സ്ഥാപനമായിരുന്നതിനാൽ അതുമായി ബന്ധപ്പെടുന്നത് കുററകരവും ശിക്ഷാർഹവുമായിരിക്കുമല്ലോ. എല്ലാ ഏർപ്പാടുകളെ സംബന്ധിച്ചും പണിക്കർക്ക് വിശദമായ നിർദേശങ്ങഠം ഗാന്ധിജി കൊടുത്തു. കടൽപ്പുറത്ത് ഉലാത്താൻ പോകുന്ന വേളയിൽ പണിക്കരെ കൂട്ടിക്കൊണ്ടുപോയി ഓരോന്നു പറഞ്ഞുകൊടുക്കുകയായിരുന്നു പിന്നുള്ള നടപടി. ഒടുവിൽ മററൊരു സംഗതി സൂചിപ്പിച്ചു–"ഞാൻ ജയിലിലായിരുന്ന കാലത്ത് കോൺഗ്രസ്സുകാർ, അകാലികളുടെ ഉപദേശത്തിന്മേൽ, സ്ഥാനഭ്രഷ്ടനായ നാഭാ മഹാരാജാവിൻെറ പക്ഷംപിടിച്ച് വാദിച്ചുതുടങ്ങി. അത് അവരുടെ മതത്തെ ബാധിക്കുന്ന സംഗതിയാണെന്ന് അകാലികഠം വാദിക്കുന്നുണ്ട്. ആ അഭിപ്രായത്തിൽ ജൈറോ എന്ന സ്ഥലത്തേക്ക് ആഴ്ചതോറും വലിയ ജാഥകഠം അയച്ച് ഇപ്പോഴത്തെ ഗവണ്മെൻറിനെ എതിർക്കുന്നു. അതിനെപ്പററി അന്വേഷിച്ച് താമസിയാതെ എനിക്കു നേരിട്ട് റിപ്പോർട്ടു ചെയ്യണം."[6] 1924 മാർച്ച് 16-ാം തീയതി ഒരു വലിയ ചുമതലയേററ് ബോംബെയിൽനിന്ന് മാധവപ്പണിക്കർ അമൃതസരസ്സിലേക്ക് യാത്രയായി. ഗിദ്‌വാനിക്കു ശേഷം ഇത്രയുംനാഠം താല്ക്കാലിക ചുമതല വഹിച്ചിരുന്ന പണ്ഡിററ് കരംചന്ദ് ശുക്ലയിൽനിന്നാണ് പദവിയേററത്. നേരത്തെയുള്ള ഒരു നിർദേശമനുസരിച്ചായിരുന്നു ശുക്ല കാര്യങ്ങഠം നടത്തിവന്നത്. അത് പഞ്ചാബ് കോൺഗ്രസ്സ് കമ്മിററിക്കാർ ചെയ്ത ഏർപ്പാടുമായിരുന്നു. അതിനാൽ തെററിദ്ധാരണയും വിമ്മിഷ്ടവും വരാതിരിക്കാൻ സാന്ത്വനപ്പെടുത്തി ഒരു കത്ത് നെഹ്റു അവർക്കെഴുതി. പുതിയ ഏർപ്പാടിൻെറ ഉത്തരവാദിത്വം, മുഖ്യമായി കോൺഗ്രസ്സ് അധ്യക്ഷനായ മൗലാനാ മുഹമ്മദ് അലിയിൽ ആണ് നിക്ഷേപിച്ചത്! തുടർന്ന് ഒരു പത്രക്കുറിപ്പും പുറപ്പെടുവിച്ചു—"ഭാര്യയുടെ അനാരോഗ്യം നിമിത്തം ജോർജ് ജോസഫിന് അമൃതസരസ്സിലേക്കു പോകാൻ സാധിക്കാതെ വന്നതുകൊണ്ട്, അഖിലേന്ത്യാ കോൺഗ്രസ്സ് കമ്മിററി അധ്യക്ഷൻ മൗലാനാ മുഹമ്മദ് അലി, ഗാന്ധിജിയുമായി ആലോചിച്ച്, അമൃതസരസ്സിലെ അകാലി സഹായക് ബ്യൂറോയുടെ ചുമതല വഹിക്കുന്നതിന് മി. പണിക്കരെ നിയമിച്ചിരിക്കുന്നു. മി. പണിക്കർ ഓക്സ്ഫോർഡിൽനിന്ന് എം. എ. ഒന്നാംക്ലാസ് ഓണേർഴ്സിൽ പാസായ ആളും അടുത്തകാലത്ത് അലിഗാറിലെ മുസ്ലീം സർവകലാശാലയിലെ പ്രൊഫസറുമായി

6. ആത്മകഥ—കെ. എം. പണിക്കർ, വാല്യം 1, പുറം 104.

രുന്നു. അതിനുശേഷം മദിരാശിയിലെ ''സ്വരാജ്യ'' പത്രത്തിൽ പത്രാധിപരായി ജോലി ചെയ്തിട്ടുണ്ട്.''[7]

അകാലി സഹായക് ബ്യൂറോയുടെ ഉത്തരവാദിത്വങ്ങളിൽ മുഖ്യമായവ (1) പ്രസക്തങ്ങളായ പ്രചാരണപ്രവർത്തനങ്ങൾ നിർവ ഹിക്കുക; പത്രപ്രസ്താവനകൾ പുറപ്പെടുവിക്കുക; പത്രങ്ങൾക്ക് സ്ഥിതിവിവരങ്ങൾ വ്യക്തമാക്കിക്കൊടുക്കുക. (2) ശിരോമണി ഗുരുദ്വാര പ്രബന്ധക് കമ്മിററിയുമായി നിരന്തരം ഗാഢമായ സമ്പർക്കം സാധ്യമാക്കുക. (3) ജൈറേറാ സംഭവത്തെക്കുറിച്ച് ദൃക്സാക്ഷികളുടെ തെളിവുകൾ രേഖപ്പെടുത്തുക.

ഗുരുദ്വാര പ്രബന്ധക് കമ്മിററിയുടെ അധ്യക്ഷൻ സർദാർ മംഗൽ സിങ്ങും മററുള്ളവരും ചേർന്നാണ് പണിക്കരെ സ്വാഗതം ചെയ്തത്. യഥാർഥ സ്ഥിതിവിവരങ്ങൾ വേണ്ടപ്പെട്ടവരുടെ സഹകരണ ത്തോടെ സമ്പാദിച്ച് വിലയിരുത്തുകയെന്നതായിരുന്നു ആദ്യത്തെ കർത്തവ്യം. പഞ്ചാബ് കോൺഗ്രസ്സ് കമ്മിററി, ശിരോമണി ഗുരു ദ്വാര പ്രബന്ധക്കമ്മിററി എന്നിവരുടെ പ്രതിനിധികളുടെ യോഗം പണ്ഡിററ് കരംചന്ദ് ശുക്ലയുടെ സാന്നിധ്യത്തിൽ തന്നെയാണു നടന്നത്.

കൂടെക്കൂടെയുള്ള റിപ്പോർട്ടുകൾ പ്രതീക്ഷിക്കുന്നില്ലെന്ന് നെഹ്റു നേരത്തെ പണിക്കരെ എഴുതി അറിയിച്ചിരുന്നു. എന്നാൽ പുറപ്പെ ടുവിക്കുന്ന ഔദ്യോഗിക വിജ്ഞാപനങ്ങളുടെ പ്രതികൾ തീർച്ച യായും എത്തിച്ചിരിക്കണം. എ. ഐ. സി. സി. ക്ക് പ്രവർത്തന ങ്ങളുടെ രൂപം ധരിക്കുന്നതിനിതാവശ്യമാണ്. കൂടാതെ വ്യക്തിപ രമായ കത്തുമെഴുതാം. അവയുടെ ഉള്ളടക്കം, ആവശ്യമാംവിധം, ചർച്ചകൾക്കോ കൂടുതൽ പഠനത്തിനോ പ്രവർത്തനസമിതിയിൽ സമർപ്പിക്കാൻ സാധിക്കും. സ്വന്തം തീരുമാനമനുസരിച്ച് യുക്ത മായ പ്രചാരണ പരിപാടികൾ നടത്താൻ സ്വാതന്ത്ര്യമുണ്ട്. യഥാർഥ വസ്തുതകൾ പൊതുജനങ്ങളെ അറിയിക്കാനും തെററിദ്ധാരണകളു ണ്ടാകാതിരിക്കാനും, പ്രക്ഷോഭത്തിൻെറ രാഷ്ട്രീയവശം മുന്നണി യിൽ നിലനിർത്താനും പൊതുവിൽ പ്രവർത്തിക്കണമെന്നായിരുന്നു നിർദേശം.

മാധവപ്പണിക്കർ കൃത്യനിർവഹണത്തിൽ ജാഗരൂകനായി. ജൈറേറായിലെ സംഭവങ്ങളെപ്പററി അന്വേഷണം മുറയ്ക്കു നടന്നു. റിപ്പോർട്ട് കോൺഗ്രസ്സ് അധ്യക്ഷൻ മൗലാനാ മുഹമ്മദ് അലിയ്ക്കും ഗാന്ധിജിയ്ക്കും 1924 മാർച്ചുമാസം അവസാനത്തോടുകൂടി അയച്ചു കൊടുത്തു. അതിൻെറ പ്രതികൾ അവിടെ പ്രവർത്തകസമിതി

7. Selected Works of Jawaharlal Nehru Vol. I, P. 146.

അംഗങ്ങളുടെയിടയിൽ വിതരണം ചെയ്യുകയുമുണ്ടായി. റിപ്പോർട്ട തയ്യാറാക്കാൻ സർദാർ മംഗൽസിങ്ങ്, കെ. സന്താനം തുടങ്ങിയ വരിൽനിന്ന് പ്രതീക്ഷിച്ച സഹകരണമുണ്ടായില്ല. 1920-ൽ നിസ്സ ഹകരണ പ്രസ്ഥാനത്തിൽ, ഉദ്യോഗം രാജിവച്ചശേഷം, കലർന്ന നേതാവാണ് മംഗൽസിങ്ങ്. കോൺഗ്രസ്സ് നിയമിച്ച പഞ്ചാബ് അന്വേഷണക്കമ്മിററിയുടെ കാര്യദർശിയായിരുന്നു അന്ന് സന്താന മെന്ന കാര്യവും സൂചിപ്പിക്കട്ടെ. പണിക്കരുടെ റിപ്പോർട്ട് ഗാന്ധിജി അംഗീകരിക്കുകയുണ്ടായി. നാഭാ പ്രശ്നവും ഗുരുദ്വാരാ പ്രശ്നവും തികച്ചും ഭിന്നങ്ങളായി കൈകാര്യം ചെയ്യണമെന്നായി രുന്നു പണിക്കരുടെ അഭിപ്രായം. നാഭാരാജാവായിരുന്ന രിപുദമന സിംഹനെ നേരിട്ടുകണ്ട് കാര്യങ്ങൾ മനസ്സിലാക്കണമെന്ന ഗാന്ധി ജിയുടെ നിർദേശം സ്വീകരിച്ച് അതിന് ഡെറാഡൂണിൽ പോകുകയു ണ്ടായി. വിട്ടുവീഴ്ചയ്ക്കോ വ്യക്തമായ പൊതുപ്രഖ്യാപനത്തിനോ രാജാവ് തയ്യാറുമായില്ല. ഈ വിവരങ്ങൾ ചർച്ച ചെയ്യുന്നതിനു വേണ്ടി മാധവപ്പണിക്കർ ജവഹർലാൽനെഹ്റുവിനെ കാണാൻ അലഹബാദിലേക്കു പോയി. പണിക്കർ ആദ്യമായി നേരിട്ട് നെഹ്രുവിനെ കണ്ടത് ഈ അവസരത്തിലായിരുന്നു. എഴുത്തുകുത്തു കളിലൂടെ മാത്രമേ ഇതുവരെ സമ്പർക്കമുണ്ടായിരുന്നുള്ളു. ആനന്ദ ഭവനിൽ രണ്ടുമൂന്നു ദിവസം അദ്ദേഹം തങ്ങുകയുണ്ടായി. പണിക്ക രുടെ നിഗമനങ്ങൾ നെഹ്രുവും ശരിവച്ചു. അതിനെ സംബന്ധിച്ച് ഒരു യാദാസ്ത് ഗാന്ധിജിക്ക് അയയ്ക്കുകയും ചെയ്തു. അഹമ്മദബാ ദിൽ കോൺഗ്രസ്സ് പ്രവർത്തകസമിതി കൂടിയിരുന്ന അവസരത്തിൽ പണിക്കരും അവിടെയെത്തി, ഗാന്ധിജിയെ കാണുകയുണ്ടായി. അപ്പോൾ ഗാന്ധിജി പറഞ്ഞത് ഇതാണ്: "രാവിലെയുള്ള വണ്ടിക്ക് തിരികെ അമൃതസരസ്സിലേക്ക് പൊയ്ക്കൊള്ളുക. നിങ്ങളുടെ അഭിപ്രായങ്ങൾ സിക്കുനേതാക്കൾ സ്വീകരിച്ചു എന്നു മാത്രമല്ല അവയനുസരിച്ച് ചെയ്തുകൊള്ളാമെന്ന് ഏല്ക്കുകയും ചെയ്തിട്ടുണ്ട്, നാഭാക്കാര്യം ഉപേക്ഷിക്കാമെന്നും ഏററിട്ടുണ്ട്." ഇതു കേട്ടപ്പോൾ മാധവപ്പണിക്കർക്കുണ്ടായ പ്രതികരണം അദ്ദേഹം രേഖപ്പെടുത്തി യിട്ടുണ്ട്—"എനിക്കുണ്ടായ സന്തോഷത്തിന് അളവില്ലായിരുന്നു. രാജ്യകാര്യങ്ങളിൽ സ്വതന്ത്രമായി ഞാൻ ആദ്യം കയ്യേററകാര്യം മഹാത്മജിക്കു സമ്മതമാകത്തക്കവണ്ണം നടത്തിക്കൊണ്ടു പോന്നല്ലോ എന്നുള്ളത് എനിക്ക് വലിയ ചാരിതാർഥ്യത്തിനു കാരണമായി."[8]

അമൃതസരസ്സിൽ തിരിച്ചെത്തിയപ്പോൾ സർക്കാരും അകാലി നേതാക്കളും മററു തല്പരകക്ഷികളും അനുരഞ്ജന സംഭാഷണം ആരംഭി ച്ചിരുന്നു. അതിൽ കാര്യമായ യാതൊരു പങ്കും പണിക്കർക്ക്

8. ആത്മകഥ - ഒന്നാം ഭാഗം, പുറം 120.

വന്നുചേർന്നില്ല. അതിൻെറ ഫലമായി ധാരാളം ഒഴിവുസമയം കിട്ടി. ആ സമയമത്രയും സാഹിത്യപ്രവർത്തനത്തിനാണ് വിനിയോഗിച്ചത്. നളചരിതം ചമ്പു വായിച്ചതിൽനിന്നു സിദ്ധിച്ച പ്രേരണമൂലം "പങ്കീപരിണയം" എന്ന ഉപഹാസകൃതി ചമച്ചു.

ഒരു പരിഹാസകാവ്യമായ 'പങ്കീപരിണയം' എഴുതിയശേഷം പന്ത്രണ്ടു കൊല്ലത്തോളം കഴിഞ്ഞാണത്രേ അച്ചടിച്ചു പ്രസിദ്ധപ്പെടുത്തിയത്. [9] മലയാളമഹിമക്ക് പൊട്ടുപോലെ വിലസിയ ബബ്ലലി പട്ടണത്തിലെ പ്രധാന ദിവ്യന്മാരിലൊരാളായിരുന്നു വക്കീൽ മാധവമേനോൻ.

മൊട്ടക്കഷണ്ടി വലുതാം കുടവസ്സുി വെള്ള-
ക്കെട്ടുള്ള കണ്ണട വിഭൂതിയണിഞ്ഞ നെഞ്ചും
പൊട്ടിട്ട നെററി നരപോലെ നരച്ച മീശ
വട്ടത്തിലുള്ള മിഴിയേവമൻെറ രൂപം—അദ്ദേഹത്തിൻെറ മകളായ പങ്കിക്ക് വിവാഹപ്രായമെത്തി. അവൾക്ക് അനുരൂപനായ വല്ലഭൻ വന്നുകാണുന്നതിനുള്ള ശ്രമം തുടങ്ങി. പണ്ടുള്ള മാതിരിയല്ല ഇന്നത്തെ കണ്ടിക്കരിംകുഴലിമാർ വിവാഹം വീക്ഷിക്കുന്നത്. സർക്കാരുദ്യോഗമില്ലാത്തവൻ മുക്കാലും തൃണമാണ്. അതുകൊണ്ട് സർക്കാരിൻെറ കാശു വാങ്ങുന്നവനായിരിക്കണം വരൻ. പക്ഷേ പങ്കിയുടെ പക്ഷം മറെറാന്നായിരുന്നു.

സദസ്സിൽ വച്ചേകനെയിഷ്ടമായാൽ
സ്വയം വരിക്കേണമിതാണു മോഹം!—അവളുടെ ഹിതമനുസരിച്ചു പ്രവർത്തിക്കുവാൻ മാതാപിതാക്കന്മാർ ഒരുങ്ങി. പള്ളിക്കെട്ടിലും വലിപ്പത്തോടുകൂടി സ്വയംവരം കൊണ്ടാടുവാൻ കള്ളക്കേസുകൊണ്ടു സിദ്ധിച്ച സമ്പാദ്യത്തിൻെറ ഒരു വലിയ പങ്ക് ഉഴിഞ്ഞുവച്ച്, മേടം ആറാം തീയതി ആഘോഷം നിശ്ചയിച്ചു.

നാടൊക്കെയും പുകൾപെടുന്നൊരു മേന്മയാണ്ടു
മാടമ്പിമാർ നൃവരർ ജന്മികൾ തൊട്ടവർഗം
കേടററ പങ്കിയുടെ വേളി കൊതിച്ചുവന്നു-
കൂടിത്തുടങ്ങി ചെറുതേനിലെറുമ്പുപോലെ.

തണ്ടാരാലുയരെപ്പിടിച്ച തഴയും വീശി വരുന്ന വഞ്ഞിപ്പുഴപ്പണ്ടാരം, രാജകീയ പദവിക്കൊപ്പിച്ച് എത്തുന്ന പാലിയത്തച്ഛൻ, സേവകക്കു ജഗദ്ഗുരു സ്ഥിതിയുള്ള ടി. ശങ്കരൻതമ്പി, വങ്കത്തിൽ വലാരിയോടു കിടയിട്ടീടുന്ന കെങ്കേമനായ രംഗസ്വാമി അയ്യങ്കാർ, പെൻ

9. പങ്കീപരിണയം—കെ. എം. പണിക്കർ, ബി. വി. ബുക്ക് ഡിപ്പോ, (1937).

ഷൻ ദിവാൻജി കൃഷ്ണൻനായർ, കേരളീയ കവികാംക്ക ഗുരുസ്ഥാനീയനായ വള്ളത്തോാം, പരുക്കൻകവിത വിതറുന്ന ഉള്ളൂർ, പാണ്ഡിത്യവാരാശിയാം പുന്നശ്ശേരിനമ്പി, കഠോരപാതകികാം തൻ രക്ഷാകരാഗ്രേസരൻ മള്ളൂർ, സ്വരാജ്യഭക്തർക്കഭിമാന്യനായ കുറൂർ എന്നിങ്ങനെയുണ്ട് വന്നുകൂടിയവരുടെ കൂട്ടം! അടുത്ത ദിവസത്തെ പത്രത്തിലൂടെ പങ്കി പരിണയിച്ച പുരുഷനാരെന്നു പ്രഖ്യാപിക്കുന്നതാണെന്ന അറിയിപ്പുണ്ടായതോടെ സഭ വേഗം പിരിയുകയും വന്നവർ നിജ നിജ ദേശം നോക്കി പോകുകയും ചെയ്തു!

വരണത്തിനെത്തിയ ആരെയും കററക്കാറണി വേണിയാാംക്ക് പിടിച്ചില്ല. കല്യാണം നടന്നുമില്ല! തേജോവധം വന്നൊരു സാധു മേനോൻ പരദേശത്തു പോയി സന്യസിച്ചു. മല്ലാക്ഷീമണി പങ്കി പഞ്ചശരനെ ദ്വേഷിച്ചു ജീവിച്ചു!....

ഈ കൃതിയുടെ അച്ചടിച്ച ഒരു പ്രതി 1941 ആഗസ്റ്റിൽ ആണ് യദൃച്ഛയാ വള്ളത്തോാം ആദ്യം കണ്ടത്. ഒരു ചെറുതരം വായനക്കാരിയുടെ കയ്യിൽ. "ഇവിടത്തെ മാത്രമേ പങ്കീപരിണയം പരിഹസിക്കാതിരുന്നിട്ടുള്ളൂ"—എന്ന് ആ സ്ത്രീ അദ്ദേഹത്തോടു പറഞ്ഞപ്പോാം മറുപടി ഇതായിരുന്നു—"വള്ളത്തോളിനെ കെ. എം. പരിഹസിക്കുമോ?"[10] ആത്മകഥയിൽ പണിക്കർ ഒരു കാര്യം രേഖപ്പെടുത്തിയിട്ടുള്ളത് ഇവിടെ പ്രസക്തമാണ്. ആദ്യം എഴുതിയ പ്രതി ഞാൻ വള്ളത്തോളിന് അയച്ചുകൊടുത്തു. മഹാകവിയുടെ സാഹിത്യസദസ്സിൽ അതിനു ലഭിച്ച ആനന്ദത്തിൻെറ ഫലമായി ഉള്ളൂരിനെപ്പററി—"അമ്യാരുണ്ടാക്കി നല്ലം"—എന്നു തുടങ്ങുന്ന ശ്ലോകം പങ്കീപരിണയത്തിൽ ചേർക്കുവാനായി അയച്ചുതന്നു.

പങ്കീപരിണയത്തിന് വളരെ പ്രചാരം സിദ്ധിച്ചതായി പണിക്കർ പറഞ്ഞിട്ടുണ്ട്. കാര്യമായ കവിതാഗുണം അതിനില്ലെന്നും അദ്ദേഹം സമ്മതിക്കുന്നു. ഉപഹാസകൃതിയായതുകൊണ്ടും, അങ്ങനെ ഒരു കൃതി ആദ്യത്തേതായതുകൊണ്ടും ആയിരിക്കണം ജനപ്രീതിനേടാൻ സാധിച്ചതെന്ന അദ്ദേഹത്തിൻെറ നിഗമനത്തോട് നമുക്കും യോജിക്കാൻ വിഷമമില്ല.

സർക്കാരും അകാലികളും പ്രശ്നങ്ങളിൽ പ്രധാനപ്പെട്ടവയെല്ലാം രമ്യമായി പരിഹരിക്കത്തക്കവിധം യോജിപ്പിലെത്തി. ഈ സാഹചര്യത്തിൽ പണിക്കർക്ക് അവിടെ തുടരേണ്ട ആവശ്യമുള്ളതായി തോന്നിയില്ല. ഒരു വൃത്താന്തപത്രം അകാലികാം ആരംഭിക്കുന്നതിന് ഒരുങ്ങിത്തുടങ്ങി. ഇംഗ്ലീഷുപത്രത്തിൻെറ പത്രാധിപത്യം ഏറെറടുക്കുന്നതിന് പണിക്കരെ, അവരുടെ നേതാക്കന്മാർ സമീപി

10. വള്ളത്തോാം കത്തുകാം—(1978) പുറം 80.

ക്കുകയും ചെയ്തിരുന്നു. ഇതുസംബന്ധിച്ചുള്ള അച്ചടിച്ച പരസ്യം കാണാനിടയായ കോൺഗ്രസ്സ് കാര്യദർശി ജവഹർലാൽ നെഹ്റു അകാലി സഹായക് ബ്യൂറോയിൽ പണിക്കർക്ക് തുടരാനാഗ്രഹമില്ലെന്ന നിഗമനത്തിലാണ് ന്യായമായി എത്തിയത്. അക്കാര്യം കോൺഗ്രസ്സ് അധ്യക്ഷന് എഴുതുകയും ചെയ്തു.[11] പണിക്കർ പിരിഞ്ഞശേഷം, മാറിയ പരിതസ്ഥിതിയിൽ ബ്യൂറോ തുടരുന്നതിന് പ്രസക്തിയില്ലെന്നും കത്തിൽ വ്യക്തമാക്കിയിരുന്നു.

സർക്കാർ—അകാലി ഒത്തുതീർപ്പുകളുടെ അടിസ്ഥാനത്തിൽ സിക്കു ഗുരുദ്വാരകളുടെ ഭരണം സംബന്ധിച്ച നിയമം 1925-ൽ പാസാക്കിയെന്ന വസ്തുതയും ഇവിടെ രേഖപ്പെടുത്തട്ടെ.[12]

11. Letter dated 30th July 1924.
12. The Sikh Gurudwara Act (III of 1925).

അദ്ധ്യായം പത്ത്

## ഹിന്ദുസ്ഥാൻ ടൈംസ്

അകാലി സഹായക് ബ്യൂറോയുടെ ചുമതല വഹിക്കുമ്പോൾ, സ്വാഭാവികമായും സിക്കുകാരുടെ അവസ്ഥയെക്കുറിച്ചും അവർ നേരിടുന്ന പ്രശ്നങ്ങളെപ്പററിയും ആഴത്തിൽ അറിയാനും ഗൗരവമായി പഠിക്കാനും മാധവപ്പണിക്കർക്ക് ഇടവന്നു. അവരുടെ നേതാക്കന്മാരുമായി അടുത്തു പെരുമാറാനും പലരുമായി ഉററ സൗഹൃദം സ്ഥാപിക്കാനും സ്വാഭാവികമായി സാധിച്ചു. ഇങ്ങനെ സുഹൃത്തായിത്തീർന്നവരിൽ പ്രധാനി സർദാർ മംഗൽസിങ്ങായിരുന്നു. അദ്ദേഹവും പണിക്കരും തമ്മിൽ നടന്ന സംഭാഷണങ്ങളിലാണ്, സിക്കുകാരുടെ താല്പര്യങ്ങൾക്കു ശക്തിനല്കാനും പ്രശ്നങ്ങളും മററും ജനശ്രദ്ധയിൽ കൊണ്ടുവരാനുമുതകുന്ന ഒരു ഇംഗ്ലീഷ് ദിനപത്രത്തിൻെറ ആവശ്യം ഉരുത്തിരിഞ്ഞത്. ഒരഭിപ്രായം എന്ന നില വിട്ട് ഒരാവശ്യം എന്ന നിലയിലെത്തിയപ്പോൾ, പ്രായോഗികതയെക്കുറിച്ച് കൂലംകഷമായി ചർച്ചചെയ്യാൻ തുടങ്ങി. പത്രത്തിൻെറ പേരെന്തായിരിക്കണം, എവിടെ അച്ചടിക്കും, ആരൊക്കെയായിരിക്കണം ചുമതലക്കാർ തുടങ്ങിയ പ്രാഥമിക കാര്യങ്ങൾ തീരുമാനിക്കാൻതന്നെ ധാരാളം സമയമെടുത്തു. ''സിക്ക്സമാചാർ'', ''ഡൽഹി ടൈംസ്'' എന്നീ പേരുകളാണ് ആദ്യം ഗൗരവമായി പരിഗണിച്ചത്. എന്നാൽ ഒരു ജാതീയവിഭാഗവുമായി ബന്ധിപ്പിക്കുന്നതും, പ്രാദേശികമായി സങ്കുചിതമാക്കുന്നതും ഉചിതമായിരിക്കുകയില്ലെന്ന് ശക്തിയായ അഭിപ്രായം വന്നപ്പോൾ അവ ഒഴിവാക്കി. ഒടുവിൽ ''ഹിന്ദുസ്ഥാൻ ടൈംസ്''—എന്ന പേരിലാണ് ആലോചനയും ചർച്ചയും അവസാനിച്ചത്. പില്ക്കാലത്ത് ഇതിൻെറ പത്രാധിപസമിതിയുമായി ബന്ധപ്പെട്ടും, ഭരണകാര്യങ്ങളിൽ വിദഗ്ദ്ധോപദേശം നല്കിയും സേവനമനുഷ്ഠിച്ച കൃഷ്ണദാസ്ഘോലി ഈ കാര്യത്തെക്കുറിച്ച് പറഞ്ഞിട്ടുള്ളത് മറെറാരു വിധത്തിലാണ്. ആദ്യം പത്രത്തിൻെറ പേര് ''ടൈംസ് ഓഫ് ഇന്ത്യ''—എന്നാകാമെന്നാണ് തീരുമാനിച്ചു തെരഞ്ഞെടുത്തത്. അത് രജിസ്റ്റർ ചെയ്യാൻ ചെന്നപ്പോൾ അതേ പേരിൽ ഒരു ദിനപത്രമുണ്ടെന്ന കാരണം പറഞ്ഞ് അപേക്ഷ നിരസിച്ചു. പിന്നെ ''ഡൽഹി ടൈംസ്''—എന്ന പേര് അവതരിപ്പിച്ചു. ''ഈസ്റ്റേൺ ടൈംസ്''—എന്നൊരു പത്രമുള്ളതുകൊണ്ട് അതും സ്വീ

കരിച്ചില്ല. ''ഹിന്ദുസ്ഥാൻ''—എന്ന പേരു സമർപ്പിച്ചപ്പോൾ ഹിന്ദിയിൽ അതേ നാമത്തിൽ പത്രമുണ്ടായിരുന്നതിനാൽ അതും ഒഴിവാക്കാനാവശ്യപ്പെട്ടു. ഒടുവിൽ ''ഹിന്ദുസ്ഥാൻ ടൈംസ്''— എന്ന പേരാണ് രജിസ്റ്റർ ചെയ്യാൻ സമ്മതിച്ചത്.

പത്രം അമൃതസരസ്സിൽനിന്ന് പ്രസിദ്ധപ്പെടുത്തണമെന്നായിരുന്നു ആദ്യം ആലോചിച്ചത്. എന്നാൽ ഒരു സംസ്ഥാനത്തിലെ ടൗണിൽനിന്ന് പ്രസിദ്ധപ്പെടുത്തുമ്പോൾ പല പരാധീനതകളും പരിമിതികളും സ്വാഭാവികമായും ഉണ്ടാവാം. പഞ്ചാബിനെ സംബന്ധിച്ചിടത്തോളം അന്ന് അവിടെ ഭരിച്ചിരുന്ന ഗവർണർ പത്രമാരണ നിയമങ്ങളിലൂടെയും മററും കുപ്രസിദ്ധിയാർജിച്ചിരുന്ന ആളുമാണ്. ഒരു സംഘട്ടനം അല്പമൊന്നു ശമിച്ചിരിക്കുമ്പോൾ മറെറാന്നിനുള്ള സാധ്യത ഒഴിവാക്കുന്നതായിരിക്കുമുത്തമമെന്ന് മംഗൽസിങ്ങും മററും കരുതി. ഏതുകൊണ്ടും, ഡൽഹിയിൽ പത്രത്തിൻെറ ആസ്ഥാനമാക്കുന്നതാണ് ഉചിതമെന്ന തീരുമാനത്തിലാണ് ഉടമസ്ഥരും അഭ്യുദയകാംക്ഷികളും കരുതിയത്.

മററു പല പത്രങ്ങളെയും പോലെ, ഒരു സായാഹ്നപ്രസിദ്ധീകരണമായിരിക്കുന്നതാണ് നല്ലതെന്നും ആറു പൈസ വിലയിട്ടാൽ മതിയെന്നും മംഗൽസിങ്ങും പണിക്കരും ചേർന്നു നിശ്ചയിച്ചു. ''എന്നെപ്പോലെ പണിക്കരും പത്രത്തിൻെറ വാണിജ്യവിഷയങ്ങളിൽ തികച്ചും അജ്ഞാതനായിരുന്നു''—1974 ജൂണിൽ ഒരഭിമുഖസംഭാഷണത്തിൽ മംഗൽസിങ്ങു പറഞ്ഞു. ''ഒരു ലക്ഷം രൂപ അതിൻെറ സ്ഥാപനത്തിനു മതിയാകുമെന്നായിരുന്നു ഞങ്ങളുടെ ദൃഢമായ വിശ്വാസം. ഈ പണംതന്നെ അമേരിക്കൻ ഐക്യനാടുകളിലും മററുമുള്ള അഭ്യുദയകാംക്ഷികളും സുഹൃത്തുക്കളും സംഭാവന ചെയ്തതായിരുന്നു.'' മംഗൽസിങ്ങിന് ''അകാലി'' എന്ന ഉർദുവിലും ഗുരുമുഖിയിലുമുള്ള പത്രങ്ങൾ നടത്തിയ പരിചയ പാരമ്പര്യമുണ്ടായിരുന്നത് മറന്നുകൂടാ. ഗവർണർ മാൽക്കം ഹൈലിയുടെ നിരന്തരമായ ശല്യമുണ്ടായിരുന്നിട്ടും അവ നിലനിന്നു. എന്നാൽ രണ്ടിൻെറയും പ്രചാരവും സ്വാധീനവും വളരെ കുറവായിരുന്നെന്ന വസ്തുത പറയേണ്ടതുണ്ട്. അതുകൊണ്ടാണ് കൂടുതൽ വിശാലമായ മേഖലകളിലേക്കു വ്യാപനസാധ്യതയുള്ള ഇംഗ്ലീഷുപത്രത്തെക്കുറിച്ച് ചിന്തിക്കാൻ തുടങ്ങിയത്. ഏതെങ്കിലും സ്വകാര്യ അച്ചുകൂടവുമായി കരാറുണ്ടാക്കി അവിടെ അച്ചടിക്കാമെന്നായിരുന്നു ആദ്യത്തെ പദ്ധതി. എന്നാൽ ഈ ഭാരം ഏറെറടുക്കുവാൻ അച്ചടിശാലക്കാരാരും തയ്യാറായില്ല. ആസഫ് അലി, ശങ്കർലാൽ എന്നിവരുമായി ആലോചിച്ചശേഷം മംഗൽസിങ്ങ് സ്വന്തമായി ഒരച്ചുകൂടം സ്ഥാപിക്കാമെന്നു തീരുമാനിച്ചു. ആവശ്യത്തിനുതകത്തക്ക ഒരു കെട്ടിടം വാടകയ്ക്ക് എടുത്തത് ലാഹോറിഗേററിനടുത്തുള്ള ബൺ ബാസ്റ്റ്യൻ

നിരത്തിൻെറ ഓരത്തായിരുന്നു. ഇന്ന് ആ സങ്കേതം ''ശ്രദ്ധാനന്ദ ബസാർ'' എന്ന പേരിലാണറിയപ്പെടുന്നത്. അച്ചടിക്കാവശ്യമായ വിഭവങ്ങരം കൽക്കട്ടയിൽനിന്നു വരുത്തി അതിൻെറ പ്രാരംഭനട പടികളെടുത്തു. പത്രാധിപത്യം ഏറെറടുക്കാൻ 1924 ആഗസ്ററിൽ മാധവപ്പണിക്കരെ മംഗൽസിങ്ങ് വിളിച്ചുവരുത്തി. പ്രഗത്ഭ പത്ര പ്രവർത്തകനെന്നു പില്ക്കാലത്ത് പ്രശസ്തനായിത്തീർന്ന എടത്തട്ട നാരായണൻെറ മാതുലൻ എം. പി. മേനോൻ ആയിരുന്നു 'ഹിന്ദുസ്ഥാൻ ടൈംസി'ൻെറ ആദ്യത്തെ പ്രസാധകൻ. (Printed and published by M. P. Menon at H. T. Press, Burn Bastion Road, Delhi) എടത്തട്ടയും ഈ പത്രത്തിൽ പയററിയാണ് പരിചയ സമ്പത്തു നേടിയത്. പിന്നെ എത്രയോ കഴിഞ്ഞ് 'പേട്രിയട്ട്'' എന്ന ദിനപത്രവും 'ലിങ്ക്'' എന്ന വാരികയും സ്ഥാപിച്ച് അവ യുടെ പത്രാധിപരായി സേവനം നടത്തിവരുമ്പോഴാണ് എടത്തട്ട നാരായണൻ അന്തരിച്ചതെന്ന കാര്യവും ഇവിടെ സ്മരിക്കട്ടെ.

ഡൽഹിയിൽ തുടങ്ങിയ ഒന്നാമത്തെ ദിനപത്രം ''ഡൽഹി മെയിൽ''-ആണ്. 1923-ൽ അത് അകാലചരമമടഞ്ഞു. പിന്നെ ഒരുകൊല്ലം കഴിഞ്ഞാണ് ''ഹിന്ദുസ്ഥാൻ ടൈംസ്''-സ്ഥാപിതമായത്. ഇതിൻെറ നടത്തിപ്പിൽ, നാഭയിലെ അധികാരഭ്രഷ്ടനായ രാജാവ് രിപുദമനസിംഹൻ അമിതമായ താല്പര്യം പ്രദർശിപ്പിച്ചിരുന്നു. അകാലികളുടെ അഭിപ്രായങ്ങളും ലക്ഷ്യങ്ങളും പ്രോത്സാഹിപ്പിച്ചുകൊണ്ടാണ് തനിക്ക് രാജ്യത്തിൻെറ ഭരണാധികാരം നഷ്ടപ്പെട്ടതെന്ന് മററുള്ളവരെ പ്രത്യേകിച്ച് അകാലികളെ പറഞ്ഞു വിശ്വസിപ്പിച്ചിരുന്നു. ഈ നിലപാടിന് പ്രചാരമുണ്ടാക്കുവാൻ കിട്ടുന്ന ഏതവസരവും രാജാവ് ശരിക്കും മുതലാക്കിവന്നു. സാമ്പത്തിക സഹായം നല്കി പല പത്രങ്ങളും തൻെറ പക്ഷം പറയാൻ സ്വാധീനിക്കുന്ന പതിവും രാജാവിനുണ്ടായിരുന്നു. ലാഹോറിൽനിന്ന് ചാമൻലാൽ പ്രസിദ്ധപ്പെടുത്തിയിരുന്ന ''ദി നേഷൻ'' എന്ന വർത്തമാനപത്രം ഇതിനൊരുദാഹരണമാണ് [1].

പത്രാധിപരുടെ ചുമതല ഏറെറടുക്കുന്നതിനുമുമ്പ് മാധവപ്പണിക്കർ ചില ഉപാധികരം പത്രത്തിൻെറ ഉടമസ്ഥരെ അറിയിച്ചു. അതിന് അവർ സമ്മതിച്ചാൽ മാത്രമേ സേവനത്തിനു തയ്യാറുള്ളവെന്നും വ്യക്തമാക്കി. തികച്ചും പ്രാദേശികവും വ്യക്തിപ്രധാനവുമായ താല്പര്യങ്ങരക്ക് പത്രത്തിൽ പ്രാധാന്യം കൊടുക്കുന്നതല്ല. വിശാലമായ ദേശീയകാര്യങ്ങരക്ക് താങ്ങാനാകാത്തവിധമായിരിക്കും പത്രാധിപരുടെ സമീപനം. അകാലികളും അവരുടെ പിന്തുണക്കാരുമാണ് പത്രത്തിൻെറ ഉടമസ്ഥരെങ്കിലും അവരുടെ നയപരി

1. Truth About Indian Press

പാടികാക്കനുസരണമായി പത്രം പ്രവർത്തിച്ചുകൊള്ളണമെന്നില്ല. പത്രാധിപരുടെ സ്വാതന്ത്ര്യവും തീർപ്പും ഇക്കാര്യത്തിൽ പരമപ്രധാനവും അന്തിമവുമായിരിക്കും. നാഭാകാര്യത്തിൽ പത്രാധിപർക്ക് പ്രത്യേകിച്ചൊരു പ്രതിപത്തിയുമില്ല. അതിന്റെ വിശദാംശങ്ങൾ ഗാന്ധിജിയെയും നെഹ്രുവിനെയും അറിയിച്ചുകഴിഞ്ഞിട്ടുമുണ്ട്. അവർ അത് അംഗീകരിക്കുകയും ചെയ്തു. മനുഷ്യനെന്ന നിലയിൽ അസന്മാർഗിയും ഭരണാധിപതി എന്ന തരത്തിൽ സ്വേച്ഛാകാരിയും നിഷ്ഠൂരനുമായിരുന്ന രാജാവിനെ പിൻതുണയ്ക്കുന്ന പ്രശ്നമേയില്ല. ഈ ഉപാധികളൊക്കെ ഉടമസ്ഥർ സ്വീകരിച്ചു.

ഡൽഹിയിൽ മുഹമ്മദ് അലിയുമൊത്ത് കച്ചചേലനിൽ ആയിടെ തങ്ങിയിരുന്ന ഗാന്ധിജിയോട് പത്രത്തിന്റെ ഔപചാരികമായ ഉദ്ഘാടനം നിർവഹിക്കുന്നതിന് മംഗൽസിങ്ങ് നേരിട്ട് അപേക്ഷിച്ചു. അപ്പോൾ നന്നേ ചിരിച്ചുകൊണ്ട് ഗാന്ധിജി പറഞ്ഞു—"അത് നടത്തേണ്ടത് മൗലാനായായിരിക്കണം"! 1924 സെപ്തംബർ 15-ാം തീയതി പത്രത്തിന്റെ തുടക്കം മഹാത്മജി തന്നെ കുറിച്ചു. ആദ്യലക്കം അന്നു പുറത്തിറക്കണമെന്ന ആശ അച്ചുകൂടത്തിലെ യന്ത്രത്തകരാറുകൊണ്ടു സാധിച്ചില്ല. ഉദ്ഘാടനച്ചടങ്ങിൽ സംബന്ധിച്ചപ്പോൾ ഗാന്ധിജി പറഞ്ഞത്, ഇതിനുള്ള ക്ഷണം സംശയമൊന്നുമില്ലാതെ സ്വീകരിച്ചെന്നാണ്. രാജ്യത്തിലെ അന്നത്തെ സ്ഥിതി പരിഗണിക്കുമ്പോൾ, അദ്ദേഹത്തിന് ആവശ്യമായ അധികാരമുണ്ടായിരുന്നെങ്കിൽ "യങ്ങ് ഇന്ത്യ" ഒഴിച്ച് മററെല്ലാ പത്രമാസികകളും നിർത്തുമായിരുന്നു. സിക്കുകാരോട് തനിക്കുള്ള തീവ്രമായ താല്പര്യമാണ് ക്ഷണം സ്വീകരിക്കാൻ പ്രലോഭിപ്പിച്ചത്. ഇന്നു സിക്കുകാരുടെ സ്ഥിതി വിഷമതകൾ നിറഞ്ഞതാണ്. അവരോട് ഉപദേശിക്കുവാനുള്ളത്, ഈശ്വരനിൽ അചഞ്ചലമായി വിശ്വസിക്കുകയെന്നത്രേ. ഇത്രയും ഉത്തമമായ ആഭിമുഖ്യത്തിൽ ആരംഭിക്കുന്ന പത്രം അതിന്റെ ഉത്തരവാദിത്വങ്ങൾ നിറവേററുമെന്ന് തെളിയിക്കട്ടെ. സത്യം, നയകുശലത, ഭയരാഹിത്യം, എന്നിവ ഉറപ്പുവരുത്തുന്ന വിധത്തിലായിരിക്കട്ടെ പ്രവർത്തനം. സത്ശ്രീ അകാൽ എന്ന മഹനീയ മുദ്രാവാക്യത്തിന് ദോഷം വരുത്തുന്നതൊന്നും ചെയ്യുകയില്ലെന്ന് അദ്ദേഹം പ്രത്യാശിച്ചു. ഓരോ വാക്കും ഓരോ വാചകവും ഗുണദോഷ പരിശോധന ചെയ്തിട്ടേ പത്രത്തിൽ ഉൾപ്പെടുത്താവൂ. അസത്യപ്രസ്താവനകളുണ്ടായിക്കൂടെന്നു മാത്രമല്ല, സത്യം ഒതുക്കിക്കളയുന്നതോ തെററ് സൂചിപ്പിക്കുന്നതോ പോലും അതിൽ വന്നുകൂടാ. സത്യവും ത്യാഗത്തിനുള്ള സന്നദ്ധതയും ആണ് അവരുടെ മതം അനുശാസിക്കുന്നത്. കഴിവും ഉദ്ബുദ്ധതയുമുള്ള പണിക്കരുടെ പത്രാധിപത്യവും മംഗൽസിങ്ങിനെപ്പോലെയുള്ളവരുടെ മാർഗനിർദേശങ്ങളുംകൊണ്ട് ഭാരതത്തെയും സിക്കുകാരെയും സേവിക്കുന്നതിനു തയ്യാറായിരിക്കുന്ന

പത്രം ലക്ഷ്യം സാധിക്കുമെന്ന് കരുതട്ടെ. ഇതായിരുന്നു ഗാന്ധിജി യുടെ പ്രസംഗത്തിൻെറ സാരം [2]. ചടങ്ങിൽ മുഹമ്മദ് അലിയുടെ ചെറിയ പ്രസംഗവുമുണ്ടായിരുന്നു. അതിഥികൾക്ക് മധുരപല ഹാരവും പഴങ്ങളും വിതരണം ചെയ്തു. ആദ്യലക്കം സെപ്തംബർ 22-ന് പുറത്തുവന്നു.

ഹിന്ദുസ്ഥാൻ ടൈംസിനെ, സഹജീവികൾ സഹർഷം സ്വാഗതം ചെയ്യുന്നു പറയാം. തേജ് (ഉർദു) അർജ്ജുൻ (ഹിന്ദി) പയനിയർ (ഇംഗ്ലീഷ്) ലീഡർ (ഇംഗ്ലീഷ്) തുടങ്ങിയവ ഉദാഹരണ ങ്ങളാണ്. ആദ്യലക്കത്തിൽ ഗാന്ധിജി, ടാഗോർ, സി. ആർ. ദാസ്, പണ്ഡിററ് മദൻ മോഹൻ മാളവ്യ, മോട്ടിലാൽ നെഹ്രു, ജവ ഹർലാൽ നെഹ്രു, സരോജിനി നായിഡു, രംഗസ്വാമി അയ്യങ്കാർ, പുരുഷോത്തം താക്കൂർദാസ് തുടങ്ങിയവരുടെ ആശംസകളുണ്ടായി രുന്നു. (The Hindustan Times Vol. I, No 1, Delhi, Tuesday September 23, 1924–Six pice). ഭാരതത്തോടുള്ള ഇംഗ്ലണ്ടിലെ തൊഴിലാളി ഗവൺമെൻറിൻെറ മനോഭാവത്തെപ്പററി മുഹമ്മദ് അലിയുടെ ദീർഘലേഖനം ഉൾപ്പെടെ പ്രത്യേക ലേഖനങ്ങൾ പ്രസി ദ്ധപ്പെടുത്തിയിരുന്നു. ''ഞങ്ങളെപ്പററി'—എന്ന മുഖപ്രസംഗത്തിൽ, പത്രം അംഗീകരിച്ചിട്ടുള്ള ആശയാഭിലാഷങ്ങളെക്കുറിച്ചാണ് വ്യക്ത മാക്കിയിരുന്നത്.

ഇന്ത്യയിൽ സ്ഥാപിച്ച ബ്രിട്ടീഷ് സാമ്രാജ്യത്തിൻെറ തല സ്ഥാനമായിരുന്ന ഡൽഹി, ഇന്നത്തെതിൽനിന്ന് എത്രയോ ഭിന്ന മായിരുന്നു അന്ന്. കൽക്കട്ടയിൽനിന്ന് ആസ്ഥാനം അങ്ങോട്ടു മാററിയത് 1910-1911-ൽ ആണല്ലോ. ഒരു തലസ്ഥാനത്തിനാ വശ്യമായ സൗകര്യങ്ങൾ അന്ന് അവിടെ ഉണ്ടായിരുന്നില്ല. പത്ര പ്രവർത്തകർക്ക് തികഞ്ഞ തോതിൽ ചൂഷണം ചെയ്യാവുന്ന കാര്യ ങ്ങൾ അവിടെ ധാരാളമുണ്ടായിരുന്നു. അവ വേണ്ടവിധത്തിൽ പ്രയോജനപ്പെടുത്തുന്നതിന് മാധവപ്പണിക്കർ കച്ചകെട്ടി പ്രവർത്തി ച്ചുതുടങ്ങി. ചരിത്ര പാണ്ഡിത്യം, സാഹിത്യ വൈഭവം, നൂതന വീക്ഷണം, ദൃഢമായ ദേശീയബോധം—ഇവ ഒത്തിണങ്ങിയ പത്രാ ധിപർക്ക്, പത്രത്തിന് പേരും പെരുമയും മാത്രമല്ല, പ്രചാരവും വർധിപ്പിക്കാൻ വിഷമമുണ്ടായില്ല. ഭാരത ദേശീയ വിമോചന പ്രസ്ഥാനത്തിൻെറ പ്രയത്നങ്ങളും, അതിൽ ഏർപ്പെട്ടിരിക്കുന്ന വ്യക്തികളും, വിപരീതശക്തികളുടെ വിരൂപ വ്യാഖ്യാനങ്ങൾക്കും ദുഷ്ടവിവരണങ്ങൾക്കും വിധേയമായിക്കൊണ്ടിരുന്ന കാലമായിരുന്നു. വിദേശങ്ങളിൽ, പ്രത്യേകിച്ച് അമേരിക്കൻ ഐക്യനാടുകളിൽ, ഇത്തരം കർത്തവ്യങ്ങളിൽ നിയുക്തരായിരുന്നവരുടെ തനിനിറം

2. Associated Press of India, New Delhi, Sept. 16, 1924

എടുത്തുകാട്ടുവാൻ ഹിന്ദുസ്ഥാൻ ടൈംസിന് സാധിച്ചിട്ടുണ്ട്. പ്രസക്തങ്ങളായ വിഷയങ്ങൾ വിശകലനം ചെയ്യും, വിവരിച്ചും മാത്രമല്ല, വാർത്തകൾക്കു പിന്നിലെ പരമാർത്ഥങ്ങൾ കാണാനുള്ള കൈവിളക്കു കൊളുത്തുവാനുപയുക്തങ്ങളായ കുറിപ്പുകൾ കൊടുക്കാനും, പത്രത്തിൽ സ്ഥലം നീക്കിവച്ചു. തിരുവിതാംകൂറിൽ റീജൻസി ഭരണകാലമായിരുന്നു. അന്നത്തെ ബ്രിട്ടീഷ് റസിഡൻറ് കോട്ടൻ സായിപ്പ്, ഭരണകാര്യങ്ങളിൽ കടന്ന കൈകടത്തലുകൾ നടത്തിവന്നു. അതിനെക്കുറിച്ച് കഠിനമായി ആക്ഷേപിച്ച് "കോട്ടൻ മഹാമാരി"-എന്ന തലക്കെട്ടിലെഴുതിയ ലേഖനങ്ങളും, സർ എം. ഹബിബുള്ളയെ വൈസ്രായിയുടെ എക്സിക്യൂട്ടീവ് കൗൺസിലിൽ അംഗമാക്കിയപ്പോൾ "സർവാബദ്ധം" എന്ന് എഴുതിയവയും, ഇവിടെ സ്മരിക്കട്ടെ. 'കോട്ടൻ മഹാമാരി'യുടെ പ്രത്യാഘാതത്തെക്കുറിച്ച് പണിക്കർ ആത്മകഥയിൽ രേഖപ്പെടുത്തിയിട്ടുള്ളത്: "ലേഖനത്തിൽ പറഞ്ഞിരുന്ന കാര്യങ്ങൾ വാസ്തവമല്ലെന്ന് തിരുവിതാംകൂർ സർക്കാർ ഒരു പ്രസ്താവന പുറപ്പെടുവിച്ചെങ്കിലും സത്യം ഒളിച്ചുവയ്ക്കുവാൻ കഴിയാതിരുന്നതിനാൽ, നായർ പക്ഷപാതിയാണ് കോട്ടനെന്നും അയാളെ അധിക്ഷേപിക്കുന്നതിൽനിന്ന് നായർസമുദായത്തിന് ദോഷമുണ്ടാകുമെന്നുമെല്ലാം അയാളുടെ സ്നേഹിതനായിരുന്ന എ. നാരായണപിള്ള എഴുതിയയയ്ക്കുവാൻ തുടങ്ങി. ആ ലേഖനങ്ങളിൽ വിവരിച്ചിരുന്ന കാര്യങ്ങളെപ്പററി ചില അന്വേഷണങ്ങൾ അധികാരസ്ഥാനങ്ങളിൽ നടന്നുവരുന്നുണ്ടെന്ന് അറിയാമായിരുന്നു. കുറച്ചുദിവസം കഴിഞ്ഞപ്പോൾ കോട്ടനും മനസ്സിലായി അത്. ആക്ഷേപങ്ങൾ ഏതുവിധത്തിലെങ്കിലും തടയണമെന്ന് തീർച്ചയാക്കി, അമ്മാവൻെറ സ്നേഹിതന്മാരായ ചില നായരുദ്യോഗസ്ഥന്മാരെക്കൊണ്ട്, അവിടെയും പറയിച്ചുനോക്കി. അപ്പോഴത്തേക്ക് ഞാനും കാവാലത്തെത്തിയിരുന്നു. തിരുവിതാംകൂർ ഗവൺമെൻറിനു വിപരീതമായി നില്ക്കുന്നത് ശരിയല്ലെന്നും, പത്രാധിപത്യം ഉപേക്ഷിച്ചു കുടുംബഭരണം കയ്യേല്ക്കുകയാണുവേണ്ടതെന്നും അമ്മാവൻ ഗുണദോഷിച്ചപ്പോഴാണ് കോട്ടൻെറ കയ്യ് അവിടെയും എത്തിയിട്ടുണ്ടെന്ന്. എനിക്കു മനസ്സിലായത്. ഒരാറുമാസത്തിനുള്ളിൽ പത്രാധിപത്യം ഉപേക്ഷിച്ചു തിരികെപോരാമെന്ന് ഏററശേഷമേ തിരികെ ദില്ലിക്കു പോരുവാൻ കാരണവരുടെ സമ്മതി ലഭിച്ചുള്ളു". [3] കോട്ടൻ വീണ്ടും തൻെറ പഴയ കളി തുടരുന്നതായുള്ള ഒരു ലേഖനത്തിൽ പ്രസ്താവിച്ചിട്ടുള്ള വസ്തുതകൾ ഈ ലേഖനങ്ങളുടെ ഒരു മാതൃകയ്ക്ക് ഇവിടെ സൂചിപ്പിക്കട്ടെ. 1925 ജനുവരി അഞ്ചാം തീയതി സായിപ്പ് മഹാറാണി—റീജൻറിനെ മുഖം കാണിച്ചു. "കൊട്ടാരത്തിൽ നടന്ന ഈ കൂടിക്കാഴ്ചയിൽ, പത്രങ്ങളിൽ പര

3. ആത്മകഥ—ഒന്നാം ഭാഗം, പുറം 129.

സ്യമായി വന്നുകൊണ്ടിരിക്കുന്ന ആരോപണങ്ങൾ തികച്ചും അവാസ്തവങ്ങളും അന്തസ്സാരശൂന്യങ്ങളുമാണെന്ന്, സർക്കാരിൽനിന്ന് അവശക്തിയായി നിഷേധിക്കുന്ന ഒരു പ്രഖ്യാപനം നടത്തണമെന്ന് ആവശ്യപ്പെട്ടു. ദേശീയ ദിനപത്രങ്ങളിൽ താൻ നടത്തുന്നതായി പറയപ്പെടുന്ന കൈകടത്തലുകളെക്കുറിച്ചുള്ള നിഷേധക്കുറിപ്പാണ് അയാൾ ആവശ്യപ്പെട്ടത്. തന്നെ അത്തരത്തിലുള്ള ആരോപണങ്ങൾ വളരെ അസ്വസ്ഥനാക്കുന്നുണ്ടെന്ന വസ്തുത മറച്ചുവച്ചില്ല. അവ തൻെറ അന്തസ്സും ആത്മാഭിമാനവും ഏറെ ക്ഷതപ്പെടുത്തുന്നുണ്ടെന്നും സായിപ്പ വ്യക്തമാക്കി. അയാളുടെ കോപം പ്രസ്പഷ്ടമായിരുന്നു. സ്വന്തം സ്തുതിപാടുന്ന പത്രങ്ങളെയും, അതിനു വിധേയമാകുന്ന ആനുകാലികങ്ങളെയും തനിക്കാവശ്യമായവിധം വളസ്സുവാനും പ്രയോജനപ്പെടുത്തുവാനും റീജൻറു ചെയ്യുന്ന തന്ത്രങ്ങളെക്കുറിച്ച് വായനക്കാർക്ക് ഇതിനകം ബോധ്യമായിട്ടുണ്ടല്ലോ. റീജൻറു മഹാറാണിയും അവരുടെ അണിയിലാകണമെന്നതായിരുന്നു ആഗ്രഹം. ആ സംഘഗാനത്തിൽ ചേർക്കാനുള്ള സമ്മർദമായിരുന്നു സായിപ്പിൻേറത്. റീജൻറു മഹാറാണി ശക്തിയായി ഇതിനു വിസമ്മതിച്ചപ്പോൾ, ഭീഷണിപ്പെടുത്തുന്ന ഭാഷയാണ് കോട്ടൻ ഉപയോഗിച്ചത്. ഭരണകാര്യങ്ങളിൽ ഏപ്പെടുന്നതിന്, യാതൊരു ബാധ്യതയും അധികാരവുമില്ലാത്ത മഹാറാണിയുടെ ഭർത്താവ് ആവശ്യത്തിൽ കവിഞ്ഞ താല്പര്യം ഈ വിഷയങ്ങളിൽ പ്രദർശിപ്പിക്കുന്നുണ്ടെന്ന്, തനിക്കറിവുണ്ടെന്ന് അയാൾ സ്പഷ്ടമാക്കുകയുണ്ടായി........''

ജനുവരി ഏഴാം തീയതി കോട്ടൻ സായിപ്പ് ജൂനിയർ മഹാറാണിയെ, മൈനർ മഹാരാജാവിൻെറ മാതാവിനെ, സന്ദർശിച്ച്, തൻെറ അഹങ്കാരവും അഹന്തയും പ്രദർശിപ്പിക്കുന്നതരത്തിൽ പെരുമാറുകയുണ്ടായി. അവരുടെ സ്വകാര്യ ഉദ്യോഗസ്ഥന്മാരിൽ ഒരാളിനെ ഉടനടി പിരിച്ചുവിടണമെന്നായിരുന്നു ആ അവസരത്തിൽ ഉന്നയിച്ച ആവശ്യം. അമ്മമഹാറാണി അത് നിരാകരിക്കുക മാത്രമല്ല, കോട്ടൻെറ ചില ഉദ്യോഗസ്ഥന്മാരാണ് അനാവശ്യമായി ഭരണകാര്യങ്ങളിൽ ഇടപെടുന്നതെന്ന് ആരോപിക്കുകയും ചെയ്തു....

''ഹിന്ദുസ്ഥാൻ ടൈംസിൽ പ്രസിദ്ധീകൃതങ്ങളാകുന്ന ലേഖനങ്ങൾ സായിപ്പിനെ ക്രമത്തിലധികം കോപിഷ്ഠനാക്കുന്നുണ്ട്. ലേഖകൻ ആരെന്ന് കണ്ടുപിടിക്കാൻ അയാൾ കിണഞ്ഞു പരിശ്രമിക്കുന്നതായിട്ടറിയാം. തികച്ചും അപ്രതീക്ഷിതങ്ങളായ കേന്ദ്രങ്ങളിലൂടെ സമ്മർദം വരുത്തുവാൻവേണ്ടിയാണിതെന്ന രഹസ്യം മറച്ചുവച്ചിട്ടുമില്ല. ഏതായാലും അയാളുടെ ഈ വിധത്തിലുള്ള നയതന്ത്രപ്രവർത്തനം അയാളെ അധികദൂരം എത്തിക്കുമെന്നു തോന്നുന്നില്ല.

മുകിലഭരണകാലത്തിൻെറ അന്ത്യദശയിൽ നിലനിന്നിരുന്ന ഡൽഹിയിലെ സ്ഥിതികളും, ബ്രിട്ടീഷ്ഭരണത്തിൻകീഴിൽ അമർ

ന്നതിനുശേഷമുള്ള ചുററുപാടുകളും താരതമ്യപ്പെടുത്തുന്ന ഒരു ലേഖനം സി. എഫ്. ആൻഡ്രൂസ് "മോഡേൺ റിവ്യൂ"—വിൽ പ്രസിദ്ധീകരിക്കുകയുണ്ടായി. നാടിൻെറ നാശത്തിൻെറ നിഴൽ വ്യക്തമായി ചിത്രീകരിക്കുന്നതായിരുന്നു അത്—പ്രത്യേകിച്ചും ഒരു വെള്ളക്കാരനായ നിഷ്പക്ഷനിരീക്ഷകൻെറ അഭിപ്രായം. ആ ലേഖനം ഹിന്ദുസ്ഥാൻ ടൈംസിൽ പൂർണമായി പുനഃപ്രസിദ്ധീകരണം ചെയ്യാൻ പത്രാധിപർ പ്രത്യേകം ശ്രദ്ധിച്ചു. സി. എഫ്. ആൻഡ്രൂസിൻെറ സ്വതന്ത്രങ്ങളായ മററു പല ലേഖനങ്ങൾക്കും പത്രസ്ഥലം നീക്കിവച്ചിരുന്നതും സ്മരണീയമാണ്.

കലയും സാഹിത്യവും (Art & Literature) എന്ന പംക്തി പ്രത്യേകിച്ചും ശ്രദ്ധേയമായ ഒന്നായിരുന്നു. ആഴ്ചതോറും ശ്രദ്ധേയങ്ങളായ പുസ്തകങ്ങളെക്കുറിച്ചു മാത്രമല്ല, ആവശ്യമായ അവസരങ്ങളിൽ കലാപ്രദർശനങ്ങൾ തുടങ്ങിയവയെപ്പററിയും പ്രതിപാദിച്ചിരുന്നു. ഇതിൽ നിരൂപണ വിഷയമായ ഒരു ഗ്രന്ഥം പരീക്ഷണമനഃശാസ്ത്രത്തെ സംബന്ധിച്ചുള്ള ഒന്നായിരുന്നു എന്ന് ഇവിടെ പറയട്ടെ.[5] 'ഇന്നത്തെ വിഷയം' (Topic of the Day) മുഖപ്രസംഗത്തിനടുത്തുള്ള കോളത്തിലാണ് പ്രസിദ്ധപ്പെടുത്തിയിരുന്നത്. വ്യക്തികളും സംഭവങ്ങളുമൊക്കെ അതിനു വിഷയമായി. ബിക്കാനിറിലെ ഗംഗാസിംഹ മഹാരാജാവിനെക്കുറിച്ച് നിന്ദാസ്തുതിപരമായ ഒരു കുറിപ്പ് ഇതിൽവന്നത് പ്രത്യേകിച്ച് ഓർമയിൽ വരുന്നു. മാധവപ്പണിക്കർ പില്കാലത്ത് ആ മഹാരാജാവിൻെറ മന്ത്രിയായി സേവനമനുഷ്ഠിക്കാൻ ഇടവന്നു എന്നുള്ളത് രസകരമായ വസ്തുതയുമാണ്.[6]ബിക്കാനിറിലെ സ്വേച്ഛാധിപത്യം എന്നായിരുന്നു അതിൻെറ തലക്കെട്ട്! ഉദ്വേഗജനകങ്ങളായ സംഭവങ്ങളെക്കുറിച്ച് വാർത്തയും വിവരണങ്ങളും നല്കി പത്രത്തിൻെറ പ്രചാരം വർധിപ്പിക്കുന്ന വിദ്യ ഹിന്ദുസ്ഥാൻ ടൈംസും വിട്ടിരുന്നില്ല. കാശ്മീരിലെ മഹാരാജാവിനെതിരായി ദ്രോഹഭീഷണിയുയർത്തി കോഴവാങ്ങാൻ ലണ്ടനിലുണ്ടായ ഗൂഢപ്രവർത്തനവും തുടർന്നുണ്ടായ കുററവിചാരണയും പ്രസിദ്ധീകരിച്ചത് ചില്ലറ താല്പര്യമല്ല വായനക്കാർക്കുണ്ടാക്കിയത്. രാജാവിൻെറ പേര് പ്രകടമാകാതിരിക്കാൻ കോടതി വിവരങ്ങളിൽപോലും 'മിസ്റ്റർ എ'— എന്ന ഗുപ്തനാമത്തിലാണ് വിസ്താരം പോലും നടന്നത് ! ക്രമാതീതമായി ജനതാല്പര്യം വളർത്തിയ ഒരു കേസായിരുന്നതിനാൽ, അതിലെ മുഖ്യകഥാപാത്രത്തെ

5. A History of Dreams by A. J.J. Ratcliff, M. A. Grant Richards Ltd. (1924) Reviewed by D. Madhava Rao., Jan. 25, 1925.
6. Topic of the Day, Autocracy in Bikanir—Hindustan Times, January 22, 1925.

കണ്ടുപിടിക്കാൻ ഫ്രഞ്ചു പത്രപ്രവർത്തകർക്കു സാധിച്ചു. അങ്ങനെ കാശ്മീർ രാജാവിൻെറ പേരു പുറത്തുവന്നു. രാജാവിൻെറ യൂറോപ്പിലെ കുപ്രസിദ്ധ ജീവിതത്തെക്കുറിച്ചും, കേസിൻെറ വിവിധവിവരങ്ങളെപ്പററിയും ഹിന്ദുസ്ഥാൻ ടൈംസ് കുറച്ചൊന്നുമല്ല പത്രസ്ഥലം ചിലവിട്ടത്.[7] ഇതുപോലെ വളരെ വിവരണം പത്രത്തിൽ പലപ്പോഴായി നല്കിയ ഒരു കേസായിരുന്നു ഇൻഡോറിലെ ഹോൾക്കർ രാജാവും മുംടസ് ബീഗവും തമ്മിലുള്ള കുപ്രസിദ്ധമായ പ്രേമനാടകത്തിൻേറത്. ബോംബെയിലെ മലബാർ ഹില്ലിൽ ഉണ്ടായ അക്രമവും മററും ജനശ്രദ്ധ പിടിച്ചെടുത്തു.[8] 'ഹോൾക്കറുടെ വിക്രിയകൾ'—എന്ന പേരിൽ ഒരു ദീർഘമായ ലേഖനവും വന്നു.[9] സുന്ദരബായിയുടെ അനുഭവങ്ങൾ അതിൽ പ്രതിപാദിക്കുകയും ചെയ്തിട്ടുണ്ട്. ഇതുപോലെ ഒരു രാജകുമാരൻെറ വിധവയുടെ വിധിയിലൂടെ അനാവരണം ചെയ്യപ്പെട്ട അപവാദക്കഥയും ആൽവാർ കമ്മിററി റിപ്പോർട്ടും ഇവിടെ പരാമർശിക്കട്ടെ.[10] അവസാനമുകിലചക്രവർത്തിമാരുടെ ആളുകളെ സംബന്ധിക്കുന്ന കേസും ഇക്കൂട്ടത്തിൽ വിട്ടുപോയില്ല.

എല്ലായ്പ്പോഴും ഗൗരവത്തിൻെറ പിരിമുറുക്കത്തിലായിരുന്നു ഹിന്ദുസ്ഥാൻ ടൈംസ് എന്നു കരുതാവുന്നതല്ല. നേരമ്പോക്കുകളും കൗതുകവാർത്തകളും മനുഷ്യമനസ്സിൻെറ ആയാസം കുറയ്ക്കാനും, മനുഷ്യന് കുംഭികുലുക്കിച്ചിരിക്കാനും വിഭവമായിട്ടുണ്ട്. അന്യരുടെ കുററങ്ങളും കുറവുകളും മാത്രമല്ല, സ്വന്തം വിഡ്ഢിത്തങ്ങളെടുത്തു സ്വയം ചിരിക്കാനും കഴിഞ്ഞിരുന്നു. സുഡാനിലെ ലഹളക്കാരെ (Printed as Ministers instead of Mutineers) വെടിവച്ചത് അച്ചടിത്തെററുകൊണ്ട് മന്ത്രിമാരായിപ്പോയി. ഇളിഭ്യത തുറന്നുപറഞ്ഞ് ചിരിക്കുവാനുള്ള വിഭവം!

പുതിയതായി രംഗത്തെത്തുന്നവർക്ക് സ്വാഭാവികമായി നിരവധി ബാലാരിഷ്ടതകൾ നേരിടേണ്ടിവരുമല്ലോ. ഹിന്ദുസ്ഥാൻ ടൈംസും ഈ നിയമത്തിൽനിന്നു രക്ഷനേടിയിട്ടില്ല. അച്ചുക്കൂടം പ്രവർത്തിക്കാൻ പക്വമായ പരിചയസമ്പത്ത് ആർജിക്കാത്ത പ്രവർത്തകർ. പകരമൊരാളിനെ വേണ്ടിവന്നാൽ കണ്ടെത്താനുള്ള

7. Mr. 'A' 'S' case—Report of trial of Hobbs at Old Baily on March 2, reported Feb. 15, 1925, Feb. 6, 1925, on March 7, 1925 etc.
8. The Mumtaz's Case-reported on 21, 22, 23, Jan., 1925 etc.
9. Holkar's Exploits, 20, 21 Jan., 1925.
10. The story of a forced alliance—The Bastar Scandal, Alwar Committee Report H. T. Feb., 5, 1925.

വിഷമം. ഭാഷാപരിചയമുള്ള വിദഗ്ദ്ധന്മാരായ പ്രൂഫുനോക്കക്കാർ-ഇവരൊക്കെ കുറവായിരുന്നു. ഈ സാഹചര്യത്തിൽ സവ്യസാചിയായ ഒരാളായി ആശ്രയിക്കാൻ ഉണ്ടായിരുന്നത് ജി. എസ്. രാഘവനായിരുന്നു. പണം ധൂർത്തടിക്കുന്നതിൽ കാണിച്ചിരുന്ന നിയന്ത്രണമില്ലായ്മ മാത്രമായിരുന്നു രാഘവൻെറ ഒരേ ഒരു കുറവ്. മററു കാര്യങ്ങളിൽ അസാമാന്യനം! അച്ചൊരുക്കുന്നതു മുതൽ മുഖപ്രസംഗരചനവരെ അനായാസമായി അതിവേഗം അനുഷ്ഠിക്കും. പണിക്കർക്ക് പല പ്രയാസങ്ങൾ തരണംചെയ്യാൻ രാഘവൻ ഉതകിയിട്ടുണ്ട്. നിശ്ചിതമായ ചില പംക്തികൾ രാഘവൻ കൈകാര്യം ചെയ്തിരുന്നു. പണിക്കരെ സംബന്ധിച്ചിടത്തോളം രാഘവൻ ഒരു സഹ പത്രാധിപർ മാത്രമായിരുന്നില്ല; വിശ്വസ്തനായ ഒരു സുഹൃത്തും ഏതിനും നിയോഗിക്കാവുന്ന പത്രപ്രവർത്തകനമായിരുന്നു.[12] ലാഹോറിൽ വച്ചുണ്ടായ ഒരു കാറപകടത്തിൽ 1937-ൽ രാഘവൻ അകാലചരമമടഞ്ഞ കാര്യംകൂടി ഇവിടെ രേഖപ്പെടുത്തട്ടെ.

പണിക്കരുടെ സഹപ്രവർത്തകനായിരുന്ന മറെറാരാളാണ് ഡോ. അമ്പാടി കൃഷ്ണമേനോൻ. വിവിധ വിഷയങ്ങളെക്കുറിച്ച് രസകരമായി എഴുതുന്നതിന് സവിശേഷമായ കഴിവ് അദ്ദേഹത്തിനുണ്ടായിരുന്നു. ഉദാഹരണങ്ങൾ എത്രവേണമെങ്കിൽ ഹിന്ദുസ്ഥാൻ ടൈംസിൻെറ പുറങ്ങളിൽ കാണാം.[13] ഇംഗ്ലണ്ടിൽ മാധവപ്പണിക്കർ പഠിച്ചിരുന്ന കാലം മുതൽ മേനോൻ അദ്ദേഹത്തിൻെറ ആപ്തമിത്രങ്ങളിൽ ഒരാളായിരുന്നു. നിഷ്കളങ്കമായ സ്വഭാവം, നിസ്വാർത്ഥത, ആത്മാർത്ഥമായ സ്നേഹം തുടങ്ങിയ ഗുണങ്ങൾ നിറഞ്ഞുനിന്നിരുന്ന വ്യക്തിയായിട്ടാണ് പണിക്കർ അദ്ദേഹത്തെ ചിത്രീകരിച്ചിട്ടുള്ളത്. സാക്ഷാൽ സന്ന്യാസിയായിരുന്നു എന്നു പറയാവുന്ന അദ്ദേഹം ഡോക്ടർവേല ഉപേക്ഷിച്ച് രാജ്യകാര്യങ്ങളിൽ വ്യാപൃതനായി എന്നും പ്രസ്താവിച്ചിട്ടുണ്ട്. പണിക്കരുടെ ക്ഷണമനുസരിച്ചാണ് ആ മാന്യൻ ഡൽഹിയിലെത്തിയതും പത്രത്തിൽ ചേർന്നതും. അവരുടെ സഹകരണംകൊണ്ട് ഏററിയ ആദായം പണിക്കർക്കാണുണ്ടായതെന്നു പറയാം. നാട്ടുരാജ്യങ്ങളെക്കുറിച്ചുള്ള ഒരു പുസ്തകം തയ്യാറാക്കുന്ന ശ്രമത്തിലായിരുന്നു അക്കാലത്ത് പണിക്കർ. മേനോൻെറ ഉപദേശവും സഹായവും ഇതിന് നിർലോപമായി കിട്ടി. അത് 1925 ഏപ്രിലിൽ പൂർത്തിയായി.

---

12. ആത്മകഥ—ഒന്നാം ഭാഗം, പുറം 126.

13. Independents in the Assembly by Dr. A. K. Menon, March 8, 1925, Swarajists in the Assembly-March 3&4, 1925 etc.

1924-സെപ്റ്റംബറിൽ ഗാന്ധിജി നടത്തിയ സ്വയം ശുദ്ധീകരണോപവാസക്കാലത്ത് പണിക്കരെ അദ്ദേഹം ഒരു ചുമതല ഏല്പിക്കുകയുണ്ടായി. സ്വരാജ്യകക്ഷിയുടെ യോഗം കൽക്കട്ടയിൽ ചേരുമ്പോൾ അന്യസ്വാധീനത്തിനു വിധേയമായി നാഭാപ്രശ്നത്തിൽ രാജാവിനനുകൂലമായ നിലപാടോ പ്രമേയമോ ഉണ്ടാകരുതെന്നായിരുന്നു ഗാന്ധിജിയുടെ ആഗ്രഹം നാഭാപ്രശ്നത്തിന്റെ യഥാർഥ വസ്തുതകൾ മോത്തിലാലിനേയും സി. ആർ. ദാസിനേയും ധരിപ്പിക്കുകയായിരുന്നു പണിക്കരുടെ നിർദിഷ്ടമായ കർത്തവ്യം. രാജാവിന്റെ വൈതാളികന്മാർ സ്വരാജ്കക്ഷിയെക്കൊണ്ട് രാജാവിനനുകൂലമായ നിലപാടെടുക്കുവാൻ നിർബന്ധിക്കുകയായിരുന്നെന്ന് പണിക്കർക്കു മനസ്സിലാക്കുവാൻ വിഷമമുണ്ടായില്ല. കോൺഗ്രസ്സിന്റെയും സ്വരാജ്കക്ഷിയുടെയും ഓഫീസുകൾ അലഹബാദിൽ തന്നെയായിരുന്നു. ജവഹർലാൽ വഴി അദ്ദേഹത്തിന്റെ പിതാവിനെ ഗാന്ധിജിയുടെ ഇംഗിതം അറിയിക്കുന്നതുചിതമായിരിക്കുമെന്നു കരുതി പണിക്കർ അങ്ങോട്ടാണാദ്യം പോയത്. ഈ സംഭവത്തെക്കുറിച്ച് ആത്മകഥയിൽ പ്രസ്താവിച്ചിട്ടുള്ളത് ഇവിടെ ഉദ്ധരിക്കുകയായിരിക്കും ഉചിതം—"ഞാൻ ആനന്ദഭവനിൽ എത്തിയപ്പോൾ മി. ആസഫ് അലിയും അവിടെ വന്നുചേർന്നു. ഞങ്ങൾ തമ്മിൽ സ്നേഹക്കുറവില്ലായിരുന്നെങ്കിലും, ഞാൻ അവിടെ വന്നത് അയാൾക്ക് വലുതായ അസൗകര്യത്തിനു കാരണമായി, എന്നെനിക്കു തോന്നി. ജവഹർലാൽജിയാണു സംഗതി പറഞ്ഞു മനസ്സിലാക്കിയത്. എന്റെ ദൗത്യത്തിന് നേരെ വിപരീതമായ ഒരു ദൗത്യമാണ് ആസഫ് അലി വഹിച്ചിരുന്നത്. നാഭാ രാജാവിന്റെ പക്ഷക്കാരനായി അദ്ദേഹത്തിനു സ്വരാജ്കക്ഷിയിൽ നിന്നു സഹായമർഥിക്കുവാനത്രേ ആസഫ് അലി പുറപ്പെട്ടത് ഇങ്ങനെ ദുര്യോധന ധനഞ്ജയന്മാരെപ്പോലെ രണ്ടുപേരുമൊരുമിച്ച് ഹാജരായെങ്കിലും, മോത്തിലാൽ നെഹ്രുവിന് ധർമസങ്കടമൊന്നും തോന്നിയില്ല. നാഭയെപ്പററിയുള്ള പ്രമേയം സ്വരാജ് കക്ഷി സമ്മേളനത്തിൽ എടുക്കുകയില്ലെന്ന് അദ്ദേഹം എന്നോടു തീർത്തു പറഞ്ഞു. ഏതായാലും ദേശബന്ധു ദാസിനെക്കണ്ട് അദ്ദേഹത്തിനോടും ഗാന്ധിജിയുടെ സന്ദേശമറിയിക്കേണ്ടതാണെന്ന് മോത്തിലാൽജി ഉപദേശിച്ചു[14].

ഗാന്ധിജിയുടെ ദൂതനായിരുന്നതിനാൽ കൽക്കട്ടയിൽ ദേശബന്ധുവിനെ കാണുന്നതിന് താമസമൊന്നുമുണ്ടായില്ല. മോത്തിലാലിന്റെ അഭിപ്രായം തന്നെയായിരുന്നു നാഭാകാര്യത്തിൽ അദ്ദേഹത്തിനുമുണ്ടായിരുന്നത്. അതിനാൽ ഗാന്ധിജിയുടെ അഭി

14. ആത്മകഥ—ഒന്നാം ഭാഗം. പുറം 132.

പ്രായത്തിനനുസരണമായിട്ടാണ് കാര്യം പരിണമിച്ചത്. അതിൽ പണിക്കർക്ക് സന്തോഷവും സംതൃപ്തിയുമുണ്ടായി. കൽക്കട്ടയിൽ സ്വരാജ്കക്ഷിയുടെ സമ്മേളനത്തിൽ സംബന്ധിച്ചശേഷം മടങ്ങാൻ തീവണ്ടിയാപ്പീസിലെത്തി. അവിടെവച്ച് ആകസ്മികമായി സി. എഫ്. ആൻഡ്രൂസിനെ കാണാനിടവന്നു. ഗുരുദേവ് ടാഗോർനഗരത്തിലുണ്ടെന്നുള്ള വർത്തമാനം ആൻഡ്രൂസിൽനിന്ന് അറിയുവാൻ കഴിഞ്ഞു. അതുകൊണ്ട്, മടക്കയാത്രയാരംഭിക്കുന്നത് മഹാകവിയെ സന്ദർശിച്ച് കുശലമന്വേഷിച്ചിട്ടാകാമെന്ന് തീരുമാനിച്ചു. മഹാകവിയെ കണ്ട് സ്നേഹാശംസകളർപ്പിക്കുവാൻ അങ്ങനെ സന്ദർഭമുണ്ടായി. തദവസരത്തിൽ തൻെറ പത്രത്തിൽ പ്രസിദ്ധപ്പെടുത്തുവാൻ ഒരു പ്രത്യേക സന്ദേശം വേണമെന്നും ഗാന്ധിജിയെ അറിയിക്കുന്നതിന് പ്രത്യേകമെന്തെങ്കിലും കാര്യം വല്ലതുമുണ്ടോയെന്നും പണിക്കർ തിരക്കുകയുണ്ടായി.

മഹാകവി സിലോണിലേക്ക് പോകുന്നവഴി മദിരാശിയിൽ തങ്ങിയ അവസരത്തിൽ, ഹിന്ദു ദിനപ്പത്രത്തിൻെറ പ്രതിനിധിക്ക് ഒരു കൂടിക്കാഴ്ചയ്ക്ക് സന്ദർഭമുണ്ടാക്കി. തദവസരത്തിൽ, തനിക്ക് ഉപവാസങ്ങളിൽ വലിയ വിശ്വാസമില്ലെന്ന വസ്തുത മടിക്കൂടാതെ വ്യക്തമാക്കി. മഹാത്മജിയുടെ ആത്മാർഥതയെക്കുറിച്ച് ആർക്കും ഒരു സംശയവുമൊട്ടുമില്ലതാനും. അദ്ദേഹം ഹിന്ദു–മുസ്ലീം യോജിപ്പിന് പ്രയത്നിക്കുകയാണ്. എന്നാൽ ഐക്യം ഒരുദിവസംകൊണ്ടുണ്ടാക്കാവുന്ന സംഗതിയല്ല. ഹിന്ദുക്കളും മുസൽമാന്മാരും പരസ്പരം കഴുത്തുവെട്ടുന്ന കാര്യം നൂററാണ്ടുകളായി നടത്തിവരുന്നതാണ്. രണ്ടു സമുദായങ്ങളിലും വിഷമുണ്ട്. അത് വളരാൻ അനുവദിക്കുകയും ചെയ്തിട്ടുണ്ട്. ഒററപ്പെടാനുള്ള താൽപര്യം വളരെ കുന്നായ്മകൾക്കിടവരുത്തി. ഇന്നത്തെ ജാതീയവൈരം, ഖിലാഫത് പ്രക്ഷോഭത്തിൻെറ പ്രതികരണമാണ്. അതുണ്ടായകാലത്ത് അതിനെതിരായി ഞാൻ പ്രവചിക്കുകയുണ്ടായി. അന്ന് അതാരും ചെവിക്കൊണ്ടില്ല— എന്നിങ്ങനെയാണ് ഗുരുദേവൻ പ്രസ്തുത കൂടിക്കാഴ്ചയിൽ പ്രസ്താവിച്ചത്.[15]

ഹിന്ദുസ്ഥാൻ ടൈംസിനോട് അനുകൂലമായ നയമല്ല ഭരണാധികാരികൾ സ്വീകരിച്ചത്. പൊതുജനവിശ്വാസവും ആദരവും ആർജിക്കുവാൻ സ്വതന്ത്രവും സംഗതങ്ങളുമായ പ്രസിദ്ധീകരണങ്ങൾ ധാരാളം മതിയായിരുന്നു. ഭാരതത്തിലെ കാലികരാഷ്ട്രീയത്തിൽ കുറെയൊക്കെ സ്വാധീനം ചെലുത്താനും അതിന് കഴിഞ്ഞു. ഇങ്ങനെയെല്ലാമായിരുന്നെങ്കിലും പത്രം സാമ്പത്തികമായി വലിയ പരാജയമായിരുന്നു. അങ്ങനെ തുടരുന്നതിന് ഉടമസ്ഥർക്ക് കഴിയാ

---

15. Hindustan Times - September 24, 1924 (Vol. I No. 2)

തെയുമായി. അകാലികളും സർക്കാരും തമ്മിൽ കാര്യമായ കരാറി ലെത്തിയതോടുകൂടി അവർക്ക് പ്രചരിപ്പിക്കേണ്ടതും ഉയർത്തി പ്പിടിക്കേണ്ടതുമായ വലിയ കാര്യങ്ങളും ഇല്ലെന്നുവന്നു. പത്രസ്ഥാ പനം യഥാർത്ഥത്തിൽ ഒരു വെള്ളാനയായിത്തീർന്നെന്നു പറയുവാൻ മടിക്കേണ്ടതില്ല. അങ്ങനെതന്നെയാണ് ആ കാലഘട്ടത്തിൽ അതിനെ മംഗൽസിങ്ങ് വിശേഷിപ്പിച്ചതും. പത്രം ആർക്കെങ്കിലും വിലയ്ക്കുന്നതിനെപ്പററി കാര്യമായി ചിന്തിച്ചുതുടങ്ങിയത് ഈ സാഹചര്യത്തിലായിരുന്നു. ഏററവും നല്ല വില നല്കുവാൻ സാധിക്കുന്നവരെ പ്രതീക്ഷിച്ച് അവർ കഴിഞ്ഞു. തങ്ങളുടെ പ്രത്യയ ശാസ്ത്രമോ മററു ചിന്താഗതികളോ ജനതാമധ്യത്തിൽ സ്വാധീനം വളർത്തുന്നതിന് പ്രചരിപ്പിക്കാൻ തീവ്രമായി ആഗ്രഹിക്കുന്ന വർക്കേ നഷ്ടത്തിൽ നടക്കുന്ന ഒരു പത്രം നടത്തിക്കൊണ്ടുപോകാ മെന്ന ആഗ്രഹം നിലനിർത്താൻ കഴിയൂ. മോത്തിലാൽ നെഹ്റു വോ, മാളവ്യജിയോ ഈ കച്ചവടത്തിൽ തൽപരരായേക്കാമെന്നാ യിരുന്നു ഉടമസ്ഥരുടെ പ്രതീക്ഷ.

അന്നത്തെ രാഷ്ട്രീയസ്ഥിതി ഇവിടെ വളരെ പ്രസക്തമാണ്. ദേശീയ സമരശക്തിയിൽ ഭിന്നമനോഭാവക്കാരും ആദർശക്കാരും ഏതാണ്ട് ഭിന്നിച്ചുനില്ക്കുകയായിരുന്നു. സർക്കാർ പ്രസിദ്ധീ കരണ വിഭാഗത്തിൻെറ അന്നത്തെ തലവൻ ആ കാലഘട്ടത്തെ സത്യസന്ധമായി വിശകലനംചെയ്തു വ്യക്തമാക്കിയിട്ടുണ്ട്. "നിസ്സ ഹകരണക്കാർ രണ്ടായി ഭിന്നിച്ചിരുന്നു. ഇന്ത്യാസർക്കാരിനെയും, ബ്രിട്ടീഷ് പാർലമെൻറിനെയും തങ്ങളുടെ അവകാശവാദം അംഗീക രിക്കുവാൻ ഏററവും പററിയ നയം, നിയമനിർമാണസഭകളിൽ പ്രവേശിച്ച്, അവിടത്തെ നടപടികൾ തടസ്സപ്പെടുത്തി, പ്രവർ ത്തനം സ്തംഭിപ്പിക്കുകയാണെന്ന് അവർ വിശ്വസിച്ചു. ഭരണപരി ഷ്കാരപദ്ധതികൾ അപ്രകാരം പൊട്ടിക്കുക, അസാധ്യമാക്കി ത്തീർക്കുക. സി. ആർ. ദാസ്, മോത്തിലാൽ നെഹ്രു എന്നിവരുടെ നേതൃത്വത്തിലുള്ള വിഭാഗം ഈ നയത്തിലാണ് ഊന്നൽ നല്കി യത്. എന്നാൽ മോത്തിലാലിനും മററും മഹാരാഷ്ട്രയിൽ എം. ആർ. ജയക്കരെപ്പോലെയുള്ള ശക്തന്മാരുടെ ആക്രമണം അഭിമുഖീകരി ക്കേണ്ടിവന്നു. അതുകൊണ്ട് തങ്ങളുടെ നിലപാടും കർമപരിപാടി കളും പ്രചരിപ്പിക്കുന്നതിന് പത്രം ഉതകുമെന്നവർ കരുതി. പത്രം വാങ്ങണമെന്ന ആഗ്രഹം മാളവ്യജിക്ക് നേരത്തെ ഉണ്ടാകുകയും ചെയ്തു. അദ്ദേഹവും ലാലാ ലജ്പത്റായ്, സെത് ജി. ഡി. ബർളാ എന്നിവർ ഇക്കാര്യത്തിൽ ഒന്നിച്ചു. ഹിന്ദുസ്ഥാൻ ടൈംസ് സ്വായത്തമാക്കുന്നതിന്, സ്വരാജ് കക്ഷിയുടെ നേതാവായ മോത്തി ലാൽ നെഹ്രുവിനെ രംഗത്തുനിന്ന് ഒഴിവാക്കേണ്ടതാവശ്യമായി. പണിക്കരുടെ പ്രതീക്ഷ, മോത്തിലാൽ പത്രം ഏറെറടുക്കുമെന്നായി രുന്നു. അതിന് പണിക്കർക്ക് താത്പര്യമുണ്ടായിരുന്നതാനും.

രാഷ്ട്രീയമായി കൂട്ടതലട്ടപ്പം സ്വരാജ്പക്ഷത്തോടായിരുന്നതാണ തിനു കാരണം. മാളവ്യജിയെ ഒരു വർഗീയവാദിയായിട്ടാണ് പണിക്കർ വിലയിരുത്തിയതും ഇടപാടുകാം ചർച്ചചെയ്യുന്നതി നായി ആസഫ് അലിയെ, പത്രത്തിൻെറ ചുമതലക്കാരനായ മംഗൽസിങ്ങിൻെറ സമീപത്തേക്ക് മോത്തിലാൽ നിയോഗിച്ചത് നല്ല ലക്ഷണമായിട്ടാണ് പത്രാധിപർ കണ്ടത്. കാര്യം അറിഞ്ഞ തോടുകൂടി മാളവ്യജിയും സ്വന്തം വ്യവസ്ഥകളുമായി രംഗത്തുവന്നു. മാളവ്യജിയുടെ അനന്തിരവനും "അഭ്യുദയ"— എന്ന പ്രസിദ്ധീകര ണത്തിൻെറ പത്രാധിപരുമായിരുന്ന രവീകാന്ത മാളവ്യയുടെ പ്രസ്താ വനപ്രകാരം മോത്തിലാൽ നെഹ്റു 40,000 ക. വിലപേശിയ പ്പോറം, ബർളയുടെയും മററും പിൻബലത്തോടെ മാളവ്യജി 75,000 ക. യാണ് നല്കാൻ സമ്മതിച്ചത് അങ്ങനെ വില്പന നടന്നു. 1925 ഫെബ്രുവരി 19-ാംതീയതിയിലെ "അഭ്യുദയ"യിൽ രണ്ടു വാചകത്തിലുള്ള ഒരു അറിയിപ്പുണ്ടായിരുന്നു. "പണ്ഡിററ് മദൻ മോഹൻ മാളവ്യ അധ്യക്ഷനായി ഹിന്ദുസ്ഥാൻ ടൈംസിൻെറ പുതിയ കമ്പനി രൂപീകൃതമായി. ലാലാ ലജ്പത്റായ്, രാജാ നരേന്ദ്ര നാഥ്, എം. ആർ. ജയക്കർ, ജി. ഡി. ബർള ലാലാ സുഖ്വിൻ സിങ്ങ്, ലാലാ ബൈജനാഥ്സായ— എന്നിവരാണ് കമ്പനിയുടെ ഡയറക്ടറന്മാർ. ഹിന്ദുസ്ഥാൻ ടൈംസിൽ ഇതുസംബന്ധമായ പരാമർശം ഉണ്ടായത് മാർച്ച് 18-ാംതീയതിയിലെ ഇന്നത്തെ ചിന്താവിഷയത്തിലാണ്. പുതിയ ഉടമസ്ഥരുടെ അഭിപ്രായങ്ങളും രാഷ്ട്രീയ നയപരിപാടികളും ക്രമേണ അതിലൂടെ പ്രകാശനം ചെയ്യാൻ തുടങ്ങിയത് സ്വാഭാവികം മാത്രമാണല്ലോ. അതിൻെറ പ്രത്യക്ഷമായ പ്രകടനം ലാലാ ലജ്പത്റായ് കൈകാര്യം ചെയ്തു തുടങ്ങിയ "രാഷ്ട്രീയസ്ഥിതി "— എന്ന പംക്തിയിലാണ്. അത് ആരംഭിച്ചത് മാർച്ച് 20-ാംതീയതിയായിരുന്നു.

പത്രത്തിൻെറ ഉടമസ്ഥാവകാശം കൈമാറിയപ്പോറംതന്നെ മാധവപ്പണിക്കർക്ക് വിചാരമുണ്ടായിരുന്നു അധികനാറം അവിടെ തുടരാൻ സാധിക്കുകയില്ലെന്ന്. അതിനാൽ നേരത്തെ രാജി സമർ പ്പിക്കാമെന്നു കരുതി, ഗാന്ധിജി, മുഹമ്മദ് അലി തുടങ്ങിയവരോട് അതിനെക്കുറിച്ച് ചർച്ചചെയ്തെന്ന് അദ്ദേഹം പ്രസ്താവിച്ചിട്ടുണ്ട്. തിടുക്കത്തിൽ അങ്ങനെ തീരുമാനിക്കാതിരിക്കുന്നതാണ് ഭേദമെ ന്നായിരുന്നു അവരുടെ ഉപദേശമെന്നും രേഖപ്പെടുത്തിയിരിക്കുന്നു. തക്കതായ ഒരു കാരണമുണ്ടായാൽ അതിൻെറ പേരിൽ നടപടിയെടു ക്കുന്നതാണുചിതമെന്ന് അദ്ദേഹത്തിനും വിശ്വാസമായി. അങ്ങിനെ ഒരു സന്ദർഭം വരാൻ അധികനാറം കാത്തിരിക്കേണ്ടിവന്നില്ല. അദ്ദേഹം പറയുന്നതുതന്നെ കേറംക്കുക— "എൻെറ കീഴിൽ ജോലി ചെയ്യുന്ന ഒരാളെ വിളിച്ച് പത്രത്തിൽ എന്തൊക്കെയാണ് എഴുതേണ്ട തെന്ന് മാളവ്യജി പറഞ്ഞുകൊടുത്തു. അങ്ങനെ നേരിട്ട് മാളവ്യജി

യോട് ആജ്ഞകരം വാങ്ങിയതിന് ആ ഉപ പത്രാധിപരെ ഞാൻ താക്കീതുചെയ്തു. ഞാൻ താക്കീതുചെയ്തത് ശരിയായില്ലെന്നായിരുന്നു മാളവ്യജിയുടെ വാദം. അത് കാരണമാക്കി ഞാൻ രാജികൊടുത്ത് പിറേറദിവസം ദില്ലിവിട്ട പോരികയും ചെയ്തു''.[16] പണിക്കരുടെ താക്കീതിനും, രാജിക്കത്തിനുമിടയാക്കിയ ഉപ പത്രാധിപർ എം. എൻ. തൊലാൽ ആയിരുന്നു—മാളവ്യജിയുടെ ആശ്രിതനും ആജ്ഞാനുവർത്തിയും, രൂക്ഷമായ പേനയും നാവുമുള്ള ഒരു പത്രപ്രവർത്തകൻ.

താരതമ്യേന കുറച്ചുകാലം മാത്രമേ ഹിന്ദുസ്ഥാൻ ടൈംസിൽ ജോലി ചെയ്തുള്ളു. എങ്കിലും ആ ഘട്ടത്തിൽ വിലയേറിയ സമ്പർക്കങ്ങളും സൗഹൃദങ്ങളും, അനുഭവങ്ങളും ആർജിക്കുന്നതിന് സൗകര്യം സിദ്ധിച്ചു. പില്ക്കാലങ്ങളിൽ പല രംഗങ്ങളിൽ പ്രവർത്തിക്കേണ്ടി വന്ന സന്ദർഭങ്ങളിൽ ഇവയിൽ പലതും പല പ്രകാരത്തിൽ പ്രയോജനപ്പെടുവാനിടയായി. വ്യക്തികളെയും സംഭവങ്ങളെയും സ്വതന്ത്രമായും വസ്തുനിഷ്ഠമായും വിലയിരുത്താനും പഠിക്കാനും പത്രപ്രവർത്തനത്തിലെ പരിശീലനം വളരെ ഉതകി. ആദരണീയനും പ്രശസ്തനും ചരിത്രപുരുഷനുമായിരുന്ന മദനമോഹന മാളവ്യജിയെക്കുറിച്ച് മുമ്പ് വളരെ കേട്ടിരുന്നെങ്കിലും, ഹിന്ദുസ്ഥാൻ ടൈംസിലെ ജോലിക്കാലത്താണ് നേരിട്ട ബന്ധപ്പെടുവാൻ മാത്രമല്ല ഒന്നിച്ചു പ്രവർത്തിക്കാനുമിടയായത്. കളങ്കരഹിതമായ വ്യക്തിജീവിതവും, സേവനസമ്പന്നമായ പൊതുപ്രവർത്തനവുംകൊണ്ട് ലോകരുടെ ആദരവു നേടാൻ അദ്ദേഹത്തിനിടയായി. ഒരു മഹർഷിയുടെ മഹോന്നത മാന്യത അദ്ദേഹത്തിനു കൈവന്നതിൽ അതിശയമൊന്നുമില്ല. ഹിന്ദുക്കൾക്കും സനാതനധർമത്തിനും പ്രത്യേകമായും, ജനങ്ങൾക്കു പൊതുവെയും നല്കിയ നേതൃത്വം എക്കാലത്തും സുസ്മരണീയമായി നിലനില്ക്കും. അദ്ദേഹത്തെപ്പോലെ സേവനത്തിൻെറ അധികാരം സ്വാഭാവികമായി അംഗീകരിച്ചുകിട്ടുന്ന മറെറാരു വ്യക്തിയില്ലെന്നാണ് മഹാത്മാഗാന്ധിയുടെ വിലയിരുത്തൽ.[17] 1861–ഡിസംബർ 25–ാം തീയതി ഭൂജാതനായ മദനമോഹനൻ, ആദ്യകാലവിദ്യാഭ്യാസം അലഹബാദിലാണ് നടത്തിയത്. 1883–ൽ ബിരുദമെടുത്ത് പുറത്തുവന്ന് അധ്യാപകനായി ജീവിതമാരംഭിച്ചു. പിന്നെ നിയമപഠനം പൂർത്തിയാക്കി അലഹബാദ് ഹൈക്കോടതിയിൽ വ്യവഹരിച്ചു. പൊതുജനസേവനത്തിൻെറ പ്രാരംഭം 1902–ൽ സംസ്ഥാന നിയമനിർമാണ കൗൺസിലിലേക്കുള്ള തിരഞ്ഞെടുപ്പോടെ തുടങ്ങി. വിദ്യാഭ്യാസരംഗത്ത് അദ്ദേഹം നല്കിയ വിലതീരാത്ത സേവനത്തിൻെറ മഹനീയവും അനശ്വരവുമായ സ്മാരകസ്തംഭമാണ്

---

16. ആത്മകഥ— ഒന്നാംഭാഗം പുറം 188

17 Mahatma Gandhi—Collected Works ; Vol. XV, P. 245.

കാശിവിശ്വവിദ്യാലയവും ബന്ധപ്പെട്ട സ്ഥാപനങ്ങളും (Benares Hindu University) 1919-ൽ സ്ഥാപിതമായ ഈ സരസ്വതീക്ഷേത്രത്തിന്റെ സൃഷ്ടികർത്താവും ആദ്യത്തെ അധ്യക്ഷനുമദ്ദേഹമായിരുന്നു. പത്രപ്രവർത്തകനെന്ന നിലയിലും മാളവ്യജിയുടെ നാമം സ്മരണീയംതന്നെ. 'ഇന്ത്യൻ യൂണിയൻ' 'ഹിന്ദുസ്ഥാൻ' 'അഭ്യുദയ' 'ഹിന്ദുസ്ഥാൻ ടൈംസ്'' എന്നിവയുമായുള്ള അദ്ദേഹത്തിന്റെ ബന്ധം ആർക്കും ആകസ്മികമെന്നു കരുതാവുന്നതല്ല. ഇന്ത്യൻ നാഷനൽ കോൺഗ്രസ്സിന്റെ അധ്യക്ഷനായി രണ്ടുപ്രാവശ്യം സ്ഥാനമേററിട്ടുള്ള അദ്ദേഹം ഹിന്ദുമഹാസഭയുടെയും അധ്യക്ഷപദവിയിൽ രണ്ടുതവണ ഉപവിഷ്ടനായിട്ടുണ്ട്. പ്രശസ്തിയോ പ്രതാപമോ പ്രശംസയോ നേടാൻവേണ്ടി, കാലികമായ പൊതുജനാഭിപ്രായ തരംഗങ്ങൾക്കനുസരണമായി തക്കംനോക്കിനില്ക്കുന്ന ഏർപ്പാട് ഒരിക്കലും അദ്ദേഹത്തിനില്ലായിരുന്നു.

'ഹിന്ദുസ്ഥാൻ ടൈംസി'ന്റെ പുതിയ ഭരണസമിതിയിലുണ്ടായിരുന്ന മറെറാരു പേരുകേട്ട വ്യക്തി ലാലാ ലജ്പത്റായ് ആണ്. പണിക്കരെ സംബന്ധിച്ചിടത്തോളം അദ്ദേഹവുമായുള്ള ബന്ധം ഹിതകരമായതായിരുന്നില്ല. അവർതമ്മിൽ ആദ്യം പരിചയപ്പെട്ടത് ഇംഗ്ലണ്ടിൽ വച്ചായിരുന്നു. അഹന്ത, ഗൂഢാലോചനാസ്വഭാവം, തുടങ്ങിയവയുടെ മൂർത്തിമത്ഭാവമായിരുന്നു റായിയെന്ന് മാധവപ്പണിക്കർ പറഞ്ഞിട്ടുണ്ട്. റായിയുമായി ഉററ ബന്ധം പുലർത്തിയിട്ടുള്ള പല മാന്യന്മാരുടെയും നിഗമനങ്ങളിൽനിന്ന് തികച്ചും ഭിന്നമാണ് പണിക്കരുടെ അഭിപ്രായം. രാഷ്ട്രീയത്തിലുണ്ടായിരുന്ന നിരന്തര താല്പര്യവും, സാമൂഹ്യസേവനത്തിലുള്ള ആത്മാർഥതയും റായിയെ പഞ്ചാബിൽ മാത്രമല്ല ഭാരതത്തിലാകമാനം സമുന്നതമായ സ്ഥാനത്തിനർഹനാക്കി.[18] പരോപകാരം, സാമൂഹ്യപരിഷ്കാരം, തുടങ്ങിയ രംഗങ്ങളിൽ മാളവ്യജിക്കും റായിക്കും സമാന ലക്ഷ്യങ്ങളാണുണ്ടായിരുന്നത്. ഈ പൊതുവായ മനോഭാവമാണ് അവരെ ഹിന്ദുസ്ഥാൻ ടൈംസിൽ ഒന്നിപ്പിച്ചതും. ഈ സംഗമത്തിൽ പണിക്കർ സംതൃപ്തനോ സന്തോഷവാനോ ആയിരുന്നില്ല.

നേരത്തെതന്നെ പണിക്കർക്ക് ഉണ്ടായിരുന്ന കേരളചരിത്രവിഷയങ്ങളിലുള്ള താല്പര്യം ഉത്തേജിതമാകാനുതകിയ പരിതഃസ്ഥിതി ദില്ലിയിലെ താമസകാലത്താണ് സംഭവിച്ചതെന്ന് അദ്ദേഹംതന്നെ വ്യക്തമാക്കിയിട്ടുണ്ട്. അതുകൊണ്ട് അക്കാര്യംകൂടി ഇവിടെ സൂചിപ്പിക്കട്ടെ. കേരളചരിത്രത്തിലെ അറിയപ്പെടാത്ത വിവരങ്ങൾ പലതും വ്യക്തമാക്കുന്ന ഒരു പ്രാമാണികഗ്രന്ഥം, കെ.

---

18. History of the Indian National Congress (1946): Dr. Pattabhi Sitaramayya; Vol. I, P. 102

പി. പദ്മനാഭമേനോൻ ദീർഘനാളത്തെ പരിശ്രമംകൊണ്ട്, മൂന്നു വാല്യങ്ങളിലായി തയ്യാറാക്കി. അത് ടി. കെ. കൃഷ്ണമേനോൻ പ്രകാശനം ചെയ്തു. ഡച്ചു പാതിരിയായിരുന്ന ജാക്കോബെസ്സ് കാൻറർ ഫഷ്ചർ, കൊച്ചിയിൽ സേവനം നടത്തിയ കാലത്ത് (1517_1523) തൻെറ സുഹൃത്തുക്കൾക്കും ബന്ധുജനങ്ങൾക്കും, ഈ പ്രദേശത്തെ സംബന്ധിച്ച ചിത്രം കിട്ടുന്നതിനുതകുന്ന വിഷയങ്ങൾ കത്തുകളുടെ രൂപത്തിൽ എഴുതിയിരുന്നു. അവയായിരുന്നു പദ്മനാഭമേനോൻെറ ചരിത്രപുസ്തകത്തിൻെറ ആധാരശിലകൾ. കത്തുകളിൽ പരാമർശിച്ചിരുന്ന വസ്തുതകൾ വിശദീകരിച്ചും വിശകലനം ചെയ്തും, യഥാർഹമായി കോർത്തിണക്കിയും പഴയകാല കേരളത്തിൻെറ യഥാതഥമായ ചിത്രം രചിക്കുവാൻ മേനോൻ ആത്മാർഥതയോടെ പ്രയത്നിച്ചു. തികച്ചും അർപ്പണബുദ്ധിയോടെ പരസഹായമെന്യെ അനുഷ്ഠിച്ച ഈ ബൃഹത്തായ പരിശ്രമത്തിനു വളരെ വർഷങ്ങൾ വേണ്ടിവന്നു. കേരളചരിത്രത്തിലെ സംഭവങ്ങൾ പരിശോധിച്ച് പരസ്പരബന്ധങ്ങളായ സംഭവങ്ങളായി അടുക്കും ചിട്ടയുമായി ആവുന്നത്ര വസ്തുവാനും പഠിക്കുവാനും വിവരിക്കുവാനുമാണ് അദ്ദേഹം തുനിഞ്ഞത്. അന്നുവരെ ആരും കൈവയ്ക്കാൻ തയ്യാറാകാത്ത ഒരു കാര്യം തനിച്ചു ചെയ്യാൻ ഒരുങ്ങിയ മേനോൻെറ വിജ്ഞാനതൃഷ്ണയും ധീരസാഹസികതയും വിലമതിച്ചേ പററൂ. ഈ ബൃഹദ്ഗ്രന്ഥത്തിൻെറ ഒന്നാം വാല്യം വിലയിരുത്തുന്ന ഒരു നിരൂപണം മദിരാശിയിലെ 'ഹിന്ദു' പത്രത്തിലും കൽക്കട്ടയിലെ മോഡേൺ റിവ്യൂ മാസികയിലും പണിക്കർ എഴുതുകയുണ്ടായി. നിഷ്പക്ഷമോ നീതിയുക്തമോ ആയിരുന്നില്ല ഈ അഭിപ്രായപ്രകടനങ്ങളെന്ന് ഇന്ന് അതു വായിക്കുന്ന നിഷ്പക്ഷമതികൾ വിധിക്കുമെന്നതിൽ സംശയമില്ല.[19] അവ വായിച്ചതിൻെറ പ്രതികരണമായി കൃഷ്ണമേനോൻ പണിക്കർക്കയച്ച സ്വകാര്യക്കത്തിൽ, പാട്ടപെട്ട് പഴയകാല സംഭവങ്ങളെക്കുറിച്ച് വസ്തുതകൾ ശേഖരിക്കുന്നതും, പഠിച്ചു നിഗമനങ്ങളിലെത്തുന്നതും, അഭിപ്രായം പാസാക്കുന്നതു പോലെ പ്രയാസമില്ലാത്ത, പ്രയത്നമല്ലെന്ന് പ്രസ്താവിച്ചിരുന്നു. ഇരുളടഞ്ഞുകിടക്കുന്ന പൂർവകാല ചരിത്രമേഖലകളിലേക്ക് ഇറങ്ങിച്ചെന്ന് ആധികാരികമായ തെളിവുകൾ കണ്ടെത്തി, ശരിയായ തീരുമാനങ്ങളവതരിപ്പിക്കുന്നതിനുള്ള ഒരു വെല്ലുവിളിയായിട്ടാണ് പണിക്കർക്ക് ഈ കത്ത് മർമത്തിലേററത്. കേരളചരിത്രസംബന്ധികളായ പുസ്തകങ്ങൾ എഴുതുവാനുള്ള കടുത്ത താല്പര്യവും നിർബന്ധവും മാധവപ്പണിക്കരുടെ മനസ്സിൽ അത് ഉറപ്പിച്ചു.

19. History of Kerala: K. P. Padmanabha Menon: Ed: by T. K. Krishna Menon Govt. Press, Cochin (1924-1927)

*അധ്യായം പതിനൊന്ന്*

## യൂറോപ്പിൽ വീണ്ടും

ഹിന്ദുസ്ഥാൻ ടൈംസിൽനിന്നു പിരിഞ്ഞശേഷം നാട്ടിലേക്കുള്ള യാത്രയിൽ മദിരാശിയിലെത്തിയപ്പോഠം ഡോ. കൃഷ്ണൻ പണ്ടാലയെ കാണാൻ താല്പര്യമുണ്ടായി. ഒരു തറവാട്ടുസുഹൃത്തായിരുന്നു അദ്ദേഹം. മാധവപ്പണിക്കർ നിയമപഠനം നിർവഹിച്ച് വക്കീൽപ്പണിയിൽ ഏർപ്പെടുന്നതുചിതമായിരിക്കുമെന്നാണ് ഡോ. പണ്ടാല അഭിപ്രായപ്പെട്ടത്. അത് വളരെ സ്വീകാര്യമായ ഒരു നിർദേശമായി തോന്നി. തറവാട്ടുകാരണവരുടെ അംഗീകാരം സമ്പാദിക്കാൻ ഒരു ശുപാർശക്കത്ത് എഴുതണമെന്ന് സൂചിപ്പിച്ചപ്പോഠം, ആ കുടുംബസുഹൃത്ത് വൈമനസ്യം പ്രദർശിപ്പിച്ചില്ല. അതിനുശേഷമാണ് പണിക്കർ കാവാലത്തേക്കു പോയത്. വലിയ കാരണവരുടെ അനുമതിയും ആശീർവാദവും പുതിയ പദ്ധതിക്കു വിഷമംകൂടാതെ ലഭ്യമായപ്പോഠം, യൂറോപ്പിലേക്ക് യാത്രയായി. തികച്ചും അപ്രതീക്ഷിതമായി ജീവിതത്തിൽ പുതിയൊരു വഴിത്തിരിവാണുണ്ടായത്. 1925 സെപ്റ്റംബർ 25-ാം തീയതി ശീമയിലെത്തി മിഡിൽ ടെമ്പിളിൽ നിയമവിദ്യാർഥിയായി.

നിയമബിരുദം എടുക്കുക മാത്രമായിരുന്നില്ല പണിക്കരുടെ ഇത്തവണത്തെ ലക്ഷ്യം. ഇംഗ്ലണ്ടിലും മററും പ്രസിദ്ധമായി നടന്നിരുന്ന പത്രങ്ങളിലും ആനുകാലികങ്ങളിലും വിവിധ വിഷയങ്ങളെ സംബന്ധിച്ച് ലേഖനങ്ങളെഴുതി, അവയിൽനിന്നു കിട്ടിയ പണമുപയോഗിച്ച് മററുചില പദ്ധതികഠം നടത്തുന്നതിന് ഒരുങ്ങി. നാട്ടുരാജ്യങ്ങളെക്കുറിച്ച്, ഡൽഹിയിലിരിക്കുമ്പോഠം തയ്യാറാക്കിയ പുസ്തകം പ്രസിദ്ധീകരിക്കുന്നതിനുള്ള ശ്രമം പ്രതീക്ഷിച്ച മാതിരി ആദ്യം ഫലവത്തായില്ല. ഒടുവിൽ അത് മാർട്ടിൻ ഹോപ്കിൻസൺസ് എന്ന പ്രസാധകർ സ്വീകരിച്ചു. ടൈംസ് പത്രത്തിൽ ഉപ പത്രാധിപരായിരുന്ന ഫ്രാങ്ക് ബ്രൗൺ എന്ന സുഹൃത്തിന്റെ സഹായത്തിലാണിതു സാധിച്ചത്.[1] ഒളിവർ പ്രഭുവിന്റെ ആമുഖത്തോടുകൂടിയാണ് അതു പുറത്തുവന്നത്—കയ്യെഴുത്തു പ്രതി പ്രസാധകരെ ഏല്പിച്ച് ഒരു കൊല്ലം കഴിഞ്ഞാണിതുണ്ടായതും!

---

1. An Introduction to the study of the Relations of Indian States with Government of India K. M. Panikkar Martin Hopkinson; London (1927). XXXI+169 pages.

ഈ പുസ്തകം മാധവപ്പണിക്കരുടെ ഭാവിജീവിതത്തിനു മാർഗ ദർശകമായിത്തീർന്ന പല സംഭവങ്ങളുടെയും തുടക്കം കുറിക്കുകയു ണ്ടായി എന്ന് പില്ക്കാല സംഭവങ്ങൾ തെളിയിച്ചു. നാട്ടുരാജ്യ ങ്ങളുമായി അധീശാധികാരികളുടെ ബന്ധം വിപുലവും ശക്തവുമാ യിക്കൊണ്ടിരുന്ന കാലഘട്ടമായിരുന്നു. ഭരണപരിഷ്കാരങ്ങളെ പ്പററി നടപടികൾ എടുക്കുന്നതിനാവശ്യമായ പ്രാഥമിക ചർച്ച കൾ അന്ന് ആരംഭിച്ചിരുന്നു. ഇവയുടെ ഭാഗമായി നരേന്ദ്രമണ്ഡല ത്തിൻെറ നിർദേശപ്രകാരം ലണ്ടനിൽ എത്തിയിരുന്ന കർണൽ ഹക്സറുടെ ശ്രദ്ധയിൽപ്പെട്ടു, ഈ പുതിയ പുസ്തകം. അദ്ദേഹം ആകസ്മി കമായി ഗ്രന്ഥകാരനെ കണ്ടുമുട്ടാനുമിടവന്നു. നാട്ടുരാജ്യങ്ങളുടെ താല്പ ര്യങ്ങളെ സംബന്ധിച്ചുള്ള കൂടിയാലോചനകളിലുംമററും സഹായി ക്കാനും സഹകരിക്കുവാനും മാധവപ്പണിക്കരെ കർണൽ ക്ഷണിച്ചു. സസന്തോഷം അത് സ്വീകരിക്കാൻ പണിക്കർ തയ്യാറായി. ദീർ ഘവും ഫലവത്തുമായ ഒരു സേവനകാലത്തിൻെറ കവാടം അതോടു കൂടി തുറന്നെന്നു പറയാം.

കേരളചരിത്രരചനയുടെ പ്രാരംഭമായി, പഴയ ചരിത്രരേഖകൾ കഴിവുള്ളത്ര പരിശോധിക്കുന്നതിനും പഠിക്കുന്നതിനും പററിയ സങ്കേതങ്ങൾ സന്ദർശിക്കുവാൻ പണിക്കർ പരിപാടിയിട്ടു. പോർ ച്ചുഗൽ രാജ്യത്തെ പുസ്തകശേഖരങ്ങളിൽ സംഭരിച്ചിട്ടുള്ള സംഗതി കളാണ് ആദ്യമായി ശ്രദ്ധിക്കുന്നതിനു തീരുമാനിച്ചത്. ആ രാജ്യ ത്തേക്ക് സഞ്ചരിക്കാൻ തയ്യാറെടുത്ത കാലത്ത് ഒരു പഴയ ചങ്ങാ തിയെക്കൂടി കൂട്ടിനുകിട്ടി—വി. കെ. ജോൺ, ലിസ്ബൺ നഗര ത്തിലെത്തിയശേഷം ചിലരുമായി ദൃഢമായ സമ്പർക്കം സ്ഥാപി ക്കാൻ വിഷമമുണ്ടായില്ല. ഗോവക്കാരനായ ഒരു ചിത്രകാരൻ— ഒരു പഴയ മിത്രം—അവിടെ താമസിച്ചിരുന്നു. ലിസ്ബണിൽ ധാരാളം സ്നേഹിതന്മാരും, പരിചയക്കാരും, സമ്പർക്കങ്ങളുമുണ്ടായി രുന്നതിനാൽ ചിത്രകാരനായ ഡിക്രൂസിൻെറ സഹായം വില മതിക്കാനാവാത്തവിധത്തിലുള്ളതായി അനുഭവപ്പെട്ടു. വിഗോ സൈമോഷ് തുടങ്ങിയ പണ്ഡിതന്മാരുമായി ബന്ധപ്പെടാനിടയാ യത് ഇങ്ങനെയാണ്. അവിടെ തങ്ങിയ കാലത്ത് ഏറിയ സമ യവും നാഷനൽ ലൈബ്രറിയിലാണ് ചിലവഴിച്ചത്. ആധികാ രികങ്ങളായ ചരിത്രപ്രമാണങ്ങൾ ഭാഷാന്തരപ്പെടുത്താനും പ്രയോ ജനപ്പെടുത്തത്തക്കവിധം ശേഖരിക്കാനും പലരും സഹായിക്കുകയും ചെയ്തു. ഈ പ്രയത്നങ്ങളുടെ ഫലമായി രൂപം പ്രാപിച്ച പുസ്തക മാണ് ''മലബാറും പോർച്ചുഗീസുകാരും''—എന്നത്.[2] മാധവ പ്പണിക്കർ പില്ക്കാലത്ത് എഴുതിയ മറെറാരു ആധികാരികമായ

---

2. Malabar and the Portugese : K. M. Panikkar, Taraporevala Bombay (1929)

ഗ്രന്ഥത്തിന്റെ ആമുഖത്തിൽ, ഈ പുസ്തകം രചിക്കുവാനുണ്ടായ പ്രചോദനത്തെപ്പററി രേഖപ്പെടുത്തിയിട്ടുണ്ട്.[3] 1925_ഡിസംബറിൽ, മലബാർതീരത്തെ സംബന്ധിക്കുന്ന പൂർവകാലചരിത്രം അറിയാനുള്ള ആഗ്രഹത്താൽ, ലിസ്ബൺ സന്ദർശിക്കുകയുണ്ടായി അവിടെ ബെലെം കടൽതീരത്ത് അല്പസമയം ചിലവഴിച്ചപ്പോൾ, അവിടെനിന്നാണ് നൂററാണ്ടുകൾക്കുമുമ്പ്—വാസ്കോഡിഗാമ ചരിത്രപ്രധാനമായ സാഗരസഞ്ചാരത്തിനായി കപ്പൽ വിട്ടത്, കഴിഞ്ഞ കാലസംഭവങ്ങളുടെ സ്മരണകളുയർത്തിയ ചിത്രങ്ങൾ മനസ്സിലൂടെ കടന്നുപോയി. 1949_ൻ ചൈനയുടെ നാവിക തലസ്ഥാനമായ നാങ്കിംഗിൽനിന്ന് യൂറോപ്യൻ കപ്പലുകൾ, അവരുടെ അധീശത്വമവസാനിപ്പിക്കുന്നതിന്റെ ഭാഗമായി, സ്ഥലമൊഴിഞ്ഞു പുറപ്പെട്ടത് ദൃക്സാക്ഷിയായി അദ്ദേഹം നില്ക്കുന്നുണ്ടായിരുന്നു. വാസ്കോഡിഗാമയുടെ സാഹസികയാത്രയുടെ തുടക്കത്തിനും, യൂറോപ്യൻ നാവികപ്പടയുടെ മടക്കത്തിനുമിടയ്ക്കുള്ള ദീർഘമായ കാലഘട്ടത്തിൽ, ലോകചരിത്രത്തിലുണ്ടായ പരിവർത്തനങ്ങളുടെ പരമ്പരകൾ, വ്യക്തമായ ഒരു യുഗമാണ് കുറിക്കുന്നത്. യൂറോപ്യൻ ശക്തിയുടെ പിൻവാങ്ങലിന് ഉതകിയ ചരിത്രസംഭവങ്ങളിൽ ചിലതിൽ പങ്കാളിയാകാനിടയായ ഒരാളെന്ന നിലയിൽ, അദ്ദേഹത്തിന്റെ പഠനങ്ങളും വിശകലനങ്ങളും വിലയിരുത്തലുകളും അതതു കാലങ്ങളിൽ പുസ്തകങ്ങളായി പ്രസാധനം ചെയ്യുവാൻ ശ്രമിക്കുകയുണ്ടായി. അവയുടെ നിശ്ചിതമായ മേഖലകളെ സംബന്ധിച്ച് വസ്തുതകൾ മൂന്നു കൃതികളുടെ രൂപംകൊള്ളുകയുണ്ടായി.[4]

വിജയകരമായ പോർച്ചുഗൽ സന്ദർശനത്തിനുശേഷം, പണിക്കർ ഫ്രാൻസിന്റെ തലസ്ഥാനത്തേക്കാണ് പോയത്. സുഹൃത്തിനോടൊത്ത് 1926 ജനുവരിയിൽ അവിടെയെത്തി. ഫ്രാൻസുമായി ഭാരതത്തിലെ വിവിധഭാഗങ്ങൾക്കുണ്ടായിട്ടുള്ള ബന്ധം കാരണം, ആ രാജ്യം അപരിചിതമായിരുന്നില്ല. വിദ്യാഭ്യാസാർഥം അവിടേക്ക് ഭാരതീയ വിദ്യാർഥികൾ പോകുന്നത് പതിവുമായിരുന്നു. അധികം പേരും സോർബോൺ സർവകലാശാലയിലാണ് പ്രവേശനം തേടിയത് (University of Sorbonne) അവിടത്തെ വിദ്യാർഥിസമാജവുമായി നേരത്തെ ബന്ധം സ്ഥാപിക്കാൻ സാധിച്ചതു

3. Asia and Western Dominance: K. M. Panikkar, George Allen & Unwin Ltd, London (1953) P. 11.
4. Malabar and the Portugese, Taraporevala, Bombay (1929)
Malabar and the Dutch 2 (vols) Taraporevala, Bombay (1931)
India and the Indian Ocean, Allen & Unwin, Bombay (Indian Ed.) 1971.

കൊണ്ട് അവരുടെ സങ്കേതത്തിലാണ് പണിക്കരും മിത്രവും തങ്ങിയത്. ഹിന്ദുസ്ഥാൻ സമാജിൻെറ കാര്യദർശി പ്രബോധ്ചന്ദ്ര ബാഗ്ചിയായിരുന്നു. (Prabodh Chandra Bagchi) സമാജാംഗങ്ങൾക്ക് പണിക്കരും മിത്രവും തികച്ചും അപരിചിതരായിരുന്നില്ല. അവർ സംഘടിപ്പിച്ച യോഗത്തിൽ സംബന്ധിക്കുന്നതിനും അഭിസംബോധന ചെയ്യുന്നതിനും അതിഥികളെ അവർ ക്ഷണിച്ചപ്പോൾ, സന്ദർഭം അവർ പ്രയോജനപ്പെടുത്തി.

പാരീസിൽ തങ്ങിയ കാലത്ത് സ്ഥാപിക്കുവാൻ സാധിച്ച ഒരു സൗഹൃദം മാധവപ്പണിക്കർക്ക് വളരെ പ്രയോജനപ്പെടുത്തുവാൻ കഴിഞ്ഞു. പ്രമുഖരായ രാഷ്ട്രീയപ്രവർത്തകർ, സാഹിത്യകാരന്മാർ, സംഘടനകൾ, പ്രസിദ്ധീകരണങ്ങൾ എന്നിങ്ങനെ വിവിധതരത്തിലുള്ള സമ്പർക്കം ദൃഢമായുണ്ടായിരുന്ന ഒരു വനിതയാണ് ഇതിനിട വരുത്തിയത്. ''പൗരസ്ത്യരുടെ സുഹൃത്തുക്കൾ''ളെന്ന പേരിലുള്ള ഫ്രഞ്ചുസംഘടനയുടെ കാര്യദർശിയായിരുന്ന ജെർമെൻ മെർലാംഗായിരുന്നു അത്.[5] സ്വാധീനമുള്ള സങ്കേതങ്ങളിൽ പ്രവേശിക്കാനുള്ള വഴികൾ അവരുണ്ടാക്കി. മാധവപ്പണിക്കർ തയ്യാറാക്കിയ ലേഖനങ്ങൾ ഫ്രഞ്ചുഭാഷയിലാക്കി പ്രസിദ്ധീകരിക്കുന്നതിനും ഏർപ്പാടു ചെയ്തത് അവരാണ്. അവർ തമ്മിലുള്ള ഈ ഏർപ്പാട് വളരെക്കാലം തുടരുകയും ചെയ്തു. പാരീസിൽ പ്രതീക്ഷിച്ചതിൽ കൂടുതൽ നാൾ താമസിക്കാനിടവന്നു. യൂറോപ്യൻ സംസ്കാരത്തെ ആഴത്തിലും പരപ്പിലുമറിയാൻ ആഗ്രഹിക്കുന്നവർക്ക് ഇത്രത്തോളമവസരവും സൗകര്യവും മറെറങ്ങും കിട്ടുകയില്ല. സർവകലാശാലാകേന്ദ്രത്തിനു സമീപം ഒരു താമസസ്ഥലം കണ്ടുപിടിച്ച് അവിടെ തങ്ങി പഠനങ്ങളിൽ മുഴുകി. വിപ്ലവകാരികളുടെയും ദേശഭ്രഷ്ടരുടെയും അഭയസങ്കേതമായിരുന്നു അന്നും പാരീസ് പട്ടണം. പ്രത്യയശാസ്ത്രപരമായ ഭിന്നതകളും ലക്ഷ്യം നേടാനുപയോഗപ്പെടുത്തുന്ന മാർഗവ്യത്യാസങ്ങളും പ്രഖ്യാപിച്ചിരുന്ന ധാരാളം നേതാക്കന്മാരും പ്രതിനിധികളും അവിടെയുണ്ടായിരുന്നു. ഇവരിൽ വളരെപ്പേരെ കാണാനും പരിചയപ്പെടാനും സന്ദർഭങ്ങളുണ്ടായി. അവരുമൊത്തു ചില കാര്യങ്ങളിൽ പ്രവർത്തിക്കുകയും ചെയ്തു. അന്നത്തെ ഇൻഡോ-ചൈനയുടെ ഭാഗമായിരുന്ന അന്നാമിൽനിന്നുള്ള ഡ്യോംഗ് വാൻ ഗിയ [Duong van Gia (Indo-Chinese Freedom Party] രാജ്യസ്നേഹിയെന്ന നിലയിൽ മാത്രമല്ല, ബുദ്ധമതപണ്ഡിതൻ വക്കീൽ എന്നിങ്ങനെയും പ്രഗത്ഭനായിരുന്നു. നിയമബിരുദം പാരീസ് സർവകലാശാലയിൽനിന്നു സമ്പാദിച്ചശേഷം, ആ മണ്ഡലത്തിൽ തന്നെ സമർത്ഥമായി പ്രവർത്തിച്ചിരുന്ന ഒരു ഫ്രഞ്ചുവനിതയെ സഹധർമിണിയായി സ്വീകരിച്ച് ആ പട്ടണത്തിൽത്തന്നെ വ്യവ

---

5. Germaine Merlange—Secretary of 'Friends of the Orient'.

ഹരിച്ചു ജീവിച്ചു. അദ്ദേഹത്തിന് ഒരേ ഒരു ജീവിതാഭിലാഷമേ ഉണ്ടായിരുന്നുള്ളു—ജന്മനാടിനെ ഫ്രഞ്ചാധിപത്യത്തിൽനിന്നു മോചിപ്പിക്കുക. മഹാമനസ്കതയും പാണ്ഡിത്യവും സംഭാഷണചാതുര്യവും ഒരുപോലെ ശോഭിച്ചിരുന്ന വ്യക്തിത്വം, ആരെയും അദ്ദേഹത്തിലേക്ക് ആകർഷിക്കുമായിരുന്നു. ദേശീയ സ്വാതന്ത്ര്യസിദ്ധിക്കുവേണ്ടി സഹിക്കേണ്ടിവന്ന പീഡനങ്ങളും ജയിൽവാസവും മററും കുറച്ചൊന്നുമല്ല. അന്നാമിലെ രാഷ്ട്രീയത്തിൽ പ്രധാനപ്പെട്ട പങ്കു വഹിച്ചു എന്നു പറയാനേ ഇവിടെയിടമുള്ളു. നാട്ടിലെ പ്രതിയോഗികൾ അദ്ദേഹത്തെ കൊല ചെയ്യുകയാണുണ്ടായത്. അങ്ങിനെ ഒരു വലിയ ആദർശധീരൻെറ ജീവിതം അകാലചരമത്തിലസ്തമിച്ചു

ജാവയിൽ നിന്നെത്തിയ മോനോ നൂട്ടുവാണ് (Mono Nutu of Java) മറെറാരു സുഹൃത്ത്. ഇൻഡോനേഷ്യൻ മോചനത്തിനായി സംഘടിപ്പിച്ച ഒരു വിപ്ലവവിഭാഗത്തിൻെറ നേതാക്കന്മാരിലൊരാളായിരുന്നു ഈ യുവാവ്. രാഷ്ട്രീയത്തിൽ പ്രവേശിച്ചതും പ്രവർത്തിച്ചതും മാർക്സിയൻ പ്രത്യയശാസ്ത്രത്തിൻെറ പ്രചോദനത്താലാണ്. കിഴക്കനേഷ്യയിലെ കാര്യത്തിൽ അതീവതല്പരനായിരുന്ന അദ്ദേഹത്തിൻെറ മുഖ്യമായ സേവനം ഇൻഡോനേഷ്യയിലായിരുന്നു. സ്വാതന്ത്ര്യലബ്ധിക്കുശേഷം രൂപീകരിച്ച മന്ത്രിസഭയിൽ അദ്ദേഹം അംഗമായതിൽ അദ്ഭുതമില്ല.

സയാമിൽനിന്നു വന്ന പ്രിയോൻ മന്ത്രി (Prion Mantri of Siam) യായിരുന്നു മറെറാരു സ്നേഹിതൻ. തറവാടിത്തമുള്ള ഒരു നയതന്ത്രജ്ഞൻെറ മകനായിരുന്നു ഈ യുവാവ്. പഠിത്തം ഗൗരവമായിട്ടെടുക്കാതെ, സാംസ്കാരികവും രാഷ്ട്രീയവുമായ പ്രവർത്തനങ്ങളിൽ സമയം ചിലവഴിച്ച്, ആ രംഗങ്ങളിലെ വിപുലമായ സുഹൃദ്സമ്പത്ത് ആർജിക്കുകയുണ്ടായി. രണ്ടാം ലോകമഹായുദ്ധകാലത്ത് ജാപ്പനീസ് പക്ഷപാതിയായിത്തീർന്ന പ്രിയോണിന്, മാർഷൽ സോൺഗ്രാമിൻെറ നേതൃത്വത്തിൽ രൂപീകരിച്ച ഭരണകൂടത്തിൽ ഉപപ്രധാനമന്ത്രിസ്ഥാനം സിദ്ധിച്ചു. യുദ്ധാനന്തരകാലത്തും ഉന്നതപദവിയിൽ കഴിയുവാൻ വിഷമമുണ്ടായില്ല. ഇവിടെ പരാമർശിച്ച വ്യക്തികളെക്കൂടാതെ മററു പലരുടെയും കാര്യങ്ങൾ മാധവപ്പണിക്കർ ആത്മകഥയിൽ പറയുന്നുണ്ട്. അസർബൈജാൻകാരനായ അലി ബെ (Ali Bey of Azerbaijan) ചീനയിലെ ചിൻ (Chin of China) തുടങ്ങിയവരുടെ പേരുകൾ ഇവിടെ സൂചിപ്പിക്കുന്നതേയുള്ളു.

ആ കാലത്ത് യൂറോപ്പിൽ പ്രസിദ്ധീകരിച്ചിരുന്ന വൃത്താന്തപത്രങ്ങളിലും ആനുകാലികങ്ങളിലുമൊക്കെ, വെള്ളക്കാരുടെ വാതുപിടിച്ച് വസ്തുതകൾ വളച്ചൊടിച്ചും വിപരീതാർഥങ്ങൾ കൊട്ടത്തും

സജീവ രാഷ്ട്രീയപ്രവർത്തകരായിരുന്നതിനാൽ വർത്തമാനകാല സംഭവങ്ങളുടെ യഥാർത്ഥ സ്വരൂപമറിയാനുമവസരമുണ്ടായി. ഹംഗറി ദേശക്കാരനായ ഒരു പത്രപ്രവർത്തകനുമായുണ്ടായ സമ്പക്കം കൂടുതൽ വിശാലമായ മേഖലകളിലേക്കു കടക്കുവാൻ വഴികളുണ്ടാക്കി. ഫെലിക്സ് വെയിസ് (Felix Vaiz editor of Revue Politique International) ഒരു ബഹുഭാഷാ ജ്ഞാനിയായ പത്രപ്രവർത്തകനായിരുന്നു അത്. [6] വെയ്സ് ഫ്രഞ്ചുവിഭാഗവും, റിച്ചാർഡ് വില്യം ജർമനും, ഇംഗ്ലീഷ് മാധവപ്പണിക്കരുമാണ് നോക്കിയത്.

ഓക്സ്ഫോർഡിൽനിന്നുള്ള മടക്കയാത്രയിൽ കപ്പൽച്ചേതത്തിൽപ്പെട്ട സംഭവം മുമ്പ് പ്രസ്താവിച്ചിട്ടുണ്ടല്ലോ. ആ ദുരന്തത്തിൽ നഷ്ടപ്പെട്ട മുതലിൻെറ നഷ്ടപരിഹാരത്തുക ഈ കാലഘട്ടത്തിൽ പണിക്കർക്കു കിട്ടി. അതു പ്രയോജനപ്പെടുത്തി പാരീസിൽനിന്ന് ജർമനിയിലേക്ക് യാത്രയായി. ജർമൻകാരുടെ ആക്രമണംകൊണ്ടു സംഭവിച്ച നഷ്ടം നികത്താൻ കിട്ടിയ പണംകൊണ്ട് ജർമനിയിലേക്ക് സഞ്ചരിക്കാൻ സൗകര്യം വന്നത് വിസ്മയകരംതന്നെ. ബർലിനിൽ ഭാരതീയർ കുറവായിരുന്നില്ല. അവരിൽ പ്രമുഖർ വീരേന്ദ്ര ചതോപാധ്യായ, രാജാ മഹേന്ദ്രപ്രതാപ്, മൗലവി ബർക്കത്തുള്ള, എ. സി. നാരായണൻ നമ്പ്യാർ തുടങ്ങിയവരായിരുന്നു. 1926 ഡിസംബറിലാണ് അവിടെ ചെന്നെത്തിയത്. നമ്പ്യാരെക്കൂടാതെ അവിടെയുണ്ടായിരുന്ന പ്രമുഖനായ മറെറാരു മലയാളിയാണ് ചെമ്പകരാമൻപിള്ള. അദ്ദേഹം വഴിയാണ് പ്രമുഖരായ ചില ജർമൻകാരെ പരിചയപ്പെടാൻ മാധവപ്പണിക്കർക്കു കഴിഞ്ഞത്. അച്ചടിയിലായിരുന്ന ഒരു പുസ്തകത്തിൻെറ അവസാനകാര്യങ്ങൾ പൂർത്തിയാക്കാൻ അദ്ദേഹം 1927 മാർച്ചുമാസത്തിൽ ലണ്ടനിലേക്കു മടങ്ങി. അതു കഴിഞ്ഞപ്പോൾ നേരത്തെ മനസ്സിൽ സങ്കല്പിച്ചിരുന്ന മറെറാരു വിഷയത്തെ സംബന്ധിക്കുന്ന കരുക്കൾ കണ്ടെത്തുന്നതിന് ഹോളണ്ടിലേക്ക് യാത്രയായി. കേരളത്തിൽ ഡച്ചുകാരുടെ സമ്പക്കത്തിൽനിന്നുണ്ടായ സംഭവപരമ്പരകളും പ്രത്യാഘാതങ്ങളുമായിരുന്നു പണിക്കരുടെ ശ്രദ്ധയ്ക്കു വിഷയീഭവിച്ചത്. ഡച്ചുതലസ്ഥാനമായ ഹേഗിലും, ലീയ്ഡൻ സർവകലാശാലയിലെ പ്രാചീന ഗ്രന്ഥശേഖരങ്ങളിലും കേരളക്കരയുമായുണ്ടായ ഡച്ചുകാരുടെ ബന്ധത്തെ സംബന്ധിക്കുന്ന പല അമൂല്യരേഖകളുമുണ്ടെന്ന് അറിയാമായിരുന്നു. സമ്പർക്കത്തിലെത്തിയശേഷം അവർ സ്വാധീനമുറപ്പിക്കുവാൻ നടത്തിയ മത്സരവും, സംഘട്ടനങ്ങളും അറബിക്കടലിലും കേരളത്തിൻെറ കടലോരങ്ങളിലും കോളിളക്കങ്ങൾ വളരെ സൃഷ്ടിച്ചിട്ടുണ്ട്. അവയെ സംബന്ധിച്ച ആധികാരിക വസ്തുതകൾ സമ്പാ

6. Revue des Nations-a trilingual

ദിക്കുകയെന്നതായിരുന്നു ഈ യാത്രയുടെ ലക്ഷ്യം. ഡച്ചുകാരുടെ ഈ മേഖലയിലെ വ്യദ്ധിക്ഷയങ്ങൾ വ്യക്തമാക്കുകയെന്നത് നിസ്സാരമായ വെല്ലുവിളിയായിരുന്നു. പണിക്കർക്ക് നേരത്തെ സൗഹൃദം സ്ഥാപിക്കാൻ കഴിഞ്ഞ മുഹമ്മദ് ഹട്ട അന്ന് ഹേഗിലാണ് താമസിച്ചിരുന്നത്. അദ്ദേഹത്തെപ്പോലെ ജാവക്കാരായ മററു പലരും അവിടെയുണ്ടായിരുന്നു. അവരുടെ സഹകരണവും സഹായവും സിദ്ധിച്ചതുകൊണ്ട്, ആവശ്യമായ രേഖകൾ കണ്ടെത്തുവാൻ വലിയ വിഷമം നേരിട്ടില്ല. ഇത്തരം വസ്തുതകളും മററും ഉപയോഗപ്പെടുത്തി രചിച്ച പുസ്തകം പിന്നീടു പ്രസിദ്ധപ്പെടുത്തുകയുണ്ടായി. [7]

1902 ആഗസ്റ്റ് 12–ാം തീയതി സുമാട്രാദ്വീപിന്റെ പടിഞ്ഞാറു തീരത്തുള്ള പാണ്ടംഗ് എന്ന കൊച്ചുപട്ടണത്തിൽ, ആഭിജാത്യമുള്ള കുടുംബത്തിലെ അംഗമായി മുഹമ്മദ്ഹട്ട ജനിച്ചു. ഇൻഡോനേഷ്യയുടെ സ്വാതന്ത്ര്യസമരത്തിൽ ഒരു മുന്നണിപ്പോരാളിയായി ദീർഘകാലം പ്രവർത്തിച്ചു. വിദ്യാർഥിയായിരുന്ന കാലംമുതൽ ആരംഭിച്ചതാണ് ആ പ്രവർത്തനങ്ങൾ. ഡച്ചുകാർ പിൻമാറിയതോടുകൂടിയാണത് അവസാനിച്ചത്. സാമ്പത്തികവിഷയങ്ങളിൽ പ്രത്യേകം ഔത്സുക്യവും പ്രതിപത്തിയുമുണ്ടായിരുന്ന ഹട്ട, ഉപരിപഠനത്തിനു പോയത് റോട്ടർഡാം സർവകലാശാലയിലാണ്. അവിടെ വിദ്യാർഥിയായിരുന്നപ്പോൾ ഇൻഡോനേഷ്യൻ സംഘടനയുടെ (Indonesian Association) സജീവപ്രവർത്തകനായി. യൂറോപ്പിൽ നടന്നിട്ടുള്ള മിക്കവാറും എല്ലാ വിമോചനപ്രസ്ഥാനക്കാരുടെ സമ്മേളനങ്ങളിലും പ്രതിനിധിയായി സംബന്ധിച്ചു. സാമ്രാജ്യത്വവിരുദ്ധസംഘടനയുടെ (Leagu Against imperialism) കാര്യദർശിയായി മൂന്നുവർഷം (1927–30) ബർലിനിൽ സേവനമനുഷ്ഠിച്ചു. ഇൻഡോനേഷ്യ സ്വാതന്ത്ര്യം സമ്പാദിച്ചശേഷം, അവിടത്തെ വിദേശകാര്യമന്ത്രി, പ്രധാനമന്ത്രി, ഉപരാഷ്ട്രപതി തുടങ്ങിയ ഉന്നത പദവികളിൽ കർത്തവ്യാനുഷ്ഠാനത്തിലേർപ്പെട്ടിട്ടുണ്ട്.

പ്രാമാണിക വസ്തുതകൾ കഴിയുന്നത്ര ശേഖരിച്ചുകൊണ്ട് മാധവപ്പണിക്കർ ലണ്ടനിൽ മടങ്ങിയെത്തുമ്പോൾ നാട്ടുരാജ്യങ്ങളെ സംബന്ധിച്ചുള്ള പുസ്തകം പ്രകാശനം ചെയ്യത്തക്കവണ്ണം തയ്യാറായിരുന്നു. 1927 മേയ്മാസത്തിൽ അതു പ്രസിദ്ധപ്പെടുത്തി. പില്ക്കാലജീവിതത്തെ സ്ഥായിയായി സ്വാധീനിച്ച പല സംഭവങ്ങളും, ഈ ഗ്രന്ഥവുമായി ബന്ധപ്പെട്ടിട്ടുണ്ടെന്ന് മുമ്പ് സൂചിപ്പിച്ചിട്ടുണ്ടല്ലോ. കർണൽ ഹക്കുറെ കാണാനും ആഴമേറിയ സ്നേഹബന്ധം ആരംഭിക്കാനും അതു വഴിതുറന്നു. സുപ്രധാനമായ ആ സംഭവത്തെ സംബ

7. Malabar and the Dutch: K. M. Panikkar (2 vols.) Taraporevala, Bombay (1931)

ഏഷ്യാക്കാരെ ചിത്രീകരിക്കുന്ന വൈതാളികന്മാർ ഉണ്ടായിരുന്നു. ഈ ദുഃസ്ഥിതി കുറെയെങ്കിലും തിരുത്തുന്നതിന് അവിടെ താവളമടിച്ചിരുന്ന തീവ്രവാദികാരക്കും, രാജ്യസ്നേഹികാരക്കും സാധിച്ചു. ഏഷ്യയേയും ആഫ്രിക്കയേയും പ്രത്യക്ഷത്തിൽ ബാധിക്കുന്ന ഇത്തരം വൃത്തികെട്ട വർത്തമാനങ്ങളുടെ പിന്നിലെ നിക്ഷിപ്ത താല്പര്യങ്ങൾ എടുത്തുകാണിക്കാൻ, സമചിത്തതയോടും ആധികാരികതയോടും അവതരിപ്പിക്കുകയായിരുന്നു അവരുടെ പൊതുവായ നയം. 'പൗരസ്ത്യസഭ' (Oriental Society)—എന്ന പേരിൽ സംയുക്തമായി പ്രവർത്തിച്ച ഇവരുടെ പ്രയത്നം പാഴായില്ല. സ്വന്തം നാട്ടിലെ ഏററവും ഒടുവിലത്തെ സ്ഥിതിവിവരങ്ങൾ അവരോരോരുത്തരം സമാഹരിച്ചു സൂക്ഷിച്ചിരുന്നു. വിവരങ്ങൾ രഹസ്യമായിട്ടാണ് ശേഖരിച്ചിരുന്നതും വിവരണത്തിനെത്തിച്ചിരുന്നതും. ഇതിന് അനൗപചാരികമായും ഗൂഢമായുമാണ് അവർ സമ്മേളിച്ചിരുന്നത്. ഇത്തരമൊരു സമ്മേളനത്തിൽവച്ചാണ് ഇൻഡോനേഷ്യയിലെ യുവനേതാവായ മുഹമ്മദ് ഹട്ടയെ പണിക്കർ ആദ്യമായി പാരീസിൽവച്ച് പരിചയപ്പെട്ടത്.

മുഖ്യമായ ഒരു സമ്മേളനത്തിൽ മാധവപ്പണിക്കർ സംബന്ധിക്കുവാനിടയായി. പാരീസിൽനിന്ന് അധികം ദൂരമില്ലാത്ത ബിയർവില്ലി (Bierville) യിൽ കൊളോണിയൽ നാടുകളിൽനിന്നുള്ള പ്രതിനിധികളെക്കൂടാതെ യൂറോപ്പിലെ പല രാജ്യങ്ങളിലെ സംഘടനാ പ്രതിനിധികളും ഒന്നിച്ചുകൂടി. ലോകസമാധാനമായിരുന്നു മുഖ്യമായ ചർച്ചാവിഷയം. അത് ഈ വിഷയത്തെ സംബന്ധിക്കുന്ന ഒരു അഖിലലോക സമ്മേളനം തന്നെയായെന്നു പറയാം. ഇതിൽ സംബന്ധിച്ച പ്രമാണികളിൽ ഫ്രാൻസിസ്കോ സവേരിയോ നിററി (Franscesco Saverio Nitti), മുഹമ്മദ് ഹട്ടാ എന്നിവരുടെ പേരുകൾ എടുത്തുപറയണം. സാമ്രാജ്യത്വം കയ്യൊഴിഞ്ഞിട്ടില്ലാത്തതും, അടിമത്വത്തിൽ അമർന്നിരുന്നതുമായ രണ്ടു രാജ്യങ്ങളിലെ പ്രതിനിധികൾ, ഈ വിഭാഗങ്ങളിലെ ഉത്പതിഷ്ണുക്കളുടെയും ഉത്തിഷ്ഠമാനന്മാരുടെയും പ്രതീകങ്ങളായെന്നു പറയാം.

ഫ്രാൻസിസ്കോ സവേറിയോ നിററി 1919–1920 വരെ ഇററലിയിലെ പ്രധാനമന്ത്രിയായിരുന്നു. മുസ്സോളിനിയുടെ ഫാസിസ്ററു ഭരണം രാജ്യത്തെ കീഴമർത്തിയപ്പോൾ, സ്ഥാനഭ്രഷ്ടനാക്കിയതിനാൽ നിററി നാടുവിടുവാൻ നിർബന്ധിതനായി. പിന്നെ 1945-ൽ രണ്ടാം ലോകമഹായുദ്ധാവസാനത്തിൽ രാജ്യത്തിൻെറ പുനരുജ്ജീവനശ്രമങ്ങളിൽ ഭാഗഭാക്കാകുവാനാണ് മടങ്ങിയത്. 1904-ൽ നേപ്പിൾസ് സർവകലാശാലയിലെ രാഷ്ട്രതന്ത്ര വിഭാഗത്തിൽ അധ്യാപകനായിരിക്കവേയാണ്, ഇററലിയിലെ നിയമനിർമാണസഭാംഗമായി അദ്ദേഹം തിരഞ്ഞെടുക്കപ്പെട്ടത്. ഗിയോ

വന്നി ഗിയോലിററി (Giovanni Giolitti) യുടെ മന്ത്രിസഭയിൽ, അംഗമായി, 1914 വരെ തുടർന്നു. പിന്നെ വിറേറാറിയോ ഒർലാൻഡോ പ്രധാനമന്ത്രിപദമേററപ്പോഠം, ധനകാര്യവകുപ്പിൻെറ ഉത്തരവാദിത്വം നിററിയിൽ നിക്ഷിപ്തമായി. ഒർലാൻഡോ യുടെ പതനത്തോടുകൂടി, പ്രധാനമന്ത്രിയായിത്തീന്നത് നിററിയായി രുന്നു. എന്നാൽ 1920-ൽ ഗിയോലിററിക്കുവേണ്ടി സ്വന്തം പ്രധാന മന്ത്രിപദം ഉപേക്ഷിച്ചു. ഫാസിസത്തോടു പ്രഖ്യാപിതവും പ്രകടവു മായ എതിർപ്പുകാരണമാണ്, മുസ്സോളിനിയുടെ അധികാരപ്രാപ്തി യോടെ, നാട്ടിൽനിന്നു ബഹിഷ്കൃതനായത്. സാഹിത്യപ്രവത്ത നങ്ങളിലായി പിന്നെ താല്പര്യം. ഇങ്ങനെ പാരീസിൽ കഴിയുന്ന കാലത്തായിരുന്നു, ആദ്യം പറഞ്ഞ സമ്മേളനം ബിയർവില്ലിയിൽ നടന്നതും പ്രതിനിധിയായി അതിൽ അദ്ദേഹം പങ്കെടുത്തതും.

സമ്മേളനത്തിൻെറ സമാപനത്തിൽ ഒരു പ്രധാനപ്പെട്ട നയ പ്രഖ്യാപനമുണ്ടായി. അവിടെ പ്രതിനിധികഠം ചർച്ച ചെയ്ത തിൻെറ ഫലമായി ഉരുത്തിരിഞ്ഞ ആശയങ്ങളുടെ സംക്ഷിപ്ത സമാ ഹാരമായിരുന്നു അത്. ഏഷ്യൻ രാജ്യങ്ങളുടെ സ്വാതന്ത്ര്യപ്രശ്ന ങ്ങളുടെ പശ്ചാത്തലത്തിൽ ഭാരതസ്വാതന്ത്ര്യത്തിൻെറ പ്രസക്തിയും പ്രാധാന്യവും അതിൽ ഗണ്യമായി സ്പർശിക്കുകയുണ്ടായി. ഭാരതം നിയന്ത്രണാധീനമാക്കിയിട്ടുള്ള ഒരു ശക്തിക്ക് ഏഷ്യയിലെ തന്ത്ര പ്രധാനമായ ഒരു സങ്കേതം സ്വായത്തമായിരിക്കുമെന്നും, അവിടെ നിന്നു വിശാലമായ കിഴക്കനേഷ്യയിലെ സംഭവവികാസങ്ങളെ ഏറെക്കുറെ നിയന്ത്രിക്കാനാവുമെന്നും യുക്തിയുക്തം ഇതിൽ രേഖ പ്പെടുത്തിയിട്ടുണ്ട്. ഭാരതസ്വാതന്ത്ര്യത്തെമാത്രം സാക്ഷാത്കരി ക്കുന്നതിനു പൊതുജനാഭിപ്രായം നേടുകയെന്ന പരിമിതമായ ലക്ഷ്യം അതിൻെറ പിന്നിലില്ലെന്നും സ്പഷ്ടമാക്കപ്പെട്ടു. ഏഷ്യയി ലെയും ആഫ്രിക്കയിലെയും കൊളോണിയൽ ഭരണത്തിനെതിരായി ധിഷണാശാലികളിൽനിന്നുണ്ടായ ആദ്യത്തെ സംയുക്തവും ധീരവു മായ ഒരു പ്രഖ്യാപനമെന്ന നിലയിൽ ഈ പ്രബന്ധത്തെ പരിഗ ണിക്കുന്നത് സംഗതമായിരിക്കും. മുഹമ്മദ് ഹട്ടാ (ഇൻഡോനേഷ്യ ടോപ്ടചരാപി (അസർബെജാൻ) ഡ്യു വോംഗ് വാൻഗിയാ (അന്നാം) തുങ്ങ് മെൻ (ചൈന) പണിക്കർ (ഇന്ത്യ) എന്നിവരുടെ പേരുകഠം ഈ പ്രമാണത്തിലൊപ്പുവച്ചവരുടെ കൂട്ടത്തിലുണ്ട്.

പാരീസിൽ തങ്ങിയപ്പോഠം പരിചയപ്പെടാനിടയായ വ്യക്തി കളിൽ പ്രമുഖ ജൂലിയററ് ഡ്യൂറെ (Juliet Duray) എന്ന വനിത യാണ്. വളരെ പരിചയസമ്പത്തും സ്വാധീനവുമുണ്ടായിരുന്ന വ്യക്തി. ബന്ധുജനബലം വളരെയുണ്ടായിരുന്ന കുലീന സ്ത്രീ. ഫ്രഞ്ചു സാഹിത്യത്തിലെ നൂതനപ്രവണതകളെക്കുറിച്ച് നേരിട്ടറിയു വാൻ ഇവരുടെ സഹായം വളരെ ഉതകിയെന്നാണ് മാധവപ്പണി ക്കർ പ്രസ്താവിച്ചിട്ടുള്ളത്. ഇവരുടെ ബന്ധുമിത്രാദികളിൽ പലരും

ന്ധിച്ച് മാധവപ്പണിക്കർ ആത്മകഥയിൽ രേഖപ്പെടുത്തിയിട്ടുള്ള വാചകങ്ങരം ഇവിടെ പ്രസക്തമാണ്: "എൻെറ ജീവിതത്തിൽ ഓരോ പ്രധാനഘട്ടങ്ങളിലും, യോഗ്യന്മാരായ ചില ഗുരുപാദന്മാരുടെ സ്നേഹവും തൃപ്തിയും ഉപദേശവുമാണ് എന്നെ സഹായിച്ചിട്ടുള്ളത്. ബന്ധുബലമോ കുടുംബവഴിയിൽ സ്വാധീനശക്തിയോ ഇല്ലാതിരുന്ന എനിക്ക്, സ്നേഹിതന്മാർ മാത്രമാണ് സഹായമായി തീർന്നിട്ടുള്ളത്....ഈ പുതിയ ഘട്ടത്തിലും പിന്നീട് വളരെക്കാലത്തേക്കും എൻെറ ഗുരുനാഥനെന്ന നിലയിൽ എന്നെ സ്നേഹിച്ചും ഉപദേശിച്ചും, എൻെറ ഉത്കർഷത്തിനുവേണ്ടി സഹായങ്ങരം ചെയ്തുവന്നത് കൈലാസ് നാരായണ ഹക്കുറായിരുന്നു.[8] കാശ്മീർ സംസ്ഥാനത്തിൽ സാമാന്യം ഉയർന്ന ഒരുദ്യോഗത്തിൽ നിയമിതനാകുന്നതിനുള്ള ക്ഷണം, അവിടത്തെ രാജാവിൻെറ ഉപദേഷ്ടാവും ആപ്തമിത്രവുമായിരുന്ന ഹക്സറിൽനിന്നുണ്ടായി. ആ സന്ദർഭം സസന്തോഷം സ്വാഗതം ചെയ്യാൻ മാധവപ്പണിക്കർ ഒട്ടും മടിച്ചില്ല. താമസിയാതെ ഔദ്യോഗികമായ ക്ഷണം ഉണ്ടാകുമെന്നും ഉറപ്പായി. അതു കിട്ടുന്നതുവരെയുള്ള ഇടവേള പാഴാക്കാതെ, ഒരു പുതിയ പുസ്തകം തയ്യാറാക്കാൻ വിനിയോഗിച്ചു. കഷ്ടിച്ച് പതിനഞ്ചു ദിവസംകൊണ്ട് അതു പൂർത്തിയാക്കിയെന്ന് ഗ്രന്ഥകാരൻ പ്രസ്താവിച്ചിട്ടുണ്ട്.[9] ഭാരത ഭരണവ്യവസ്ഥയ്ക്കായി വിലവിൽവന്ന ദ്വന്ദ്വ ഭരണക്രമത്തിൻെറ നാളതുവരെയുള്ള ഒരു വിലയിരുത്തലായിരുന്നു പുസ്തകം.

ഈ കാലഘട്ടത്തിൽ എഴുതിയ പുസ്തകമാണ് 'പുണർകോട്ടു സ്വരൂപം'— എന്ന ചരിത്രസംബന്ധിയായ നോവൽ.[10] രാഷ്ട്രീയ സാഹചര്യം അരാജകത്വത്തിൻെറ അടിത്തട്ടിലേക്ക് മധ്യകേരളത്തിൻെറ തെക്കൻഭാഗങ്ങളെ തള്ളിവീഴ്ത്തിയിരുന്ന കാലഘട്ടമാണ് ഇതിൻെറ പശ്ചാത്തലം: പ്രക്കാട്ടുമുതൽ ആര്യാട്ടുവരെയുള്ള കടൽവക്ക് ലന്തക്കാരുടെ വരുതിപ്രകാരം ദേവനാരായണൻ എന്ന സ്ഥാനപ്പേർ വഹിച്ചിരുന്ന ചെമ്പകശ്ശേരി നമ്പൂതിരിയുടെ കീഴിലായിരുന്നു. അദ്ദേഹത്തിൻെറ അധികാരാതിർത്തി അമ്പലപ്പുഴ, തകഴി, ചമ്പക്കുളം, കളർകോട്, നെടുമുടി— എന്നീ സ്ഥലങ്ങളെ കവിഞ്ഞിരുന്നില്ല. ഈ സ്ഥലങ്ങരംക്കും ചങ്ങനാശ്ശേരി ഭരിച്ചിരുന്ന തെക്കുംകൂറിനും തിരുവല്ലദേശം അടക്കിവാണിരുന്ന പത്തില്ല

---

8. ആത്മകഥ—ഒന്നാം ഭാഗം പുറം 181.
9. The Working of Dyarchy in India, 1919-1928 by K.M. Panikkar, araporevala (1928)
10. പുണർകോട്ട് സ്വരൂപം— നോവൽ, കെ. എം. പണിക്കർ, ബി. വി. ബുക്ക്ഡിപ്പോ, തിരുവനന്തപുരം (1928)

ത്തിൽ പോററിമാർക്കും, പുളിങ്കുന്നുദേശത്തിൽ ആധിപത്യമുണ്ടായിരുന്ന വടക്കുംകൂർ നായർക്കും ഇടയിൽ കിടന്നിരുന്ന സ്ഥലം കരനാഥന്മാരായ ദേശവാഴികളും പതിവീട്ടിൽ യജമാനന്മാർ മുതലായ മാടമ്പിമാരുടെയും കൈവശമായിരുന്നു. ഈ സ്വരൂപങ്ങളുടെ അധികാരത്തെ നശിപ്പിച്ച് അവരെയും തങ്ങളുടെ കീഴിൽ കൊണ്ടുവരുന്നതിനായിരുന്നു വടക്കുംകൂർ, ചെമ്പകശ്ശേരി മുതലായ രാജാക്കന്മാരുടെ തന്ത്രം. പതിവീട്ടിൽ മാടമ്പിമാരുടെ കീഴിലായിരുന്ന കാവാലം ദേശം വടക്കുംകൂർ രാജാക്കന്മാർ അടക്കിക്കഴിഞ്ഞിരുന്നു. പുണർകോട്ടു സ്വരൂപത്തെ കീഴടക്കുന്നതിന് തിരുവല്ലം ദേശാധിപന്മാരും ചെമ്പകശ്ശേരിയും ഒരുപോലെ ശ്രമിച്ചിരുന്നു. എന്നിരുന്നാലും രാജാധികാരം ഇപ്രകാരം ഭിന്നമായിരുന്നതുകൊണ്ട് പല സ്ഥലങ്ങളിലും ഒരുപോലെ ശക്തിയും സഹായവുമുണ്ടായിരുന്ന മാടമ്പിമാർക്ക് സ്വാധികാരം നടത്തുന്നതിനും സ്വതന്ത്രമായി നാടുവാഴുന്നതിനും എത്തു സൗകര്യമുണ്ടായിരുന്നു എന്ന് സ്പഷ്ടമാണല്ലോ. ഒരു രാജ്യത്തിലെ മന്ത്രിയായ പ്രഭു മറെറാരു രാജ്യത്തെ സേനാനായകനായിരിക്കുന്നതിന് മടിച്ചിരുന്നില്ല! മാത്തൂർ പണിക്കർക്ക് കായങ്കുളത്തും ചെമ്പകശ്ശേരിയിലും ഒരുപോലെ അധികാരങ്ങളും അവകാശങ്ങളുമുണ്ടായിരുന്നു. അതിർത്തിസ്ഥലങ്ങളിൽ താമസിച്ചിരുന്ന പ്രഭുക്കന്മാർ ആർക്കും വഴങ്ങാതെ സൗകര്യംപോലെ ഇടത്തോട്ടോ വലത്തോട്ടോ ചായുന്നതാണ് നയവൈദഗ്ദ്ധ്യമെന്നു പഠിച്ചിരുന്നു. രാജഭക്തിയും ദേശാഭിമാനവും ആളുകൾ വലുതായി ഗണിച്ചിരുന്നില്ല. അതിലും ഉപരിയായി ഗണിച്ചിരുന്നത് ആത്മാഭിമാനവും പൗരുഷവുമായിരുന്നു.

ഇപ്രകാരമുള്ള സ്ഥിതിയെ സ്ഥിരമാക്കി നിർത്തുന്നതിന് പരിശ്രമിച്ചുകൊണ്ട് ലന്തക്കാരായ വ്യാപാരികൾ പ്രക്കാട്ട് പാളയമടിച്ച് താമസിച്ചിരുന്നു. മുളകുവ്യാപാരത്തിനും അവരുടെ പ്രാബല്യത്തിനും കേരളത്തിൽ രാജശക്തി ഇല്ലാതിരിക്കുന്നതാണ് നല്ലതെന്നുള്ള അവരുടെ കൗടില്യതന്ത്രം അവർ മറസ്സുകയോ മറക്കുകയോ ചെയ്തിരുന്നില്ല. രാജാക്കന്മാരോട് പ്രഭുക്കന്മാർ പിണങ്ങുമ്പോൾ സഹായിക്കുന്നതിനും അവർക്ക് തോക്ക് മുതലായ യുദ്ധസാമഗ്രികൾ കൊടുത്ത് അവരുടെ ശക്തി വർധിപ്പിക്കുന്നതിനും അവർ നിരന്തരം പരിശ്രമിച്ചുവന്നു.[11]

വല്ല്യാർവട്ടത്തു കുറുപ്പിൻെറ ആജ്ഞാകാരന്മാരായ പറയരെ തടഞ്ഞ് പുണർകോട്ടു സ്വരൂപത്തിലെ സ്ത്രീകളെ രക്ഷിച്ച യുവാവായ രാമകൃഷ്ണപ്പണിക്കർ, തെക്കുംകൂർ രാജ്യത്തിൻെറ പടിഞ്ഞാറെ അതിർത്തിയിൽ സ്ഥിതിചെയ്തിരുന്ന പഴൂർ വീട്ടുകാരണ

11. പുണർകോട്ടു സ്വരൂപം—നോവൽ, കെ. എം. പണിക്കർ. ബി. വി. ബുക്കുഡിപ്പോ, തിരുവനന്തപുരം (1926) പുറം—10.

വരായിരുന്ന കുഞ്ഞപ്പപ്പണിക്കരുടെ ഏകഭാജനമായ മരുമകനാണ്. എന്നാൽ, സ്ത്രീകളെ രക്ഷിച്ച സംഭവത്തിൻെറ പ്രത്യാഘാതങ്ങാം, പത്തുവർഷമായി ചെയ്ത പ്രയത്നത്തിൻെറ ഫലം നശിപ്പിക്കത്തക്കതാണെന്ന് സൂചിപ്പിച്ച്, കാരണവർ ഒരു ക്ലേശവുംകൂടാതെ അനന്തരവനെ സ്വഗൃഹത്തിൽനിന്നു ബഹിഷ്കരിച്ചു. അവിടെനിന്നു പിണങ്ങിയിറങ്ങിയ പുണർകോട്ട തമ്പുരാൻെറ സന്നിധിയിൽ എത്തി. ആയുധാഭ്യാസത്തിൽ അയാളെപ്പോലെ വിദഗ്ദ്ധനായ ഒരാാം സ്വരൂപത്തിലെ പ്രമാണികളെ ആയുധാഭ്യാസം ചെയ്യിക്കുന്നതിനും കുട്ടികളെ അക്ഷരാഭ്യാസം ചെയ്യിക്കുന്നതിനുമുതകുമെന്നു തീരുമാനിച്ച് രാജാവ് അയാളെ സ്വീകരിച്ചു. രാജാവിനോടും പെരിയമന മുതലായ പ്രമാണികളോടും ഏററവും സ്നേഹമായിക്കഴിയുന്ന ഭൂതലിംഗമയ്യരുടെ സഹായം സ്വീകരിച്ച്, അയാളുടെ പഴയരിക്കൽ പുതിയ മാളികയിൽ താമസമായി. കുലീനനും സുമുഖനും സമർത്ഥനുമായ പണിക്കർ രാജപ്രീതി വളരെവേഗം സമ്പാദിച്ചു. സ്വരൂപത്തിലെ കാര്യങ്ങാം ശരിയായി നടന്നുവന്നിരുന്നില്ല. നിത്യച്ചെലവിനു വേണ്ടുന്ന പണംപോലും ഭണ്ഡാരത്തിലുണ്ടായിരുന്നില്ല എന്നതായിരുന്നു സ്ഥിതി. ഭൂതലിംഗമയ്യർ തന്നെ പാട്ടിലാക്കുവാൻ നടത്തുന്ന പണികളെപ്പററി വിശ്വാസംവന്ന പണിക്കർ, അയാളെ അടുപ്പിക്കുന്നത് സൂക്ഷിച്ചുവേണമെന്നും വിശ്വസിച്ചുകൂടെന്നും മനസ്സിലാക്കി.

ഭൂതലിംഗമയ്യരുടെ ഭാര്യയായ കുഞ്ചേലിയമ്മയുടെ കനിഷ്ഠസഹോദരിയായ ഇക്കാവുവിന്, അയാളോടുള്ള പ്രതിപത്തി അനുരാഗമായി വളർന്നെങ്കിലും ആവുന്നിടത്തോളം ആ ഇടപാടിൽനിന്നൊഴിഞ്ഞുനില്ക്കുവാനാണ് പണിക്കർ ശ്രമിച്ചത്. പറയരുടെപിടിയിൽ പെടാതെ പരിരക്ഷിച്ച പണിക്കരോട് പാർവതിനേത്യാർക്കു പറയാനുള്ളതൊക്കെ അറിയിക്കുവാനുള്ള അവസരം കിട്ടിയത് വളരെ കഴിഞ്ഞാണ്. മൂകയായ ഒരു വൃദ്ധയെ വിട്ട് അയാളെ രഹസ്യസങ്കേതത്തിൽ വരുത്തി അവിടെ നടക്കുന്ന ഗൂഢാലോചനകളും ദ്രോഹപ്രവർത്തനങ്ങളും എത്രമാത്രമാണെന്നതിൻെറ ഏകദേശരൂപം അറിയിച്ചു. തകഴിയിൽ ശാസ്താവിനെ തൊഴാൻ സംക്രാന്തിനാളിൽ എല്ലാവരുമായി പോകുമെന്നും അപ്പോാം വഴിക്കു തുപ്പായികളായ കൂട്ടായ്മക്കവർച്ചക്കാർ വന്ന് അവരെ ബന്ധനത്തിലാക്കണമെന്നുമുള്ള ഗൂഢാലോചന അവർ വെളിപ്പെടുത്തി. പിന്നീടുണ്ടായ കലഹങ്ങളും കൊലപാതകങ്ങളുമൊന്നും ഇവിടെ സൂചിപ്പിക്കുന്നില്ല. അവ അവസാനിച്ചപ്പോാം പുണർകോട്ടസ്വരൂപം പൂണതറപ്പണിക്കരായിത്തീർന്നു. രാമകൃഷ്ണപ്പണിക്കർ പാർവതി നേത്യാരെ ഭാര്യയായി സ്വീകരിച്ചു. പണിക്കരുടെ കാര്യസ്ഥനായി കേളക്കുറുപ്പ്. ചേരിസ്ഥൽ കയ്മാംക്ക് ആ ദേശത്തെ നാടുവാഴിസ്ഥാനം കിട്ടി. ഇങ്ങനെ ആകപ്പാടെ സംഭവബഹുലമായ കഥയാണ് ഈ

കൊച്ചു പുസ്തകത്തിൻെറ ഉള്ളടക്കം. ജന്മദേശത്തെയും സ്വാതന്ത്ര്യ വാട്ടിലെ പൂർവസൂരികളെയും സ്പർശിക്കുന്ന കഥയാണ് മാധവപ്പണിക്കർ ഇതിൽ ഏറെക്കുറെ കെട്ടിപ്പടുത്തിട്ടുള്ളത്. ചിത്രീകരണചതുരതകൊണ്ട് ചില കഥാപാത്രങ്ങളെ സ്മരണീയരാക്കി മാററിയിരിക്കുന്നു. പാത്രരചനയെക്കാൾ ചരിത്രമവതരിപ്പിക്കുവാനാണ് കൂടുതൽ താല്പര്യം. അതുകൊണ്ട്, ശക്തരായി രൂപം ധരിക്കേണ്ടവർ പലരും, നിഴൽമാത്രരൂപങ്ങളായി, ചരിത്രത്തിൻെറ മൂടൽമഞ്ഞിൽപ്പെട്ടു തെളിയാതെ പോയി. അത് രചിച്ച കാലഘട്ടത്തിലെ സാഹിത്യനിലവാരം കണക്കിലെടുത്താൽ, ഈ ചരിത്രസംബന്ധിയായ നോവൽ, ഒരു മികച്ച രചനയാണെന്ന് നിഷ്പക്ഷമതികൾ വിധിക്കും.

അദ്ധ്യായം പന്ത്രണ്ട്

## കാശ്മീരിൽ

ഉദ്യോഗനിയമനത്തിന്റെ അറിയിപ്പായ കമ്പിസന്ദേശം കിട്ടിയപ്പോഠം അമാന്തം കാട്ടാതെ മാധവപ്പണിക്കർ നാട്ടിലേക്ക് യാത്ര തിരിച്ചു. ശീമയിൽനിന്നുള്ള കപ്പലിലെ സഹയാത്രികരിൽ ജവഹർലാൽ നെഹ്റു, അദ്ദേഹത്തിന്റെ സഹധർമ്മിണി, മകഠം ഇന്ദിര, സഹോദരി കൃഷ്ണ തുടങ്ങിയവർ ഉഠംപ്പെട്ടിരുന്നു. പ്രയത്ന ശാലിയും സംഭാഷണചതുരനുമായിരുന്ന കെ. കെ. പിള്ള നെഹ്റു കുടുംബത്തിനും പണിക്കർക്കും യാത്രയുടെ ഏകപ്രകാരതയൊഴിവാക്കാൻ ധാരാളം നർമ്മവും സ്വയം പാകംചെയ്ത പലഹാരങ്ങളും വിളമ്പിക്കൊടുത്തത് മറന്നിട്ടില്ല. സമുദ്രസഞ്ചാരത്തിന്റെ അവസാനം കുറിച്ച് കൊളംബിൽ കപ്പലിറങ്ങി, അവിടെനിന്ന് തൂത്തുക്കുടിയിലും പിന്നെ കൊല്ലംവഴി കാവാലത്തും എത്തിച്ചേർന്നു. കാവാലത്തും രണ്ടുമൂന്നു ദിവസത്തിൽ കൂടുതൽ താമസിച്ചില്ല. ഉദ്യോഗത്തിൽ കഴിയുന്നത്ര വേഗം ചേരണമെന്നതു മാത്രമായിരുന്നു ആഗ്രഹം. പില്ക്കാലങ്ങളിലെ അനുഭവങ്ങഠം കണക്കിലെടുക്കുമ്പോഠം, ജീവിതത്തിലെ സുപ്രധാനമായ ഒരു വഴിത്തിരിവായിരുന്നു അത് എന്നു പറയാം. ഏതാണ്ട് കാൽ നൂററാണ്ടിലേറെ നാഠം, നാട്ടുരാജാക്കന്മാരും അവരുടെ വൃദ്ധിക്ഷയങ്ങളുമായി ബന്ധപ്പെട്ട സംഭവബഹുലമായ ജീവിതകാലം.

ഈ വഴിമാററത്തിനിടവരുത്തിയത് കൈലാസ് നാരായണൻ ഹക്സറാണെന്ന് മുമ്പു പറയുകയുണ്ടായി. 1878 ഫെബ്രുവരി 20-ാം തീയതിയാണ് ഹക്സർ ഭൂജാതനായത്— ഒരു പുരാതന കുടുംബത്തിൽ. പിതാവായിരുന്ന പണ്ഡിററ് ഹരിനാരായൺ ഹക്സർ ഉന്നതപദവികഠം അലങ്കരിച്ചിട്ടുള്ള ഒരു പ്രമാണിയായിരുന്നു. ആദ്യകാലവിദ്യാഭ്യാസം ഗ്വാളിയറിലെ വിക്ടോറിയ കോളേജിലെ സ്ഥാപനങ്ങളിൽ പൂർത്തിയാക്കിയശേഷം, അലഹബാദിലാണ് സർവകലാശാലാ വിദ്യാഭ്യാസം പൂർത്തിയാക്കിയതും, പിന്നെ അധ്യാപകനായി സേവനം നടത്തിയതും. അവിടെനിന്ന് ഗ്വാളിയറിലെ ഭരണാധിപതിയായിരുന്ന മാധവറാവു സിന്ധ്യയുടെ സെക്രട്ടറിയായി മാത്രമല്ല അവിടത്തെ സൈന്യത്തിൽ ഉന്നതപദവികളിലെത്തി സൽകീർത്തി പരത്തി. ഇംഗ്ലണ്ടിൽ ചേർന്ന വട്ടമേശസമ്മേളനങ്ങളിൽ രണ്ടുതവണ സംബന്ധിച്ചതു കൂടാതെ, നാട്ടുരാജ്യ

പ്രതിനിധിസംഘത്തിൻെറ സെക്രട്ടറി ജനറലായിരുന്നു. സംഭാഷണചാതുര്യം, സംസ്കാരസമ്പന്നമായ സ്വഭാവം, ഔദാര്യം, പേർഷ്യൻ, ഇംഗ്ലീഷ് തുടങ്ങിയ ഭാഷകളിൽ അഗാധമായ പാണ്ഡിത്യം, തുടങ്ങി വാഴ്ത്തിപ്പറയാവുന്നത് പലതും അദ്ദേഹത്തിനുണ്ടായിരുന്നു— എന്ന് പണിക്കർ സ്മരിച്ചിട്ടുണ്ട്.

'രാജതരംഗിണി'യിൽ കൽഹണൻ പ്രസ്താവിച്ചിട്ടുള്ളത്, കാശ്മീരത്തിൽ പലയിടങ്ങളിൽ ബുദ്ധമത വിഹാരങ്ങൾ അശോകൻ സ്ഥാപിച്ചെന്നും, ശ്രീനഗരം സ്ഥാപിച്ചത് അദ്ദേഹംതന്നെയാണെന്നും ആണ്.[1] കാശ്മീരത്തിൻെറ കഥ അങ്ങിനെ പ്രാചീന കാലത്ത് കാര്യമായിത്തുടങ്ങി. ഭാരതത്തിൻെറ മററ് ഒരു പ്രദേശത്തിനും അവകാശപ്പെടാനില്ലാത്ത, തുടർച്ചയുള്ള രേഖാരൂപമായ, ഇടതടവില്ലാത്ത, ചരിത്രം കാശ്മീര രാജ്യത്തിനുണ്ട്. മൗര്യന്മാർ, കുശാനന്മാർ, ഹൂണന്മാർ തുടങ്ങിയവർ ഈ പ്രദേശം വിവിധഘട്ടങ്ങളിൽ അടക്കിവാണു. കനിഷ്കൻ കാശ്മീരത്തുള്ള കുണ്ഡലവനത്തിലാണ് മൂന്നാമത്തെ ബുദ്ധസഭ നടത്തിയത്. ഇന്നത്തെ ഷാലിമാർ ഉദ്യാനത്തിനു സമീപം ഹാർവാൻ എന്ന സങ്കേതമായിരുന്നു ഇതെന്നറിവുണ്ട്. കാശ്മീരരാജ്യത്തെ ഏററവും പ്രഭാവനായ ഹൈന്ദവ ഭരണാധികാരി ലളിതാദിത്യ മഹാരാജാവായിരുന്നു. അദ്ദേഹം കാശ്മീര രാജ്യാതിർത്തി വളരെ വിപുലമാക്കിയതായും കൽഹണൻ പ്രസ്താവിച്ചിട്ടുണ്ട്[2] പതിനൊന്നാം നൂററാണ്ടുമുതൽ തുർക്കികളുടെ ആക്രമണങ്ങളാരംഭിച്ചെന്നു പറയാം. ഇവരിൽ ശക്തൻ മുഹമ്മദ് ഗസ്നിയാണ്. അദ്ദേഹം 1015_ലും 1021_ലും ആക്രമണം നടത്തിയെങ്കിലും കാര്യമായ വിജയം നേടിയില്ലെന്നു മാത്രമല്ല, കാശ്മീരം കീഴടക്കണമെന്നുള്ള മഹേച്ഛ മതിയാക്കുകയും ചെയ്തു. പതിനാലാം നൂററാണ്ടിൽ അലാവുദ്ദീൻ ഖിൽജി വടക്കു മാത്രമല്ല, രാമേശ്വരംവരെയുള്ള ഭൂപ്രദേശത്തിലും പ്രതാപം പരത്തിയെന്ന കാര്യം സ്മരണീയമാണ്. എങ്കിലും കാശ്മീരപ്രദേശം അദ്ദേഹത്തിനു വഴങ്ങിയില്ല. മംഗോളിയ വംശജരായ ധീരസാഹസികരുടെ കടന്നാക്രമണങ്ങൾ ഇടയ്ക്കൊക്കെ ഉണ്ടായിട്ടുണ്ട്. ഇവ സൃഷ്ടിച്ച അസ്ഥിരാവസ്ഥകൾ പ്രയോജനപ്പെടുത്തുന്നതിന്, ലഡാക്കിൽനിന്നുള്ള അഭയാർഥിയായി കാശ്മീരത്തു കഴിഞ്ഞിരുന്ന റിഞ്ചൻ (Rinchan) സാമർഥ്യം കാണിച്ചു. 1320 ഒക്ടോബർ 6_ാംതീയതി, കാശ്മീര രാജ്യത്തെ രാജാവായി അദ്ദേഹം സ്വയം സ്ഥാനാരോഹണംചെയ്ത് വിവരം വിളംബരപ്പെടുത്തി. ബുദ്ധമതാനുയായിയായിരുന്നെങ്കിലും

1. Rajatharangini-Eng. Translation by Sir Aurel Stein, Motilal Banarsi Das, Delhi (1961) 1/140
2. Ibid PP. 133-139

റിഞ്ചൻ ശൈവവിശ്വാസത്തിലേക്ക് വരാൻ ശ്രമിച്ചു. അത് ഫലവത്താകാതെവന്നപ്പോൾ ഇസ്ലാമിൽ ചേർന്ന്, സുൽത്താൻ സദ്രുദ്ദീൻ എന്ന പേര് സ്വീകരിച്ചു! കാശ്മീരത്തെ ഒന്നാമത്തെ മുസ്ലീംഭരണാധികാരിയെന്ന സ്ഥാനം അദ്ദേഹം നേടി. ശ്രീനഗറിലെ ആദ്യത്തെ മുസ്ലീം ആരാധനാലയം, ബുദ്മഷീദ്, നേരത്തെ ബുദ്ധക്ഷേത്രം സ്ഥിതിചെയ്തിരുന്ന സ്ഥാനത്ത് പണികഴിച്ചു. ഇപ്രകാരമാരംഭിച്ച മുസൽമാൻ ഭരണാധികാരികളുടെ പരമ്പര 1819_ൽ പര്യവസാനിച്ചു. പഞ്ചാബിൻെറ അധിപനായിരുന്ന രംജിത് സിംഹൻ തൻെറ ഭരണാധികാരം കാശ്മീരത്തേയ്ക്ക് വിപുലപ്പെടുത്തിയത് അന്നായിരുന്നു. രംജിത് സിംഹൻെറ രാജസഭയിൽ, എളിയനിലയിൽനിന്ന് ഉന്നതപദവിയിലേക്ക് ഉയർന്ന പ്രയത്നശാലിയായ ഗുലാബ്സിംഹൻ, ദീർഘവീക്ഷണവും നയനൈപുണ്യവുമുള്ളയാളായിരുന്നു. അദ്ദേഹത്തിൻെറ സ്മരണീയങ്ങളായ സേവനങ്ങൾക്ക് അംഗീകാരമായി ഗുലാബ്സിംഹന് 1820_ൽ ജമ്മുപ്രദേശത്തിൻെറ ഭരണാധികാരവും "രാജ" സ്ഥാനമാനവും മററും നല്കുകയുണ്ടായി. ഇതിനുശേഷം സ്വന്തം സ്വാധീനശക്തിയും പദവിയും ദൃഢമാക്കാനുള്ള പ്രവർത്തനങ്ങളിൽ വ്യാപൃതനായി. 1884_ൽ ലഡാക്കും അദ്ദേഹം നിയന്ത്രണത്തിലാക്കി. രംജിത്സിംഹൻ നാടുനീങ്ങിയപ്പോൾ, സിക്ക് സാമ്രാജ്യത്തിലെ ഏററവും പ്രതാപിയും പ്രസിദ്ധനുമായ സാമന്തൻ ഗുലാബ്സിംഹനായിരുന്നു.[3] തങ്ങളുടെ ഉത്തരവുകൾക്ക് വഴങ്ങിക്കൊടുക്കാൻ വിസമ്മതിച്ച പഞ്ചാബിലെ ഭരണാധികാരികളുമായി ഇംഗ്ലീഷ് കമ്പനിയാളന്മാർ യുദ്ധസന്നാഹംചെയ്തപ്പോൾ, നയതന്ത്രവിശാരദനായ ഗുലാബ്സിംഹൻ തൻെറ കഴിവ് വീണ്ടും തെളിയിച്ചു. പോരിൽ പങ്കെടുത്ത കക്ഷികളുടെ ബലത്തെക്കുറിച്ച് ശരിക്ക് കണക്കുകൂട്ടിയ അദ്ദേഹം, ആദ്യം നിഷ്പക്ഷതയും പിന്നെ ഉപദേഷ്ടാവിൻെറ പദവിയും, തുടർന്ന് മധ്യസ്ഥതയും ആണ് സ്വീകരിച്ച നയങ്ങൾ. ഒരുകാലത്ത് തൻെറ സഹായികളും, അതിനുശേഷം സംരക്ഷകരുമായിരുന്ന സിക്കുകാർക്കെതിരായി മറുകക്ഷിയിൽ ചേർന്ന് യുദ്ധംചെയ്തെന്നും ചില രേഖകൾ വ്യക്തമാക്കുന്നുണ്ട്. ഇംഗ്ലീഷ് കമ്പനിയുമായുണ്ടായ യുദ്ധത്തിൽ സിക്കുകാർ പരാജയപ്പെട്ടപ്പോൾ, കാശ്മീരത്ത് അവർക്കുണ്ടായിരുന്ന അവകാശാധികാരങ്ങൾ വച്ചൊഴിയാൻ നിർബന്ധിതരായി. ഈ സന്ദർഭത്തിൽ ഗുലാബ്സിംഹൻ അദ്ദേഹത്തിൻെറ തുറുപ്പുചീട്ട് പ്രയോഗിച്ചു. ബ്രിട്ടീഷുകാർക്ക് ഏഴര ദശലക്ഷം ഉറുപ്പിക വിലപേശി കാശ്മീരപ്രദേശം വാങ്ങി. 1846_ൽ ആമൃതസരസ്സ് ഉടമ്പടി ഒപ്പു

3. Founding of Kashmir State: K. M. Panikkar. Allen & Unwin, London (1930) P. 38

വച്ചു.[4] കുളു താഴ്‌വരയിൽ ചില ഭാഗങ്ങളും മററും ബ്രിട്ടീഷുകാർക്ക് സ്വാധീനത്തിലാക്കുവാനനുവദിച്ചത്, അവർക്ക് കൊടുക്കാമെന്ന് സമ്മതിച്ച തുകയിൽ ഗണ്യമായ ഇളവുചെയ്യപ്പോഴാണ്.[5] ഇപ്രകാരമാണ് കാശ്മീർരാജ്യം ഇന്നത്തെ രൂപത്തിൽ സ്ഥാപിതമായത്.

ഗുലാബ്സിംഹനുശേഷം ആ പരമ്പരയിൽ രാജ്യം ഭരിച്ച റംബീർസിംഹൻ, പ്രതാപസിംഹൻ, എന്നിവർ മേൽക്കോയ്മ വഹിച്ചിരുന്ന ബ്രിട്ടീഷുകാരിൽനിന്ന് നിരന്തരം പീഡനങ്ങളും അവഹേളനങ്ങളും വളരെ സഹിച്ചു. പ്രതാപസിംഹൻ 1925-ൽ അന്തരിച്ചപ്പോരം ഹരിസിംഹൻ സിംഹാസനത്തിൽ വന്നു. മാധവപ്പണിക്കർ 1928-ൽ ജനുവരി 2-ാം തീയതി ജോലിയിൽ പ്രവേശിച്ചപ്പോരം, അദ്ദേഹമാണ് രാജ്യം വാണിരുന്നത്. ഹരിസിംഹൻെറ ചില ഭരണപരിഷ്കാരങ്ങരം രാഷ്ട്രീയതലത്തിൽ വലിയ പ്രത്യാഘാതങ്ങരം സൃഷ്ടിക്കുകയുണ്ടായി. അധികാരമെല്ലാം സ്വന്തം കയ്യിലൊതുക്കുവാനുള്ള യത്നമായിരുന്നു അത്. ബ്രിട്ടീഷ് ഉദ്യോഗസ്ഥന്മാർക്കോ, സർക്കാരിനോ അവ തീരെ രുചിച്ചില്ല. ഈ പരിതഃസ്ഥിതി, ഹരിസിംഹനും ബ്രിട്ടീഷുകാരും തമ്മിൽ നേരിട്ടുള്ള സംഘട്ടനത്തിന് സാധ്യത വർധിപ്പിച്ചു.[6]

മാധവപ്പണിക്കർ ഡൽഹിയിലെ 'ഹിന്ദുസ്ഥാൻ ടൈംസി'ൽ പത്രാധിപരായിരുന്ന കാലത്ത്, കുപ്രസിദ്ധിയാർജിച്ച "മിസ്റ്റർ ഏ-"യുടെ കേസ് പ്രാധാന്യം കൊടുത്ത് പ്രസിദ്ധപ്പെടുത്തിയ വസ്തുതകരം മുമ്പു പ്രസ്താവിച്ചിട്ടുണ്ടല്ലോ ആ കേസിലെ കഥാനായകനായ "മിസ്റ്റർ ഏ" ഹരിസിംഹനാണെന്ന വസ്തുത മറയ്ക്കാനാവാതെ വന്ന സാഹചര്യത്തിൽ ബ്രിട്ടീഷധികാരികരംതന്നെ സ്പഷ്ടമാക്കിയിരുന്നു. ഈ സംഭവത്തിനുശേഷം, ഏതു കാര്യത്തെയും മാത്രമല്ല ആളിനെയും സംശയത്തോടുകൂടി മാത്രമേ ഹരിസിംഹന് നോക്കാൻ സാധിച്ചിരുന്നുള്ളു! മാനസികമായ ഈ ദൗർബല്യം അദ്ദേഹത്തിൻെറ എല്ലാ നടപടികളിലും നിഴൽ വീശി. കേസുണ്ടായ കാലത്ത് ഹരിസിംഹൻ കിരീടാവകാശിയായിരുന്നു.

അന്നും ജമ്മു-കാശ്മീരരാജ്യത്തെ ജനസംഖ്യയിൽ ബഹുഭൂരിപക്ഷവും മുസ്ലീങ്ങളായിരുന്നു. എന്നാൽ ഹിന്ദുക്കളുടെ എണ്ണവും പദവിയും പ്രാഭവവുമെല്ലാം സർക്കാരുദ്യോഗങ്ങളിൽ തുളുമ്പിനിന്നു. ഇത് ക്രമേണ ഒരു വലിയ വിഭാഗത്തെ ഭരണാധികാരികളിൽ

---

4. Danger in Kashmir, (1954) P. 13. : Josef Korbel, Princton University Press.
5. Ibid— P. 116.
6. Kashmir - Constitutional History and Documents - (1977) P. 78: Mohan Krishen. Teng etc. Light a Life Publishers, New Delhi-55.

നിന്ന് വളരെ അകററി. ഇതായിരുന്നു പണിക്കർ ജോലിയിൽ പ്രവേശിക്കുമ്പോഴുണ്ടായിരുന്ന പൊതുവായ അന്തരീക്ഷം. മൂന്ന് മന്ത്രിമാരാണ് ഉണ്ടായിരുന്നത്. സർ അൽബിയോൺ ബാനർജി, (വിദേശം, വാണിജ്യം) ജി. ഈ. സി. വേക്ഫീൽഡ് (മരാമത്ത്) പ്യാരികൃഷ്ണവാത്തൽ (ആഭ്യന്തരം, നീതിന്യായം (Sir Albion Banerji, G. E. C. Wake field, Pyari Krishna Vattal). ഇവരെക്കുറിച്ച് മാധവപ്പണിക്കർ ആത്മകഥയിൽ രേഖപ്പെടുത്തിയിട്ടുള്ള വസ്തുതകൾ ഇവിടെ പ്രസക്തമാണ്: ബാനർജി കൊച്ചിയിലും മൈസൂരിലും ദിവാൻജിയായിരുന്ന്, ഖ്യാതി സമ്പാദിച്ച ഒരു രാജ്യതന്ത്രജ്ഞനായിരുന്നു. രാഷ്ട്രീയസംഗതികളിൽ അസാമാന്യജ്ഞാനവും തികഞ്ഞ കാര്യക്ഷമതയും അദ്ദേഹത്തിനുണ്ടായിരുന്നു. പ്യാരികൃഷ്ണ വാത്തൽ ഇന്ത്യൻ ആഡിററു സർവീസിലെ ഒരുദ്യോഗസ്ഥനായിരുന്നു. അയാൾ സെക്രട്ടറിയേററു കാര്യങ്ങളിൽ സമർത്ഥനും ബുദ്ധിമാനുമായിരുന്നുവെങ്കിലും കൃത്രിമിയും അസൂയാലുവുമായിരുന്നു. മററാരുംതന്നെ മഹാരാജാവിൻെറ അടുക്കൽ ചെല്ലരുതെന്നായിരുന്നു അയാളുടെ നയം. വേക്ഫീൽഡ് അനക്ഷരജ്ഞനായ ഒരു യൂറോപ്യനായിരുന്നു എന്നു പറയാം. നാട്ടുരാജാക്കന്മാരുടെ സേവനത്തിൽ നില്ക്കുന്ന യൂറോപ്യന്മാർക്ക് രണ്ടു ജാതിക്കാരുടെയും ദോഷങ്ങൾ പ്രായേണ കാണുമെന്നുള്ള അഭിപ്രായം വാസ്തവമാണെന്ന് അയാൾ തെളിയിച്ചു. 7

പണിക്കരുടെ ഔദ്യോഗികമായ ചുമതലകൾ, മൂന്നു മന്ത്രിമാരുമായും ഇടപെടുന്നതിന് ആവശ്യമുണ്ടാകുന്ന വിധത്തിലുള്ളതായിരുന്നു. എങ്കിലും കൂടുതൽ വാത്തലുമായിട്ടാണ് ഇടപഴകേണ്ടി വന്നത്. ആധികാരികങ്ങളായ ഔദ്യോഗിക പ്രമാണങ്ങളെ ആധാരമാക്കി, മഹാരാജാവും ബ്രിട്ടീഷ്മേൽക്കോയ്മയും തമ്മിലുള്ള ബന്ധത്തെപ്പററി യഥാതഥമായ രേഖ തയ്യാറാക്കുകയായിരുന്നു ആദ്യത്തെ കർത്തവ്യം. സർ ഹാർകോട്ട് ബട്ലറുടെ നേതൃത്വത്തിൽ ഒരു കമ്മിററിയെ ബ്രിട്ടീഷുസർക്കാർ നിയമിച്ചിരുന്നു. നാട്ടുരാജ്യങ്ങളുമായുള്ള ഉടമ്പടികളും മററു വ്യവസ്ഥകളും അനുശാസിക്കുന്ന സ്ഥിതിയെക്കുറിച്ച് വിദഗ്ദ്ധമായ രൂപരേഖ തയ്യാറാക്കുകയെന്ന ചുമതല നിർവഹിക്കുന്നതിനുവേണ്ടിയായിരുന്നു ഇത്. അതിലേക്കാവശ്യമായ വസ്തുതകൾ അതതു രാജ്യങ്ങളിൽനിന്ന് നിവേദനരൂപത്തിൽ നല്കണമെന്നായിരുന്നു വ്യവസ്ഥ. ഒററയ്ക്ക് ഓരോ നാട്ടുരാജ്യം എന്ന രീതിയിൽ മാത്രമല്ല, നരേന്ദ്രമണ്ഡലം വഴി സംയുക്തമായും, ഈ നിവേദന സമർപ്പണത്തിന് സൗകര്യമുണ്ടാക്കി. കർണൽ ഹക്സറായിരുന്നു ഇതിന് നരേന്ദ്രമണ്ഡലം നിയമിച്ച വിദഗ്ദ്ധ സംഘത്തിൻെറ നേതാവ്. അതിൻെറ സഹായത്തിന് ഇംഗ്ലണ്ടിലെ

7. ആത്മകഥ—രണ്ടാം ഭാഗം, പുറം 201.

പ്രമുഖ നിയമജ്ഞനായിരുന്ന സർ ലസ്ലി സ്കോട്ടിനെയും ഏർപ്പാടു ചെയ്തിരുന്നു. കാശ്മീർ രാജാവ് നരേന്ദ്രമണ്ഡലത്തിലെ പ്രമുഖനായിരുന്നു അക്കാലത്ത്. അതുകൊണ്ട് ഈ പരിപാടിയിൽ വലിയ തല്പരനായി. രാജാധികാരം ഗണ്യമായി നാട്ടുരാജ്യങ്ങളിൽ പരിമിതപ്പെടുത്തിയിരുന്നതിനാൽ, അത് പരിഹരിക്കാൻ ഇത് പററിയ അവസരം ഉണ്ടാക്കിയിട്ടുണ്ടെന്നായിരുന്നു പ്രതീക്ഷ. കമ്മിററിക്കു സമർപ്പിക്കേണ്ട നിവേദനത്തെപ്പററി രാജാക്കന്മാരുടെയിടയിൽ യോജിപ്പു പ്രകടമായില്ല. വിദഗ്ധ കമ്മിററിയിൽ ഹക്സറെക്കൂടാതെ റഷ് ബ്രൂക് വില്യംസ്, മാധവപ്പണിക്കർ എന്നിവരാണുണ്ടായിരുന്നത്. നിവേദനത്തിൻെറ നക്കൽ തയ്യാറാക്കിയത് പണിക്കരാണ്. അവസാനരൂപം, മററുള്ളവരുടെ ആശയങ്ങളും അഭിപ്രായങ്ങളും സമന്വയിപ്പിച്ച് എഴുതുവാനായിരുന്നു ശ്രമം.

ഹരിസിംഹൻ നരേന്ദ്രമണ്ഡലത്തിൻെറ കർമ്മകുശലനായ അംഗമായാണ് അന്നു വർത്തിച്ചത്. മണ്ഡലത്തിൻെറ നിവേദനം ബട്ലർ കമ്മിററി സ്വീകരിക്കുമെന്നും അദ്ദേഹം പ്രതീക്ഷിച്ചു. താൻ തീരുമാനിച്ച ചില നടപടികളുടെ ലക്ഷ്യം, നഷ്ടപ്പെട്ട രാജപ്രാഭവം വീണ്ടെടുക്കുകയെന്നതാണെന്ന വസ്തുത ഹരിസിംഹൻ മറച്ചുവച്ചില്ല. ബട്ലർ കമ്മിററിയുടെ ശ്രീനഗർ സന്ദർശനം 1928-ഏപ്രിലിലാണ് നിശ്ചയിച്ചിരുന്നത്. രാജാവിൻെറ വ്യക്തിപരമായ നിവേദനത്തിൻെറ നക്കൽ തയ്യാറാക്കാൻ ഒരു ഉപസമിതിയാണുണ്ടാക്കിയത്. ബാനർജി, വേക്ഫീൽഡ്, വാത്തൽ, പണിക്കർ എന്നിവരായിരുന്നു അംഗങ്ങൾ. പ്രബന്ധം പ്രധാനമായും പണിക്കരുടെ സൃഷ്ടിയായിരുന്നെങ്കിലും വാത്തലിൻെറ സംഭാവന നിസ്സാരമായിരുന്നില്ല.

ഉടമ്പടികളെക്കുറിച്ചും കരാറുകളെപ്പററിയും പ്രസക്തമായ അത്തരം വിഷയങ്ങളെപ്പററിയും കമ്മിററിയുമായി ചർച്ചചെയ്യാൻ മഹാരാജാവ് നിയോഗിച്ചത് മാധവപ്പണിക്കരെയാണ്. പണിക്കരുടെ വാദവും വസ്തുതകളുടെ അവതരണവും, നിയമപ്രശ്നങ്ങളുടെ വിശദീകരണവുമെല്ലാം സർ ലസ്ലി സ്കോട്ടിന് ഇഷ്ടമായി. അദ്ദേഹത്തിനുണ്ടായ സന്തോഷം സമിതി സമ്മേളിച്ചിരിക്കുമ്പോൾത്തന്നെ മഹാരാജാവിനെ അറിയിക്കുകയും ചെയ്തു. പ്രത്യേക വിദഗ്ധ സമിതിയിൽ പണിക്കരെക്കൂടിയുൾപ്പെടുത്തുന്നത് ഉചിതമായിരിക്കുമെന്നൊരഭിപ്രായവും അദ്ദേഹം പ്രകടിപ്പിക്കുകയുണ്ടായി. ഇത് രാജാവ് അംഗീകരിച്ചില്ല. പകരം പണിക്കരുടെ സേവനം സമിതിക്കു ലഭ്യമാക്കാൻ ഏർപ്പാടുണ്ടാക്കുകയാണു ചെയ്തത്.

ലണ്ടനിൽ ചേരുവാൻ തീരുമാനിച്ച ബട്ലർ കമ്മിററിയിൽ തെളിവു ഹാജരാക്കാൻ 1928-മേയിൽ പണിക്കരെക്കൂടി നിയോഗിച്ചു. ഹക്സറും ഇതരരും നേരത്തെ അവിടേയ്ക്കു പോയിരുന്നു.

കാശ്മീരിനെ സംബന്ധിക്കുന്ന വസ്തുതകൾ വേണ്ടവണ്ണമവതരിപ്പിക്കുന്നതിന് ആശ്രയിക്കാവുന്ന പ്രമാണങ്ങൾ നിയമോപദേശകനായ സ്ലോട്ടിന് ലഭ്യമാക്കുകയായിരുന്നു പണിക്കരുടെ ഉത്തരവാദിത്വം. കർണൽ ഹക്സറുടെ അഭിപ്രായവും നിർദേശവുമനുസരിച്ച് നാട്ടുരാജ്യങ്ങളെ പൊതുവിൽ സ്പർശിക്കുന്ന സംഗതികളുടെ ചരിത്രപരമായ അനുപതനവും പ്രാധാന്യവും സ്പഷ്ടമാക്കുന്ന ഒരു പ്രാമാണിക പ്രബന്ധം തയ്യാറാക്കുവാനും പണിക്കർക്കു സാധിച്ചു. ഇത് ബ്രിട്ടീഷ് രാജാധികാരവും നാട്ടുരാജ്യങ്ങളുമെന്ന പ്രസിദ്ധീകരണത്തിന്റെ ഭാഗമായി അച്ചു ചേർത്തിരിക്കുന്നു. [8] ബട്ലർ കമ്മിററിക്കു മുമ്പാകെ ഹാജരായി നരേന്ദ്രമണ്ഡലത്തിന്റെ അധ്യക്ഷനായിരുന്ന പാട്യാലാമഹാരാജവ് സുദീർഘമായ ഒരു പ്രസംഗം ചെയ്തു. അതിൽ നാട്ടുരാജാക്കന്മാരുടെ പ്രശ്നങ്ങളും പ്രതീക്ഷകളും വേണ്ടുവോളമുണ്ടായിരുന്നെന്ന വസ്തുതയും ഇവിടെ പരാമർശിക്കട്ടെ.

ബട്ലർ കമ്മിററിക്കു നല്കിയ വിവരങ്ങൾ എന്തെങ്കിലും പ്രയോജനത്തിന് ഉപയോഗപ്പെടുത്തുമെന്ന്, അവ സമർപ്പിച്ചവർ പോലും അവസാനദശയിൽ കരുതിയില്ല. ഒന്നരമാസത്തോളം ആ നാടകം നിർവഹിച്ചശേഷമാണത് അവസാനിച്ചത്. കമ്മിററിയുടെ തീരുമാനവും സമീപനവും ശുപാർശയും എന്തായിരിക്കണമെന്ന് എത്രയോ നേരത്തെ നിശ്ചയിച്ചു കഴിഞ്ഞിരുന്നെന്ന് ഇന്ന് നമുക്ക് പറയാൻ സാധിക്കും. വൈസ്രോയിയായിരുന്ന ഇർവിൻപ്രഭു കമ്മിററിയുടെ നിയുക്ത അധ്യക്ഷനായ സർ ഹാർകോട്ട് ബട്ലർക്ക്, ബ്രിട്ടീഷ് പരമാധികാരത്തെക്കുറിച്ചും മേൽക്കോയ്മയെ സംബന്ധിച്ചുമുള്ള പ്രശ്നങ്ങൾ ശരിക്കും ബോധ്യപ്പെടുത്തുന്ന കാര്യം ഉറപ്പു വരുത്തിയിരുന്നു. ഇത് കമ്മിററി സംഘടിപ്പിക്കുന്നതിനുമുമ്പുതന്നെ നടന്നുകഴിഞ്ഞിരുന്നു. [9] ഇന്ത്യൻ നാട്ടുരാജ്യക്കമ്മിററി (Indian States Committee) അവരുടെ ചുമതല ഏറെറടുക്കാനാരംഭിക്കുന്നതിനുമുമ്പുതന്നെ, എന്തു തീരുമാനത്തിലാണ് അന്ത്യത്തിലെത്തേണ്ടതെന്ന കാര്യം നിശ്ചയിച്ചിരുന്നു. കൗശലപൂർവമുള്ള കള്ളപ്പണിയിലൂടെ അധികാരികൾ അതിനുള്ള കരുക്കൾ ഒരുക്കിവച്ചു. [10]

ബട്ലർ കമ്മിററി റിപ്പോർട്ട് 1929-ഏപ്രിലിൽ പ്രസിദ്ധപ്പെടുത്തി. അവരുടെ തീരുമാനങ്ങൾ ആർക്കെങ്കിലും സന്തോഷമുണ്ടാക്കിയതായിട്ടറിവില്ല. ദേശീയകാര്യങ്ങളെക്കുറിച്ചു നിഷ്പക്ഷവും

---

8. British Crown and Indian States, P. S. King & Son, London (1929).
9. Letter from Birkenhead to Irvin dated 15, December 1927.
10. British Policy Towards Indian States: S. R. Ashton P. 120, Curzon Press, London. (1982)

വസ്തുനിഷ്ഠവുമായ വിധത്തിൽ വിലയിരുത്തിയ "ഹിന്ദു" പത്രത്തിൽ അന്നു പ്രസിദ്ധപ്പെടുത്തിയ മുഖപ്രസംഗത്തിൻെറ ഉള്ളടക്കം പൊതുവായ അഭിപ്രായ പ്രതിഫലനമായിരുന്നു. "സ്വന്തം രാജ്യങ്ങളിലെ ജനങ്ങളുടെയും ബ്രിട്ടീഷിന്ത്യൻ സഹപൗരന്മാരുടെയും അവകാശങ്ങളും വാദങ്ങളും ആഗ്രഹങ്ങളും ഗണ്യമാക്കാതെ, തങ്ങൾക്കു തനിച്ച് രാജാക്കന്മാർ അപ്പം ചോദിച്ചു. അവക്ക് ഒരു കല്ലുകൊടുത്തു, ഭാരമുള്ള കല്ല്! സ്വന്തം രാജ്യങ്ങളിലെ പൗരന്മാരുടെയും ബ്രിട്ടീഷിന്ത്യയിലെ ജനങ്ങളുടെയും പുരോഗതിക്ക് തടസ്സമുണ്ടാക്കുന്ന ഭാരമേറിയ കട്ടിക്കല്ലായി അതു പരിണമിച്ചിരിക്കുന്നു." മറെറാരവസരത്തിൽ അതേ പത്രം ഇങ്ങനെ രേഖപ്പെടുത്തി: "നാട്ടുരാജാക്കന്മാർ വിലപേശിയത് പൂർണമായ ആഭ്യന്തര സ്വയംഭരണത്തിനാണ്. എന്നാൽ സമിതിയുടെ ശുപാർശയും തീരുമാനവും ഉറപ്പുവരുത്തിയത് യാതൊരു വിശേഷണവുമില്ലാത്തുള്ള അടിമത്വമാണ്—തിളക്കവും പളപളപ്പുമുള്ള രാജകീയ കുപ്പായമണിയിച്ച് ഒരുക്കിവച്ചിട്ടുള്ള അടിമത്വം."

ലണ്ടനിൽ നിർവഹിക്കേണ്ട ഔദ്യോഗിക കർത്തവ്യങ്ങൾ തീർത്ത് മാധവപ്പണിക്കർ നാട്ടിലേക്ക് മടങ്ങി. 1928 ഡിസംബർ ഒൻപതാം തീയതി ബോംബെയിൽ കപ്പലിറങ്ങിയപ്പോൾ കിട്ടിയ ആദ്യത്തെ അറിവ് അമ്മാവൻെറ, ആശങ്കയ്ക്കു വക നല്കുന്ന ദീനത്തെപ്പററിയാണ്. അതുകാരണം നേരെ കാവാലത്തേക്കു പോയി. നാട്ടിലെത്തുന്നതിന് രണ്ടു ദിവസംമുമ്പ് മാതുലൻ മരിച്ചു. ഭാര്യാപിതാവുകൂടിയായിരുന്നു അദ്ദേഹം. മരണാനന്തര ക്രിയകളും മററും കഴിഞ്ഞിട്ടാണ് കാശ്മീരത്തേക്കു പോയത്. മാധവപ്പണിക്കർ അവിടം വിട്ടുനിന്ന കാലത്ത് രാജകൊട്ടാരവുമായും അധികാരകേന്ദ്രങ്ങളുമായും സമ്പർക്കത്തിലും സ്വാധീനത്തിലുമിരുന്നവരുടെ അവസ്ഥയിൽ ചില മാററങ്ങൾ സംഭവിച്ചു. അതേപ്പററി പണിക്കർ പ്രസ്താവിച്ചിട്ടുള്ളതുതന്നെ ഇവിടെ രേഖപ്പെടുത്താം. "വിദേശകാര്യമന്ത്രിയായിരുന്ന ബാനർജി, ബ്രിട്ടീഷ് റസിഡൻറിന് അയയ്ക്കുന്ന കത്തുകൾ, മഹാരാജാവു കണ്ടനുമതി നല്കിയിട്ടേ പാടുള്ളു എന്ന് നിർദേശമുണ്ടായിരുന്നു. റെസിഡൻറിനു കാശ്മീർ രാജ്യത്തുണ്ടായിരുന്ന ചില അവകാശങ്ങളെ സംബന്ധിച്ച് വിസ്തരിച്ച് ഒരെഴുത്തു തയ്യാറാക്കുന്നതിന് മഹാരാജാവ് ബാനർജിയോട് ആജ്ഞാപിച്ചിരുന്നു. യുക്തിയുക്തമായി, സുദീർഘമായി, തയ്യാറാക്കി അത് രാജാവിനു സമർപ്പിച്ചു. എഴുത്ത് ഹസ്സറെ കാണിക്കുകയും, സ്വന്തം ലേഖനപാടവത്തിൽ അതിരുകവിഞ്ഞ് വിശ്വസിച്ചിരുന്ന രാജാവ് പല ഭാഗങ്ങളും മാററിയെഴുതുകയും ചെയ്തു. അതാണ് ബാനർജിക്ക് മടക്കിക്കൊടുത്തത്. മാററം വരുത്തിയതിനുത്തരവാദി ഞാനാണെന്നായിരുന്നു ബാനർജി ധരിച്ചത്. അയാൾ അതേപ്പററി ആക്ഷേപിച്ച് ഒരു മെമ്മോറാണ്ടം മഹാരാജാവിനു സമർ

പ്പിച്ചു. രണ്ടു രാജ്യങ്ങളിൽ പ്രധാനമന്ത്രിസ്ഥാനം വഹിച്ചിട്ടുണ്ടെന്നും, എത്രയോ പ്രധാനപ്പെട്ട കാര്യങ്ങളിൽ അധീശഗവൺമെൻറുമായി വാദങ്ങൾ നടത്തിയിട്ടുണ്ടെന്നും, ഇതുവരെ താൻ എഴുതിയിട്ടുള്ളത് മററാളുകൾ പരിശോധിച്ചു തിരുത്തേണ്ടതായിവന്നിട്ടില്ലെന്നുമായിരുന്നു എഴുത്തിൻെറ സാരം. ഈ എഴുത്ത് ഞാൻതന്നെയാണ് (പണിക്കർ) പൊട്ടിച്ചു മഹാരാജാവിനെ കാണിക്കേണ്ടിവന്നത്.[11] ഈ സംഭവത്തിൻെറ അന്ത്യം ബാനർജിയുടെ വിടവാങ്ങലിലാണ് കലാശിച്ചത്. ഭരണസംവിധാനത്തിലും ചില മാററങ്ങളുണ്ടായി. മാധവപ്പണിക്കരുടെ ഉത്തരവാദിത്വങ്ങളിലും ചുമതലകളിലും വ്യത്യാസം വരുത്താനാലോചിച്ചെങ്കിലും നടപ്പിലാക്കിയില്ല.

ഇന്ത്യയിലെ രാഷ്ട്രീയസ്ഥിതി ശാന്തമാക്കാമെന്നാഗ്രഹിച്ചാണ് സൈമൺകമ്മിഷനെ നിയമിച്ചത്. എന്നാൽ അത് ദേശീയവാദികളുടെ ശക്തി വിപുലമാക്കാനാണ് ഇടയാക്കിയത്. എവിടെയും കമ്മിഷൻ നേരിട്ടത് ''തിരിച്ചുപോകുക'' എന്ന മുദ്രാവാക്യമാണ്. ഇങ്ങനെ സർക്കാർ അനുഭവിച്ച തിരിച്ചടിയുടെ ക്ഷതം പരിഹരിക്കാൻ മററു നയപരിപാടികളാസൂത്രണം ചെയ്തു. അതിൽ മുഖ്യമായ ഇനമായിരുന്നു വട്ടമേശസമ്മേളനത്തിനുള്ള വ്യവസ്ഥ. അതിൽ സഹകരിക്കാമെന്ന് നരേന്ദ്രമണ്ഡലാധ്യക്ഷനായ പാട്യാല മഹാരാജാവ് സമ്മതിച്ചു. ഇതിൻെറ തുടർച്ചയായി, നാട്ടുരാജാക്കന്മാരുടെ പൊതുതാല്പര്യങ്ങൾ സംരക്ഷിക്കുന്നതിനും അവരുടെ ആശയങ്ങൾ പ്രകാശിപ്പിക്കുന്നതിനും പററിയ വഴികൾ ആരായാൻ നരേന്ദ്രമണ്ഡലം തയ്യാറായി. പ്രശ്നങ്ങളും യഥാർഥവസ്തുതകളും വിശകലനം ചെയ്തും പഠിച്ചും ഭരണാധികാരികളായ രാജാക്കന്മാരെ ഉപദേശിക്കുന്നതിന് ഒരു വിദഗ്ദ്ധകമ്മിററി രൂപീകൃതമായി. അതിൻെറ ഡയറക്ടർ ഹക്സറും ഉപാധ്യക്ഷൻ മാധവപ്പണിക്കരും ആയിരുന്നു. ആദ്യം അനൗപചാരികമായി ഈ വിഷയങ്ങൾ ചർച്ച ചെയ്യാനാണ് നിശ്ചയിച്ചത്. ആ സന്ദർഭത്തിൽ സംസാരവിഷയമാക്കേണ്ടവയുടെ കരടുരൂപം തയ്യാറാക്കിയത് മാധവപ്പണിക്കരാണ്. വിശദമായി ചർച്ചചെയ്ത് അന്തിമരൂപം ഒരുക്കുവാൻ സിംലയിൽ ഒരു സമ്മേളനം വിളിച്ചുകൂട്ടി. നരേന്ദ്രമണ്ഡലത്തിൻെറ അധ്യക്ഷൻ പാട്യാല മഹാരാജാവ്, ബിക്കാനിർ, കാശ്മീരം, ഭോപ്പാൽ, ആംവാർ, ധോപൂർ എന്നിവിടങ്ങളിലെ രാജാക്കന്മാർ, സർ അക്ബർ ഹൈദരി, സർ മനുഭായ്മേത്ത, സർ ഹർസാ ഇസ്മയൽ, തുടങ്ങിയ മന്ത്രിമാർ—എന്നിത്രയും പേരായിരുന്നു അവിടെ സമ്മേളിച്ചത്. ഒടുവിൽ ഫെഡറൽ ഭരണസംവിധാനക്രമം നിരാകരിക്കുകയാണുണ്ടായത്. ഫെഡറൽ ഭരണവ്യവസ്ഥ, ഭാരതത്തിലെ രാഷ്ട്രീയപ്രശ്നങ്ങളുടെ പരിഹാരത്തിന് വളരെ സാധ്യതകളുള്ളതാണെന്ന് പല സന്ദർഭങ്ങളിൽ മാധവപ്പണിക്കർ പറയുകയും വാദിക്കുകയും

11. ആത്മകഥ—രണ്ടാം ഭാഗം, പുറം 210.

ചെയ്തിരുന്നു. അതിനാൽ ഈ ആശയം നാട്ടുരാജാക്കന്മാർ നിരാകരിച്ചത് അദ്ദേഹത്തിന് വലിയ നിരാശ വരുത്തി. എങ്കിലും ആ അഭിപ്രായം പരിത്യജിക്കാൻ തീരുമാനിച്ചില്ല. ഫെഡറൽ (സംയുക്ത) ഭരണസംവിധാനത്തെപ്പററിയും ഭാരതത്തിൽ അതിനുള്ള പ്രസക്തിയെക്കുറിച്ചും ഒരു പുസ്തകംതന്നെ തയ്യാറാക്കി. തൻെറ അഭ്യുദയകാംക്ഷിയും സുഹൃത്തും സഹപ്രവർത്തകനുമായിരുന്ന ഹക്സറുടെ പേരും ചേർത്താണ് അത് പ്രസിദ്ധപ്പെടുത്തുന്നതിനു വ്യവസ്ഥ ചെയ്തത്. പുസ്തകരചനയ്ക്ക് ഒന്നരമാസത്തോളം വേണ്ടിവന്നു. ലണ്ടനിൽ വട്ടമേശസമ്മേളനം ചേർന്ന ദിവസമാണ് അത് പ്രകാശനം ചെയ്തത്.[12] സമ്മേളനത്തിൽ ഭാഗഭാക്കുകളാകാൻ നിയുക്തമായ നാട്ടുരാജ്യപ്രതിനിധിസംഘത്തിൻെറ സെക്രട്ടറിയായിരുന്നു മാധവപ്പണിക്കർ. അതിനാൽ 1930 സെപ്തംബറിൽ ലണ്ടനിലെത്തിയിരുന്നു. പ്രഭുസഭാസമ്മേളനഹാളിൽ 1930 നവംബർ 12-ാം തീയതി ബ്രിട്ടീഷ് ചക്രവർത്തി വട്ടമേശസമ്മേളനം ഉദ്ഘാടനം ചെയ്തു. മൂന്നു കക്ഷികളാണ് അതിൽ സംബന്ധിച്ചത്: ബ്രിട്ടീഷ് സർക്കാരിൻെറ പ്രതിനിധികൾ ബ്രിട്ടീഷ് ഇന്ത്യൻ പ്രതിനിധികൾ, നാട്ടുരാജാക്കന്മാരുടെ പ്രതിനിധികൾ. ഫെഡറൽ ഭരണസംവിധാനത്തെ സംബന്ധിച്ചുള്ള പുസ്തകം മാധവപ്പണിക്കർ പ്രസിദ്ധപ്പെടുത്തിയത് നാട്ടുരാജാക്കന്മാരിൽ ശക്തരായ ചിലർക്ക് തീരെ രുചിച്ചില്ല. അന്ന് നീരസമായി തുടങ്ങിയ അവരുടെ മനോഭാവം പില്ക്കാലത്ത് ശക്തിയായ ശത്രുതയായി വളരുകയും ചെയ്തു. നവനഗറിലെ ജാം സാഹേബ് രൻജിത്സിംഹൻെറ കാര്യം എടുത്തു പറയണം. ലോകപ്രശസ്തനായ ക്രിക്കററു കളിക്കാരനായിരുന്ന ഈ ഭരണാധിപതി, കർക്കശനായ ഒരു സ്വേച്ഛാധികാരിയായിരുന്നു എന്ന സത്യം ഇന്നു പലരും ഓർമിക്കാറില്ല !

വട്ടമേശസമ്മേളനത്തിൽ പങ്കെടുത്ത പല പ്രധാന വ്യക്തികളുമായി സമ്പർക്കവും സ്നേഹബന്ധവും സ്ഥാപിക്കാൻ സാധിച്ചതാണ് മാധവപ്പണിക്കരെ സംബന്ധിച്ചിടത്തോളം പ്രധാനപ്പെട്ട മറെറാരു സംഗതി. സർ തേജ്ബഹദൂർ സപ്രു, എം. എ. ജിന്ന, സർ മുഹമ്മദ് സഫറുള്ളഖാൻ, വി. എസ്. ശ്രീനിവാസശാസ്ത്രി, എ. രങ്കസ്വാമി അയ്യങ്കാർ, നവാബ് നിസാമത് ജംഗ്, തുടങ്ങിയ ഭാരതീയരും, സർ സാമുവൽ ഹോർ, ആർ. എ. ബട്ലർ, സർ മാറിസ് ഗ്വായർ, തുടങ്ങിയ ഇംഗ്ലീഷുകാരും ഇവിടെ സ്മരണീയരാണ്.

ഈ കാലഘട്ടത്തിലെ വസ്തുതകളിൽ ഉൾപ്പെടുത്തേണ്ട രണ്ടു ഗ്രന്ഥങ്ങളുടെ കാര്യങ്ങൾ കൂടിയുണ്ട്. 1929 ഡിസംബറിൽ, കൽക്കട്ടെ

12. Federal India: K. N. Haksar & K. M. Panikkar, Martin Hopkinson, London (1930)

സർവകലാശാലയിൽ ആറു പ്രസംഗങ്ങൾ ചെയ്യുന്നതിനുള്ള ക്ഷണ മനുസരിച്ച്, മഹാരാജാവിൻെറ അനുമതിയും നേടി പണിക്കർ അങ്ങോട്ടു പോയി. ചരിത്രവിഷയത്തിനു പ്രാധാന്യം നല്കിക്കൊണ്ടുള്ള പ്രസംഗപരമ്പരയായിരുന്നതിനാൽ, ഇന്ത്യയിലെ നാട്ടുരാജ്യങ്ങളോടുള്ള ബ്രിട്ടീഷ് നയപരിണാമത്തെക്കുറിച്ചാണ് മാധവപ്പണിക്കർ സംസാരിച്ചത്. ഈ ആറു പ്രഭാഷണങ്ങൾ ഒരു പുസ്തകമായി പ്രസിദ്ധപ്പെടുത്തി.[13]

കാശ്മീരത്തു വന്നതിനുശേഷം ആ പ്രദേശത്തിൻെറ ചരിത്രവും സംസ്കാരപാരമ്പര്യവും മനസ്സിലാക്കുന്നതിന് ഗൗരവമായ താല്പര്യം മാധവപ്പണിക്കർക്കുണ്ടായി. അതിൻെറ ഫലമായി രാജവംശത്തെയും രാഷ്ട്രീയപരിണാമത്തെയും കേന്ദ്രമാക്കി ഒരു പുസ്തകം തയ്യാറാക്കുവാൻ സാധിച്ചു. ഗുലാബ്സിംഹമഹാരാജാവിൻെറ കാര്യം അന്യത്ര സൂചിപ്പിക്കുകയുണ്ടായല്ലോ. അദ്ദേഹത്തിൻെറ ജീവചരിത്രവും കാശ്മീരരാജ്യത്തിൻെറ സംസ്ഥാപനവുമാണ് ഈ ഗ്രന്ഥത്തിൻെറ വിഷയം. രാജഭക്തി മുന്തിനില്ക്കുന്ന വിവരണങ്ങളും വ്യാഖ്യാനങ്ങളുമാണ് ഇതിനുള്ളതെന്ന് വായനക്കാരന് വ്യക്തമാകും. ആരെയൊക്കെയോ പ്രീതിപ്പെടുത്താൻവേണ്ടി ചരിത്രകാരൻെറ നിഷ്പക്ഷതയും വസ്തുനിഷ്ഠതയും വേണ്ടപോലെ പാലിക്കാതെയല്ലേ രചനയെന്ന സംശയവും ഈ വിഷയത്തെക്കുറിച്ച് വിവരമുള്ളവക്കുണ്ടാകും. പത്തൊാമ്പതാം നൂററാണ്ടിലെ ഇന്ത്യാചരിത്രത്തിലുള്ള ഒരു വിടവ് പരിഹരിക്കാനാണ് ഇതു രചിച്ചതെന്നാണ്, ഗ്രന്ഥകാരൻ ആമുഖത്തിൽ പറഞ്ഞിട്ടുള്ളത്.[14]

1928-ൽ പ്രസിദ്ധപ്പെടുത്തിയ ഒരു കവിതാസമാഹാരമാണ് ''വേല്യത്തമ്പിദളവ''. നേരത്തെ പലപ്പോഴായി പ്രസിദ്ധപ്പെടുത്തിയിട്ടുള്ള ഈ കവിതകൾക്ക് വിഷയങ്ങൾ സ്വാഭാവികമായും വിവിധങ്ങൾ തന്നെയാണ്. 'അഞ്ജലി' എന്നത് 1927-ൽ ബർലിനിൽ വച്ചു ചമച്ചതാണെന്ന് രേഖപ്പെടുത്തിയിരിക്കുന്നു. പരന്ത്രീസു കാലത്ത് സ്വേച്ഛാധികാരം നടത്തിവന്ന രാജാക്കന്മാർ എല്ലാവരും ഒത്തുചേർന്ന് പാരീസിനോട് യുദ്ധംചെയ്തതിൽ പരന്ത്രീസുശക്തി ജയിച്ചതിനെപ്പററിയുള്ളതാണ് 'പാരീസ്'' എന്ന കൃതി. അത് രചിച്ചത് 1926-ൽ പാരീസിൽവച്ചു തന്നെ. സഞ്ചാരവേളയിൽ ചെങ്കടലിൽവച്ച് 1925 സെപ്തംബറിൽ എഴുതിയതാണ് 'ജ്ഞാനം'. 1926 ജനുവരി ഒന്നിന് ചമച്ചതത്രേ 'നവവത്സരം'. സ്പെയിൻ സന്ദർശനത്തെക്കുറിച്ച് അന്യത്ര പ്രസ്താവിച്ചിട്ടുണ്ടല്ലോ.

---

13. The Evolution of British Policy Towards Indian States (1774-1868) : K. M. Panikkar. Lahiri, & Co., Calcutta (1929).
14. The Founding of the Kashmir State : K. M. Panikkar, Allen & Unwin, London (1930).

ആ അവസരത്തിൽ വിഗോ എന്ന സ്ഥലത്തുവച്ച് 1925 ഡിസംബറിൽ എഴുതിയതാണ് സ്പെയിനിൽ— എന്നത്. 'പരാജയ ഗാനം' രചിച്ചത് 1928 ഏപ്രിലിൽ ശ്രീനഗറിൽ വച്ചും. മലയാള കവിതയ്ക്ക് വിദേശവിഷയങ്ങൾ ഇതിനുമുമ്പ് മററു കവികളിലാരെങ്കിലും സ്വീകരിച്ചിട്ടുണ്ടോയെന്നു സംശയമാണ്. ഇന്നത്തെ മാനദണ്ഡം വച്ച് അവയെ തിട്ടപ്പെടുത്താൻ തുനിയുന്നത് അവയോടു കാട്ടുന്ന അന്യായവുമായിരിക്കും അവ പ്രസിദ്ധപ്പെടുത്തിയ കാലഘട്ടത്തിൽ സഹൃദയഹൃദയങ്ങളിൽ വരാനിരിക്കുന്ന വസന്തത്തിൻെറ സുഗന്ധവും സൗകുമാര്യവും മുൻകൂട്ടി സൂചിപ്പിച്ച ഈ കൃതികൾ, തികച്ചും ആഹ്ലാദദായകങ്ങളായിരുന്നു എന്നതിൽ സംശയമില്ല. [15]

'ധൂമകേതുവിൻെറ ഉദയം' [16]— എന്ന ചരിത്രാഖ്യായികയുടെ കാര്യം ഇവിടെ സ്പർശിക്കട്ടെ. ഈ കാലഘട്ടത്തിൽ മാധവപ്പണിക്കർ എഴുതിയ ഈ കൃതിയെക്കുറിച്ച് മഹാകവി വള്ളത്തോൾ രേഖപ്പെടുത്തിയ അഭിപ്രായം ഏതാണ്ടെല്ലാക്കാര്യങ്ങളും വ്യക്തമാക്കും. ''നിങ്ങൾ നിർമ്മിച്ച ധൂമകേതുവിൻെറ ഉദയം, 'യഥാർത്ഥമായ' മാർത്താണ്ഡവർമ്മ ചരിത്രത്തിൻെറയും, അകൃത്രിമമായ ആഖ്യായികാസൗന്ദര്യത്തിൻെറയുംകൂടി ഉദയമാണെന്നു പറയാം. സി. വി. രാമൻ പിള്ള അവർകളാൽ നല്കപ്പെട്ട, താദൃശമായ ഉന്നതസ്ഥാനത്തിൽ നിന്ന് ആ മഹാരാജാവിന് എത്രയോ താഴേക്കിറങ്ങേണ്ടിവരുമെന്ന് ഈയിടെവച്ച് ഇരുൾക്കുഴിയിൽനിന്നു കേറാൻ തുടങ്ങുന്ന തിരുവിതാംകൂർ ചരിത്രത്തോടു ചോദിച്ചാലെ ശരിക്കറിഞ്ഞുകൂടു. നിങ്ങൾക്കു ചരിത്രത്തിലും കേരളീയ യുദ്ധരീതിയിലും രാജ്യതന്ത്രത്തിലുമുള്ള പരിജ്ഞാനം ഈ ആഖ്യായികയെ ഏററവും ആകർഷകവും കമനീയവുമായ ഒരു നിബന്ധമാക്കിത്തീർത്തിരിക്കുന്നു. ഒററയിരിപ്പിലിരുന്നാണ് ഞാൻ ഈ പുസ്തകം മുഴുവൻ വായിച്ചത്.'' [17]

1932-ൽ പ്രസിദ്ധപ്പെടുത്തിയ ''പറങ്കിപ്പടയാളി''യെന്ന നോവലിൻെറ കാര്യവും ഇവിടെ സൂചിപ്പിക്കുന്നതേയുള്ളു. [18] ആ കാലത്ത് വളരെയധികം വായനക്കാർ ആസ്വദിച്ച ഒരു കൃതിയാണത്. അതേ കൊല്ലംതന്നെയാണ് നവീനരീതിയിലുള്ള അംബോപദേശമെന്നു കവി തന്നെ വിശേഷിപ്പിച്ചിട്ടുള്ള ''അമ്മയും മകളും'' പ്രസിദ്ധപ്പെടുത്തിയതും. [19]

---

15. വേലുത്തമ്പി—കെ. എം. പണിക്കർ. ശ്രീരാമവിലാസം പ്രസ്സ്, കൊല്ലം (1928).
16. ധൂമകേതുവിൻെറ ഉദയം—കെ. എം. പണിക്കർ. കമലാലയ ബുക്ക് ഡിപ്പോ, തിരുവനന്തപുരം (1929).
17. വള്ളത്തോൾ കത്തുകൾ—പുറം 19.
18. പറങ്കിപ്പടയാളി—കെ. എം. പണിക്കർ ബി. വി. ബുക്ക് ഡിപ്പോ (1932).
19. അമ്മയും മകളും—ബി. വി. ബുക്ക് ഡിപ്പോ (1932).

*അധ്യായം പതിമൂന്ന്*

## പട്യാലയിൽ

കാശ്മീര രാജ്യത്തെ സേവനത്തിനുശേഷം വേറൊരു നാട്ടുരാജ്യത്തിലേക്കാണ് മാധവപ്പണിക്കർ പ്രവർത്തനരംഗം മാററിയത്. ശക്തനും ഗംഭീരനുമായിരുന്നു ഭരണാധികാരി. സങ്കല്പത്തിലുള്ള ഭാരതീയ രാജാവിൻെറ രൂപഭാവങ്ങളുടെ അവതാരമെന്നു വിശേഷിപ്പിക്കാവുന്ന ആകാരമൊത്ത ഒരാൾ. നന്മതിന്മകളൊക്കെ ഒന്നിച്ച് അയാളിൽ അങ്കിതമായിരിക്കുന്നു. ആറടി നാലിഞ്ച് ഉയരവും മുന്നൂറു റാത്തൽ തൂക്കവുമുള്ള ബലിഷ്ഠമായ ശരീരം. ഭോഗാസക്തി പ്രഖ്യാപിക്കുന്ന ചുവന്ന ചുണ്ട്. ഗർവിഷ്ഠമായ നേത്രങ്ങൾ. പിരിച്ചു സൂചിമുനപോലെയാക്കിവച്ചിട്ടുള്ള മേൽമീശ. കെട്ടിയൊതുക്കി ഭംഗിയാക്കിവച്ചിട്ടുള്ള താടി. മുകിലകാലത്തെ ചെറുവർണചിത്രത്തിൽ നിന്ന് ഇരുപതാം നൂററാണ്ടിൽ ഇറങ്ങിനില്ക്കുന്ന ഒരു രൂപംപോലെ ആകപ്പാടെ തോന്നിക്കും [1] – ഇതായിരുന്നു പട്യാലയിലെ ഭരണാധിപതി ഭൂപേന്ദ്രസിംഹൻ. അദ്ദേഹത്തിൻെറ സേവനത്തിലാണ് പണിക്കർ ഇനിയുള്ള കുറെ വർഷങ്ങൾ ചിലവഴിച്ചത്.

ഭാരതത്തിലെ രാജത്വത്തെ സംബന്ധിച്ച് ഭൂപേന്ദ്രസിംഹന് വ്യക്തമായ അഭിപ്രായമുണ്ടായിരുന്നു. പാശ്ചാത്യനാട്ടുകളിലെപ്പോലെ അവർ എല്ലാ വിധത്തിലും വ്യവസ്ഥാപിത ഭരണാധികാരികൾ തന്നെയായിരുന്നു എന്നാണ് അദ്ദേഹത്തിൻെറ പക്ഷം. നാട്ടുരാജ്യങ്ങളിൽ ഉത്തരവാദിത്വഭരണമേർപ്പെടുത്തുന്നതിനെപ്പററി ഒരു സ്പഷ്ടമായ അഭിപ്രായം പ്രകടിപ്പിക്കുവാൻ അദ്ദേഹം തയ്യാറായില്ല. [2] അഖിലഭാരത നാട്ടുരാജ്യ സമ്മേളനം ശക്തിയായി ശകാരിച്ചിട്ടുമുണ്ട് ഭൂപേന്ദ്രസിംഹനെ. [3] അവർ പ്രസിദ്ധീകരിച്ച കുററാരോപണ പത്രികയിൽ എണ്ണിപ്പറഞ്ഞിട്ടുള്ള വസ്തുതകൾ ബ്രിട്ടീഷധികാരികളുടെ അഭിപ്രായ രൂപീകരണത്തെ സ്വാധീനിച്ചിട്ടില്ലെന്നു പറഞ്ഞുകൂടാ. വൈസ്രായിയായിരുന്ന ഇർവിൻപ്രഭുവും, സ്റ്റേററ് സെക്രട്ടറി വെഡ്ജ്‌വുഡ് ബെന്നും, ഇക്കാരണത്താൽ ഭൂപേന്ദ്രസിംഹനെ രണ്ടാം

---

1. Freedom at Midnight-P. 138.
2. Chamber of Princes Proceedings, February 1928.
3. Indictment of Patiala—All India States Peoples Conference's, Patiala Committee.

വട്ടമേശസമ്മേളനത്തിന് ക്ഷണിക്കണോയെന്ന സംശയിക്കുകയു ണ്ടായി.[4] ക്രമരഹിതവും അയഞ്ഞതുമായ സ്വകാര്യജീവിതമായി രുന്ന അദ്ദേഹം നയിച്ചിരുന്നത്. ലൈംഗികാസക്തിയോടൊപ്പം, മൃഗയാവിനോദവും പോളോ കളിയും അദ്ദേഹത്തെ കീഴടക്കി. അരമ നയിൽ മുന്നൂററിയൻപതോളം വനിതകളുണ്ടായിരുന്നെന്നാണു കണ ക്ക്! പോളോയ്ക്കുവേണ്ടി അഞ്ഞൂറു തട്ടുകുതിരകളെയാണ് വളർത്തി യിരുന്നത്.

രാജാക്കന്മാരുടെ ധൂർത്ത് നിയന്ത്രിക്കുന്നതിനും പ്രജകൾക്ക് നിയമപരമായ രക്ഷ ഉറപ്പുവരുത്തുന്നതിനും, കൊട്ടാരത്തിലെ സ്വകാ ര്യച്ചിലവ് സർക്കാർ ഖജനാവിൽനിന്ന് നേടാതിരിക്കുന്നതിനും ഉതകുന്ന ഒരു പെരുമാററച്ചട്ടം രാജാക്കന്മാർ സ്വമേധയാ സ്വീകരിക്ക ണമെന്ന് നിർദേശിക്കുന്ന ഒരു പ്രമേയം നരേന്ദ്രമണ്ഡലത്തിൽ ഗംഗാ സിംഹൻ 1928-ൽ പാസാക്കി. എങ്കിലും അത് എന്നും കടലാ സിൽ ഒതുങ്ങിയിരുന്നതേയുള്ളു. നടപ്പിലാക്കാൻ ആഗ്രഹിക്കുകയോ ആരംഭിക്കുകയോ ചെയ്തില്ല. ഭൂപേന്ദ്രസിംഹൻെറ കാര്യത്തിൽ ആവലാതികൾ അധികം ആരംഭിച്ചതും മത്സരം മൂർഛിച്ചിട്ടുള്ളതും നിസ്സാരകാര്യങ്ങളിലാണ്. വളരെ ഒച്ചപ്പാടും ദ്വേഷ്യവും വരുത്തിയ നാഭാരാജാവുമായുള്ള തർക്കവും വഴക്കും ഒരു നർത്തകിയെ ചൊല്ലി യായിരുന്നു.[5] ഔദ്യോഗികച്ചടങ്ങുകളിൽ ആർക്കായിരിക്കണം മുൻ സ്ഥാനമെന്നതിനെപ്പററിയുള്ള ഒരു തർക്കം ആറു കൊല്ലത്തോളം ബ്രിട്ടീഷ് സർക്കാരുമായുള്ള എഴുത്തുകുത്തിനു വിഷയമായി. അതിൽ മട്ടത്ത് വൈസ്രോയി അത്രയ്ക്ക് അഭിമാനകരമല്ലാത്ത ഒരു കുറിപ്പോടു കൂടി അത് അവസാനിപ്പിച്ചതും ഇവിടെ പറയട്ടെ.[6]

സ്നേഹവും സന്മനോഭാവവും സഹകരണവുമാണ് അവർക്കു തമ്മിലുണ്ടായിരുന്നതെന്ന് പുറമെ തോന്നിപ്പിച്ചിരുന്നെങ്കിലും ബിക്കാനീറിനും പാട്യാലയ്ക്കും തമ്മിൽ നിരന്തര മത്സരവും അസൂ യയും നിലനിന്നിരുന്നു. പാട്യാലയ്ക്കെതിരായി ഭോപ്പാൽ നവാ ബിനെ ജയിപ്പിക്കാൻ പ്രയോഗിച്ച കുതന്ത്രങ്ങളും മററും കുപ്ര സിദ്ധമായ കാര്യങ്ങളാണ്. ഗംഗാസിംഹനും മററും ഫെഡറേ ഷനെ അനുകൂലിച്ചപ്പോൾ അതിനെതിരായി പാട്യാല ഒരു ലഘു ലേഖതന്നെ പുറപ്പെടുവിച്ച് കൺഫെഡറേഷനുവേണ്ടി ശക്തി

4. India Office Records—Irwin to Wedgewood Ben, 2nd April 1930 etc.
5. Article by Barabara N. Ramisack in Journal of Asian Studies, May 1969, P. 563.
6. Lives of Indian Princes : Charles Allen & Sarada Trivedi, Century Publishing (1984) P. 86.

യായി വാദിച്ചു.[7] ഭൂപേന്ദ്രസിംഹൻ നരേന്ദ്രമണ്ഡലത്തിൻെറ അധ്യക്ഷനാ (ചാൻസലർ)യിരുന്ന കാലത്താണ് 1931-ൽ മാധവപ്പണിക്കർ അവിടെ' സെക്രട്ടറിയായിത്തീർന്നത്. പണിക്കരുടെ നിയമനത്തിന് ശക്തിയായ എതിർപ്പുണ്ടായത് വിസ്മരിച്ചുകൂടാ. ഭൂപേന്ദ്രസിംഹൻെറ പിൻബലമാണ് അദ്ദേഹത്തെ ആ പദവിയിലേററിയത്. എങ്കിലും അതിനെ തുടർന്നുണ്ടായ ചേരിതിരിവും ഉപജാപങ്ങളും ഒട്ടും കുറവായിരുന്നില്ല. ഔദ്യോഗികകൃത്യനിർവഹണത്തിനുള്ള സൗകര്യം നോക്കി മാധവപ്പണിക്കർ ഭോപ്പാലിലേക്കു താമസം മാററി.

നാട്ടുരാജാക്കന്മാർ തമ്മിൽ നടത്തിയിരുന്ന തൊഴുത്തിൽകുത്തും, കുന്നായ്മകളും കുറച്ച്, അവരെ ഒന്നിപ്പിച്ചുനിർത്തി അവരുടെ വിലപേശൽശേഷി വർധിപ്പിക്കാൻ പണിക്കർ പരമാവധി പരിശ്രമിച്ചിരുന്നു. നരേന്ദ്രമണ്ഡലത്തിൻെറ ശക്തിയും, ശബ്ദത്തിൻെറ ആധികാരികത്വവും വിപുലമാക്കാൻ സ്വീകരിക്കേണ്ട നടപടികളെക്കുറിച്ച് പാട്യാലയിലെ അന്നത്തെ ദിവാനായിരുന്ന ലിയാകത് ഹയത്ഖാനുമായി, രണ്ടാം വട്ടമേശസമ്മേളനക്കാലത്ത് ലണ്ടനിൽ വച്ച് ദീർഘമായി ചർച്ച നടത്തി. ഇന്ത്യയിൽ മടങ്ങിവന്നശേഷം വിഭിന്ന വിഭാഗങ്ങളിലുള്ളവരെ ഒന്നിപ്പിച്ച് ഒരു സമ്മേളനം സംഘടിപ്പിക്കുവാൻ അവസരമുണ്ടാക്കി. ഇങ്ങനെ ഐക്യം വരുത്താനുള്ള നടപടിക്കായുള്ള കമ്മിററിയിൽ സർ അക്ബർ ഹൈദരി, കർണൽ ഹക്സർ, സർ മനുഭായ് മേത്ത, സർ ലിയാകത് ഹയത്ഖാൻ, ലിബ്ഡിയിലെ യുവരാജാവ്, സി. പി. രാമസ്വാമിഅയ്യർ, മാധവപ്പണിക്കർ എന്നിവരുണ്ടായിരുന്നു. 'ഡൽഹികരാർ'—എന്ന പേരിൽ അറിയപ്പെട്ട കരടുരേഖ തയ്യാറാക്കിയത് സി. പി. രാമസ്വാമി അയ്യരും, പണിക്കരും ചേർന്നാണ്. ഈ രേഖയനുസരിച്ച് മത്സരിച്ചുനിന്നിരുന്ന കക്ഷിക്കാരിൽ പെടാത്ത ഒരാളായിരിക്കണം ചാൻസലർ എന്നും, മത്സരങ്ങളിലൂടെ നരേന്ദ്രമണ്ഡലത്തിനു ശക്തിക്ഷയമുണ്ടാക്കരുതെന്നും അഭിപ്രായമുണ്ടായി. നവനഗരിയിലെ ജാം സാഹേബ് മഹാരാജ് രൻജിത്സിംഗ്ജി, ഇപ്രകാരം 1932-33 ലെ ചാൻസലറായി തിരഞ്ഞെടുക്കപ്പെട്ടു. ക്രിക്കററു കളിക്കാരനായിരുന്ന രൻജിത് സിംഗ്ജി കൂടുതൽ കാലവും ഇംഗ്ലണ്ടിലാണ് ചിലവഴിച്ചത്. സ്വന്തം പ്രജകളെക്കാരം അദ്ദേഹത്തിനു പ്രധാനം കളിയായിരുന്നു. ബഹുജനദേശീയപ്രക്ഷോഭങ്ങളെ കാരുണ്യമില്ലാതെ അടിച്ചമർത്താനും അദ്ദേഹത്തിനു മനോവിഷമം തോന്നിയിട്ടില്ല.[8] ഈ ക്രിക്കററുകിറുക്കൻെറ രാഷ്ട്രീയോപദേഷ്ടാവ്, ദേശീയ പ്രസ്ഥാനത്തോട് ഒരിക്കലും പൊരുത്തപ്പെട്ടിട്ടില്ലാത്ത റഷ്ബ്രൂക്

7. Federation and Indian States: Bhupendra Singh. June 15, 1931
8. H. H. or The Pathology of Princes ; K. L. Gauba, Lahore (1930)

വില്യംസ് ആയിരുന്നു. അയാൾക്ക് മാധവപ്പണിക്കരോട് എന്നും വെറുപ്പായിരുന്നതിനാൽ, പണിക്കർക്കെതിരായി ആളുകളെ ഒരുക്കുന്നതിന് സന്തോഷമായി. ദേശീയ ചിന്താഗതിയോടു കൂടുത്ത കൂറുകാരനാണ് പണിക്കരെന്നും നാട്ടുരാജാക്കന്മാർ അയാളിൽനിന്നും എത്രയും അകന്നു നില്ക്കുന്നതാണുചിതമെന്നും അവരുടെ സ്വന്തം താല്പര്യങ്ങൾക്കുപോലും അതാവശ്യമാണെന്നുമായിരുന്നു വില്യംസിൻെറ പല്ലവി. ജാം സാഹേബ് സാമ്രാജ്യശക്തിയുടെ നയപരിപാടികൾക്കൊപ്പം കവാത്തുചെയ്യുന്നതിന് പ്രേരിപ്പിച്ചുകൊണ്ടിരുന്നതും മറന്നുകൂടാ. ഈ കാലത്ത് കർണൽ ഹക്സറെപ്പോലെയുള്ളവർ നാട്ടുരാജ്യരംഗത്തുനിന്ന് മററു മേഖലകളിലേക്ക് ഒഴിഞ്ഞുപോയതിനാൽ പണിക്കർക്ക് ഒററയ്ക്കുനിന്നു പയറേററണ്ടതായും വന്നു. ബ്രിട്ടനിലെ പ്രധാനപ്പെട്ട നേതാക്കന്മാരും ഭരണാധികാരികളും തൻെറ ആപ്തമിത്രങ്ങളാണെന്നും, അവരുടെമേൽ തനിക്ക് ക്രമാതീതമായ സ്വാധീനവും സ്വാതന്ത്ര്യവുമുണ്ടെന്നുമുള്ള ഒരു ധാരണ പൊതുവെ പരത്തുവാൻ ജാം സാഹേബ് ശ്രദ്ധിച്ചിരുന്നു. സ്വന്തം കക്ഷിക്കാരുടെയും, എന്തിന് പ്രജകളുടെപോലും താല്പര്യങ്ങൾ രംജിത് സിംഗ്ജിയ്ക്ക് പ്രധാനപ്പെട്ടവയായിരുന്നില്ല. പൊതുജനാഭിപ്രായം മാനിക്കാനോ, അവയ്ക്ക് അർഹമായ സ്ഥാനമരുളാനോ താല്പര്യമില്ലായിരുന്നെന്നു മാത്രമല്ല, പലപ്പോഴും അവയ്ക്കു പ്രതികൂലമായ നിലപാടെടുക്കാനും ഈ നാട്ടുരാജാവ് മടിച്ചിട്ടില്ല. ചാൻസലറുടെ ചെയ്തികൾക്ക് നിയന്ത്രണം വരുത്താൻ നരേന്ദ്രമണ്ഡലത്തിൻെറ പ്രവർത്തകസമിതി പ്രമേയങ്ങൾ പാസാക്കി! അനധികൃതപ്രവർത്തനങ്ങൾക്കു കടിഞ്ഞാണിടാൻ അവർ മാധവപ്പണിക്കരെ ലണ്ടനിലേക്കു നിയോഗിച്ചു.

മൂന്നാം വട്ടമേശസമ്മേളനമായപ്പോഴേക്ക് നാട്ടുരാജാക്കന്മാർക്ക് നേരത്തെ ഉണ്ടായിരുന്നതുപോലും, താല്പര്യം ഫെഡറേഷനെക്കുറിച്ച് ഇല്ലായിരുന്നു. ഇത്തവണ അവർ വട്ടമേശ സമ്മേളനത്തിൽ ഭാഗഭാക്കുകളാകാൻപോലും തയ്യാറായതുമില്ല. മന്ത്രിമാരാണ് അവരെ മിക്കവാറും പ്രതിനിധാനം ചെയ്തത്. സ്വകാര്യങ്ങൾക്കായും മററും ലണ്ടനിലുണ്ടായിരുന്നവർക്ക് അതിൽ സംബന്ധിക്കാൻ തടസ്സമുണ്ടായില്ല. പ്രതിനിധികളായി പങ്കെടുത്ത മന്ത്രിമാർ, രാജാക്കന്മാർക്ക് ബാധ്യതയുണ്ടാകുന്നത് കരുതലോടെ കൈകാര്യം ചെയ്യണമെന്നായിരുന്നു നിർദ്ദേശം.[9] നാട്ടുരാജ്യപ്രതിനിധിസംഘത്തിൽ കർണൽ ഹക്സറെ ഉൾപ്പെടുത്താതിരുന്നത്, ഫെഡറേഷനനുകൂലികളുടെ ശേഷി ക്ഷയിപ്പിക്കാനായിരുന്നു. നരേന്ദ്രമണ്ഡലത്തിൻെറ ഔദ്യോഗിക ഭാരവാഹികൾക്ക് ഫെഡറേഷനോടുള്ള പ്രാതികൂല്യ

9. Hoar to Willingdon—letter November 18, 1932, India Office Records.

മാണ് അദ്ദേഹത്തെ അകററിയതും. അതുകൊണ്ട് സപ്രു തുടങ്ങിയ ഫെഡറേഷൻ വക്താക്കൾക്ക് വലിയ ക്ഷീണവും തട്ടി.

ജാം സാഹേബും മാധവപ്പണിക്കരും തമ്മിലുള്ള വഴക്ക് ഇക്കാലത്ത് പാരമ്യതയിലെത്തി. തൻെറ നയങ്ങൾ കാര്യക്ഷമമാകാതിരിക്കാൻ കരുക്കൾ നീക്കുന്നത് പണിക്കരാണെന്നും, ചാൻസലറുടെ നടപടികൾ അനധികൃതമാണെന്ന വരുത്തുവാൻ അദ്ദേഹം പലതും ചെയ്യുന്നുണ്ടെന്നും തോന്നത്തക്ക സാഹചര്യമാണ് നിലവിൽവന്നത്. ചാൻസലർ പ്രകടമാക്കിയ ചില അഭിപ്രായങ്ങൾക്ക് ആധാരമില്ലെന്ന് മന്ത്രിമാരുടെയിടയിൽ കുറിപ്പുകൾ വിതരണം ചെയ്യുതും വെറുപ്പ് വർധിപ്പിക്കാൻ ഇടയാക്കി. തമ്മിൽ കണ്ടാൽ മിണ്ടാത്ത മട്ടിലായി അവരുടെ ബന്ധം !

വട്ടമേശസമ്മേളനം കഴിഞ്ഞ് നാട്ടിലെത്തിയപ്പോൾ ജാം സാഹേബ്, പണിക്കർക്കെതിരായ പോര് ഡൽഹിയിലേക്ക് വ്യാപിപ്പിച്ചു. അദ്ദേഹത്തെ പുകച്ചു പുറത്താക്കിയേ അടങ്ങൂ എന്ന നിലപാടും സ്വീകരിച്ചു. വൈസ്രായി വില്ലിംഗ്ടൺ, രംജിത് സിംഗ് ജിയുടെ ബാല്യംമുതലുള്ള സുഹൃത്തായിരുന്നു. അതിനാൽ ഉന്നതാധികാരസ്ഥാനങ്ങളിൽ തനിക്കനുകൂലമായ ചിന്താഗതി വളർത്താൻ അദ്ദേഹത്തിന് വിഷമം വന്നില്ല. 'സ്വരാജ്യ'യുടെ പത്രാധിപരായിരുന്ന കാലത്ത്, മദിരാശിയിലെ ഗവർണറായിരുന്നല്ലോ വില്ലിംഗ്ടൺ. അദ്ദേഹത്തെ കർക്കശമായി ആക്ഷേപിക്കുന്ന വസ്തുതകൾ പ്രസിദ്ധപ്പെടുത്തുവാനും അന്ന് മാധവപ്പണിക്കർ മടികാട്ടിയില്ല. നരേന്ദ്രമണ്ഡലത്തിലെ ഉദ്യോഗത്തിൽനിന്ന് പണിക്കരെ പിരിച്ചുവിടുവാൻ വേണ്ട പണികൾ ചാൻസലർ ഒപ്പിച്ചു പ്രവർത്തകസമിതിയംഗങ്ങൾക്കിടയിൽ ഒരു രഹസ്യക്കുറിപ്പ് വിതരണം ചെയ്യാനും തയ്യാറായി. വാർഷികസമ്മേളനം 1933 മാർച്ചിൽ ചേരുമ്പോൾ കാര്യദർശിപദത്തിൽനിന്ന് പണിക്കരെ നീക്കുന്നതിന് വലിയ സമ്മർദം പ്രയോഗിച്ചു. ഒരു പ്രമേയംവഴി അവസാനത്തെ ആണിയടിക്കാനും നടപടി സ്വീകരിച്ചു. പണിക്കരുടെ പ്രതികൂലികളായിരുന്ന വില്യംസ്, മാധവറാവു, മക്ബൂൽ മുഹമ്മദ് എന്നിവർ ഇങ്ങനെ ഒരവസരം കാത്തിരിക്കുകയായിരുന്നു. അവർ ചാൻസലറുടെ നടപടിയെ ശക്തിയായി പിൻതാങ്ങി. മററുള്ളവർ തികച്ചും ഉദാസീനരായിരുന്നു. എങ്കിലും പദ്ധതി ആദ്യത്തെ രണ്ടുമൂന്നു ദിവസം, നടപ്പിലാക്കാൻ സാധിച്ചില്ല. എന്തൊക്കെയോ കാരണങ്ങളാൽ ആവശ്യമുള്ളത്ര അംഗങ്ങൾ യോഗങ്ങളിൽ വരാതെപോയി. മാർച്ച് 28-ാംതീയതി വാർഷികാദായ വ്യയപത്രിക അവതരിപ്പിച്ചപ്പോൾ, പണിക്കരുടെ ജോലിക്കാവശ്യമായ ചിലവുതുക അടങ്കലിൽ ഉൾപ്പെടുത്തിയിരുന്നില്ല. പരോക്ഷമായി ആ സേവനം ആവശ്യമില്ലെന്നു വരുത്തുകയായിരുന്നു അതിലൂടെ! പുതിയ ചാൻസല

റുടെ തിരഞ്ഞെടുപ്പ് 29-ാംതീയതി നടന്നപ്പോൾ ഭൂപേന്ദ്രസിംഹനെ വലിയ ഭൂരിപക്ഷത്തോടെ അംഗീകരിച്ചു. പണിക്കരുടെ പദവിയിൽ മാററംവരുത്തുകയില്ലെന്നായിരുന്നു പുതിയ അദ്ധ്യക്ഷൻെറ നിലപാട്. അതും 29-ാം തീയതിതന്നെ പ്രഖ്യാപിച്ചു. ഈ സംഭവപരമ്പരകളെത്തുടർന്നുണ്ടായ കാര്യങ്ങൾ ആത്മകഥയിൽ പറഞ്ഞിട്ടുള്ളത് ഇവിടെ ഉദ്ധരിക്കുന്നതാണുചിതം: "അന്നു വൈകുന്നേരം അഞ്ചരമണിക്ക് ജാം സാഹേബ് നാട്ടിലേക്ക് മടങ്ങുകയായിരുന്നു. അദ്ദേഹത്തോട് യാത്രപറയേണ്ടതാണെന്നു തീർച്ചയാക്കി ഞാൻ സ്റ്റേഷനിൽ ചെന്നു. അദ്ദേഹം സന്തോഷത്തോടുകൂടിയാണ് എന്നെ സ്വീകരിച്ചത്. 'നാം രണ്ടുപേരും നരേന്ദ്രമണ്ഡലത്തിലെ ജോലി വിട്ടതുകൊണ്ട്, ഇനിയും തമ്മിൽ വഴക്കിനു കാരണമൊന്നുമില്ലല്ലോ.'— എന്നായിരുന്നു അദ്ദേഹം പറഞ്ഞത്. അദ്ദേഹത്തിൻെറ കൂടെ അപ്പോൾ റഷ്ബ്രൂക് വില്യംസും സർ പ്രഭാകർ പട്ടാണിയും ഉണ്ടായിരുന്നു. ജാം സാഹേബ് പറഞ്ഞ അഭിപ്രായം സമ്മതിക്കുന്നതിനെന്നപോലെ വില്യംസ് എഴുന്നേററ് സന്തോഷപൂർവം കൈ തന്നു. ഞാനും ചിരിച്ചുകൊണ്ടാണ് മറുപടി പറഞ്ഞത്. 'അവിടുന്നു പറഞ്ഞത് ശരിയാണ്. പക്ഷേ തിരുമേനി ചാൻസലറല്ലെങ്കിലും, ഞാൻ സെക്രട്ടറിയായി പിന്നെയും നിയമിക്കപ്പെട്ടു.'— മഹാരാജാവാകട്ടെ, വില്യംസ് ആകട്ടെ ഉത്തരമായി യാതൊന്നും ഉരിയാടിയില്ല. പ്രഭാകർ പട്ടാണിയുടെ മുഖത്ത് ഏതാണ്ടൊരു പുഞ്ചിരിയില്ലായിരുന്നുവോ എന്ന് ഞാൻ സംശയിച്ചു."[10]

ഭൂപേന്ദ്രസിംഹൻെറ നിർദേശമനുസരിച്ച് 1933 ഏപ്രിൽ 4-ാം തീയതി മാധവപ്പണിക്കർ പാട്യാലയിൽ എത്തി. സംസ്ഥാനത്തെ മന്ത്രിസ്ഥാനവും നരേന്ദ്രമണ്ഡലത്തിൻെറ കാര്യദർശിപദവിയും ഒപ്പം വഹിക്കണമെന്നായിരുന്നു രാജാവിൻെറ അഭിപ്രായം. ഇക്കാര്യം സംസാരിച്ചുകൊണ്ടിരിക്കുമ്പോഴാണ് ജാം സാഹേബ് അന്തരിച്ചതായുള്ള കമ്പി അവിടെ കിട്ടിയത്— തികച്ചും അപ്രതീക്ഷിതമായ ഒരത്യാഹിതം. നിർദിഷ്ടമായ ഭരണപരിഷ്കാരത്തിൻെറ കരടിനെക്കുറിച്ച് ബ്രിട്ടീഷ് സർക്കാർ കാര്യമായി ആലോചിച്ചുവരികയായിരുന്നു. നാട്ടുരാജാക്കന്മാരുടെ ആശയാഭിപ്രായങ്ങൾ അവർ സ്വാഗതംചെയ്തു. കരടിനു രൂപംനല്കുന്നതിനുമുമ്പ്, അതു തയ്യാറാക്കാൻ ചുമതലപ്പെടുത്തിയ ബ്രിട്ടീഷ് പാർലമെൻററി കമ്മിററിയുടെ മുമ്പാകെ നിവേദനങ്ങൾ നല്കണമെന്നായിരുന്നു വ്യവസ്ഥ. ആ കമ്മിററിയുടെ അദ്ധ്യക്ഷൻ ലിൻലിത്ഗോ പ്രഭുവായിരുന്നു. ലണ്ടനിലെത്തി നാട്ടുരാജാക്കന്മാരുടെ നിവേദനം സമർപ്പിക്കാൻ മാധവപ്പണിക്കർ നിയുക്തനായി. ഫെഡറേഷനിൽ നാട്ടുരാജ്യങ്ങൾ ചേരു

10. ആത്മകഥ—കെ. എം. പണിക്കർ

ന്നതിന് ആവശ്യമായ പതിനെട്ട വ്യവസ്ഥകരം ഉപാധിയെന്ന നിലയിൽ വ്യക്തമാക്കപ്പെട്ട.

ഇന്ത്യൻ ഭരണപരിഷ്കാരം സംബന്ധിച്ച 'ധവളപത്രം' (White Paper) യഥാകാലം പ്രസിദ്ധീകൃതമായി. അന്നത്തെ ഇന്ത്യൻ നാഷണൽ കോൺഗ്രസ്സ് അധ്യക്ഷൻ രാജേന്ദ്രപ്രസാദ് അതിനെക്കുറിച്ച് പറഞ്ഞതിതാണ്— "ചരിത്രത്തിൽ അതിനു സമാനമായ ഒന്നില്ല. മൂന്നിലൊരുഭാഗം ഭൂവിഭാഗത്തിൻെറ ഭരണാധിപന്മാർക്ക്, ബാക്കിയുള്ള മൂന്നിൽരണ്ട ഭാഗം വരുന്ന ഇന്ത്യയുടെ തിരഞ്ഞെടുക്കപ്പെട്ട വിഭാഗത്തിൻെറ പുരോഗമനാശയങ്ങരം തടസ്സപ്പെടുത്താനുള്ള സൗകര്യമാണുണ്ടാക്കിയത്.[11] രാജാവിൻെറ നിർദേശപ്രകാരം മാധവപ്പണിക്കർ ഏപ്രിൽമാസാവസാനത്തോടുകൂടി ഇംഗ്ലണ്ടിലേക്ക യാത്രതിരിച്ചു. അവിടത്തെ ചുമതലകരം യഥാവിധി നിർവഹിച്ചശേഷം ജർമനി സന്ദർശിക്കുവാൻ സമയം കണ്ടെത്തി. ഈ സന്ദർശനത്തിൽ വോൺ പാപ്പൻ തുടങ്ങി ചില പ്രമുഖന്മാരെ കാണാൻ സാധിച്ചു. ഹെർ ഹിററ്ലറുടെ കീഴിൽ ഉപ ചാൻസലറായിരുന്നല്ലോ വോൺ പാപ്പൻ (Franz Von Papen_Vice-Chancellor).

ഇന്ത്യയിലേക്കുള്ള മടക്കയാത്രയിൽ, മാർസെയിൽസിലെത്തിയപ്പോരം ബിക്കാനിർ മഹാരാജാവിൻെറ ഒരു കമ്പിസന്ദേശം മാധവപ്പണിക്കർക്ക് ലഭിച്ചു. അദ്ദേഹത്തിൻെറ രാജ്യത്ത് സേവനം നടത്താനുള്ള ക്ഷണമായിരുന്നു അത്. തൻെറ അഭ്യുദയകാംക്ഷികളിൽ അഗ്രഗണ്യനായ കർണൽ ഹക്സറെ, ബോംബെയിലെത്തിയപ്പോരം ആദ്യം പോയി കണ്ടു. ബിക്കാനിറിലെ സേവനക്കാര്യം വിശദമായി ചർച്ചചെയ്യുക മാത്രമല്ല, അതിൽ ഹക്സറുടെ ഉപദേശം തേടുകയുമുണ്ടായി. പാട്യാലയിൽ ഏറെറടുത്തിട്ടുള്ള ചുമതലകരം പൂർത്തിയാക്കിയശേഷം, അവിടത്തെ രാജാവിൻെറ അനുമതി വാങ്ങി, പുതിയ ജോലിയിൽ പ്രവേശിക്കാമെന്നാണ് അന്തിമമായി തീരുമാനിച്ചത്.

മദിരാശി സർവകലാശാല ഏർപ്പാടുചെയ്തിരുന്ന സുന്ദരമയ്യർ–കൃഷ്ണസ്വാമി അയ്യർ ഫൗണ്ടേഷൻ പ്രസംഗപരമ്പര നിർവഹിക്കുവാൻ അക്കൊല്ലം അവർ മാധവപ്പണിക്കരെയാണ് ക്ഷണിച്ചത്. അവിടെ നടത്തിയ പ്രസംഗപരമ്പരയിൽ, നാട്ടുരാജ്യങ്ങളും ബ്രിട്ടീഷ് സർക്കാരും തമ്മിലുള്ള കരാറുകളും ഇടപാടുകളും സംബന്ധിച്ച സംഗതികളുടെ നിയമ ശാസ്ത്രപരമായ വസ്തുതകളാണ്, പരിശോധനയ്ക്കു വിധേയമാക്കിയത്. ഈ വിഷയത്തിൽ ഗൗരവമുള്ള അന്വേഷണം മുമ്പ് ആരും കാര്യമായി ചെയ്തിരുന്നില്ല. ആനുകാലിക

11. Congress Presidential Address— (1911-1934) P. 923

പ്രാധാന്യം മാത്രമായിരുന്നില്ല അതിനന്നുണ്ടായിരുന്നത്. ഭരണ പരിഷ്കാരങ്ങളെപ്പററി ഗൗരവമേറിയ ചർച്ചകരം ആരംഭിച്ചുകഴിഞ്ഞിരുന്നു. അതുകൊണ്ട് ആ പ്രസംഗങ്ങരംക്ക് വളരെ പ്രസക്തി അന്നുണ്ടായിരുന്നെന്ന് എടുത്തുപറയട്ടെ.[12]

ഭൂപേന്ദ്രസിംഹൻെറ കീഴിലുള്ള സേവനം വളരെ പ്രയാസമേറിയതായിരുന്നു. ഏറെ ഇഷ്ടാനിഷ്ടങ്ങളും, കാരണംകൂടാതെ മനോഭാവം മാറുന്ന സ്വഭാവവും, അധികാരപ്രമത്തതയും, അഹന്തയുമൊക്കെ വരുത്തുന്ന സങ്കീർണ സാഹചര്യങ്ങരംക്ക് അതിരുണ്ടായിരുന്നില്ല. നിരവധി സംഘടനകളിലെ അധികാരസ്ഥാനങ്ങളും അദ്ദേഹത്തിൽ നിക്ഷിപ്തമായിരുന്നു. ഭോപ്പാൽ നവാബും, ജാം സാഹേബും, അദ്ദേഹവും ചേർന്ന് 'ബോംബെ ക്രോണിക്കിരം' വൃത്താന്തപത്രത്തിൻെറ സാമ്പത്തിക നിയന്ത്രണം ഏറെറടുത്തപ്പോരം ബ്രിട്ടീഷിന്ത്യൻ രാഷ്ട്രീയത്തിൽ ആവശ്യത്തിലേറെ താത്പര്യം കാണിക്കേണ്ടതായിവന്നു. അത് ബ്രിട്ടീഷ് സർക്കാരിൻെറ മുഖം കറുപ്പിക്കാനും കാര്യമായി. ചെറുകിട നാട്ടുരാജ്യങ്ങളിലെ ഭരണാധിപന്മാരെ ഒന്നിപ്പിച്ച് തൻെറ സ്വാധീനത്തിൽ കൊണ്ടുവരുവാൻ നടത്തിയ ഭൂപേന്ദ്രരാജാവിൻെറ പ്രയത്നവും മറന്നുകൂടാ. ഇവയൊക്കെ അദ്ദേഹത്തിൻെറ കീഴിൽ പണിയെടുത്തിരുന്നവർക്ക് പല തലവേദനകളുമുണ്ടാക്കിവന്നു. ഫെഡറേഷൻെറ കാര്യത്തിൽ രാജാവും പണിക്കരും തമ്മിൽ യോജിപ്പു കുറവായിരുന്നു. എങ്കിലും രാജാവിൻെറ പക്ഷം വാദിക്കുവാൻ പ്രതിപുരുഷനായി നിയോഗിക്കപ്പെട്ടപ്പോരം പ്രയാസമില്ലാതെ പണിക്കർ അതു നിർവഹിച്ചിരുന്നു എന്നുള്ളത് വിസ്മയകരം തന്നെ. പണിക്കർക്കു വിപരീതമായി ധോൽപ്പൂർ, പന്നാ തുടങ്ങിയ രാജ്യങ്ങളിലെ അധിപന്മാർ ആക്ഷേപം പറയുക മാത്രമല്ല, അധികാരസ്ഥാനത്തുനിന്ന് നീക്കണമെന്നും നിർബന്ധം പിടിക്കുകയുമുണ്ടായി. ക്രിക്കറ്റുകളിയെക്കുറിച്ച് വൈസ്രായി വില്ലിംഗ്ടണും, ഭൂപേന്ദ്രസിംഹനും ഭിന്നസ്ഥാനങ്ങളിലാണു നിന്നത്. ബ്രിട്ടീഷ് റസിഡൻററായിരുന്ന ഹാരോരംഡ് വിൽബർ ഫോർഡ് ബില്ലുമായുള്ള രസക്കേടും മത്സരവും, രാജാവിനെ സ്ഥാനഭ്രഷ്ടനാക്കിയെ അടങ്ങൂ എന്ന നിലപാടെടുക്കാൻ റസിഡൻറിനെ നിർബന്ധിച്ചു. ഡൽഹിയിലെയും ഇംഗ്ലണ്ടിലെയും ചില പത്രങ്ങളിൽ വൈസ്രായിയെ വളരെ ഭത്സിച്ചും അവഹേളിച്ചും വന്ന ലേഖനങ്ങളും ശങ്കറിൻെറ ചില വിനോദചിത്രങ്ങളും പാട്യാലരാജാവിൻെറ പിണിയാളുകളുടെ പണികൊണ്ടാണെന്നായിരുന്നു അധികാരകേന്ദ്രങ്ങരം വിശ്വസിച്ചത്. അതുപോലെ പാട്യാലയിലെ ധനകാര്യ

---

12. Inter-Statal Law. (The law affecting the relations of the Indian States with the British Crown). K. M. Panikkar, University of Madras 1935.

വകുപ്പിൽ സെക്രട്ടറിയായിരുന്ന സർ ഗാണ്ടലെററ് എന്ന സായി പ്പിനെ ജോലിയിൽനിന്നു പറഞ്ഞയച്ചതു് വേറെ കുഴപ്പങ്ങൾ കുത്തി പ്പൊക്കി. സ്വാധീനമുള്ള ഒരു വ്യക്തിയായിരുന്നു അയാൾ. പാട്യാല സംസ്ഥാനത്തിൻെറ ആശങ്കയുളവാക്കുന്ന സാമ്പത്തികസ്ഥിതിയും, അതിനിടവരുത്തിയ ധൂർത്തും, മററും വിവരിക്കുന്ന ഒരു പ്രബന്ധം തയ്യാറാക്കി അയാൾ അധികാരികൾക്കു നല്കി. ഇങ്ങനെ എല്ലാം കൊണ്ടും കുഴഞ്ഞുകിടന്നിരുന്ന കാര്യങ്ങൾ നേരെയാക്കിയില്ലെങ്കിൽ നിലനില്പില്ലെന്ന നിലയിലെത്തി ഭൂപേന്ദ്രസിംഹൻ. രാജാവും ആകപ്പാടെ ഉലഞ്ഞു. ഇംഗ്ലണ്ടിലെ അധികാരവൃത്തങ്ങളിൽ കാര്യ ങ്ങൾ പറഞ്ഞും, സമ്മർദം ചെലുത്തിയും സ്ഥിതി നേരെയാക്കുവാൻ തീരുമാനിച്ചു.

ഇന്ത്യയിലെ ഭരണപരിഷ്കാരത്തെപ്പററിയുള്ള ധവളപത്രം പ്രസിദ്ധപ്പെടുത്തിക്കഴിഞ്ഞിരുന്നതിനാൽ (മാർച്ച് 1933) അതിനെ സംബന്ധിച്ച് ആധികാരികങ്ങളായ ചർച്ചകൾ എല്ലാ തലങ്ങ ളിലും നടന്നുകൊണ്ടിരുന്നു. നരേന്ദ്രമണ്ഡലം ഔദ്യോഗികമായി അവ രുടെ അഭിപ്രായം അവതരിപ്പിക്കുവാൻ അധികാരപ്പെടുത്തിയതു് മാധവപ്പണിക്കരെയും മനുഭായ് മേത്തയെയും ആണ്. ഈ കാല ത്തു് ചക്രവർത്തിയുടെ രജതജൂബിലിയാഘോഷങ്ങളും ഇംഗ്ലണ്ടിൽ ആരംഭിച്ചു. അതിൽ ഭാഗഭാക്കാകാൻ പാട്യാലാരാജാവും പരിവാ രവും തീരുമാനിക്കുകയുണ്ടായി. അതിൽപ്പെട്ട മാധവപ്പണിക്കരും മനുഭായ്മേത്തയും ബോംബെയിൽനിന്നു് നേരത്തെ യാത്രതിരിച്ചു. നേപ്പിൾസു വഴിയായിരുന്നു സഞ്ചാരം. അവിടെ എത്തിയ പണി ക്കരും സംഘവും ഭൂപേന്ദ്രസിംഹനെ അവിടെ സ്വീകരിച്ചു. ഇററാലി യൻ സർക്കാരും അദ്ദേഹത്തിനു് ഊഷ്മളമായ ഒരു വരവേല്പു നല്കി. ഇററാലിയൻ ചക്രവർത്തി വിക്ടർ ഇമ്മാനുവലിനെ സന്ദർശിച്ച് രാജാവു് സംഭാഷണം നടത്തി. തദവസരത്തിൽ പണിക്കരുമുണ്ടായിരുന്നു. ഇതിനുശേഷം, യൂറോപ്പിലെ ആദ്യത്തെ ഏകാധിപതിയായി, തൻെറ നല്ല കാലത്തിൻെറ പാരമ്യത്തിൽ വർത്തിച്ചിരുന്ന മുസ്സോളിനിയെയും, പിന്നെ മാർപ്പാപ്പയെയും ഭൂപേ ന്ദ്രസിംഹൻ സന്ദർശിക്കുകയുണ്ടായി. വിനോദസഞ്ചാരപ്രധാനങ്ങ ളായ സ്ഥലങ്ങളും മററും കാണുന്നതിനു് രാജാവിനെ വിട്ടിട്ട്, മാധവ പ്പണിക്കരും മനുഭായ് മേത്തയും ലണ്ടനിലേക്കു പോയി.

ക്ലാർബിഹാറിലെ ദിവാനായിരുന്ന ധീരൻസെന്നും പണി ക്കരും ചേർന്നു് ഭരണപരിഷ്കാരത്തിൻെറ വിവിധ പ്രശ്നങ്ങൾ, നരേന്ദ്രമണ്ഡലത്തിൻെറ നിയമോപദേഷ്ടാവായ സർ വിൽ ഫ്രഡ് ഗ്രീനിൻെറ സഹായത്തോടെ, സെക്രട്ടറി ഓഫ് സ്റ്റേററിൻെറ പര്യാലോചനസ്സും പരിശോധനസ്സും പരിഗണനസ്സുമായി, സമർ പ്പിച്ചു. ഇതിൻെറ ഫലമായി ഏതാണ്ട് നാല്പതോളം വകുപ്പുകളിൽ പ്രസക്തങ്ങളായ പ്രധാനപ്പെട്ട മാററങ്ങൾ വരുത്തുകയുണ്ടായി.

വൈസ്രായിയായ വില്ലിംഗ്ടൺ പ്രഭുവുമായുള്ള പോര് അതിന്റെ മൂർധന്യത്തിലെത്തി. ഭൂപേന്ദ്രസിംഹനെ സ്ഥാനഭ്രഷ്ടനാക്കാനുള്ള കരുക്കാം നീക്കുന്നതിൽ വൈസ്രായി വ്യാപൃതനായെന്നു പരക്കെ പ്രചരിച്ചു. വൈസ്രായി എഴുതിയ കത്തിലെ കാര്യങ്ങാം അറിഞ്ഞപ്പോാം, രാജാവ് പ്രധാനമന്ത്രിയായ ജർമാനിദാസിനെയും വിദേശകാര്യ മന്ത്രിയായ മാധവപ്പണിക്കരെയും അതിന്റെ വിശദാംശങ്ങാം ചർച്ചചെയ്യാൻ വരുത്തി. വൈസ്രായിയുടെ ആരോപണങ്ങാം നിഷേധിക്കുന്ന നീണ്ട കത്ത് തയ്യാറാക്കി. അതുമായി ലണ്ടനിലേക്കു പോകുവാൻ നിയുക്തനായത് പണിക്കരാണ്. കത്ത് ചക്രവർത്തിയെ ഏല്പിക്കണമെന്നായിരുന്നു നിർദേശം. പതിനാറു പുറങ്ങളോളമുണ്ടായിരുന്ന ആ നീണ്ട കത്ത് എല്ലാ കാര്യങ്ങളും സ്പർശിച്ചിരുന്നു എന്നു പ്രത്യേകിച്ചു പറയേണ്ടല്ലോ. അതിനായി ഏർപ്പാടുചെയ്ത ഒരു സന്ദർശനാവസരത്തിൽ, ബക്കിംഗ്ഹാം കൊട്ടാരത്തിലെ സ്വകാര്യ പഠനമുറിയിൽവച്ച് മാധവപ്പണിക്കർ അത് ചക്രവർത്തിക്കു സമർപ്പിച്ചു. അതു വായിച്ചപ്പോാം ചക്രവർത്തി രോഷാകുലനായി. ദേഷ്യംകൊണ്ട് വിറച്ച സ്വരത്തിൽ, വില്ലിംഗ്ടണെപ്പററി ധാരാളം പരാതികളുണ്ടെന്നും, ഇന്ത്യയിലെ തന്റെ സ്നേഹപാത്രങ്ങളായ രാജാക്കന്മാരെയും മററും അലട്ടാൻ താൻ സമ്മതിക്കയില്ലെന്നുമാണ് പറഞ്ഞത്. മഹാരാജാവിനെ സ്ഥാനഭ്രഷ്ടനാക്കുകയില്ലെന്ന് ഉറപ്പായി, പണിക്കരോടു വ്യക്തമാക്കി. അത്തരം ശുപാർശ വൈസ്രായിയിൽനിന്നുണ്ടായാൽ അതിന്മേൽ നടപടിയൊന്നും സ്വീകരിക്കുകയില്ലെന്നായിരുന്നു സംശയരഹിതമായി പ്രസ്താവിച്ചത്. കൂടിക്കാഴ്ചയ്ക്കുശേഷം പണിക്കർ ഫലമറിയിക്കുന്ന കമ്പിസന്ദേശം അയയ്ക്കുകയുണ്ടായി.[13] പാട്യാലാ രാജാവിനെക്കുറിച്ചുള്ള വിപരീത മനോഭാവം അധികാരകേന്ദ്രങ്ങളിൽ നിന്നു നീക്കംചെയ്യാൻ മാധവപ്പണിക്കർക്ക് പ്രധാനപ്പെട്ട വ്യക്തികളുമായി ബന്ധപ്പെടേണ്ടിവന്നു. സർ സാമുവൽ ഹോർ, ഹാലിഫാക്സ് പ്രഭു, മൈക്കൽ ഓ ഡയർ, തുടങ്ങിയവർ ഇതിന് സഹായവാഗ്ദാനം ചെയ്തു. സെക്രട്ടറി ഓഫ് സ്റേററിന് അദ്ദേഹത്തിന്റെ വാദമുഖങ്ങാം സ്വീകാര്യങ്ങളും, വിശ്വസനീയങ്ങളുമായിരുന്നു. ഏറെറടുത്ത ദുർബലവും സങ്കീർണവുമായ പ്രധാനപ്പെട്ട കാര്യത്തിൽ ഗണ്യമായ വിജയമുണ്ടായതിൽ വളരെ സന്തോഷിച്ചാണ് പണിക്കർ നാട്ടിലേക്കു മടങ്ങിയത്.

മാധവപ്പണിക്കരുടെ സേവനത്തെക്കുറിച്ച് പാട്യാലാരാജാവിന് വലിയ മതിപ്പും തൃപ്തിയുമായിരുന്നു. യജമാനനെ സേവിക്കുന്നതിൽ ഒരു വിട്ടുവീഴ്ചയും അദ്ദേഹം വരുത്തിയിട്ടില്ലെന്ന് പലരും പല

13. ഗ്രന്ഥപരിചയം—കെ. പി. ശങ്കരമേനോൻ, ഡി. സി. ബുക്ക്സ് കോട്ടയം 1976 പുറം 45.

സന്ദർഭങ്ങളിൽ രേഖപ്പെടുത്തിയിട്ടുണ്ട്. 1934-ലെ നവരാത്രി ദർബാറിൽ ഭൂപേന്ദ്രസിംഹൻെറ സംതൃപ്തിയുടെയും അംഗീകാരത്തിൻെറയും തെളിവുകൾ, സ്ഥാനമാനങ്ങളും ബഹുമതിമുദ്രകളും മററുമായി പണിക്കർക്കു സിദ്ധിച്ചു. വിദേശമന്ത്രിയെന്ന നിലയിൽ ഒരു കൊല്ലം മാത്രമാണ് പൂർത്തിയായിരുന്നത്. പില്ക്കാലത്ത് പണിക്കരെ "സർദാർ" പണിക്കരെന്നാണല്ലോ ലോകർ അറിയുന്നത്. സർദാർ സ്ഥാനം അന്ന് അങ്ങിനെ ഭൂപേന്ദ്രസിംഹൻ നല്കിയതാണ്.

വില്ലിംഗ്ടൺ വിരമിച്ചപ്പോൾ വൈസ്രോയിയായി വന്ന ലിൻലിത്ഗോ പ്രഭുവുമായി പാട്യാലാരാജാവിന് കൂടുതൽ തൃപ്തികരമായ ഒരു ബന്ധമുറപ്പിക്കുവാൻ വിഷമമുണ്ടായില്ല. എന്നാൽ രാജാവിൻെറ ആരോഗ്യം ആകപ്പാടെ ക്ഷയിച്ചിരുന്നു. അദ്ദേഹത്തെ 10-ാം തവണയും നരേന്ദ്രമണ്ഡലത്തിൻെറ ചാൻസലറായി തിരഞ്ഞെടുത്ത കാര്യവും ഇവിടെ പറയട്ടെ. പുതിയ ചക്രവർത്തിയുടെ കിരീടധാരണച്ചടങ്ങുകളിൽ സംബന്ധിക്കുവാനുള്ള ഔദ്യോഗികക്ഷണം ഉണ്ടായപ്പോൾ, അതിൽ ഭാഗഭാക്കാകുവാനുള്ള ശേഷി രാജാവിന് ഇല്ലായിരുന്നു; പ്രതിനിധിയായി മാധവപ്പണിക്കരാണ് നിയുക്തനായത്. അതിനായി യാത്രചെയ്ത കപ്പലിൽ, അതേ കാര്യത്തിനായി യാത്ര ചെയ്തിരുന്ന, തേജ് ബഹദൂർ സപ്രുവും, അക്ബർ ഹൈദരിയും മററുമുണ്ടായിരുന്നു എന്ന് പണിക്കർ രേഖപ്പെടുത്തിയിട്ടുണ്ട്.

ഇത്തവണത്തെ സന്ദർശനവേളയിൽ മാധവപ്പണിക്കർക്ക് ഒരു കാര്യംകൂടി ചെയ്യുവാൻ സാധിച്ചു. ബിക്കാനിർ രാജാവ് ഗംഗാസിംഹൻ രാജ്യഭാരമേററതിൻെറ അൻപതാം വാർഷികത്തോടു ബന്ധപ്പെടുത്തി, അദ്ദേഹത്തിൻെറ ഒരു ജീവചരിത്രം രചിച്ചിരുന്നു. അതു പ്രസിദ്ധപ്പെടുത്താനുള്ള ഏർപ്പാടുകൾ പൂർത്തിയാക്കിയിട്ടാണ് മടങ്ങിയത്.[14] യാത്രയിൽ പാരീസിൽ സംഘടിപ്പിച്ചിരുന്ന 1937-ലെ ലോകപ്രദർശനത്തിൻെറ ഉദ്ഘാടനച്ചടങ്ങുകളിൽ ഫ്രഞ്ചുസർക്കാരിൻെറ അതിഥിയായി സർ അക്ബർ ഹൈദരിയോടൊപ്പം പണിക്കരും സംബന്ധിച്ചു. ഭൂപേന്ദ്രസിംഹൻെറ രോഗം ആശങ്കയുളവാക്കുന്ന അവസ്ഥയിലെത്തിയിരിക്കുകയാണെന്ന അറിയിപ്പ് പാരീസിൽവച്ചു കിട്ടി. കഴിയുന്നത്ര നേരത്തെ യാത്ര തുടർന്ന് പാട്യാലയിൽ ജൂലൈ ആദ്യവാരത്തിൽ എത്തുകയുണ്ടായി. ഭൂപേന്ദ്രസിംഹൻ അന്തരിക്കുന്നതിനു മൂന്നുദിവസം മുമ്പ് പണിക്കരെ കാണണമെന്ന ആഗ്രഹം പ്രകടിപ്പിച്ചു. അതായിരുന്നു പണിക്കർ അവസാനമായി രാജാവിനെ കണ്ട സന്ദർഭം. കാര്യം

14. His Highness the Maharaja of Bikanir - A biography : K. M. Panikkar. Oxford University Press, London 1937.

പണിക്കർതന്നെ പറയട്ടെ: "ഞാൻ അകത്തു ചെന്നപ്പോൾ ഭൃത്യകളത്ര സംഘത്താൽ പരിവൃതനായ മഹാരാജാവ് പല്യങ്കത്തിൽ ചാരിയിരിക്കുകയായിരുന്നു. പതിവുള്ള വേഷാലങ്കാരങ്ങൾ മുഴുവനുമില്ലായിരുന്നെങ്കിലും, ഈ സ്ഥിതിയിലും അദ്ദേഹത്തിന്റെ വേഷധാടി മഹാരാജോചിതമായിരുന്നു എന്നു പറയാം. മുത്തുമാല, യജ്ഞോപവീതമായിട്ടാണ് ധരിച്ചിരുന്നത്. കാതിൽ കുണ്ഡലവും കയ്യിൽ വളകളും പതിവുപോലെ ഉണ്ടായിരുന്നു. തിരുവിതാംകൂറുകാരനായ ഒരു സന്യാസി ജപിച്ചുകൊടുത്ത ദണ്ഡു കൈയ്യു താഴെവച്ചിരുന്നു. വർത്തമാനം പറയുന്നതിന്, നല്ലതുപോലെ അസ്വാധീനതയുണ്ടായിരുന്നെങ്കിലും, ഓരോ കാര്യത്തെപ്പററി എന്നോടു കുറച്ചുനേരം സംസാരിച്ചു. ഇനിയും മഹാരാജാവിനെ കാണാൻ എനിക്കു ഭാഗ്യമുണ്ടാകുകയില്ല എന്നുള്ള വിചാരം നിമിത്തം നിറഞ്ഞ കണ്ണോടുകൂടിയാണ് ഞാൻ പുറത്തേക്കു പോന്നത്. രണ്ടുദിവസത്തിനുശേഷം അദ്ദേഹം മരിക്കുകയും ചെയ്തു." [15]

പാട്യാലയിൽ പലവിധത്തിലുള്ള ഭാരിച്ച ചുമതലകൾ വഹിക്കുമ്പോഴും, ഗൗരവമേറിയ വിഷയങ്ങൾ പ്രതിപാദിക്കുന്ന പുസ്തകങ്ങൾ രചിക്കുന്നതിന് മാധവപ്പണിക്കർ സമയം നീക്കിവച്ചിരുന്നു. സംഘർഷങ്ങളിൽനിന്നൊരു മോചനവും ആത്മസംയമനവും, നേടുവാൻ മാത്രമല്ല ഇത് ഉതകിയിട്ടുള്ളത്. സംഭവങ്ങളും ആശയങ്ങളും നേരിടുമ്പോൾ മാനുഷികത വിടാതെ പ്രതികരിക്കാനുള്ള ശേഷി നഷ്ടപ്പെടാതിരിക്കാനും ഇതു സഹായിച്ചു. ജീവിതകാലം മുഴുവൻ ഇത് ഒരു ശീലമാക്കി അദ്ദേഹം പരിപാലിച്ചുപോന്നു. ഇംഗ്ലീഷിലും മലയാളത്തിലും ഒരുപോലെ വിഷയങ്ങൾ കൈകാര്യം ചെയ്യാൻ സാധിച്ചിരുന്നത്, അപൂർവമായി മാത്രമേ അദ്ദേഹത്തിന്റെ കാലത്തു ജീവിച്ചിരുന്നവരിൽ കണ്ടിട്ടുള്ളു.

ഇംഗ്ലണ്ടിൽനിന്നു മടങ്ങി വിദേശകാര്യമന്ത്രിയായായി ജോലിയിൽ ചേരുന്നതിനുമുമ്പ് വിശ്രമാർഥം സോളൻ എന്ന സ്ഥലത്തു താമസിച്ച കാലത്ത് രചിച്ചതാണ് "ബാലികാമതം". [16] അന്നു വായിക്കാൻ വഴിയുണ്ടായ ഫ്രഞ്ചുകൃതികളിലൊന്ന് ശ്രദ്ധേയമായി തോന്നി; കഥാവസ്തുവിലും പ്രതിപാദനരീതിയിലുമുണ്ടായിരുന്ന പുതുമകൊണ്ട് പിയർ ലൂയിസിന്റെ കൃതിയായ ചാൻസൺ ഡി ബിലിററിസ് (Chanson de Bilitis) ആണ് ഇങ്ങനെ ഒരഭിപ്രായമുണ്ടാക്കിയത്. ആദ്യം അതു തർജമ ചെയ്യുന്നത് ഉചിതമായിരിക്കുമെന്നു തോന്നി. എന്നാൽ അതിനു തുനിയാതെ ഏറെക്കുറെ സ്വത

15. ആത്മകഥ—രണ്ടാം ഭാഗം, പുറം 264 -He died on 23, March 1938.
16. ബാലികാമതം—കെ. എം. പണിക്കർ, ബി. വി. ബുക്ക് ഡിപ്പോ & പ്രിൻറിംഗ് വർക്സ്, തൃശ്ശൂർ, 1933.

ന്ത്രമായി ഒന്നു ചമയ്ക്കുവാനാണ് ഒടുവിൽ തീരുമാനിച്ചത്. അതിനെപ്പററി കവിതന്നെ എഴുതിയിട്ടുള്ളത് ഇവിടെ ഉദ്ധരിക്കട്ടെ: "ബാലികാമതം ഒരുതരം പ്രായോഗിക ശൃംഗാരമാണെന്ന് ഒരു ബോധം സാധാരണയായി കാണുന്നുണ്ട്. വാസ്തവത്തിൽ അങ്ങനെയല്ലെന്നും, ഉണർച്ച, ഉന്മത്തത, ഉദാസീനത, വിരക്തി എന്നീ നാലുപടിയിലുള്ള സൂചിത്ത വിവരണമാണ് അതിലുള്ളതെന്നും സൂക്ഷിച്ചു വായിക്കുന്നവർക്കു മനസ്സിലാകും. ഉന്മത്തതയിൽ സംഭോഗശൃംഗാരത്തിനു പ്രാധാന്യം കല്പിച്ചിട്ടുള്ളതു ശരിതന്നെ; എന്നാൽ ഉന്മത്തതയുടെ ലക്ഷണമതാണെന്നു മാത്രമല്ല, ഉദാസീനതയ്ക്കും വിരക്തിക്കും പുഷ്ടിവരണമെങ്കിൽ സംഭോഗശൃംഗാരത്തിന് പ്രാബല്യമുണ്ടായിരിക്കണമെന്നുള്ളതും സ്പഷ്ടമാണല്ലോ. ഏതായാലും—തെററിദ്ധാരണനിമിത്തമായാലും — ബാലികാമതത്തിനു സാമാന്യത്തിലധികം പ്രചാരം ലഭിച്ചു—എന്നുള്ളതും പ്രസ്താവ്യമാണ്." [17]

ഇരുപത്തിയെട്ടു കവനഖണ്ഡങ്ങളിലൂടെ കാമുകീകാമുകന്മാരുടെ വിചാരവികാരങ്ങൾ വശ്യമായവിധം അവതരിപ്പിക്കുന്നതിനാണ് ഈ കൊച്ചുകൃതിയിൽ ശ്രമിച്ചിരിക്കുന്നത്. യുവത്വവും അതിൻെറ അവിഭാജ്യാംശവുമായ പ്രേമവികാരങ്ങളും നിരന്തരമായി നിലവിലുണ്ട്. ഒരു ജലധാരപോലെ ദൃശ്യക്ഷമമായി തുടരുന്നു. പ്രവഹിക്കുന്ന ജലം അനുനിമിഷം മാറിക്കൊണ്ടിരിക്കുന്നെങ്കിലും ജലധാരയെന്ന ദൃശ്യം തുടർച്ചയുള്ള ഒരു പ്രതിഭാസമാണ്. ഇതുപോലെ നിത്യനൂതനത്വമുള്ള യുവത്വം അതിൻെറ ചാപല്യങ്ങളും മററു സവിശേഷതകളും പ്രത്യക്ഷപ്പെടുത്തി സമൂഹത്തിൽ എല്ലാ കാലത്തും ഉണ്ടായിരിക്കും. അതിനാൽ യുവത്വത്തെ സംബന്ധിക്കുന്ന വിഷയങ്ങൾക്ക് എന്നും ആസ്വാദകരുണ്ടാകും. ആ വിധത്തിൽ ബാലികാമതത്തിന് ഇന്നും പ്രസക്തിയില്ലാതില്ല.

"മുഗ്ദ്ധകൗമാരമേ ! നിന്നുടെ കയ്യിൽ നി–
ന്നേതൊരു നാളിൽ ഞാൻ രക്ഷപ്പെടും" ?–എന്ന് ആവലാതിപ്പെടുന്ന നായിക, നാൾതോറും കാമുകനുമൊത്ത് നടത്തിയ പ്രവൃത്തികളെപ്പററിയുള്ള ഓർമയുടെ ഓളങ്ങൾ ഉണർത്തുന്നത് ഈ കൃതിയിലൂടെ സഹൃദയഹൃദയങ്ങളിൽ ചെന്നലയ്ക്കും.

"തീയിലിട്ടീടുമീ ലേഖനജാലമൊ–
ത്തായവക്കൂടി നശിച്ചിടട്ടെ.
ഇന്നോടെയെൻ ചിത്തം പൂർണമാം വിസ്മൃതി
തന്നുടെ സൗരഭ്യം പൂശിടട്ടെ !" –എന്നു ദുഃഖംകൊണ്ട് ഈറനായ പ്രസ്താവനയോടെയാണ് കൃതി സമാപിക്കുന്നത്.

17. ആത്മകഥ–രണ്ടാം ഭാഗം–പുറം 268.

പാടൃാലയിലെ ജീവിതത്തിനിടയിൽ രചിച്ച മറെറാരു കൃതി യത്രേ "ഭൃപസന്ദേശം."[18] അതിന് ഒരു മുഖവുര സാഹിത്യപഞ്ചാനനൻ പി. കെ. നാരായണപിള്ളയും ഇംഗ്ലീഷിൽ ഒരവതാരിക ചേലനാട്ട് അച്യുതമേനോനും എഴുതി. സാഹിത്യപഞ്ചാനനൻെറ മുഖവുരയിൽ പ്രസ്താവിച്ചിട്ടുള്ള വിവരങ്ങൾ ശ്രദ്ധേയങ്ങളത്രേ: "മേഘസന്ദേശം, ശുകസന്ദേശം, കോകിലസന്ദേശം, ചാതകസന്ദേശം, ഹംസസന്ദേശം, കപോതസന്ദേശം ഇത്യാദികളിൽ സന്ദേശഹരൻകേവലം കാല്പനികനാണ്. ഉണ്ണുനീലിസന്ദേശത്തിലെ ദൂതൻ വാസ്തവത്തിൽ ജീവിച്ചിരുന്ന ഒരാളായിരുന്നു. പക്ഷേ അദ്ദേഹത്തെ സന്ദേശഹരനാക്കിയതു മാത്രം സങ്കല്പജാലമാകുന്നു. അതു പോലെയാണ് പണിക്കരുടെ പണിയും. 'ഭൃപസന്ദേശ'ത്തിൻെറ കയ്യെഴുത്തുപ്രതി അയച്ചുതന്നതിൽ പിന്നെ ഗ്രന്ഥകാരൻെറ ജ്യേഷ്ഠൻ ഡോ. പണിക്കരെ ഇവിടെ വച്ചു (സ്യാനന്ദൂരം) കാണ്മാൻ ഇടയാകുകയും അപ്പോൾ ഇതിൽ എത്രമാത്രം വാസ്തവാംശമുണ്ടെന്നു ഞാൻ ചോദിക്കുകയും ചെയ്തതിൻെറ ഫലമായി ചിത്തിരതിരുനാൾ മഹാരാജസന്നിധിയിൽ പാടൃാലയിലെ മഹാരാജാവിൻെറ ഉപദാപദാർത്ഥങ്ങളോടുകൂടി ബിക്കേനിയർ മഹാരാജാവിൻെറ സഹോദരൻ വന്നിരുന്നതും, മടക്കത്തിൽ അദ്ദേഹം ആലപ്പുഴ ഡോ. പണിക്കരുടെ അതിഥിയായിത്താമസിച്ചിരുന്നതും, കാവാലംവരെ പോകണമെന്ന് അദ്ദേഹത്തിനു കൗതുകമുണ്ടായെങ്കിലും അസൗകര്യം നിമിത്തം ആലപ്പുഴനിന്നു വടക്കോട്ടു പോയതും വാസ്തവസംഗതികളാണെന്നറിഞ്ഞു. അദ്ദേഹം കാവാലത്തുചെന്ന് സന്ദേശസമർപ്പണം ചെയ്തതായി വർണിക്കുന്ന ഭാഗം മാത്രമേ കല്പിതമായിട്ടുള്ളു. അങ്ങനെ നോക്കുമ്പോൾ വാസ്തവാവാസ്തവങ്ങളുടെ സമ്മിശ്രണം കൊണ്ട് കഥാബന്ധത്തിൽ പ്രകടിപ്പിച്ചിട്ടുള്ള കൗശലം ഗണനീയമാകുന്നു."

പാടൃാല മുതൽ കാവാലം വരെയുള്ള വഴി വർണിച്ചുകൊടുക്കുന്നുണ്ട് ദൂതന്. നഗരങ്ങളിലെയും നാടുകളിലെയും സവിശേഷതകളും സന്ദേശകാവ്യ സാധാരണമായ രീതിയിൽ ഈ കൃതിയിൽ കാണാം. എഴുപത്തിയേഴ് ശ്ലോകങ്ങളോടുകൂടി പൂർവസന്ദേശം സമാപിക്കുന്നു.

"ഓരോ മട്ടിൽ പല പല വികാരങ്ങളീ നാട്ടുകാരിൽ
പൂരിപ്പിക്കും പുരിഭരതഭൂമിയ്ക്കെഴും പൊൻലലാമം
ചോരയ്ക്കുള്ളിൽ ചരിതമെഴുതിപ്പിച്ചൊരാ പുണ്യദേശം
തീരാക്കേളിക്കധിവസതിയാം ജാൻസി കാണേണ്ടതത്രേ!"

18. ഭൃപസന്ദേശം—കെ. എം. പണിക്കർ, ബി. വി. ബുക്ക്ഡിപ്പോ. തിരുവനന്തപുരം 1934.

"വീതാശങ്കം വിമതനിരയെ ഭദ്രയെപ്പോൽ ഹനിച്ചും
സ്വാതന്ത്ര്യത്തിന്നഖില മതി നിസ്വാർഥ
ബുദ്ധ്യാ ത്യജിച്ചും
ഖ്യാതിക്കേടിൽ പൊരുതു വരമായ് മൃത്യു നേരെ വരിച്ചും
സാധിച്ചാളായുവതിയതിരില്ലാത്ത സൽകീർത്തി ഭൂമൗ—

എന്നിങ്ങനെയാണ് ഝാൻസിയെക്കുറിച്ചും വീരചരമമടഞ്ഞ വനിതാരത്നത്തെക്കുറിച്ചും വർണിച്ചിരിക്കുന്നത്. ബാംഗ്ലൂരിലെ ലാൽബാഗ് കാണിച്ചുകൊണ്ടു പറയുന്നത്:

"കാണാമാരാൽ പലവിധ ലതാവൃന്ദസൗഭാഗ്യവത്തായ്
ചേണാർന്നേററം കുസുമ സുഷമാലംകൃതം ലാലബാഗം
നാണിപ്പൂ പരമതു സഖേ! നന്ദനോദ്യാന ലക്ഷ്മീം
ക്ഷോണീഭാഗത്തിതുവിധമൊരുദ്യാനമോ പിന്നെയല്ലേ!"

കേരളപ്രദേശത്തെ സമീപിക്കുമ്പോൾ വിവരിക്കുന്നത് ഇപ്രകാരമാണ്:

"ആ കന്യാഭം ജലധി തടവി ധന്യ കന്യാകുമാരി–
ഗോ കർണാന്തം പരിചൊടു കിടക്കുന്ന ഭൂ വിഭാഗം
ആകപ്പുടെച്ചെറുതു തവ വർണിപ്പതിന്നെങ്ങിനേ ഞാൻ
ലോകത്തിങ്കൽ പരമിതു കണക്കിന്നുവേറില്ല ദേശം".

പ്രമദമുളവാക്കുന്ന കാവാലദേശത്ത് എത്തിക്കഴിഞ്ഞാൽ കാണാവുന്ന കാര്യങ്ങൾ വിശദമായി നല്കിയിരിക്കുന്നു. വന്മണൽക്കാട്ടിൽ നിന്നുവരുന്ന ദൂതന്:

"ഏറെച്ചേർന്നിട്ടൊരു പൊഴുതുമാ സൂര്യരശ്മികൾപോലും
നേരെ കിട്ടാ തഥ പകലുമിന്നന്തിപോൽ ശാന്തമായുള്ള"

കേരത്തോപ്പ് ആശ്ചര്യമരുളുമെന്ന് തീർച്ചയുണ്ട്.

"വേലിക്കാലിൽ പടരുമൊരു നൽ കയ്പവല്ലീസമൂഹം
ചാലെ മുററത്തിലയിളകിയാടുന്ന രംഭാകദംബം
നീലപ്പങ്കേരുഹമലർ നിറഞ്ഞുള്ള നീരാഴി നേരാ–
യാലോചിച്ചാൽ പ്രകൃതിയുടെ പൂവാടിതാനാ പ്രദേശം"

കർത്തവ്യാനുഷ്ഠാനത്തിനു ശേഷം:

"കാമംപോലെ പലദിശി സുഖാൽ സഞ്ചരിച്ചിട്ടു പിന്നെ
ശ്രീമാൻ! പോന്നീടുക തിരികെ നീ പട്ടിയാലാ
പുരത്തിൽ!—"

അങ്ങിനെ "ഭൂപസന്ദേശം" രണ്ടാം പക്ഷം, അൻപത്തിനാലു ശ്ലോകങ്ങളോടെ സമാപിക്കുന്നു.

മലയാളത്തിലെ ഇതരസന്ദേശകാവ്യങ്ങളുമായി താരതമ്യപ്പെടുത്തിയാൽ, ഇതിന് വിശേഷിച്ചെന്തെങ്കിലും വശ്യതയുണ്ടെന്നു കാണുന്നതല്ല. സാഹിത്യത്തിന്നൊരു മുതൽക്കൂട്ടായി ആരും പരിഗണിച്ചിട്ടുമില്ല. മലയാളത്തിലെ സന്ദേശകാവ്യങ്ങളെപ്പററി പൊതുവെ പറയുമ്പോരം അവ സാഹിത്യത്തിന്റെ പരമോദ്ദേശത്തെ ലക്ഷ്യമാക്കിയിട്ടില്ലെന്നുവേണം അഭിപ്രായപ്പെടുവാൻ. ജീവിതരഹസ്യപ്രകാശനം, പ്രകൃതിതത്വപ്രബോധനം, ധാർമികപ്രേരകത്വം, മനസ്സംസ്കരണം മുതലായി ഒരു ഉൽകൃഷ്ടകാവ്യത്തിനുണ്ടായിരിക്കേണ്ട ഗുണങ്ങളൊന്നും ഇവയിൽ പ്രകടമായി പ്രകാശിച്ചു കാണുന്നില്ല. [19]

''ഭൃപസന്ദേശ''ത്തിന്റെ സംസ്കൃതവിവർത്തനം കെ. കെ. പണിക്കർ, കരുനാഗപ്പള്ളി തയ്യാറാക്കിയിട്ടുണ്ടെന്നാണറിവ്. കുറെ ഭാഗങ്ങരം ഒരു മാസികയിൽ പ്രസിദ്ധീകരിച്ചിരുന്നു. പുസ്തകരൂപത്തിൽ പ്രകാശിപ്പിച്ചിട്ടുണ്ടോയെന്നറിവില്ല.

മുകിലസാമ്രാജ്യകാലഘട്ടത്തിന്റെ പശ്ചാത്തലത്തിൽ ചില ചരിത്രപുരുഷന്മാരെയും കല്പിതകഥാപാത്രങ്ങളെയും ഉരംപ്പെടുത്തി എഴുതിയിട്ടുള്ള 'കല്യാണമൽ'- എന്ന ചരിത്രനോവലും, ഈ കാലത്ത് തയ്യാറാക്കി. അക്ബർ ചക്രവർത്തി, പില്ക്കാലത്ത് ജഹാംഗീർ ആയിത്തീർന്ന സാലിയൻ ഷാ, അക്ബറിന്റെ മറെറാരു പുത്രൻ ദാന്യൽ ഷാ, അക്ബറുടെ മാതാവ്, ബിക്കാനിർ രാജാവിന്റെ സഹോദരൻ, ഭോജസിംഹൻ തുടങ്ങിയവരാണ് ചരിത്രപുരുഷന്മാർ. പ്രേമവും ഉദ്വേഗജനകങ്ങളായ രംഗങ്ങളും വിവിധ സ്വഭാവക്കാരായ കഥാപാത്രങ്ങളും കാലഘട്ടത്തിന്റെ നല്ല വിവരണങ്ങളും ഉണ്ട് ഈ ചരിത്രനോവലിൽ. ഏതോ കൃതിയുടെ പരിഭാഷയായിരിക്കുമിതെന്നും പലരും ശങ്കിച്ചിട്ടുണ്ടെന്നു പണിക്കർതന്നെ പറഞ്ഞിട്ടുമുണ്ട്. [20]

മുമ്പു പറഞ്ഞവയിൽനിന്നു വ്യത്യസ്തമായ ''കവിതാതത്വനിരൂപണ''വും ഇക്കാലത്തുതന്നെ രചിച്ചതാണ്. അതിന്റെ മുഖവുരയിൽ ഗ്രന്ഥകാരൻ പ്രസ്താവിച്ചിട്ടുള്ളത് ഇവിടെ പ്രസക്തമാണ്. ''ഈ പുസ്തകത്തിന്റെ ഉദ്ദേശം ഏററവും പരിമിതമായ ഒന്നാണ്. അലങ്കാരശാസ്ത്രത്തിൽ ചില അഭിപ്രായങ്ങരം പുറപ്പെടുവിക്കണമെന്നോ സാഹിത്യതത്വങ്ങളെ ശാസ്ത്രീയമായി പ്രതിപാദിക്കണമെന്നോ എനിക്കു വിചാരമില്ല. കവിതയെപ്പററി പൊതുവെയും ഭാഷാകവിതയെപ്പററി പ്രത്യേകിച്ചും എനിക്കുള്ള അഭിപ്രായങ്ങളെ

---

19. കുററിപ്പുഴയുടെ തിരഞ്ഞെടുത്ത ഉപന്യാസങ്ങരം: എസ്. പി. സി. എസ്., കോട്ടയം 1969. പുറം 111.
20. കല്യാണമൽ—കെ.എം. പണിക്കർ, ബി. വി. ബുക്ക്ഡിപ്പോ, തിരുവനന്തപുരം 1934.

ഭാഷാഭിമാനികളുടെ മുൻപിൽ കാരണസഹിതം സമർപ്പിക്കണമെന്നു മാത്രമേ ഈ ഗ്രന്ഥംകൊണ്ടു ഞാൻ ഉദ്ദേശിച്ചിട്ടുള്ളു''.[21] ഈ കൃതിയുടെ പ്രകാശനത്തിനുശേഷം മലയാള നിരൂപണം വളരെ വളർന്നിട്ടുണ്ട്. എങ്കിലും നമ്മുടെ നിരൂപകന്മാരിൽ പലരിലും, മൗലികകാര്യങ്ങളെപ്പററിയുള്ള തെററിദ്ധാരണകളോ വികലനിലപാടുകളോ രൂക്ഷമായി നിലവിലുണ്ടെന്നു സംശയിക്കേണ്ട സ്ഥിതിവിശേഷമാണിന്നുള്ളത്. കക്ഷിപിടിച്ചു കാര്യം സ്ഥാപിക്കാനുള്ള വ്യഗ്രത ഒഴിവാക്കാനോ, കൃതി ചമയ്ക്കപ്പെട്ട കാലഘട്ടത്തിലെ അന്തർധാരകളുടെ പരിസ്ഥിതി കണക്കിലെടുത്ത് അവ പരിശോധിക്കാനുള്ള സമചിത്തത പ്രകടമാക്കാനോ, അടിസ്ഥാനപ്രമാണങ്ങൾ മറന്ന് ആശയക്കുഴപ്പം വരുത്താതിരിക്കാനോ, പലരും ശ്രദ്ധിക്കാറില്ല. അതുകൊണ്ട് ഈ പുസ്തകത്തിൻെറ പ്രസക്തി ഇന്നും നഷ്ടപ്പെട്ടിട്ടില്ല.

ചില പ്രത്യേക വിഷയങ്ങളെക്കുറിച്ച് പ്രസംഗപരമ്പര നിർവഹിക്കുന്നതിന് മാധവപ്പണിക്കരെ മദിരാശി സർവകലാശാലയും, ബറോഡാ സംസ്ഥാനസർക്കാരും ക്ഷണിക്കുകയുണ്ടായി. മദിരാശിയിലെ പ്രസംഗപരമ്പരയെക്കുറിച്ച് അന്യത്ര സ്പർശിക്കുകയും ചെയ്തു. അവ പുസ്തകരൂപത്തിൽ പ്രസിദ്ധപ്പെടുത്തിയിട്ടുണ്ടെന്ന വസ്തുതയും പ്രസ്താവിച്ചുകഴിഞ്ഞു.[22] ഭാരതീയമായ രാജസങ്കല്പത്തിൻെറ പരിണാമത്തെ സംബന്ധിച്ചായിരുന്നു ബറോഡയിൽ പ്രസംഗങ്ങൾ ചെയ്തത്. അവ പുസ്തകരൂപത്തിൽ പ്രസിദ്ധപ്പെടുത്തുവാൻ അല്പം അമാന്തിച്ചെങ്കിലും ഈ കൃതിയും പാട്യാലാ ജീവിതകാലത്ത് രൂപം കൊണ്ടതാകയാൽ ഇവിടെ സ്പർശിക്കുകയാണ്.[23] നരേന്ദ്രമണ്ഡലവും പാട്യാലാ മഹാരാജാവിൻെറ ചാൻസലർപദവും—എന്ന വിഷയത്തെ സംബന്ധിക്കുന്നതായിരുന്നു മറെറാരു ഇംഗ്ലീഷ് ഗ്രന്ഥം. പാട്യാലാ രാജാവിനോടു പലവിധത്തിലും കടപ്പാടുണ്ടായിരുന്ന കാലത്താണ് ഇതിൻെറ രചനയെന്ന വസ്തുത വിസ്മരിക്കത്തക്കതല്ല. ഒരു ചരിത്രകാരൻെറ സത്യാന്വേഷണവ്യഗ്രതയോ നിർദാക്ഷിണ്യമായ വിലയിരുത്തലോ, വേണ്ടത്ര ഇതിൽ വ്യക്തമാകുന്നില്ലെന്ന് വായിക്കുമ്പോഴും, വസ്തുതകൾവച്ചു തട്ടിച്ചുനോക്കുമ്പോഴും, നമുക്കു സ്പഷ്ടമാകും.[24]

---

21. കവിതാതത്വനിരൂപണം: കെ. എം. പണിക്കർ, ബി. വി. ബുക്ക് ഡിപ്പോ, തിരുവനന്തപുരം 1935.
22. Inter Statal Law — University of Madras 1935.
23. Origin and Evolution of Kingship in India : K. M. Panikkar Taraporevala 1938.
24. The India Princes in Council—A Record of the Chancellorship of H. H. The Maharaja of Patiala : K. M. Panikkar, Oxford University Press 1936.

ആഴമുള്ള പുഴയുടെ അടിത്തട്ടിൽ ഒരു പ്രക്ഷോഭം–ഒരാവേശം; അതിൽനിന്നുയർന്ന ഒരു നെടുവീർപ്പ്; അതിൽനിന്നു വിചാരത്തിൻെറ തിരപ്പുറപ്പാട്; അതിനെത്തുടർന്ന് ചിന്താനദിയിൽ ഉരുണ്ടുകൂടുന്ന കല്ലോലപരമ്പര; തടം തട്ടിത്തകർത്തുകൊണ്ടുള്ള പ്രവാഹകലവി, തടസ്ഥങ്ങളിൽ തട്ടിമറിഞ്ഞ് ചുററിത്തിരിഞ്ഞുള്ള ഗതി; നദീമുഖത്തു തങ്ങിക്കൂടുന്ന നുരയും പതയും; ആഴിയോടടുത്തുള്ള സമാഗമം; അപാര പാരാവാരപ്പരപ്പിൽ ചെന്നുചേർന്നുള്ള വിശ്രാന്തി; വിഷയാഭോഗം; ക്ലേശാനുഭവം; അനുഭവവിരക്തി; ജിജ്ഞാസബോധം, നിർവേദം, ശാന്തി, ഇതാണ് "ചിന്താതരംഗിണി." അപ്പൻ തമ്പുരാൻെറ അവതാരികയുടെ ആരംഭമാണ് ഇവിടെ ഉദ്ധരിച്ചത്.[25]

പാടൃാലാരാജാവും റസിഡൻറും തമ്മിലുണ്ടായിരുന്ന വടംവലിയെക്കുറിച്ചും മററും മുമ്പ് സൂചിപ്പിക്കുകയുണ്ടായല്ലോ. അതിൽ മാധവപ്പണിക്കർക്ക് മൂകസാക്ഷിയായി നില്ക്കാനെ സാധിച്ചുള്ളു. എങ്കിലും വൈകാരികമായി വളരെ പ്രതികൂലമായിരുന്നു ആ സാഹചര്യം. അസന്ദിഗ്ദ്ധതയും ആവശ്യത്തിലേറെ പരിമുറുക്കവും കൊണ്ട് കലുഷമായ പരിതസ്ഥിതിയിൽനിന്ന് മനസ്സിനെ പിൻവലിച്ച് അല്പമൊരാശ്വാസം നേടാൻ നടത്തിയ സാഹിത്യാഭ്യാസത്തിൽനിന്നുടലെടുത്തതാണ് ഈ ചെറിയ കൃതി.

"വളഞ്ഞു നീണ്ടുള്ളൊരു ജീവിതാദ്ധ്വാ–
വളന്നു നോക്കീടുകിലെന്തുപുണ്യം–"

എന്ന ചോദ്യവുമായായിട്ടാണ് പുറപ്പാട്; പക്ഷേ വ്യർത്ഥവ്യായാമമെന്നു വിവരിച്ച കാര്യങ്ങൾതന്നെയാണ് കൃതിയിലെ പ്രതിപാദ്യം. ആധ്യാത്മികമായ ഖണ്ഡകാവ്യപ്രസ്ഥാനം ഭാരതീയർക്ക് പൂർവാർജിതമാണ്. അവരുടെ പാരമ്പര്യ സംസ്കാരത്തിന് പ്രത്യേകം ശ്രുതിചേരുന്ന വിശിഷ്ട വിഷയവുമാണ്—എന്ന് അവതാരികാകാരൻ എടുത്തുപറഞ്ഞിരിക്കുന്നു. ആശയങ്ങൾക്കു പുതുമയില്ലെങ്കിലും അവതരണം സ്വാതന്ത്ര്യസിദ്ധമായ ശൈലിയിലായതുകൊണ്ട് വിരസത വലുതായി വരികയില്ല, വായിക്കുമ്പോൾ. പ്രതാപവും പ്രസിദ്ധിയും മുന്നിലെ സ്ഥാനവും ആഗ്രഹിച്ചു പെരുമാറുന്നവൻെറ ജീവിതക്കപ്പൽ

"ആത്മാഭിമാനത്തിരമേൽ മറിഞ്ഞും
ലോഭച്ചുഴിക്കുള്ളിലുലഞ്ഞുമേററം
മാത്സര്യമാം പാറയിലേററിടിച്ച്"—അങ്ങിങ്ങലയുവാനാണു വിധി.

25. ചിന്താതരംഗിണി – കെ. എം. പണിക്കർ, ബി. വി. ബുക്കുഡിപ്പോ, തിരുവനന്തപുരം 1937.

''ജയത്തിലൊന്നിൽ കൊതി മെച്ചമാർന്ന-
പദം ലഭിച്ചുന്നത കീർത്തിയോടെ
തനിക്കു മററുള്ളവരെക്കവിഞ്ഞു
വാഴാൻ നരൻ ചെയ്‌വിതു സാഹസങ്ങൾ''–എന്ന സത്യം സാധാരണക്കാരുടെ സംഭാഷണങ്ങളിൽപോലും പ്രതിധ്വനിക്കാറുണ്ട്. പക്ഷേ എത്ര പറഞ്ഞാലും പഴയതാകാത്തതാണല്ലോ സത്യം.

''ശക്തിക്ഷയം മോഹവിനാശമാശാ-
ഭംഗം കട്ടുത്തുള്ളൊരു മാനഹാനി
പരാഭവം സന്തതമീവിധത്തി-
ലാർക്കാണു ലോകത്തിൽ വരാതിരിപ്പൂ ! ''–എന്നു പറയാത്തവരാരുണ്ട് ? സാധാരണ സത്യങ്ങൾക്ക് എന്നും നിത്യനൂതനത്വമുണ്ട്. വള്ളത്തോൾ ആ കൃതിയെക്കുറിച്ച് പറഞ്ഞിട്ടുള്ളത് പരമാർഥമാണെന്നു സമ്മതിക്കാൻ ആർക്കും വിഷമമുണ്ടാകുകയില്ല. ''ഈ തെളിവിയന്ന തരംഗിണിയുടെ കളശബ്ദമിളിതമായ പ്രവാഹവും അനുക്രമമായ പ്രാപ്യപദപ്രാപ്തിയും അത്യന്തം ഹൃദയസ്പൃക്കായിരിക്കുന്നു.''[26]

''ചിന്താതരംഗിണി'' പണിക്കർതന്നെ പരിഭാഷപ്പെടുത്തി ഇംഗ്ലീഷിലും പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്.[27]

ആറേഴ കൊല്ലത്തോളം മാധവപ്പണിക്കരുടെ ജീവിതം ഒട്ടുമുക്കാലും, ഭൂപേന്ദ്രസിംഹരാജാവിൻെറ നിഴലിലായിരുന്നു. സഹോദരനെപ്പോലെ പണിക്കരെ അദ്ദേഹം സ്നേഹിച്ചു. ഉഗ്രപ്രതാപിയായിരുന്ന രാജാവ് അവശനായി മരണശയ്യയിലെത്തിയിരുന്ന കാലത്ത് കണക്കിലേറെ മനോവേദന പണിക്കർ അനുഭവിച്ചിരുന്നു. കുറഞ്ഞൊരു സമാധാനം കണ്ടെത്താൻ കരുതിക്കൂട്ടി രചിച്ചതാണ് 'ഭീഷ്മർ'—എന്ന നാടകം. ആററൂർ കൃഷ്ണപ്പിഷാരടിയുടെ അവതാരികയോടെയാണ് അതു പ്രസിദ്ധീകരിച്ചത്.[28] ഈ നാടകത്തെപ്പററി പണിക്കർ ആത്മകഥയിൽ പറഞ്ഞിട്ടുള്ളത് ഇവിടെ രേഖപ്പെടുത്തട്ടെ: ''ഭീഷ്മർ നവീനരീതിയനുസരിച്ച് ഗദ്യത്തിലെഴുതാതെ സംസ്കൃത മാതൃകയിൽ എഴുതിയതെന്താണെന്നു പലരും എന്നോടു ചോദിച്ചിട്ടുണ്ട്. ഗദ്യനാടകങ്ങളെപ്പററി എനിക്ക് ആക്ഷേപം ഒട്ടും തന്നെയില്ല. അഭിനയത്തിന് കൂടുതൽ അനുരൂപമായത് ഗദ്യനാടക

26. വള്ളത്തോൾ കത്തുകൾ, ഡി. സി. ബുക്ക്സ് കോട്ടയം പുറം 23.

27. Waves of Thought-Indian Arts & Letters No. 3, 1943.

28. ഭീഷ്മർ–കെ. എം. പണിക്കർ, ബി. വി. ബുക്കഡിപ്പോ, തിരുവനന്തപുരം (1942).

മാണെന്നും സമ്മതിക്കാം. എന്നാൽ സാഹിത്യത്തിൻെറ ഒരു ശാഖയെന്ന നിലയിൽ നോക്കുമ്പോഠം ഗദ്യ പദ്യ സമ്മിശ്രമായ നാടകത്തിനല്ലേ ഭാരതസാഹിത്യത്തിൽ സ്ഥിരപ്രതിഷ്ഠ ലഭിച്ചിട്ടുള്ളത് ? മററു ദേശങ്ങളിലെ നാടകസാഹിത്യവും 'കവിത'—എന്ന നിലയിലാണ് പൊതുജനാദരത്തെ സമ്പാദിച്ചിട്ടുള്ളത്. ഗ്രീക്കുഭാഷയിലെ നാടകങ്ങഠം പോട്ടെ; യൂറോപ്യൻ സാഹിത്യംതന്നെ പരിശോധിച്ചാലും മാർലോ, ഷേക്സ്പിയർ മുതലായവർ തൊട്ട് ഗാബ്രിയൽ ഡാന്യൻചിയോ വരെയുള്ള പ്രാമാണികന്മാർ തങ്ങളുടെ നാടകങ്ങഠം മിക്കവാറും പദ്യരൂപത്തിലാണ് രചിച്ചിട്ടുള്ളത്. സോഷ്യൽ കോമഡീസ് എന്നു പറയാറുള്ള സാമുദായിക പ്രഹസനങ്ങളാണ് ഒട്ടുകാലം മുമ്പുവരെ യൂറോപ്യൻ സാഹിത്യത്തിൽ ഗദ്യരൂപമായി പുറപ്പെടാറുണ്ടായിരുന്നത്. ഇബ്സൻ എന്ന നാർവിജിയൻ സാഹിത്യകാരൻെറ കാലംതൊട്ടാണ് മററുവിധത്തിലുള്ള നാടകങ്ങളും ഗദ്യരൂപേണ അവലംബിച്ചത്. എന്നാൽ നവീനന്മാരായ കവികളിൽ പലരും പദ്യരൂപത്തിലാണ് ഇപ്പോഴും നാടകങ്ങഠം രചിച്ചുവരുന്നതെന്നുള്ള സംഗതിയും വിസ്മരിച്ചുകൂടാ. തോമസ് ഹാർഡിയുടെ ഡൈനാസ്റ്റസ്, എഡ്മൻഡ് റോസ്റ്റാൻഡിൻെറ സിറാനോ ഡി ബെർജറാക്ക്, ഗാബ്രിയൽ ഡാന്യൻചിയോയുടെ ഫ്രാൻസിസ്കോ ഡി റിമിനി—മുതലായ നാടകങ്ങഠം ഇതിനുദാഹരണമാണ്. നവീനരിലും നവീനനായ ടി. എസ്. എലിയട്ടും പദ്യരൂപത്തിൽ നാടകമെഴുതുന്നു....ഭാരതീയ പാരമ്പര്യം ഗദ്യപദ്യ സമ്മിശ്രമായ നാടകമാണെന്നും സാഹിത്യശാഖയെന്നുള്ള നിലയിലാണ് ആചാര്യന്മാർ നാടകത്തിന് പ്രാധാന്യം കല്പിച്ചിട്ടുള്ളതെന്നും പ്രസിദ്ധവും സുസമ്മതവുമായിരിക്കെ "ഭീഷ്മർ" എന്ന കൃതി ആ പദ്ധതിയനുസരിച്ച് നിർമിച്ചത് ആക്ഷേപാർഹമാണെന്ന് എനിക്കു തോന്നിയിട്ടില്ല.[29]

സംസ്കൃതനാടക സ്വരൂപം സ്വീകരിച്ചു തയ്യാറാക്കിയ ഈ നാടകം എത്രമാത്രം വിജയിച്ചിട്ടുണ്ടെന്ന് അവതാരികാ കർത്താവു പരിശോധിച്ചിട്ടുണ്ട്: "ചൂർണികാരൂപത്തിലുള്ള ഗദ്യങ്ങളും ശ്ലോകങ്ങളും ഇടകലർന്നു ചേർന്നുംകൊണ്ടുള്ളതാണല്ലോ സംസ്കൃതത്തിലെ നാടകപ്രസ്ഥാനത്തിൻെറ സ്വരൂപം. സംസ്കൃതനാടകങ്ങളുടെ പരിഭാഷകളായിട്ടുള്ള നാടകങ്ങളാണ് ഭാഷയിലും ആദ്യകാലത്തുണ്ടാവാൻ സംഗതി വന്നതെന്നതിനാൽ ഭാഷാനാടകങ്ങളും ആ രീതിയെത്തന്നെയാണ് സാമാന്യമായി സ്വീകരിച്ചിരിക്കുന്നത്. എന്നാൽ ചൂർണികകളും ശ്ലോകങ്ങളും നിർമിക്കുന്ന സംഗതിയിൽ ഏതെല്ലാം അംശങ്ങളാണ് ചൂർണികകൊണ്ടു പ്രതിപാദിക്കേണ്ടതെന്നും ഏതെ

29. ആത്മകഥ—രണ്ടാം ഭാഗം, പുറം 272.

ല്ലാമാണ് ശ്ലോകരൂപത്തിലാക്കേണ്ടതെന്നുമുള്ളതിലേക്ക് വല്ല നിയാമകവുമുണ്ടോ എന്നു ചുഴിഞ്ഞുനോക്കുന്നപക്ഷം, സംസ്കൃതനാടകങ്ങളിൽ ചിലതിന്റെ സ്ഥിതിതന്നെയും ആ വിഷയത്തിൽ അഭിനന്ദനീയമായിത്തീരുന്നില്ല. ഏതെങ്കിലും ഒരു സംഗതിയുടെ വർണ്ണനമോ വിവരണമോ വേണ്ടിവരുന്ന സന്ദർഭങ്ങളിലാണ് നാടകത്തിൽ ശ്ലോകങ്ങൾക്ക് ഉചിതങ്ങളായ സ്ഥാനങ്ങളെന്നു കാളിദാസാദി മഹാകവികളുടെ നാടകങ്ങൾ സൂക്ഷ്മമായി പരിശോധിച്ചാലറിയാവുന്നതാണ്. 'നാടകാന്തം കവിത്വം' എന്നു സംസ്കൃതത്തിൽ ഒരു ചൊല്ലുണ്ടാകുന്നതിനുള്ള കാരണവും ഈവക സൂക്ഷ്മനിരീക്ഷണമായിരിക്കണം. ഏതായാലും പ്രസ്തുതനാടകം ആ വിഷയത്തിൽ മററുള്ളവർക്കനുകരണീയമായ മാതൃകയാകത്തക്കവിധംതന്നെ പരിപൂർണ്ണവിജയം നേടിക്കാണുന്നുണ്ട്. എന്നുമാത്രമല്ല ഇതിലെ പല ശ്ലോകങ്ങൾക്കും നാടകപദ്യങ്ങളെന്ന നിലയിൽ പ്രത്യേകിച്ചു പ്രാധാന്യവും സ്വാരസ്യവും അനുഭവപ്പെടുന്നതുമുണ്ട്.'' 30

മാധവപ്പണിക്കർക്ക് ലോകത്തിന്റെ നാനാഭാഗങ്ങളിലുള്ള സാഹിത്യനായകന്മാരുമായി പരിചയപ്പെടാൻ സൗകര്യമുണ്ടായിട്ടുണ്ട്. അവരുമായുള്ള സമ്പർക്കവും, സംവാദവും വഴി അദ്ദേഹം ഒരു സംഗതി ഉറപ്പിച്ചു വിശ്വസിക്കുന്നതായി രേഖപ്പെടുത്തിയിട്ടുണ്ട്. ''മനുഷ്യരുടെ വികാരങ്ങൾ ഒന്നുമാത്രമാണ് കവിതയ്ക്കു ജീവനായുള്ളത്. കവി പ്രതിഫലിപ്പിക്കുന്ന വികാരങ്ങൾ അവനവന്റെ അനുഭവം കൊണ്ടറിഞ്ഞതോ കല്പനാശക്തികൊണ്ടു നിർമിച്ചതോ ആയിരിക്കാം, മററുള്ളവക്ക് അതു വാസ്തവമായി തോന്നാത്തപക്ഷം അതിൽ കവിത ജനിക്കുകയില്ല.'' വീരരസത്തിനനുഗുണമായ പ്രൗഢിയും ഓജസ്സും ഈ ദൃശ്യകാവ്യത്തെ ഉൽകൃഷ്ടകോടിയിലെത്തിച്ചിരിക്കുന്നു എന്നു വള്ളത്തോൾ പറയുമ്പോൾ അല്പമൊരു അത്യുക്തിയുണ്ടെങ്കിലും അധികം അവിശ്വസിക്കാൻ തോന്നുകയില്ല. ഭൂപേന്ദ്രസിംഹൻ അന്തരിക്കുന്നതിന് ഒരു ദിവസംമുമ്പ് ഈ കൃതി പൂർത്തിയായെന്ന് പണിക്കർ പറഞ്ഞിട്ടുണ്ട്.

നാടകങ്ങളെപ്പററി ഒരു പ്രബന്ധം എഴുതണമെന്ന് വിചാരമുണ്ടെന്ന് ഒരു സ്വകാര്യകത്തിൽ പണിക്കർ സൂചിപ്പിച്ചിട്ടുണ്ടെന്നകാര്യം ഇവിടെ പറയട്ടെ. പാട്യാലയിലെ വിദേശകാര്യമന്ത്രിയായിരിക്കുമ്പോൾ, ഭീഷ്മർ പ്രസിദ്ധപ്പെടുത്തിയശേഷം, എഴുതിയിട്ടുള്ള കത്താണിത്. അതു നിരൂപണം ചെയ്തു പ്രസിദ്ധപ്പെടുത്തിയ ഒരു ലേഖനത്തിൽ ചില ദോഷങ്ങൾ ചൂണ്ടിക്കാണിച്ചിരുന്നു. ''ചിലത് എന്റെ അനവധാനതകൊണ്ടും, ചിലത് പ്രൂഫ് പരിശോധനയിലും പററിയതാണ്''എന്ന് അതിൽ പണിക്കർ പറഞ്ഞി

30. നാടകത്രയം: കെ. എം. പണിക്കർ. കറന്റ് ബുക്ക്സ്, തൃശ്ശൂർ, (1951). പുറം 4.

രുന്നു. പ്രൂഫ് തിരുത്തിയത് ആശുപത്രിയിൽവച്ചായിരുന്നതിനാൽ ചിലതു കണ്ടില്ലെന്നും രേഖപ്പെടുത്തിയിരിക്കുന്നു. "ഇംഗ്ലീഷിലെ ചില മൂഢാഭിപ്രായങ്ങൾ പകർത്തി, നാടകത്തിൽ ആക്ഷൻ (action) വേണം, വികാരതീവ്രതവേണം, എന്നൊക്കെപ്പറയുന്ന നിരൂപകന്മാരുടെ അഭിപ്രായങ്ങൾ എത്രമാത്രം ശരിയാണെന്നു പരിശോധിക്കണമെന്നാണുദ്ദേശിക്കുന്നത്. ചില ചൈനീസ് നാടകങ്ങളിൽ (Jardy Precious Stream) കാണുന്ന രചനയും ഇബ്സൻ മുതലായവരിൽ കാണുന്ന രചനയും ആയി എന്തു വ്യത്യാസമാണുള്ളത്? അതുപോലെ ഗെർഹാർഡ്ററ് ഹാപ്ററ്മാനിൻെറ (Gerhardt Hauptman) നാടകത്തിൽ എന്ത് ആക്ഷനാനുള്ളത്? നമ്മുടെ നിരൂപകന്മാർക്ക്–വിശേഷിച്ചും ഇംഗ്ലീഷറിയാവുന്നവർക്ക്–ഇംഗ്ലീഷ് സാഹിത്യത്തിൽ ഉപരിപ്ലവജ്ഞാനം മാത്രമുള്ളതുകൊണ്ടാണ് ഈ അപകടങ്ങൾ സംഭവിക്കുന്നത്. അതേപ്പററി പറഞ്ഞിട്ടു കാര്യമില്ലല്ലോ. ഓരോ സാഹിത്യത്തിലെയും നാടകരീതി പ്രത്യേകമാണ്. ഇംഗ്ലീഷുകാരുടെ നാടകങ്ങൾ ഫ്രഞ്ചുകാർക്കു രസിക്കുന്നില്ല. ശാകുന്തളം തീരെ മോശമെന്നു വില്യം ആർച്ചർക്കു തോന്നി. ലോപ്പോ ഡിവേഗോയുടെ നാടകങ്ങൾ ഇംഗ്ലീഷുകാർക്കു രസിക്കുന്നില്ല. അടുത്ത ആണ്ടിൽ സമയം കിട്ടുന്നപക്ഷം നാടകസാഹിത്യത്തെ നിരൂപണം ചെയ്തു് ഒരു പ്രബന്ധം എഴുതിനോക്കാം. അതു കവിതാതത്വനിരൂപണംപോലെ പുതിയ അഭിപ്രായക്കാർക്കും രുചിക്കാതിരിക്കാനാണെളുപ്പം."[31]

രാവണഭാര്യയായ മണ്ഡോദരിയുടെ കഥയെ ആസ്പദമാക്കി എഴുതിയ ഒരു നാടകം ഇക്കാലത്ത് ചമയ്ക്കുകയുണ്ടായി. ഭീഷ്മരെപ്പോലെ സംസ്കൃതനാടകസ്വരൂപം സ്വീകരിച്ചതന്നെയാണ് ഇതും തയ്യാറാക്കിയിരിക്കുന്നത്. വിശദവും പഠനാർഹവുമായ ഒരു നല്ല മുഖവുരയും അതിൽ ഉൾപ്പെടുത്തിയിട്ടുണ്ട്. പുരാണകഥകളെത്തന്നെ ആധുനികാഭിരുചിക്ക് അവതരിപ്പിക്കുവാൻ ശ്രമിച്ചിട്ടുള്ളതിൻെറ ദൃഷ്ടാന്തമാണിത്.[32] പാത്രരചന, കാവ്യഭംഗി, നാടകീയതയേറിനില്ക്കുന്ന രംഗങ്ങൾ–തുടങ്ങിയ കാര്യങ്ങളിൽ മണ്ഡോദരി എന്ന നാടകം നല്ല നിലവാരം പുലർത്തുന്നുണ്ട്.[33]

ബിക്കാനിർ രാജാവിനെക്കുറിച്ച് ഒരു പുസ്തകം പ്രസിദ്ധപ്പെടുത്താൻ സ്വീകരിച്ച നടപടികളെക്കുറിച്ച് മുമ്പു സൂചിപ്പിച്ചിട്ടുണ്ടല്ലോ. ഗംഗാസിംഹരാജാവിൻെറ അനുമതിയും ആശീർവാദവും

31. ടി. എൻ. ഗോപിനാഥൻനായർക്ക് എഴുതിയ ഒരു സ്വകാര്യക്കത്ത്.

32. മലയാള സാഹിത്യചരിത്രം. പി. കെ. പരമേശ്വരൻ നായർ, സാഹിത്യ അക്കാദമി (1958).

33. മണ്ഡോദരി: കെ. എം. പണിക്കർ, മംഗളോദയം (1938).

അതിനുണ്ടായിരുന്നു. പ്രസാധകരെ നിശ്ചയിക്കുന്ന കാര്യങ്ങളിലും അദ്ദേഹത്തിന്റെ ഒത്താശയുണ്ടായി. പാട്യാലയിൽനിന്ന് തന്റെ രാജ്യത്തിലെ ഉന്നതമായ ഉദ്യോഗത്തിലേക്ക് ചെല്ലുന്നതിനുള്ള ക്ഷണവും രാജാവിൽനിന്നു കിട്ടിയിരുന്നു. അങ്ങോട്ടു പോകാനും തീരുമാനിച്ചു. ഈ പരിതസ്ഥിതിയിലാണ് പുസ്തകത്തിന്റെ പ്രസിദ്ധീകരണം നടന്നത്. ഈ സാഹചര്യം വരുത്താവുന്ന പാരതന്ത്ര്യം ഊഹിക്കാവുന്നതേയുള്ളൂ. അതിന്റെ പ്രത്യക്ഷമായ തെളിവുകൾ ഈ പുസ്തകത്തിൽ കുറവല്ല. അന്ധമായ ആരാധനാഭാവവും, അന്യലക്ഷ്യംവച്ചു ചെയ്യുന്നതെന്നു വ്യാഖ്യാനിക്കാവുന്ന പ്രസ്താവനകളും, വിലയിരുത്തലിലെ വിള്ളലുമൊക്കെ കൃതിയുടെ കുറവുകളായി പറയാനുണ്ട്. ഇതിലെ പ്രസന്നമായ ഭാഷാശൈലിയും, വസ്തുതകൾ സജ്ജീകരിച്ചിട്ടുള്ളതിലെ ചിട്ടയും, അവതരണഭംഗിയും, നേരത്തെ സൂചിപ്പിച്ച കുറവുകളുടെ നിഴൽവീണ് കുറെ മങ്ങിയിട്ടുമുണ്ട്.[34]

ബറോഡാ സംസ്ഥാനസർക്കാരിന്റെ ക്ഷണപ്രകാരം നടത്തിയ പ്രഭാഷണപരമ്പരയെപ്പറ്റി മുമ്പ് പറഞ്ഞത് ഓർമിക്കുമല്ലോ. അത് 1938–ൽ പുസ്തകരൂപത്തിൽ പുറത്തുവന്നു. "ഭാരതീയ രാജത്വം — ഉദ്ഭവവും പരിണാമവും" — എന്നായിരുന്നു പേര്. പാശ്ചാത്യരാജ്യങ്ങളിൽ ചരിത്രത്തിലൂടെ പരിണാമപ്പെട്ട രാജശക്തിയും, ഭാരതത്തിൽ ഉണ്ടായ പ്രക്രിയകളിലൂടെ രൂപം പ്രാപിച്ച രാജത്വ സങ്കല്പവും മൗലികമായി ഭിന്നങ്ങളാണെന്നുള്ള പ്രമേയം വേണ്ട വസ്തുതകളോടുകൂടി വ്യക്തമാക്കാനാണ് പ്രാസംഗികൻ ഉദ്യമിച്ചത്. പൗരസ്ത്യവിഷയങ്ങൾ കൈകാര്യം ചെയ്യുന്ന പാശ്ചാത്യ പണ്ഡിതന്മാരുടെ മുൻവിധിയും, ഭാരതീയ സമൂഹ സംവിധാനത്തിന്റെ അന്തസ്സത്ത കണ്ടറിയാനുള്ള കഴിവില്ലായ്മയും കാരണം കാതലായ കാര്യങ്ങൾ പലതും അവർ കാണാതെ പോകുന്നു. അതിനാൽ ഭാരതീയ രാജാവ്, അനിഷേധ്യമായതും, നിയന്ത്രണമൊട്ടുമില്ലാത്തതുമായ സ്വേച്ഛാധിപത്യം കയ്യാളുന്ന ആളാണെന്നാണ് പലരും ധരിച്ചത്. ഭാരതീയരായ രാഷ്ട്രമീമാംസാചിന്തകന്മാർക്ക്, രാഷ്ട്രമീമാംസാവിഷയത്തിൽ സംഭാവനകളൊന്നും നല്കാൻ കഴിഞ്ഞിട്ടില്ലെന്ന ധാരണയുണ്ടാക്കുവാനും, പാശ്ചാത്യർക്കു കഴിഞ്ഞു. വേദകാലംമുതൽ ഹൈന്ദവസ്വാധീനത്തിന്റെ അധഃപതനം വരെയുള്ള ചരിത്രഘട്ടത്തിലെ ആധികാരിക വസ്തുതകൾ അടിസ്ഥാനമാക്കി പാശ്ചാത്യരുടെ വികടമായ ഈ വിധി തിരുത്തുവാനാണ് മാധവപ്പണിക്കർ ശ്രദ്ധിച്ചത്. ഗഹനവും ഗാഢവുമായ ചിന്തയുടെ മുദ്ര

34. H. H. The Maharaja of Bikaner–K. M. Panikkar; Oxford University Press (1937).

പതിഞ്ഞിട്ടുള്ള ഈ പ്രഭാഷണങ്ങളം, ഈ രംഗത്തുണ്ടായിട്ടുള്ള വലിയ മുതൽക്കൂട്ടാണെന്നത്രേ അംഗീകരിച്ചിട്ടുള്ളത്.[35]

ഭൂപേന്ദ്രസിംഹരാജാവിന്റെ ഒന്നാം ചരമവാർഷികദിനത്തിൽ, 1939 മാർച്ച് 23-ാം തീയതി പാട്യാലയിലെ ജോലിയിൽനിന്ന് മാധവപ്പണിക്കർ വിരമിച്ച്, ബിക്കാനിറിലേക്ക് യാത്രയായി. ഏപ്രിൽ ഒന്നാം തീയതി അവിടെ പുതിയ ജോലിയിൽ പ്രവേശിക്കുകയും ചെയ്തു.

---

35. Origin and Evolution of Kingship in India: K. M. Panikkar (1938).

*അധ്യായം പതിനാല്*

## ബിക്കാനിർ

പഴയ രാജപുട്ടാണാ പ്രദേശത്തെ ഏററവും കൂടുതൽ വിസ്തീർണ മുള്ള നാട്ടുരാജ്യമായിരുന്നു ബിക്കാനിർ— 23,317 ചതുരശ്ര നാഴിക. ഏറിയ ഭാഗവും മണൽക്കാട്ട തന്നെ. എട്ടാം നൂററാണ്ടിൻെറ ആദ്യ ഘട്ടത്തിൽ, പശ്ചിമ ചാലൂക്യന്മാരിൽനിന്ന് വളരെ പ്രദേശം പിടി ച്ചെടുക്കുവാൻ രാഷ്ട്രകൂടന്മാർക്കു കഴിഞ്ഞു. മാൽഖേദിൽ തല സ്ഥാനം സ്ഥാപിച്ച് അവർ ഭരണമുറപ്പിച്ചു. ദന്തിദുർഗൻ ഘട് ഗാവലോകനെന്ന ഭരണാധിപൻ സാമ്രാജ്യപ്പട്ടവും അധികാരവുമാർ ജിച്ച് അവിടെ ഏ. ഡി. 753-ൽ ഭരിച്ചിട്ടുള്ളതിന് രേഖകളുണ്ട്. ഏതായാലും പത്താം നൂററാണ്ടോടുകൂടി രാഷ്ട്രകൂടന്മാർക്ക് അധി കാരം പുനഃസ്ഥാപിക്കാൻ കഴിഞ്ഞെന്നു കാണുന്നു. കനൂജിലെ ജയ ചന്ദ്രരാജാവും പ്രിഥ്വിരാജചൗഹാനും തമ്മിലുണ്ടായ മത്സരവും വഴക്കും ഭാരതചരിത്രത്തിലെ നിർണായകമായ ഒരു അധ്യായത്തി ൻെറ ആരംഭമായിരുന്നല്ലോ. മുഹമ്മദ്ഗോറിയുടെ ആക്രമണവും രാജപുത്രന്മാർക്കും മററുമുണ്ടായ പരാജയവും കനൂജിൻെറ അധഃപ തനം പൂർണമാക്കി. എങ്കിലും ഈ നാശത്തിൽനിന്ന് രാഷ്ട്രകൂടന്മാർ ഉയർന്നെഴുന്നേററു. അവരിൽ ഒരു കുടുംബശാഖ രാജസ്ഥാൻ മരു പ്രദേശത്തേക്ക് ഒഴിഞ്ഞുപോയി, സ്വന്തം ഭാവി കെട്ടിപ്പടുക്കാൻ പരിശ്രമം നടത്തി. പതിന്നാലാം നൂററാണ്ടായപ്പോഴേക്ക് റാവു ജോഥാജി മാർവാർരാജ്യം സ്ഥാപിച്ചതോടെ അത് വിജയിച്ചെന്നു പറയാം.

ജോഥ്പൂർ രാജാവിൻെറ മകനായ റാവു ബിക്കാജിയാണ് ബിക്കാനിർ സ്ഥാപിച്ചത്. ബിക്കാജിയുടെ പിൻമുറക്കാർ രാജ്യ ത്തിന് ഐശ്വര്യവും ശക്തിയും വർധിപ്പിക്കുവാൻ വിജയകരമായി ശ്രമിച്ചു. എങ്കിലും അവരുടെ വ്യക്തിത്വവും ദേശഭദ്രതയും പരി പാലിക്കാൻ അയൽദേശത്തുള്ള ബന്ധുജനങ്ങളോട് പൊരുതാൻ മടിച്ചില്ല. ബിക്കാനിർ ഭരണാധിപന്മാർ ദില്ലിയിലെ മുകില ചക്രവർത്തിമാർക്ക് തുടർച്ചയായി പിൻതുണ കൊടുത്തിട്ടുണ്ട്.[1] ബ്രിട്ടീഷുകാരുടെ പരമാധികാരം ഭാരതത്തിൽ സ്ഥാപിതമായ പ്പോൾ, അവരുമായുള്ള ബിക്കാനിറിൻെറ ബന്ധം നിയന്ത്രിച്ചത്

1. H. H. The Maharaja of Bikaner ; K. M. Panikkar, P. 11.

1818-ൽ ഒപ്പുവച്ച കരാറിൻെറ അടിസ്ഥാനത്തിലായിരുന്നു. ബിക്കാനിറിനെ സംബന്ധിച്ചിടത്തോളം തുല്യർ തമ്മിലുള്ള നിരന്തര സൗഹൃദമെന്നതിനെക്കാൾ, അധീശശക്തിയും താഴ്ന്നപദവിയുള്ള സാമന്തനും തമ്മിലുള്ള സഹകരണമായിരുന്നു അത്. സുരത്ത് സിംഹരാജാവിൻെറ കാലം മുതൽ ഇത് നിസ്സംശയമായ മൗലിക സ്വഭാവമായിത്തീർന്നു.[2] ബിക്കാനിർ രാജപരമ്പരയിലെ ഇരുപതാമത്തെയാളായിരുന്ന ദുൻഗാർസിംഹ രാജാവ് 1887-ൽ അന്തരിച്ചത് സന്താനങ്ങളാരുമില്ലാതെയാണ്. നേരത്തെ അനുജനായ ഗംഗാസിംഹനെ അനന്തരാവകാശിയായി ദത്തെടുത്തിരുന്നു. ഏഴ് വയസ്സുള്ള ഗംഗാസിംഹന് ആചാരപ്രകാരം 1887 ആഗസ്റ്റ് 31-ാം തീയതി രാജപദവി നല്കുകയുണ്ടായി.[3] പ്രായപൂർത്തിയെത്തുന്നതുവരെ രാജ്യഭാരത്തിന് റീജൻസി കമ്മിററി- (പ്രതിപുരുഷഭരണസമിതി)യ്ക്ക് വ്യവസ്ഥയുണ്ടായി. ഗംഗാസിംഹന് 1898-ൽ പതിനെട്ടു വയസ്സ് എത്തിയെങ്കിലും, അധീശ ഭരണാധികാരികളായ ബ്രിട്ടീഷുകാർ 1908 വരെ അംഗീകൃതമായ രാജാധികാരങ്ങൾ കൊടുത്ത്, രാജാവാക്കി വാഴിച്ചില്ല. ഈ കാലത്ത് ഗംഗാസിംഹന് അനുഭവിക്കേണ്ടിവന്ന അവഹേളനവും നിന്ദയും നിസ്സാരമായിരുന്നില്ല. രാജാവായി അൻപതു കൊല്ലത്തിലധികം രാജ്യഭാരം ഗംഗാസിംഹൻ നടത്തിക്കഴിഞ്ഞിരുന്ന കാലത്താണ് അദ്ദേഹത്തിൻെറ ഒരു മന്ത്രിയായി മാധവപ്പണിക്കർ സേവനമാരംഭിച്ചത്. കർശനമായ അച്ചടക്കം, കഠിനമായ അധ്വാനം, പ്രവചിക്കാനോ പ്രതീക്ഷിക്കാനോ സാധിക്കാത്ത പെരുമാററം തുടങ്ങിയവ സ്വഭാവത്തിൻെറ അംശമാക്കിത്തീർത്തിരുന്ന ആളായിരുന്നു ഗംഗാസിംഹനെന്ന് പൊതുവെ ആളുകൾ പറഞ്ഞുവന്നു. അദ്ദേഹത്തിന് സംതൃപ്തിയും സന്തോഷവുമുണ്ടാക്കുവാൻ സാധാരണയായി ആർക്കും കഴിഞ്ഞിരുന്നില്ല. ഇതുപോലെയുള്ള രാജാവിനെ സേവിക്കുവാൻ ആരുംതന്നെ ആഗ്രഹിക്കുകയുമില്ല. അപ്രീതിയും അസ്വാരസ്യവുംമൂലം ഏതു നിമിഷവും പിരിഞ്ഞുപോകേണ്ടിവരാം. അതിനാൽ, കുറഞ്ഞത് ആറു മാസവും കൂടിയതു രണ്ടുവർഷവുമാണ് അവിടെ കഴിയാൻ പണിക്കർ തയ്യാറായിരുന്നത്! എന്നാൽ എല്ലാ പ്രവചനങ്ങളും പ്രതീക്ഷകളും തെററിച്ച്, അദ്ദേഹം പത്തുകൊല്ലത്തോളം ബിക്കാനിറിൽ സേവനമനുഷ്ഠിച്ചു—ആറു സംവത്സരം വിദേശമന്ത്രിയായും ബാക്കി കാലം പ്രധാനമന്ത്രിയായും! രാജസ്ഥാൻ യൂണിയനിൽ 1949-ൽ ചേർന്ന്, ബിക്കാനിർ അതിൻെറ പ്രത്യേക രാഷ്ട്രീയഘടകമെന്ന സ്ഥിതി ഇല്ലാതാക്കിയതുവരെ അദ്ദേഹം അവിടെയുണ്ടായിരുന്നു.

---

2. Relations of the House of Bikaner with Central Powers by Karni Singh Munshiram Manoharlal, Delhi (1974) P. 131.
3 Gazetteer of Bikaner by Erskine-P. 329.

1939 ഏപ്രിലിൽ ആണ് ബിക്കാനിറിൽ ജോലിയിൽ പ്രവേശിച്ചത്. ജൂലൈമാസം ചാലയിലെ കാരണവരും മാധവപ്പണിക്കരുടെ മാതുലനുമായ ഇരവി രാമകൃഷ്ണപ്പണിക്കർ ദിവംഗതനായി. മരണസമയത്ത് വീട്ടിലെത്താൻ കഴിഞ്ഞില്ല. എങ്കിലും മരണാനന്തരകർമങ്ങൾ ചെയ്യുവാൻ എത്തി, അതു യഥാവിധി നിർവഹിച്ചു. കാരണവരെക്കുറിച്ച് മാധവപ്പണിക്കർ അനുസ്മരിച്ചിട്ടുള്ളത് അതേപടി ഇവിടെ ചേർക്കട്ടെ: ''ഇങ്ങനെ ഒരു മാതൃകാകാരണവർ കേരളത്തിൽ ഉണ്ടായിട്ടുണ്ടോ എന്നു സംശയമാണ്. തന്നോടു പരിചയമായിരുന്ന സകല ആളുകളുടെയും സ്നേഹബഹുമാനങ്ങൾ അദ്ദേഹം സമ്പാദിച്ചിരുന്നു എന്നുള്ളതിനു തർക്കമില്ല.''

രണ്ടാം ലോകമഹായുദ്ധം പൊട്ടിപ്പുറപ്പെട്ടപ്പോൾ ഇന്ത്യയിലെ രാഷ്ട്രീയസ്ഥിതിവിശേഷം പാടെ പരിവർത്തനപ്പെട്ടു. ജനപ്രതിനിധികളോടു പറയാതെയും ആലോചിക്കാതെയും വൈസ്രോയി 1939 സെപ്തംബർ 3-ാം തീയതി, ഇന്ത്യാസർക്കാരിന്റെ യുദ്ധപ്രഖ്യാപനം നടത്തി, ഇന്ത്യയെയും യുദ്ധത്തിൽ കക്ഷിചേർത്തു. ബിക്കാനിർ രാജാവ് ഗംഗാസിംഹൻ യുദ്ധപ്രയത്നങ്ങൾക്ക് സർവവിധമായ സഹായവും നിരുപാധികമായി വാഗ്ദാനം ചെയ്തു. യുവരാജാവായിരുന്ന ശാർദ്ദൂൽസിംഹൻ അദ്ദേഹത്തിന്റെ ഉടവാളും സേവനവും ബ്രിട്ടീഷ് ചക്രവർത്തിക്കു സമർപ്പിച്ചു! മാധവപ്പണിക്കർ അപ്പോൾ അവിടത്തെ വിദേശവകുപ്പ്, വിദ്യാഭ്യാസം, നിയമസഭാകാര്യങ്ങൾ, പൊതുജനാരോഗ്യം പഞ്ചായത്ത്-മുനിസിപ്പാലിററികൾ, സഹകരണം എന്നീ വകുപ്പുകളുടെ ചുമതല വഹിക്കുന്ന മന്ത്രിയായിരുന്നു. നിയന്ത്രണാതീതമായ സംഭവവികാസങ്ങളുളവാക്കിയ സാഹചര്യത്തിൽ, അതുവരെ നടത്തിയിരുന്ന, ഫെഡറേഷനെ സംബന്ധിച്ച നടപടികൾ നിർത്തിവച്ചിരിക്കുന്നതായി വൈസ്രോയി കേന്ദ്രനിയമസഭകളുടെ സംയുക്തസമ്മേളനത്തിൽ പ്രഖ്യാപിക്കുകയുണ്ടായി.

1940-ൽ അമ്മാവന്റെ ആണ്ടുബലി സംബന്ധിച്ച ചടങ്ങുകളിലും മററും സംബന്ധിക്കുന്നതിനായി മാധവപ്പണിക്കർ കാവാലത്ത് എത്തി. പൂർവാചാരപ്രകാരമുള്ള കാര്യങ്ങൾ കഴിഞ്ഞപ്പോൾ തിരുവിതാംകൂറിന്റെ തലസ്ഥാനത്തുകൂടി പോയിട്ട്, ബിക്കാനിറിലേക്കു മടങ്ങാമെന്നു കരുതി. പണിക്കരെ തിരുവിതാംകൂറിലെ ദിവാനായി നിയമിച്ചേക്കുമെന്ന കിംവദന്തി 11 കൊല്ലം മുമ്പുപോലും പരന്നിരുന്നതാണ്. അതിനുവേണ്ടി ചില പ്രയത്നങ്ങൾ പണിക്കരുടെ പക്ഷത്തുനിന്നുണ്ടായില്ലെന്നും പറഞ്ഞുകൂടാ. അന്ന് പ്രഖ്യാപനം ഏതുനിമിഷവും ഉണ്ടായേക്കാമെന്ന സ്ഥിതിയായിരുന്നെന്നാണ് കിംവദന്തികൾ പരന്നിരുന്നത്. 1929 നവംബറിൽ വള്ളത്തോൾ എഴുതിയ ഒരു കത്തിൽ ഇങ്ങനെയുണ്ട്. ''ഞങ്ങൾ

തിരുവനന്തപുരത്തിന്നിപ്പുറം പല നാട്ടുമ്പുറങ്ങളിലുംകൂടി സഞ്ചരിക്കുകയുണ്ടായി. മിക്ക ദിക്കുകളിലും—''ഇനിയത്തെ ദിവാൻ കെ. എം. പണിക്കർതന്നെ''—എന്നൊരു സംസാരം—ഒരു സന്തോഷമായ മന്ത്രിക്കൽ—നടക്കുന്നുണ്ട്. ഈ ലോകവാദം വാസ്തവമായി വരേണമെന്ന ആഗ്രഹം എനിക്ക്. ഇതിലേറും നാലപ്പാടന്ന്. അയാറംക്ക് നിങ്ങളുടെ അതിഥിയായി 'ഭക്തിവിലാസം'-എന്ന രമ്യഹർമ്യത്തിൽ നാലുദിവസം താമസിച്ചേ കഴിയൂപോൽ! '' ഏതായാലും അത് അന്നു സംഭവിച്ചില്ല. മാധവപ്പണിക്കരുടെ തിരുവനന്തപുരം സന്ദർശനത്തോടുകൂടി ഇതുസംബന്ധിച്ച ബലമായ ഊഹാപോഹം വീണ്ടും പ്രചരിച്ചു. എന്നാൽ അമ്മമഹാറാണിക്ക് പണ്ടുമുതൽതന്നെ പണിക്കരോടു വിപ്രതിപത്തിയായിരുന്നു. സർ സി. പി. രാമസ്വാമി അയ്യർ ബലവാനായി ഭക്തിവിലാസത്തിൽ പാർക്കുന്നുണ്ട്. പണിക്കരും അയ്യരും തമ്മിലുള്ള സമ്പർക്കത്തിന് ദീർഘകാലത്തെ പഴക്കമുണ്ട്. പക്ഷേ അവരുടെ സ്നേഹബന്ധം കാലപ്പഴക്കംകൊണ്ട് തഴക്കുകയല്ല, തളരുകയാണുണ്ടായത്. നരേന്ദ്രമണ്ഡലത്തിൽവച്ചും, നാട്ടുരാജ്യങ്ങളെ സംബന്ധിക്കുന്ന നിരവധി കൂടിയാലോചനകളിൽ വച്ചുമെല്ലാം അവർ ഉരസുകയല്ലാതെ മറ്റൊന്നുമുണ്ടായിട്ടില്ല. തിരുവിതാംകൂർ ദിവാനാകുന്നതിനുണ്ടായ ആദ്യശ്രമത്തിൽ ആശകെടുത്തിയത് രാമസ്വാമി അയ്യരുടെ കൊട്ടാരത്തിലെ സ്വാധീനമാണെന്ന് അന്നുതന്നെ പണിക്കർ ബലമായി സംശയിച്ചിരുന്നു. തന്റെ സാമർത്ഥ്യം സ്വാഭാവികമായി അംഗീകരിക്കാൻ തയ്യാറില്ലാത്ത ഒരെതിരാളി എന്ന നിലയിൽ അയ്യർ അദ്ദേഹത്തെ വീക്ഷിക്കാനും തുടങ്ങി. നാട്ടുരാജ്യവകുപ്പിൽ മാധവപ്പണിക്കർക്കുണ്ടായിരുന്ന സ്വാധീനവും അയ്യരുടെ അസൂയയ്ക്കു കാരണമായിത്തീർന്നു! ചില ഔദ്യോഗികവിഷയങ്ങളിൽ സഹകരിച്ചു പ്രവർത്തിക്കാൻ നിർബന്ധിതരായെങ്കിലും, അല്ലാത്ത അവസരങ്ങളിൽ മുറുമുറുപ്പു വിടാതെ വർത്തിച്ചു. പൊതു സുഹൃത്തുക്കളുടെ പ്രേരണയും ഉപദേശവും ആദരിച്ച് രാജിയാകാൻ പലപ്പോഴും ശ്രമിച്ചിട്ടുണ്ട്. അതിൽ ഒന്ന് 1935-ൽ തിരുവനന്തപുരത്തുവച്ചാണുണ്ടായത്. ''കാര്യങ്ങരാം മിക്കവാറും പറഞ്ഞൊതുക്കിയെങ്കിലും സ്നേഹമായിട്ടാണ് പിരിഞ്ഞതെന്നു പറഞ്ഞുകൂടാ. രാജ്യകാര്യങ്ങളിൽ ഇണങ്ങി പ്രവർത്തിച്ചിരുന്നെന്നേയുള്ള.''[4] രണ്ടുപേരും തമ്മിൽ രമ്യമായിക്കഴിയാൻ ശ്രമിക്കേണ്ടതിനെക്കുറിച്ച് ഗംഗാസിംഹരാജാവ് തിരുവിതാംകൂർ ദിവാനായിരുന്ന സി. പി. രാമസ്വാമി അയ്യർക്ക് ഒരു സ്വകാര്യകത്തെഴുതി. അത് പണിക്കർ ബിക്കാനിറിൽ ജോലിയിൽ പ്രവേശിച്ച കാലത്തായിരുന്നു. അതിനു ലഭിച്ച മറുപടിയെക്കുറിച്ച് പണിക്കർ: ''സി. പി.യുടെ മറുപടി വിശേഷമായിരുന്നു. ഞങ്ങരാം തമ്മിൽ സ്നേഹക്കുറവൊന്നു

4. ആത്മകഥ—രണ്ടാം ഭാഗം, പുറം 287.

മില്ലെന്നും, മററു ചില ആളുകളുമായാണ് എനിക്കു വിരോധമുള്ള തെന്നും സ്പഷ്ടമായി പറഞ്ഞിരുന്നു. മഹാറാണിക്കാണ് എന്നോടു കോപമായിരുന്നതെന്നത്രേ അതിൻെറ സൂചന''.[5]

തിരുവനന്തപുരത്ത് പണിക്കർ പോയ കാര്യമാണല്ലോ പറഞ്ഞു വന്നത്. രാജാവിനെ മുഖംകാണിച്ചു. പിന്നെ നാട്ടുരാജ്യങ്ങളെ പൊതുവിൽ ബാധിക്കുന്ന ചില പ്രധാനപ്പെട്ട കാര്യങ്ങൾ ദിവാനു മായി ചർച്ച ചെയ്തു എന്നാണ് അതിനെപ്പററി പണിക്കർ പറഞ്ഞി ട്ടുള്ളത്. എന്തായാലും മടങ്ങുമ്പോൾ രാമസ്വാമി അയ്യരോടുള്ള നീരസം മനസ്സിൽ നിറഞ്ഞുനിന്നിരുന്നു. തൻെറ അല്പനേരത്തെ പ്രതാപത്തിനുവേണ്ടി എന്തുംതന്നെ, രാജ്യവും സ്വാതന്ത്ര്യവും എല്ലാം തന്നെ, പണയപ്പെടുത്തുന്നതിന് മടിക്കാത്ത ഒരു സ്വാർഥമൂർത്തി യാണ് സി. പി. എന്ന് നിസ്സന്ദേഹം മനസ്സിലാക്കിയെന്നും പണി ക്കർ പ്രസ്താവിച്ചിരിക്കുന്നു. പണിക്കരെപ്പററി അന്ന് അയ്യർക്കുണ്ടായ അഭിപ്രായം എന്തെന്ന് എങ്ങും രേഖപ്പെടുത്തിയിട്ടില്ല. ഇനി അറി യാനും വഴിയില്ല.

ബിക്കാനിറിലെ മന്ത്രിയെന്ന നിലയിൽ ചുമതല വഹിച്ചി രുന്ന വകുപ്പുകളെല്ലാംതന്നെ മാധവപ്പണിക്കർക്ക് പ്രത്യേകിച്ചു താത്പര്യമുള്ളവയായിരുന്നു. സ്വന്തം ആദർശങ്ങളും അഭിലാഷ ങ്ങളും പ്രാവർത്തികമാക്കുന്നതിന് തനിക്കു ലഭിച്ച സുവർണാവസര മാണതെന്നും കരുതി കർത്തവ്യങ്ങളനുഷ്ഠിച്ചു. മണൽക്കാടുകളും മൺകുന്നുകളുമധികമുള്ള ഊഷരപ്രദേശങ്ങളിൽ ഒററപ്പെട്ട് അകലെയ കലെ സ്ഥിതിചെയ്തിരുന്ന കുഗ്രാമങ്ങൾ ധാരാളമുണ്ടായിരുന്ന ബിക്കാനിറിൽ, പ്രാഥമിക വിദ്യാഭ്യാസം, പൊതുജനാരോഗ്യം തുട ങ്ങിയ മേഖലകളിൽ വളരെ വിലങ്ങുതടികൾ കടന്നേ എന്തെങ്കിലും കാര്യമായി ചെയ്യുവാൻ സാധിക്കുമായിരുന്നുള്ളു. മററെന്തൊക്കെ സദ്ഗുണങ്ങളും സമ്പത്തുകളുമുണ്ടായിരുന്നെങ്കിലും, വിദ്യാഭ്യാസ ത്തിൽ പ്രജകൾ പുരോഗതി പ്രാപിക്കുന്നതിനോട് ഗംഗാസിംഹ രാജാവിന് ആനുകൂല്യമില്ലായിരുന്നു. പുറത്തു പറയാതെയും കാണി ക്കാതെയും രാജാവ് മനസ്സിൽവച്ചു സൂക്ഷിച്ചിരുന്ന ഈ ചിന്താഗതി പണിക്കർക്കു നേരിട്ടറിയാമായിരുന്നു. എങ്കിലും ഒന്നും അറിഞ്ഞി ല്ലെന്ന മട്ടിൽ വിദ്യാഭ്യാസപുരോഗതിയുണ്ടാകാനുതകുന്ന പദ്ധതികൾ തയ്യാറാക്കി, രാജാവിൻെറ അനുമതി തേടുകയായിരുന്നു പതിവ്. തിരസ്കരിക്കാനാവാത്തവണ്ണം, രാജാവിനെ ഇങ്ങനെ മൂലയി ലകപ്പെടുത്തി, അനുവാദം സമ്പാദിച്ച വേളകളിൽ പണിക്കർ മനസ്സിൽ ചിരിക്കുകയും ചെയ്തിരുന്നു! 1943 ആയപ്പോഴേക്ക് 141 സർക്കാർ വിദ്യാലയങ്ങളും 137 സർക്കാർ ധനസഹായം ചെയ്തി

5. ആത്മകഥ—പുറം 293.

രുന്ന സ്വകാര്യ വിദ്യാസ്ഥാപനങ്ങളും, സ്വതന്ത്രമായി പ്രവർത്തിച്ചിരുന്ന 191 സ്വകാര്യവിദ്യാകേന്ദ്രങ്ങളും സംസ്ഥാനത്തുണ്ടായിരുന്നു. വടക്കൻ ദേശങ്ങളിലെ നിലവാരം നോക്കുമ്പോൾ ഇത് അസാമാന്യ പുരോഗതിയാണ് പ്രകടമാക്കുന്നത്! [6] പെൺകുട്ടികളുടെ വിദ്യാഭ്യാസം പൊതുവെ അവഗണിക്കപ്പെട്ടിരുന്നത് മാററാൻ വിദ്യാഭ്യാസവകുപ്പ് പ്രത്യേകം പദ്ധതികളാവിഷ്കരിച്ചു. ബിക്കാനിറിലേയും ഗംഗാനഗറിലേയും സ്ഥാപനങ്ങൾ യഥാക്രമം കോളേജായും ഹൈസ്കൂളായും ഉയർത്തിയത് എടുത്തുപറയേണ്ട കാര്യമാണ്. രാജസ്ഥാനിലെ പ്രദേശങ്ങൾക്ക് പൊതുവെ ഉതകത്തക്ക രാജസ്ഥാൻ സർവകലാശാലയുടെ സംസ്ഥാപനത്തിലും കാര്യമായ പങ്ക് പില്ക്കാലത്ത് മാധവപ്പണിക്കർ വഹിച്ചിട്ടുണ്ട്. യോഗ്യരായ വിദ്യാർഥികൾക്ക് സ്കോളർഷിപ്പു കൊടുത്ത് ഉപരിപഠനത്തിനു പോകാൻ പദ്ധതികളുണ്ടായിരുന്നു. ഭാരതത്തിലെ ഇതരമേഖലകളിലെ വിദ്യാസങ്കേതങ്ങളിലും വിദേശങ്ങളിലും ബിക്കാനിറിൽ നിന്ന് വിദ്യാർഥികൾക്ക് പ്രവേശനം ഉറപ്പുവരുത്താൻ, സർക്കാർ തലത്തിൽതന്നെ നടപടികളെടുത്തുതുടങ്ങി. പെൺകുട്ടികളുടെ വിദ്യാഭ്യാസപുരോഗതിക്ക് ശക്തിപകരുവാൻ പണിക്കരെടുത്ത തീരുമാനങ്ങൾ യാഥാസ്ഥിതികർപോലും സ്വാഗതം ചെയ്തു. തൻെറ മനോഭാവമെന്തായിരുന്നാലും ഉത്പതിഷ്ണുവായ തൻെറ വിദ്യാഭ്യാസമന്ത്രിയെ ഗംഗാസിംഹരാജാവ് സ്വതന്ത്രനായി വിട്ടിരുന്നു എന്നുള്ളത് വിശേഷിച്ചു പറയേണ്ട സംഗതിതന്നെ.

പതിനായിരത്തിലധികം സവിശേഷമായ ഹസ്തലിഖിതശേഖരം, ചിലവ ആയിരത്തിയിരുനൂറു വർഷങ്ങളിലധികം പഴക്കമുള്ളവ—ഇവയൊക്കെ ബിക്കാനിറിൽ സംഭരിച്ചിരുന്നു. ഇവ രാജസ്ഥാനി ഗവേഷണകേന്ദ്ര (Rajasthani Research Institute) ത്തിൻെറ അധീനതയിലാക്കി. പണ്ഡിതന്മാർക്കും ഗവേഷകന്മാർക്കും സൗകര്യമായി അവിടെ കാര്യങ്ങൾ നടത്താൻ വ്യവസ്ഥ ചെയ്തു. പ്രശസ്ത സംസ്കൃത പണ്ഡിതനും ഗവേഷകശ്രേഷ്ഠനുമായിരുന്ന ഡോ. കുഞ്ഞൻരാജയെ ബിക്കാനിറിലെ ഈദൃശകാര്യങ്ങളിൽ ഭാഗഭാക്കാക്കിയത് മാധവപ്പണിക്കരാണ്. അതുപോലെ, അദ്ദേഹത്തെ ഇറാനിലെ ടെഹ്റാൻ സർവകലാശാലയിൽ ഒരു സംസ്കൃത പീഠം സംവിധാനം ചെയ്ത് പ്രാവർത്തികമാക്കാനും, കുറെക്കാലം അതിൻെറ പ്രവർത്തനം നയിക്കാനും നിർബന്ധിച്ച് ഏർപ്പാടു ചെയ്തതും അദ്ദേഹം തന്നെ. അക്കാര്യം ഡോ. രാജതന്നെ വ്യക്തമാക്കിയിട്ടുണ്ട്. [7] ഗംഗാസിംഹരാജാവിൻെറ ഭരണ സുവർണജൂബി

---

6. Report on Administration of Bikaner State 1943-44 P. 103.
7. Sardar K. M. Panikkar Shashtyabdapoorthi Souvenir 1954· P. 182.

ലിക്കാലത്ത് അനൂപ സംസ്കൃതഗ്രന്ഥാലയം കൊട്ടാരംവകയിൽ നിന്ന് വിടർത്തി പൊതുസ്ഥാപനമാക്കുന്നതിന് അനുമതിയാർജിച്ച്, ചുമതല പൂർണമായി പണിക്കർ ഏറ്റെടുത്തു. അതിലെ പ്രാചീനഗ്രന്ഥങ്ങൾ പരിശോധിച്ച്, അപൂർവങ്ങളായവയുടെ വസ്തുതകൾ തയ്യാറാക്കേണ്ടതാവശ്യമായിരുന്നു. അതിന് ഏറ്റവും വലിയ സേവനമരുളിയത് ഡോ. കുഞ്ഞൻ രാജയാണ്. വിവരണ സൂചിക തയ്യാറാക്കിയത് ശാസ്ത്രീയമായും ആധികാരികമായുമാണ്. "ഗംഗാസിംഹ ഗ്രന്ഥാവലി" എന്ന പേരിൽ അപൂർവവും മുമ്പു പുറത്തു വന്നിട്ടില്ലാത്തതുമായ പ്രാചീനഗ്രന്ഥങ്ങൾ പ്രസിദ്ധപ്പെടുത്തിത്തുടങ്ങിയത് സാംസ്കാരികരംഗത്ത് വിലപ്പെട്ട സംഭാവനകളായി ഭവിച്ചിട്ടുണ്ട്. ഈ പരമ്പരയിൽ മഹാരാജാ കുംഭകർണന്റെ 'സംഗീതരാജ', തോഡർ മല്ലന്റെ 'തോഡരാനന്ദ'മെന്ന ധർമശാസ്ത്രഗ്രന്ഥം, കവീന്ദ്രാചാര്യരുടെ 'ജഗദ്വിജയച്ഛന്ദസ്' മുതലായവ പറയട്ടെ.

ചരിത്രാതീതകാലംതൊട്ടുള്ള പാരമ്പര്യം പറയാവുന്ന പല പ്രദേശങ്ങൾ ബിക്കാനീറിന്റെ മണൽക്കാടുകളിൽ മറഞ്ഞുകിടക്കുന്നുണ്ടെന്ന് പലരും സംശയിച്ചിട്ടുള്ളതാണ്. മൊഹൻജോദാരോ, ഹരപ്പാ തുടങ്ങിയ പുരാതനസങ്കേതങ്ങൾ ഖനനംചെയ്തു കണ്ടെത്തിയ ശേഷം ഈ സംശയം ബലപ്പെടുകയുണ്ടായി. ഇന്നത്തെ ഗംഗാനഗർ ജില്ലയിൽപ്പെടുന്ന കാലിബംഗ, അതുപോലെയുള്ളതത്രേ.[8] ഐതിഹ്യങ്ങളും സ്ഥലപുരാണങ്ങളും, ഇതിഹാസ-പുരാണങ്ങളിലെ സൂചനകളും പൂർവകാല ചരിത്രപാരമ്പര്യത്തിന്റെയും സാംസ്കാരിക പ്രാമാണ്യത്തിന്റെയും കഥകൾ പറയുന്നുണ്ട്. ഇവയെല്ലാം പണ്ഡിതന്മാരുടെ ഗവേഷണത്തിനും പഠനങ്ങൾക്കും കർശനമായി വിധേയമാക്കേണ്ടത്, ഭാരതത്തിന്റെ പൂർവകാലഘട്ടങ്ങളിലെ വസ്തുതകൾ കണ്ടെത്താൻ സഹായിക്കുമെന്ന വിശ്വാസം പണിക്കർക്കുണ്ടായിരുന്നു. ശക്തമായ പദ്ധതികളും പ്രസക്തമായ സഹായസഹകരണങ്ങളുംകൊണ്ട് അന്വേഷണങ്ങൾ നിറവേറ്റുവാൻ രാജാവിനെ പ്രേരിപ്പിക്കുകയും ചിലപ്പോഴെല്ലാം നിർബന്ധിക്കുകയും ചെയ്തത് മാധവപ്പണിക്കർ തന്നെ. രാജാവിന്റെ പ്രൈവറ്റു സെക്രട്ടറിയായും, പിന്നെ മന്ത്രിയായും ഒടുവിൽ, പണിക്കരിൽ നിന്ന് പ്രധാനമന്ത്രിപദം ഏറ്റുവാങ്ങി കർത്തവ്യനിരതനാകുകയും ചെയ്ത കൺവാർ ജസ്വന്ത്സിംഹൻ, ഈദൃശപ്രവർത്തനങ്ങളിൽ മാധവപ്പണിക്കർ വഹിച്ച പങ്ക് വ്യക്തമാക്കിയിട്ടുണ്ട്. വേദകാലത്ത് ഈ പ്രദേശങ്ങളിലെ ചില ഭാഗങ്ങളിലൂടെ നിറഞ്ഞൊഴുകിയിരുന്ന സരസ്വതീനദി, ഇന്ന് ഗുപ്തസലില സരസ്വതിയായി സ്ഥിതിചെയ്യുകയാണ്. അത് ഹരിദ്വാരത്തിൽ ഗംഗയിൽ പതിച്ച ഒരു നദിയായിരുന്നു. ഇന്ന് വരണ്ടുകിടക്കുന്ന മണൽത്തട്ടുമാത്രമേ

8. Rajasthan Through the Ages : Dr. Dasrath Sharma P. 1.

അതിന്റെ സ്മരണയായുള്ള. വേദകാല പ്രകീർത്തിതമായ ഈ പുണ്യനദിയുടെ തടങ്ങളിൽ ജനപദസംസ്കാരങ്ങൾ വളർന്നു പൂവണിഞ്ഞിരിക്കാം. അവിടമൊക്കെ ശാസ്ത്രീയമാംവിധം സർവേ ചെയ്തും ഖനനം ചെയ്തും പുരാതന ചരിത്രാവശിഷ്ടങ്ങൾ സമ്പാദിക്കുവാൻ ലോകപ്രശസ്തനായ പുരാവസ്തുവിജ്ഞാനി സർ ആറെൽ സ്റ്റീനി (Sir Aurel Stein) ന്റെ സേവനം ഏർപ്പാടു ചെയ്യുതിൽ പണിക്കരാണ് മുന്നിട്ടുനിന്നു പ്രവർത്തിച്ചത്.

ഈ പരിപാടിയനുസരിച്ച് സർ ആറെൽ സ്റ്റീൻ 1940 ഡിസംബർ 17-ാം തീയതി ബിക്കാനിറിൽ എത്തി, രാജാവിന്റെ അതിഥിയായിട്ടാണ് താമസിച്ചത്. പ്രസക്തമായ എല്ലാ സഹായവും രാജാവ് വാഗ്ദാനം ചെയ്യുതുകൂടാതെ, അദ്ദേഹത്തിന് പുരാവസ്തു വകുപ്പിൽനിന്ന് രണ്ടായിരം രൂപയും അനുവദിച്ചു. അദ്ദേഹത്തോടൊപ്പം മുമ്പ് പ്രവർത്തിച്ചിരുന്ന മുഹമ്മദ് അയൂബ്ഖാനെന്ന സർവേയറുടെ സേവനവും ഏർപ്പാടു ചെയ്തുകൊടുത്തു. അവർ സരസ്വതീനദീമേഖലകളും മററുസ്ഥലങ്ങളും അന്വേഷണവിധേയമാക്കി.[9] നിരീക്ഷണഫലങ്ങൾ ആധികാരികമായി പ്രസിദ്ധീകരിക്കുകയും ചെയ്തു.[10]

രാജസ്ഥാനി ചിത്രകലയ്ക്ക് അതിന്റേതായ വ്യക്തിത്വമുണ്ട്. മുകിലഭരണത്തിന്റെ സ്വാധീനം സ്ഥാപിതമായ കാലങ്ങളിൽ രൂപം പ്രാപിച്ച മിശ്രകലാശൈലി മണൽക്കാടുകൾ താണ്ടി രാജസ്ഥാനിലെ കലാകാരന്മാരുടെ കരളിലും കടന്നുകൂടിയെങ്കിലും അവർ മുകിലകലയുടെ പ്രതിഛായകളായല്ല പുറത്തു പ്രത്യക്ഷപ്പെട്ടത്. ഹൈന്ദവ പാരമ്പര്യത്തിനും പുതിയ മുകിലമാതൃകകൾക്കുമിടയിൽ ജന്മമെടുത്തതാണ് രാജസ്ഥാനി ചിത്രകല. അതിന്റെ അന്തർധാരയിലും ആശയാവിഷ്കരണശൈലിയിലും സ്വതസ്സിദ്ധവും തനതുമായ ചൈതന്യമുണ്ട്. ഇപ്രകാരം ശക്തിയാർജിച്ച രാജസ്ഥാനി ചിത്രകലയെ ആഴത്തിൽ പഠിക്കാനും ഗൗരവത്തോടെ സമീപിക്കാനും ആദ്യം തയ്യാറായ വ്യക്തിയാണ് ആനന്ദകുമാരസ്വാമി. അദ്ദേഹത്തിന്റെ പരിശ്രമത്തിനു ശേഷമാണ് ഈ ചിത്രകല ഗണ്യമായ ശ്രദ്ധയ്ക്കു വിധേയമായിത്തുടങ്ങിയതും. ഈ കലയിലേയ്ക്ക് ലോകശ്രദ്ധ ക്ഷണിക്കുവാനുതകിയ ചില ശ്രമങ്ങൾ മാധവപ്പണിക്കരുടെ നയപരിപാടികളിലൂടെ സാധ്യമായിട്ടുണ്ട്. രാജസ്ഥാൻ പ്രദേശത്തിന്റെ സംഭാവനകളെപ്പററിയും മററും ആഴത്തിലുള്ള ഗവേ

---

9. Sir Aurel Stein : Jeanette Minsky, University Chicago Press 1977
10. A Survey of Ancient Sites Along lost—Saraswathi River : Aurel Stein Geographical Journal, 99. No. 4, April 1942.

ഷണപഠനങ്ങൾ നടത്തുവാൻ ലോകപ്രസിദ്ധനായ ഹെർമൻ ഗോട്സിനെ (Dr. Herman Goetz) ക്ഷണിച്ചുവരുത്തിയത് ഇവിടെ സ്മരണീയമാണ്.

ബിക്കാനിറിലെ രാഷ്ട്രീയസംവിധാനത്തിൽ അനുക്രമമായി വർധിച്ച ബഹുജനസാന്നിധ്യവും ശക്തിയും, അതിനെ ഭാരതയൂണിയനിൽ പ്രവേശിപ്പിക്കുവാനുള്ള വഴിയാണ് വെട്ടിയത്. അതിൽ സുപ്രധാനമായ ഒരു പങ്ക് പണിക്കർക്ക് അവകാശപ്പെടാം. പ്രജകളെ പ്രസക്തമാംവിധം രാജ്യഭരണസംവിധാനവുമായി ബന്ധിപ്പിക്കേണ്ട ആവശ്യം ഗംഗാസിംഹരാജാവ് 1913 മുതൽ ആരംഭിക്കുകയുണ്ടായി. പ്രാതിനിധ്യസ്വഭാവമുള്ള ഒരു നിയമസഭ അന്ന് നവംബർ 13 ന് നടപ്പിൽ വന്നു. മുപ്പത്തിയഞ്ച് അംഗങ്ങളുണ്ടായിരുന്ന അതിൽ ആറുപേർ എക്സിക്യൂട്ടീവ് കൗൺസിലിലുണ്ടായിരുന്നു. തിരഞ്ഞെടുത്തവരുടെ സംഖ്യ പത്തും നാമനിർദേശം ചെയ്തവരുടെ എണ്ണം പത്തൊമ്പതുമായിരുന്നു. 1937-ൽ ഉണ്ടായ പരിഷ്കാരമനുസരിച്ച് അംഗസംഖ്യ നാല്പത്തിയഞ്ചായി ഉയർത്തി. ഇരുപത് തിരഞ്ഞെടുത്തവരും, പത്തൊമ്പത് നാമനിർദേശം ചെയ്യപ്പെട്ടവരും ആറ് എക്സിക്യൂട്ടീവംഗങ്ങളും അതിൽ വന്നു. 1917 മുതൽ നിയമസഭയെന്ന പേരിലാണ് ഈ സംവിധാനം അറിയപ്പെട്ടിരുന്നത്. ഇതിലെ തിരഞ്ഞെടുക്കപ്പെട്ടവരുടെ ശതമാനം വർധിപ്പിക്കുന്നതിന് പ്രേരകശക്തിയായി വർത്തിച്ചത് പണിക്കരുടെ ഉപദേശമായിരുന്നു. തിരുവിതാംകൂർ, കൊച്ചി, മൈസൂർ തുടങ്ങിയ നാട്ടുരാജ്യങ്ങളുടെ മാതൃക, പ്രാതിനിധ്യസഭകൾക്ക് മാതൃകയായി സ്വീകരിച്ചതും അങ്ങനെയാണ്. ഒടുവിൽ ബിക്കാനിർ ഭരണനിയമം [11] പാസാക്കി പൂർണമായ ഉത്തരവാദിത്വഭരണത്തിന് വഴിതെളിച്ചതിലും മാധവപ്പണിക്കരുടെ ഉപദേശവും സംഭാവനയും കുറച്ചൊന്നുമായിരുന്നില്ല. ഇന്ത്യൻ യൂണിയനിൽ ചേർന്ന ആദ്യത്തെ നാട്ടുരാജ്യങ്ങളിൽ ഒന്നാണ് ബിക്കാനിർ. 1941 മുതൽ ഇന്ത്യയും പാകിസ്ഥാനമെന്ന് രണ്ടു സ്വതന്ത്ര പരമാധികാരരാജ്യങ്ങൾ ഉണ്ടാകാതെ കഴിയുകയില്ലെന്ന വിശ്വാസക്കാരനായിരുന്നു പണിക്കർ.

ഇവിടെ നരേന്ദ്രമണ്ഡലത്തിന്റെ ചില കാര്യങ്ങൾ പറയേണ്ടതാവശ്യമാണെന്നു തോന്നുന്നു. ഒരു വിദഗ്ധസമിതി രൂപീകരിച്ച് ബ്രിട്ടീഷ് സർക്കാർ അവതരിപ്പിച്ച ഭരണപരിഷ്കാരപദ്ധതിയുടെ നക്കൽ പരിശോധിക്കുവാനും സ്വന്തം അഭിപ്രായങ്ങളും മററും സംയുക്തമായി പ്രകാശിപ്പിക്കുവാനും നരേന്ദ്രമണ്ഡലം ഏർപ്പാടു ചെയ്തത് ഇവിടെ സ്മരിക്കട്ടെ. ഈ വിദഗ്ദ്ധസമിതിയുടെ അധ്യക്ഷൻ സി. പി. രാമസ്വാമി അയ്യരും, അംഗങ്ങളുടെ കൂട്ടത്തിൽ

11. The Government of Bikaner Act, 1948.

അക്ബർ ഹൈദരി, കർണൽ ഹക്സർ, പണിക്കർ തുടങ്ങിയവരു മുണ്ടായിരുന്നു. സംയുക്ത (ഫെഡറൽ) ഭരണഘടനയുടെ ആശയം ചില ഉപാധികൾക്ക് വിധേയമായി നാട്ടുരാജ്യ പ്രമാണികൾ സ്വീക രിച്ചു. ഇവരുടെ ശിപാർശകളാണ് ഡൽഹി കരാർ—(Delhi Pact) എന്ന പേരിൽ അറിയപ്പെട്ടത്. നാട്ടുരാജാക്കന്മാരുടെ അഭിപ്രായ ങ്ങളും നിർദേശങ്ങളും ഇംഗ്ലണ്ടിലെ പാർലിമെൻററി സിലക്ട് കമ്മി ററിമുമ്പാകെ സമർപ്പിക്കുന്നതിനായി ഒരു പ്രതിനിധിസംഘത്തെ നിയോഗിച്ചു. ആ സംഘത്തെ ഉപദേശിക്കുവാൻ നരേന്ദ്രമണ്ഡലം നിശ്ചയിച്ചത് മഹബൂൽ മുഹമ്മദ്, പണിക്കർ എന്നിവരെയാണ്. ആ പാർലമെൻററി കമ്മിററിയുടെ റിപ്പോർട്ട് 1934-ൽ പ്രസിദ്ധ പ്പെടുത്തിയപ്പോൾ വിശദമായി അത് പരിശോധിക്കാനും, അഭി പ്രായങ്ങൾ ക്രോഡീകരിച്ച് നല്കാനുമായി പ്രമാണികളിൽ ചിലരെ ഉൾപ്പെടുത്തി ഒരു കമ്മിററിയുണ്ടാക്കി. അക്ബർ ഹൈദരി, വി. ടി. കൃഷ്ണമാചാരി, മിർസാ ഇസ്മയിൽ, സി. പി രാമ സ്വാമി അയ്യർ, ഹക്സർ, പണിക്കർ എന്നിവരാണ് അതിലുൾ പ്പെട്ടത്. ഇതിൻെറ പരിപാടികളിൽ കാര്യമായ പങ്ക് പണിക്കർ വഹിച്ചിട്ടുണ്ട്.

നരേന്ദ്രമണ്ഡലത്തിൻെറ 1935-ലെ സമ്മേളനം കഴിഞ്ഞ് രണ്ടു ദിവസമായപ്പോൾ ഭരണപരിഷ്കാരബില്ലിൻെറ നക്കൽ പ്രസി ദ്ധപ്പെടുത്തി. അതിനെ സംബന്ധിച്ചുള്ള ദൃഢമായ അഭിപ്രായവും നിർദേശങ്ങളും നല്കുവാൻ ഫെബ്രുവരി അവസാനംവരെ നാട്ടു രാജാക്കന്മാർക്ക് സമയം കൊടുത്തു. ഫെബ്രുവരി 25-ാം തീയതി ബോംബെയിൽ നരേന്ദ്രമണ്ഡലത്തിൻെറ യോഗം ഇതിനുവേണ്ടി വിളിച്ചുകൂട്ടിയപ്പോൾ, അതിൽ ഇരുപത്തിയാറു നാടുവാഴികളും അറുപതോളം മന്ത്രിമാരും സംബന്ധിച്ചു. നാട്ടുരാജ്യങ്ങളിലെ ഭരണാ ധികാരികളുടെ സമ്മേളനങ്ങളിൽ മുമ്പൊരിക്കലും ഉയർന്നുവന്നിട്ടി ല്ലാത്ത അഭിപ്രായങ്ങളാണ് ഫെഡറേഷനെപ്പററി ഉണ്ടായത്. തികച്ചും രഹസ്യമായിട്ടാണ് സമ്മേളന നടപടികൾ നടത്തിയതെ ങ്കിലും, അവിടെയുണ്ടായ പ്രധാനപ്പെട്ട പ്രസംഗങ്ങളുടെ പ്രസക്ത ഭാഗങ്ങൾ പത്രങ്ങളിലേക്ക് ചോർന്നു. ഇവയെ ആധാരമാക്കി ബ്രിട്ടീഷ് പാർലമെൻറിൽ, അന്നത്തെ പ്രതിപക്ഷനേതാവായിരുന്ന വിൻസ്റ്റൻ ചർച്ചിലും മററു കഠിനരായ യാഥാസ്ഥിതികരും നക്കൽ നിയമത്തിനെതിരായി ശക്തിയായ കടന്നാക്രമണം നടത്തി. നാട്ടു രാജ്യങ്ങളിലെ നായകന്മാർ സ്വീകരിച്ച നിലപാടിൻെറ നാനാവശ ങ്ങൾ വിശദീകരിക്കാനും അവർക്കുവേണ്ടി കൂടിയാലോചനകൾ നട ത്തുന്നവരെ ഉപദേശിക്കാനും നരേന്ദ്രമണ്ഡലം ഇംഗ്ലണ്ടിലേക്കയച്ചവ രുടെ കൂട്ടത്തിൽ പണിക്കരുമുണ്ടായിരുന്നു.

1930-ൽ ആദ്യത്തെ വട്ടമേശസമ്മേളനം മുതൽ 1935-ലെ ഭരണ നിയമം പാസാക്കിയ സമയത്തിനുള്ളിൽ നാട്ടുരാജാക്കന്മാരുടെ

മനോഭാവങ്ങളിൽ പ്രത്യക്ഷമായ വ്യതിയാനം ഇവിടെ മറന്നുകൂട. നാട്ടുരാജ്യ നായകന്മാരുടെ സമ്മേളനങ്ങളിലും വട്ടമേശസമ്മേളനങ്ങളിലും ബിക്കാനിർ, പാട്യാലാ തുടങ്ങിയ രാജാക്കന്മാർക്ക് ക്രമാതീതമായ പ്രാമാണ്യവും സ്ഥാനവും സിദ്ധിക്കുന്നതിനിടവന്നത് പണിക്കരുടെ പശ്ചാത്തലപ്രവർത്തനങ്ങളുടെ ഫലമായിട്ടാണെന്ന് പലരും അംഗീകരിച്ചിട്ടുണ്ട്. [12]

നാട്ടുരാജ്യങ്ങളുടെ ഭാവി തീരുമാനിക്കുന്ന ചർച്ചകളിൽ അവിടങ്ങളിലെ പ്രജകളുടെ ശബ്ദവും ശ്രദ്ധിക്കേണ്ടതാണെന്ന സാഹചര്യവും ക്രമേണ വളർന്നു. ജനശക്തിയുടെ സമ്മർദത്താൽ പല സംസ്ഥാനങ്ങളിലും ജനപ്രാതിനിധ്യം ഉറപ്പു വരുത്താനുള്ള പ്രവർത്തനങ്ങൾക്ക് ശക്തിയും വർധിച്ചു. 1935-ലെ ഇന്ത്യൻ ഭരണപരിഷ്കാരനിയമം പാർലമെൻറു പാസാക്കി, രാജകീയാനുമതിയാർജിച്ച് നിയമമായി. ഫെഡറൽ സംവിധാനത്തിന്റെ സ്ഥായിയായ അംഗീകാരമാണ് അതിൽ പ്രകടമായത്-ബ്രിട്ടീഷിന്ത്യയും, ഇന്ത്യൻ നാട്ടുരാജ്യങ്ങളും ഘടകങ്ങളായുള്ള ഒരു ഫെഡറൽ സംവിധാനം. ഇന്ത്യൻ സംസ്ഥാനങ്ങളുടെ വ്യവസ്ഥ നിയമത്തിൽതന്നെ ഉണ്ടായി. നാട്ടുരാജ്യങ്ങൾ ഫെഡറേഷനിൽ പ്രവേശിക്കുന്നതിനുള്ള പ്രമാണം ഒപ്പുവച്ചാലേ അംഗങ്ങളാകൂ എന്നായിരുന്നു വ്യവസ്ഥ. അവർക്ക് ഫെഡറേഷനിൽ ചേരാനോ ചേരാതിരിക്കാനോ ഉള്ള സ്വാതന്ത്ര്യം അനുവദിച്ചുകൊടുത്തിരുന്നു.

നാടുവാഴികളുടെ ഇക്കാര്യത്തിലുള്ള മനോഭാവം ഊഷ്മളമായിരുന്നില്ല. ആരും അതിൽ ചേരാൻ മുൻകൈയെടുത്തതുമില്ല. ബ്രിട്ടീഷധികാരികളും ക്രിയാത്മകമായി മുൻകയ്യെടുത്തില്ല പദ്ധതി നടപ്പാക്കാൻ. 1937-ലെ തിരഞ്ഞെടുപ്പിനെത്തുടർന്ന് ബ്രിട്ടീഷിന്ത്യയിൽ ഇന്ത്യൻ നാഷനൽ കോൺഗ്രസ്സ് ജനസ്വാധീനം പ്രത്യക്ഷമാക്കി. അതേസമയം കോൺഗ്രസ്സ് നാട്ടുരാജ്യങ്ങളുടെനേരെ ആക്രമണോന്മുഖതയും ദോഷവിചാരയുക്തതയുമാണ് പ്രകടിപ്പിച്ചത്. ഫെഡറേഷൻ സംവിധാനത്തെ ഏറിയ ശങ്കയോടും ഭയത്തോടും വീക്ഷിക്കാൻ നാടുവാഴികളെ ഇതു പ്രേരിപ്പിച്ചു. അതിനാൽ ഭരണപരിഷ്കാരനിയമത്തിലെ ഫെഡറേഷൻ സംവിധാനത്തെ സംബന്ധിച്ച കാതലായ ഭാഗം സാക്ഷാത്കരിക്കാതെപോയി. ലോകമഹായുദ്ധം ആരംഭിച്ചപ്പോൾ ഗവർണർ ജനറലും വൈസ്രായിയുമായിരുന്ന ലിൻലിത്ഗോപ്രഭു ഫെഡറേഷൻ സംബന്ധിച്ച എല്ലാ കൂടിയാലോചനകളും ഔപചാരികമായി അവസാനിപ്പിച്ചു. [13] ടെമ്പിൾവുഡ് പ്രഭുവും (1932-1937-വരെ സെക്രട്ടറി ഓഫ് സ്റ്റേററ് ആയിരുന്ന സർ സാമുവൽ

12. Partition of India : Editor : Sir Francis Wylie P. 520.
13. Ibid-P. 16.

ഹോർ). എന്നാൽ ഹാലിഫാക്സും (1926-1931 വരെ വൈസ്രായി യായിരുന്ന ഇർവിൻ പ്രഭു) ഫെഡറേഷനിൽ ചേരുവാൻ നാടുവാഴി കളെ നിർബന്ധത്തോടെ പ്രേരിപ്പിക്കുന്ന കാര്യത്തിൽ ബ്രിട്ടീഷധി കാരികൾ കൂടുതൽ ശുഷ്കാന്തി കാണിക്കേണ്ടതായിരുന്നെന്ന് അഭി പ്രായപ്പെട്ടിട്ടുണ്ട്.[14]

ആദ്യം ഔപചാരികമായി നാട്ടുരാജാക്കന്മാരിൽനിന്നുദ്ഭവിച്ച ഫെഡറേഷൻ എന്ന രാഷ്ട്രീയ സംവിധാന ശിശുവിനെ അതിന്റെ പിതാക്കന്മാർതന്നെ പരിത്യജിച്ച്, അനാഥമാക്കിത്തീർത്തപ്പോൾ, അധീശാധികാരികളായ ബ്രിട്ടീഷുകാർ സൗകര്യാർത്ഥം ദത്തെടുത്തെ ങ്കിലും, പരിചരണവും പരിരക്ഷയുമേകാതെ അനാരോഗ്യാവസ്ഥ യിൽ കഴിയുവാൻ വിട്ടുകളയുകയാണുണ്ടായത്. ഫെഡറേഷൻ എന്ന ആശയത്തിന്റെ പ്രോക്താക്കളായിരുന്ന ബിക്കാനിറിലെ ഗംഗാ സിംഹരാജാവും, പാട്യാലയിലെ ഭൂപേന്ദ്രസിംഹനും ഒടുവിൽ കൂടി യാലോചനകൾക്കായി വന്ന വൈസ്രായിയുടെ പ്രതിനിധിയോടു പ്രദർശിപ്പിച്ച നിസ്സംഗതവും, ചിലപ്പോൾ കാണിച്ച ശത്രുതയും, പ്രതിബന്ധം സൃഷ്ടിക്കാനുള്ള പ്രവണതയും രേഖപ്പെടുത്തപ്പെട്ടിട്ടുള്ള വസ്തുതകളാണ്.[15] നാട്ടുരാജാക്കന്മാർ ഫെഡറേഷനിൽ ചേരാതിരു ന്നതിനാൽ, ബ്രിട്ടീഷധികാരികൾക്ക് അവരുടെ ആശ്രിതരെ, ഇന്ത്യൻ ഭരണസംവിധാനത്തിൽ പ്രതിഷ്ഠിക്കാൻ കിട്ടിയ അവസരം നഷ്ടമായി. രാഷ്ട്രീയമായ സന്ദിഗ്ദ്ധാവസ്ഥ സമാപിക്കുവാൻ സമയ മടുത്തെന്നു വ്യക്തമായപ്പോൾ, അന്നുവരെ സാമ്രാജ്യാധീശശക്തി യുടെ സുഹൃത്തുക്കളായിരുന്നവരുടെ പ്രാബല്യത്തിന്റെ അന്ത്യവും, അടുത്തു എന്ന് യുക്തിബോധമുള്ളവർക്ക് മനസ്സിലാക്കാൻ പ്രയാസമു ണ്ടായിരുന്നില്ല.

രണ്ടാം ലോകമഹായുദ്ധകാലത്തും അതിനെത്തുടർന്നും ഇന്ത്യ യിലെ രാഷ്ട്രീയ പരിതഃസ്ഥിതി പാടെ പരിവർത്തനവിധേയ മായി. അതുവരെ രാഷ്ട്രീയരംഗത്തു വിലപേശാൻ ശക്തരായിരുന്ന നാട്ടുവാഴികളെ തള്ളി പിന്നിലാക്കിക്കൊണ്ട് മുസ്ലീംലീഗ് എന്ന രാഷ്ട്രീയകക്ഷി നിർണ്ണായകശക്തി പ്രാപിച്ച് ഇന്ത്യയിൽ വളരാ നിടയായി. ബ്രിട്ടീഷധീശശക്തിയുടെ അന്ത്യകാലത്ത് എത്ര അമാ ന്തിച്ചാണ് ഈ നവീനഘടകം പ്രത്യക്ഷപ്പെട്ടതെന്നും വളന്നതെന്നും, ഒടുവിൽ ഭാരതത്തെ വിഭജിക്കുന്നതിനിടയാക്കിയതെന്നും ആലോചി ക്കുമ്പോൾ ആരും അദ്ഭുതപ്പെടും. ഭാരതത്തിൽ അന്നുവരെ ആശങ്കയും അസ്ഥിരതയും വരുത്തത്തക്കവിധം വിഘടിപ്പിന്നു വഴിയുണ്ടാക്കാ

---

14. Partition of India : Editor : Sir Francis Wylie P. 54
15. British Policy Towards the Princely States—P. 165

വുന്ന വിനാശശക്തിയായി കരുതിയിരുന്നത് നാട്ടുവാഴികളെയാണ്. എന്നാൽ എല്ലാം തകിടം മറിച്ചുകൊണ്ട് ഇവിടെ അരങ്ങേറിയത് മററൊരു കഥയും കഥാപാത്രങ്ങളുമാണ്. 1930–40 സമിടയ്ക്കുള്ള വട്ടമേശസമ്മേളനങ്ങളിലോ അതുപോലെ ഗൗരവമേറിയ രാഷ്ട്രീയ കൂടിയാലോചനകളിലോ, ഭാരതത്തെ വിഭജിക്കണമെന്ന വാദം ആരും കാര്യമായി അവതരിപ്പിച്ചിരുന്നില്ല. ഈ നല്ല കാലത്ത് ഫെഡറേഷൻ സംവിധാനം ഗൗരവപൂർവം സ്വീകരിച്ച് നടപ്പാക്കിയിരുന്നെങ്കിൽ, പില്ക്കാലത്തെ ദുഃഖമുളവാക്കിയ പരിതഃസ്ഥിതികൾ ഒഴിവാക്കാമായിരുന്നു. [16]

ഫെഡറൽ സംവിധാനത്തെപ്പററി കാര്യമായ ചർച്ചകളും മററും നടന്നിരുന്ന കാലത്ത് പാകിസ്ഥാൻ ഒരു ഗൗരവമുള്ള വിഷയമായി ആരും പരിഗണിച്ചിരുന്നില്ല. 1937–ൽ നടന്ന തിരഞ്ഞെടുപ്പിൽ ആകപ്പാടെയുണ്ടായിരുന്ന മുസ്ലീം വോട്ടിന്റെ അഞ്ചു ശതമാനം മാത്രമാണ് മുസ്ലീംലീഗിനു നേടാൻ സാധിച്ചത്. ലക്നൗവിൽ 1937–ൽ ചേർന്ന മുസ്ലീംലീഗുസമ്മേളനത്തിൽ ദേശീയ ജനാധിപത്യ ഗവൺമെൻറു സ്ഥാപിക്കുന്നതിന് ആവശ്യപ്പെടുവാൻ പൂർണമായ ഐക്യമുന്നണിക്കും, ആ ലക്ഷ്യസാക്ഷാത്കാരത്തിനും, സന്നദ്ധമാകണമെന്നായിരുന്നു ജിന്നയുടെ ആഹ്വാനം. ശിഥിലീകരണസാധ്യത നാട്ടുവാഴികളിൽനിന്നുമാത്രമേ അന്നു പ്രതീക്ഷിക്കുവാൻ ആർക്കും സാധിച്ചിരുന്നുള്ളു. രണ്ടാം ലോകമഹായുദ്ധത്തിന്റെ ആരംഭത്തെ തുടർന്നുണ്ടായ സംഭവവികാസങ്ങളും സാഹചര്യവും ദേശീയനേതാക്കന്മാരെ ബന്ധനത്തിലാക്കി. ഈ പരിതസ്ഥിതിയിൽ രൂപവും ശക്തിയും ആർജിച്ചത് ശിഥിലീകരണശക്തികളായിരുന്നു. ലീഗിന്റെ വിഭജനവാദം ശക്തമായപ്പോൾ അതു മാത്രമായി തീർന്നു ഭാരതീയ രാഷ്ട്രീയ പുരോഗതിയിലെ മുഖ്യമായ പ്രതിബന്ധം. നാട്ടുരാജ്യങ്ങൾ നിഷ്പ്രഭങ്ങളായി. എല്ലാവരുടെയും ശ്രദ്ധ കോൺഗ്രസ്സിലും, ലീഗിലും ബ്രിട്ടീഷ് സർക്കാരിലും മാത്രമായൊതുങ്ങി. ഈ പരിതസ്ഥിതിയിൽ നാട്ടുരാജ്യങ്ങൾ അപ്രസക്തങ്ങളായെന്നു പറയേണ്ടതില്ലല്ലോ. എത്രയോ ചെറിയ കാലയളവിൽ ഇത്ര ബൃഹത്തായ വ്യതിയാനം വന്നത് എന്തുകൊണ്ടാണ്? എത്ര എളുപ്പത്തിലാണ് ഒരു സ്വതന്ത്രരാജ്യം വിഭജനത്തിലൂടെ സൃഷ്ടിക്കപ്പെട്ടത്! തന്റെ സെക്രട്ടറിയുടെയും അയാളുടെ ടൈപ്പ്റൈററ റിന്റെയും സഹായംകൊണ്ടുമാത്രമാണതു സാധിച്ചതെന്ന് ജിന്ന പ്രഖ്യാപിച്ചിട്ടുള്ളതിൽനിന്ന് ഈ വാസ്തവം ഊഹിക്കാവുന്നതാണ്! [17]

ഏതു പ്രസ്ഥാനത്തെ എതിരിട്ടു പരാജയപ്പെടുത്താൻ ബ്രിട്ടീഷുകാർ നാട്ടുരാജ്യങ്ങളെ കരുക്കളാക്കാൻ ശ്രമിച്ചുവോ, അതേ രീതി

16. Fullness of Years : Lord Halifax
17. Partition of India-P. 32

യിലുള്ള ജനപ്രക്ഷോഭം അന്നാട്ടുരാജ്യങ്ങളിൽ നടന്നപ്പോൾ, രാജാക്കന്മാരെ പരിരക്ഷിക്കുവാൻ അധീശാധികാരികൾക്ക കഴിഞ്ഞില്ല. ഇന്ത്യയിൽ നടപ്പാക്കാൻ പ്രതീക്ഷിച്ച ഫെഡറേഷൻ, സ്വന്തം താല്പര്യങ്ങൾ സംരക്ഷിക്കുന്നതിന് ഉതകുന്നതല്ലെന്നബോധം ക്രമേണ ഉളവായെങ്കിലും, യാഥാസ്ഥിതികകേന്ദ്രങ്ങളിൽനിന്നുണ്ടാകാവുന്ന പരിഹാസം ഭയന്ന്, ബ്രിട്ടീഷ് ഭരണാധിപന്മാർ അതു പരിത്യജിക്കുവാൻ തയ്യാറായില്ല. ഈ പരിതസ്ഥിതിയെപ്പററിയാണ്, സെട്ട്ലണ്ട പ്രഭു തങ്ങൾ ഒരു ധർമസങ്കടത്തിലാണെന്ന് കുമ്പസാരിച്ചതും, ദൈവാനുഗ്രഹമെന്നവണ്ണമുണ്ടായ രണ്ടാം ലോകമഹായുദ്ധകാരണം പറഞ്ഞ് ലിൻലിത്ഗോ പ്രഭു ഫെഡറേഷനെ ശീതസംഭരണിയിൽ ഒതുക്കിയതും.

ഒരു ഏകീകൃതരാജ്യമെന്ന രൂപത്തിൽ കേന്ദ്രഭരണത്തിന് സാധ്യത അനുക്രമം ക്ഷയിക്കുകയാണെന്ന ബോധം മാധവപ്പണിക്കർക്ക് 1941-മുതൽ ദൃഢമായെന്നു പറയുകയുണ്ടായല്ലോ. അക്കൊല്ലം ജൂലൈ മാസത്തിൽ, തൻെറ സുഹൃത്തായിരുന്ന ദേശീയവാദിയായ ഡോ. സയ്യദ് മുഹമ്മദിന് എഴുതിയ കത്തിൽ പണിക്കർ ഇക്കാര്യം തുറന്ന് എഴുതി: "ഞാൻ ദീർഘകാലമായി ഒരു പാകിസ്ഥാനിസ്റ്റാണ്. പാകിസ്ഥാൻ വേർപെടുത്താതെ ഇവിടെ ഒരു കേന്ദ്രസർക്കാർ സാധ്യമല്ല. എന്തെല്ലാം സംരക്ഷണോപാധികൾ വ്യവസ്ഥ ചെയ്താലും, എന്തെല്ലാം കരാറുകൾക്ക് ഏർപ്പാടുണ്ടാക്കിയാലും ഹിന്ദുഭൂരിപക്ഷത്തെപ്പററിയുള്ള ഭയം മുസ്ലീങ്ങളെ യുക്തിരഹിതമായ ഭ്രാന്തിലേക്കേ നയിക്കുകയുള്ളൂ. ജനലക്ഷങ്ങളെ കൈമാററം ചെയ്യുന്നതുപോലും എന്നിൽ ഭയമുളവാക്കുന്നില്ല. "രണ്ടു ദൃഷ്ടികൾ" എന്ന സിദ്ധാന്തം ഇന്ന് "രണ്ടു രാഷ്ട്രങ്ങൾ" എന്നതിലെത്തി. അത് ഒന്നിച്ചുള്ള ഒരു കേന്ദ്രസർക്കാർ പ്രവർത്തിക്കാനാവാത്ത വിധത്തിലെത്തിച്ചിരിക്കുന്നു. അതിനാൽ പ്രിയസുഹൃത്തേ, നമുക്ക് നമ്മുടെ കഴിഞ്ഞ കാലങ്ങൾ ആണയിട്ടൊഴിയാം. ഐക്യഭാരതം സ്വപ്നം കണ്ടതിൽ നാം പരാജിതരായി എന്നു സമ്മതിക്കാം."[19] ഒരു സന്ദർഭത്തിൽ ബിക്കാനിർ രാജ്യം പാകിസ്ഥാനിൽ ചേർന്നുകളയുമെന്ന ഭീഷണി, വൈസ്രോയി മൗണ്ട്ബാററൻ പ്രഭുവിൻെറ മുമ്പിൽ ഉയർത്താൻ, ബിക്കാനിർ പ്രധാനമന്ത്രിയായിരുന്ന മാധവപ്പണിക്കർ മടിച്ചില്ല. തത്സമയം അതിനു മറുപടിയൊന്നും വൈസ്രോയി പ്രകടിപ്പിച്ചില്ല. അദ്ദേഹത്തിൻെറ മുഖം ചുവന്നതു കണ്ടപ്പോൾത്തന്നെ പണിക്കരുടെ ആ ഭീഷണി അവിടെവച്ചു മരിച്ചു ! [20]

---

19. The Genesis of Pakistan : V. N Nagarkar, Allied Publishers 1975 P. 479.

20. Mountbatten : Philip Ziegler, Collins, London 1985 P. 420.

ബിക്കാനിറിലെ പ്രകൃതിവിഭവങ്ങൾ വ്യവസായാഭിവൃദ്ധിക്കായി വിനിയോഗിക്കുന്നതിന് സഹായകമായിത്തീർന്ന ഒരഭിപ്രായം, ചുണ്ണാമ്പുകല്ല് (ശിലാസാരം) എന്നൊക്കെ പൊതുവെ പറയാറുള്ള "ജിപ്സം" സിന്ദ്രി വളംനിർമാണശാലയിലേക്ക് അയയ്ക്കുന്നതിന് ചെയ്ത ഏർപ്പാടിന് രൂപംകൊടുത്തു. ഇന്ത്യയിലെ ജിപ്സത്തിൻെറ പകുതിയിലധികവും രാജസ്ഥാനിലാണുള്ളത്. സിന്ദ്രിയിലെ ആവശ്യത്തിൻെറ മൂന്നിലൊരു പങ്ക് ഇവിടംകൊണ്ടുസാധിക്കുന്നു. സഹകരണപ്രസ്ഥാനം ബിക്കാനിറിൽ സജീവമാക്കാൻ പല നയപരിപാടികൾ പണിക്കർ നടപ്പാക്കിയിട്ടുണ്ട്. പൊതുജനാരോഗ്യത്തിൽ നല്ല പുരോഗതി നേടി. ഈ വകുപ്പിൻെറ കാര്യക്ഷമത വർധിപ്പിക്കുവാൻ, ഡോ. എസ്. കെ. മേനോൻെറ സേവനങ്ങൾ ഉതകി. മേനോനായിരുന്നു അന്ന് പൊതുജനാരോഗ്യവകുപ്പിൻെറ മേധാവി. അദ്ദേഹത്തിൻെറ സേവനത്തിൻെറ അംഗീകാരമെന്നോണമാണ് പില്ക്കാലത്ത് അദ്ദേഹത്തെ ജയ്പ്പൂരിലെ മെഡിക്കൽകോളേജ് പ്രിൻസിപ്പലാക്കിയത്.

ഗംഗാസിംഹരാജാവിന് പ്രത്യേകിച്ച് താല്പര്യമുണ്ടായിരുന്ന ഒരു കാര്യത്തിന് മാധവപ്പണിക്കരെ നിയോഗിച്ചതും അതിൽ അദ്ദേഹം പാടവം പ്രകടിപ്പിച്ചു വിജയിച്ചതും അദ്ദേഹം ആത്മകഥയിൽ വിവരിച്ചിട്ടുണ്ട്. ഗംഗാസിംഹൻെറ അടുത്ത ഒരു ബന്ധുവായിരുന്നു "കച്ച്" രാജ്യത്തെ ഭരണാധികാരി. പ്രായംകൊണ്ടു മാത്രമല്ല, സംസ്കാരസമ്പന്നതകൊണ്ടും നാട്ടുരാജാക്കന്മാരുടെയിടയിൽ അദ്ദേഹത്തിന് സമ്മാന്യതയുണ്ടായിരുന്നു. എഴുത്തുകുത്തിൻെറ കാര്യത്തിൽ സ്വതവേ അലസനായിവന്നതിനാൽ ഒരു കുഴപ്പത്തിൽ ചെന്നുചാടി. അതുമൂലം അദ്ദേഹത്തെ സിംഹാസനഭ്രഷ്ടനാക്കാൻ കർക്കശനായ ബ്രിട്ടീഷ് റസിഡൻറ് കരുക്കൾ നീക്കി. ബ്രിട്ടീഷുകാർക്കനുകൂലമായി ചില ചുങ്കമേർപ്പാടുകൾക്ക് രാജാവ് തയ്യാറായില്ല—എന്നുള്ളതായിരുന്നു യഥാർഥത്തിൽ റസിഡൻറിൻെറ വൈരാഗ്യത്തിനടിസ്ഥാനം. റസിഡൻറ് ആഗ്രഹിച്ചമാതിരി ഒരു കരാറുണ്ടായാൽ പ്രജകൾ അനുഭവിക്കേണ്ടിവരുന്ന വിഷമതകൾ പരിഗണിച്ചാണ് മഹാറാവോ ഖേൻ ഗാർജി അതിന് വിപ്രതിപത്തി പ്രകടിപ്പിച്ചത്.

കച്ച്സംസ്ഥാനത്തെ രാജാക്കന്മാർ ചന്ദ്രവംശജരും ശ്രീകൃഷ്ണൻെറ പിൻതുടർച്ച അവകാശപ്പെട്ടിരുന്നവരുമാണ്. പശ്ചിമ ഇന്ത്യയിലെ നാട്ടുരാജ്യങ്ങളിൽ രണ്ടാംസ്ഥാനമാണ് വിസ്തൃതിയിൽ അതിനുണ്ടായിരുന്നത്. മഴക്കാലത്ത് വെള്ളത്തിലാണ്ടും അല്ലാത്തപ്പോൾ അധികം പ്രദേശവും ചതുപ്പായും കിടക്കുന്ന ദുർഘടം പിടിച്ച ദേശം. ആക്രമികൾക്ക് കീഴടക്കാൻ എളുപ്പമല്ലാത്ത സ്ഥിതിവിശേഷമാകയാൽ അത്യപൂർവമായി മാത്രമേ ആ രാജ്യം വിദേശാധി

പത്യത്തിലമർന്നിട്ടുള്ള. മുകിലന്മാരുടെ പ്രതാപം അവിടേയ്ക്കു വ്യാപിക്കുന്നതിനുമുമ്പ് ഭരണാധികാരികളെ "ജാം എന്ന ബഹുമാനപ്പേരിലാണ് നിർദേശിച്ചിരുന്നത്. മുകിലശക്തി അവിടമൊക്കെ സ്വായത്തമാക്കിയപ്പോൾ കച്ചിലെ ഭരണാധിപതിയോട് "നിങ്ങൾ മഹാനായ 'റാവോ'-ആണ്"'—എന്നു പറഞ്ഞത്രേ. അതിനുശേഷം രാജാക്കന്മാരെ "ജാം"-ൽ നിന്ന് "റാവോ"-എന്ന മാന്യനാമത്തിലറിയാൻ തുടങ്ങി. അങ്ങിനെ "മഹാറാവോ"- എന്നത് മഹാരാജാവിനു സമമായ വാക്കായി. ഇങ്ങനെയാണത്രേ കച്ചിലെ ഭരണാധികാരി "മഹാറാവോ" ആയത്. ഈ മേഖലയിൽ ചെറിയ ചെറിയ നാട്ടുവാഴികളുടെ എണ്ണം അധികമുണ്ടായിരുന്നു. അതെല്ലാം ഇന്ന് പഴയ കഥകളാണ്.

നാട്ടുരാജ്യവകുപ്പിലും, വൈസ്രോയിയുടെ പ്രൈവററ് സെക്രട്ടറി സർ ഗിൽബർട്ട് ലൈത്‌വൈററുമായും, വൈസ്രോയിയുമായും മാധവപ്പണിക്കർക്കുണ്ടായിരുന്ന സൗഹൃദവും സ്വാധീനവും കൊണ്ട് കാര്യങ്ങൾ പറഞ്ഞൊതുക്കി. ഗംഗാസിംഹന് ഇതു വളരെ സന്തോഷവുമായി.

ഗംഗാസിംഹന് അർബുദം പിടിപെട്ടിട്ടുണ്ടെന്ന വസ്തുത വളരെ ഗൂഢമായി സൂക്ഷിച്ചുപോന്നു. എന്നാൽ പണിക്കർക്ക് അത് വളരെ നേരത്തെ അറിയാൻ സാധിച്ചു. ബിക്കാനിറിൽതന്നെ വീൻ ഗാട്ടൻ എന്ന ജർമൻ ഡോക്ടറും തമിഴ് നാട്ടുകാരിയായിരുന്ന ഡോ. ശിവകാമിയും ഉണ്ടായിരുന്നു. ഈ സ്വകാര്യ ഡോക്ടറന്മാർ തമ്മിൽ ചികിത്സാവിധിയെക്കുറിച്ച് കൂട്ടതലും വിയോജിപ്പും മത്സരവുമായിരുന്നു. രാജാവിന് ശിവകാമിയിലായിരുന്നു കൂടുതൽ വിശ്വാസം. ഇങ്ങനെ സുഖമില്ലാതെ കഴിയുമ്പോൾ ഗംഗാസിംഹന് കിട്ടിയ ഒരു സ്വകാര്യ രഹസ്യസന്ദേശത്തിൽ, വിദേശത്തുള്ള ഒരു പ്രധാനപ്പെട്ട സമ്മേളനത്തിൽ മാധവപ്പണിക്കരെ നിയോഗിക്കണമെന്ന് അഭിപ്രായപ്പെട്ടിരുന്നു. രാജാവിന് അത് സ്വീകാര്യവും സന്തോഷവും നല്കി. അമേരിക്കൻ കൗൺസിൽ ഓഫ് ദി ഇൻസ്റ്റിട്യൂട്ട് ഓഫ് പസഫിക് റിലേഷൻസ് (The American Council of the Institute of Pacific Relations) ആണ് 1942 ഡിസംബറിൽ സമ്മേളനം സംഘടിപ്പിച്ചത്. ബ്രിട്ടീഷ് സാമ്രാജ്യത്തെപ്പററി പൊതുവെയും ഇന്ത്യയെക്കുറിച്ചു പ്രത്യേകിച്ചും ചർച്ചകൾക്ക് കാര്യപരിപാടിയിൽ വ്യവസ്ഥയുണ്ടായിരുന്നു. ബ്രിട്ടീഷുകാർക്ക് ഇത് ഹിതമായില്ല. എങ്കിലും അന്നത്തെ സാഹചര്യത്തിൽ, ഒഴിഞ്ഞുനില്ക്കുന്നതിൽഭേദം സംബന്ധിക്കുന്നതാണെന്ന തീരുമാനത്തിലാണ് എത്തിയത്. സമ്മേളനസ്ഥലം ആദ്യം അമേരിക്കൻ ഐക്യനാടുകളിലാണ് നിശ്ചയിച്ചത്. എന്നാൽ അത് കാനഡയിലെ ക്യൂബക്കിലുള്ള മോൺറ് ട്രെംബ്ലാൻറി (Mont Tremblant) ലേക്കു മാററി. ഇന്ത്യൻ പ്രതിനിധിസംഘത്തെ നിശ്ചയിച്ചത് ഇന്ത്യൻ ഇൻസ്ററിട്യൂട്ട് ഓഫ് ഇൻറർനാഷനൽ

അഫയേഴ്സ് ആണെന്നായിരുന്നു സങ്കല്പം. എന്നാൽ ആ സ്ഥാപനത്തിലെ അംഗമായിരുന്ന ഹൃദയനാഥ് കൺസ്രു അത് നിഷേധിച്ചിട്ടുണ്ട്. പ്രതിനിധിസംഘത്തിൽ സർ എ. രാമസ്വാമി മുതലിയാർ, സർ സഫറുള്ളഖാൻ, ബീഗം ഷാനവാസ്, മെഹർചന്ദ് ഖന്നാ, സർ രംഗനാഥൻ, പണിക്കർ എന്നിവരാണുണ്ടായിരുന്നത്. അതിലെ അംഗങ്ങളെല്ലാം ബ്രിട്ടീഷുകാരുടെ ശിങ്കിടികളാണെന്ന ആക്ഷേപം ഇന്ത്യയിൽ മാത്രമല്ല സമ്മേളനത്തിലെ മററ് പ്രതിനിധികളുടെയിടയിലും ശക്തിയായി നിലനിന്നു. ഇന്ത്യൻ ദേശീയവാദികൾക്കനുകൂലികളായ ഒരു വിഭാഗം സമ്മേളനത്തിലുണ്ടായിരുന്നുതാനും ! ഈ സമ്മേളനത്തിൽ സംബന്ധിക്കുന്നതിനു നടത്തിയ യാത്രയിലെ അനുഭവങ്ങൾ "ആപൽക്കരമായ യാത്ര"— എന്ന പേരിൽ മാധവപ്പണിക്കർ പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്.

ഒരു ദീർഘകാല സുഹൃത്തായിരുന്ന ഗേ വിൻറിനെ (Guy Wint) ആദ്യം പരിചയപ്പെട്ടത് ഈ യാത്രയിൽ, ന്യൂയോർക്കിൽ വച്ചാണ്. ആ സുഹൃത്തിൻെറ പ്രേരണയാലാണ് പണിക്കർ "ചിന്താതരംഗിണി" ഇംഗ്ലീഷിൽ പരിഭാഷപ്പെടുത്തിയത്. ന്യൂയോർക്കിൽ തങ്ങിയ ദിവസങ്ങളിൽ പ്രമുഖരായ ചില എഴുത്തുകാരെയും മററും സന്ദർശിക്കുന്നതിനും സാധിച്ചു. ഇവരിൽ പ്രമുഖർ ഹുഷിൻ (Hushin), ഫിലിപ്പൈൻസ് പ്രസിഡൻറ് മാനുവൽ കുയിസോണ എന്നിവരത്രേ. കുയിസോണയുമായുണ്ടായ സംഭാഷണത്തിനുശേഷമാണ് 'തെക്കു കിഴക്കൻ ഏഷ്യയുടെ ഭാവിപ്രശ്നങ്ങൾ' എന്ന ഇംഗ്ലീഷുഗ്രന്ഥം രചിക്കണമെന്നുള്ള ആഗ്രഹം പണിക്കർക്കുണ്ടായത്. മടക്കയാത്രയിൽ കുറച്ചുദിവസം ലണ്ടനിലും താമസിച്ചു. അന്നത്തെ സെക്രട്ടറി ഓഫ് സ്റേററ് എൽ. എസ്. അമറിയെ (L. S. Amery) അവിടെവച്ചു കണ്ടു. അമറിക്ക് പണിക്കരെപ്പററി വളരെ മോശമായ അഭിപ്രായമാണുണ്ടായത്. മടക്കയാത്രയ്ക്കു തിടുക്കം കൂട്ടിയിരുന്നു അദ്ദേഹം. രാജസ്നേഹത്തെക്കാൾ സ്വാർഥതാല്പര്യങ്ങളായിരിക്കണം ഈ തിടുക്കത്തിനു കാരണമെന്നായിരുന്നു അമറിയുടെ നിഗമനം. നരേന്ദ്രമണ്ഡലം സംഘടിപ്പിച്ചതുതന്നെ വളരെ തെററായിപ്പോയെന്നും, പാകിസ്ഥാനുണ്ടാകാതെ മററു പോംവഴിയില്ലെന്നും, മററുമാണ് പണിക്കർ അഭിപ്രായപ്പെട്ടതായി രേഖപ്പെടുത്തിയിട്ടുള്ളത്. ഹിന്ദു ഇന്ത്യ, പാകിസ്ഥാൻ, നാട്ടുരാജ്യങ്ങൾ എന്നിങ്ങനെ മൂന്നു രാഷ്ട്രീയഘടകങ്ങൾ ചേർന്ന് വളരെ അയവുള്ള രാഷ്ട്രീയസംവിധാനമാണ് പണിക്കർ പറഞ്ഞ മറെറാരു അഭിപ്രായം എന്നും രേഖയിൽ കാണുന്നു.[21]

---

21. Transfer of Power, Vol. III : Letter from L. S. Amery to the Marquis of Lintithgow dated 20th Jan, 1943, para 6. P. 528.

ഇംഗ്ലണ്ടിൽ ഒരു ദേശീയ ഗവണ്മെൻറ് വിൻസ്റ്ററൻ ചർച്ചിൽ രൂപീകരിച്ച് ഭരണം ഏറ്റെടുത്തിരുന്നു. നാട്ടുരാജ്യവകുപ്പിൻെറ ചുമതല എൽ. എസ്. അമറിയിൽ നിക്ഷിപ്തമായി. രാഷ്ട്രീയകക്ഷികളെ ഇന്ത്യയുടെ ഭരണത്തിൽ പങ്കാളികളാക്കാൻ ഒരു പദ്ധതി 1940 ആഗസ്ററ് 8-ാം തീയതി വ്യക്തമാക്കിയത് എല്ലാ കക്ഷികളും തിരസ്കരിച്ചു. ഭരണപരിഷ്കാരം ചർച്ചചെയ്യുവാൻ സർ സ്ററാഫോർഡ് ക്രിപ്സ് വന്നെങ്കിലും അദ്ദേഹത്തിൻെറ പരിശ്രമം വിജയിച്ചില്ല. ഈ സംഭവത്തിന് നാട്ടുരാജ്യങ്ങളെ സംബന്ധിച്ചിടത്തോളം ഒരു പ്രത്യേക പ്രാധാന്യമുണ്ട്. ബ്രിട്ടീഷിന്ത്യൻ താല്പര്യങ്ങളും, നാട്ടുരാജ്യങ്ങളുടെ താല്പര്യങ്ങളും തമ്മിൽ സംഘട്ടനമുണ്ടായാൽ, ഇന്ത്യാഗവണ്മെൻറ് തീർച്ചയായും നാട്ടുരാജ്യങ്ങളെ ഉപേക്ഷിക്കുമെന്ന അസുഖകരമായ യാഥാർത്ഥ്യം അത് വാസ്തവീകരിച്ചു.[22] 1940 മാർച്ച് 24-ാം തീയതി മുസ്ലീംലീഗ് ഏററവും മുഖ്യമായ ഒരു പ്രമേയം പാസ്സാക്കി. മുസ്ലീംജനഭൂരിപക്ഷമുള്ള തൊട്ടുതൊട്ടു കിടക്കുന്ന പ്രദേശങ്ങൾ തിരിച്ച്, അവയെ സ്വതന്ത്രപരമാധികാര രാജ്യങ്ങളാക്കി രൂപാന്തരപ്പെടുത്തുവാൻ തയ്യാറാകാത്ത ഏതൊരു ഭരണഘടനാപരമായ മാററവും, മുസ്ലീങ്ങൾക്കു സ്വീകാര്യമല്ലെന്ന് അത്യുസൂദൃഢമായി പ്രഖ്യാപിച്ചു. പാകിസ്ഥാൻ എന്ന പദം അതിലെവിടെയും ഇല്ലെങ്കിലും അതാണ് പാകിസ്ഥാൻെറ അടിത്തറയിട്ട ചരിത്രപ്രധാനമായ പ്രമേയം.

1942 ആഗസ്റ്റിൽ, "ഇന്ത്യ വിട്ടുപോകുക" (ക്വിററ് ഇന്ത്യാ) എന്ന പ്രമേയം ഇന്ത്യൻ നാഷനൽ കോൺഗ്രസ്സ് പാസ്സാക്കി. ഇന്ത്യയുടെ രാഷ്ട്രീയഭാവിയിൽ നിർണായക നാഴികക്കല്ലുകൾ ഈ രണ്ടു സംഭവങ്ങളായിരുന്നു.

ഗംഗാസിംഹരാജാവ് 1943 ഫെബ്രുവരി 3-ാം തീയതി ബോംബെയിൽ നാടുനീങ്ങി. മൂത്തപുത്രൻ ശാർദ്ദൂലസിംഹൻ അടുത്ത രാജാവായി. ഈ സമയം പണിക്കർ ഇംഗ്ലണ്ടിലായിരുന്നു. മടക്കയാത്രയ്ക്കു പണിക്കർ തിടുക്കം കാണിച്ച കാര്യം എൽ. എസ്. അമറി രേഖപ്പെടുത്തിയിട്ടുള്ളത്, ഓർമിക്കുക. മാർച്ച് ആദ്യമാണ് അദ്ദേഹം ബിക്കാനിറിലെത്തിയത്. പുതിയ രാജാവ് അപ്പോഴേയ്ക്കും ഓരോ കാരണം പറഞ്ഞ് മന്ത്രിമാരിൽ പലരേയും പിരിച്ചയച്ചിരുന്നു. എങ്കിലും മാധവപ്പണിക്കരെ സസന്തോഷം സ്വാഗതം ചെയ്തു. ഗംഗാസിംഹൻെറ ബഹുമുഖ വൈഭവം ശാർദ്ദൂലസിംഹന് ഉണ്ടായിരുന്നില്ല. സ്തുതിപാഠകന്മാരോടുള്ള പ്രതിപത്തി, അധികാരത്തിനും ധനത്തിനുമുള്ള അതിമോഹം, പിതാവിനു കിട്ടിയിരുന്ന പ്രശസ്തിയിൽ അസൂയ തുടങ്ങിയവ അദ്ദേഹത്തിൻെറ സ്വഭാവാംശമായിത്തീ

22. Integration of Indian States : V. P. Menon, Orient Longmans 1985 P. 52

ന്നിരുന്നു. ആരെയുംവിശ്വസിക്കാൻ സാധിക്കാത്ത സംശയാലു, സാമർഥ്യക്കുറവ് എന്നിവ, ബലഹീനതയെ വർധിപ്പിച്ചു. മാധവ പ്പണിക്കർക്ക് ഈ പരിതസ്ഥിതിയിലും പരുക്കുകളൊന്നും പററി യില്ല. നയചാതുരിയും സാമർഥ്യവും മാത്രമല്ലായിരുന്നു കാരണം. അദ്ദേഹം തദ്ദേശവാസിയല്ലല്ലോ. അതുകൊണ്ട് അവിടത്തുകാർക്കു ണ്ടാകാവുന്ന സ്വാർഥതാല്പര്യം സ്വാഭാവികമായി പ്രതീക്ഷിക്കേണ്ട തില്ലെന്ന് രാജാവിന് വിശ്വാസമായി. രാജാവിൻെറ നിലനില്പിനു തന്നെ ചാണക്യചാതുര്യമുള്ള ഒരു ആശ്രിതൻ ആവശ്യമായിരുന്നു. അതുകൊണ്ട് പണിക്കരെ സ്വന്തം പാശ്വവർത്തിയാക്കി നിലനിറു ത്തി. അവിടം വിട്ടുപോകണമെന്ന് അന്ന് പണിക്കർക്കും താല്പര്യമു ണ്ടായിരുന്നുമില്ല. കാരണം അദ്ദേഹംതന്നെ പറയുന്നതു കോക്കുക: ''പല അസ്വാസ്ഥ്യങ്ങളുമുണ്ടായിരുന്നെങ്കിലും, അതിനനുകൂലമായി ചില സംഗതികളും ഇല്ലാതിരുന്നില്ല. ഒന്നാമതായി ഇന്ത്യയിലുണ്ടാ യിക്കൊണ്ടിരുന്ന മാററങ്ങളുടെ ഗതികാം കണ്ടുമനസ്സിലാക്കുന്നതിന് അത് ഉത്തമമായ ഒരു സ്ഥാനമായിരുന്നു. ഏതു സമയത്തു ദില്ലിയ്ക്കു പോകുന്നതിനും അവിടെ നടക്കുന്ന കാര്യങ്ങളിൽ പങ്കുകൊള്ളുന്ന തിനും വൈഷമ്യമുണ്ടായിരുന്നില്ല. നാട്ടുരാജ്യ ദിവാൻജിമാർക്ക് രാഷ്ട്രീയകാര്യങ്ങളിൽ ഇടപെടുന്നതിനു തടസ്സമില്ലാതിരുന്നതി നാൽ, കോൺഗ്രസ്സ് നേതാക്കന്മാരുമായി സംഗതികാം തീർച്ചയാ ക്കുന്നതിനും ബിക്കാനിറിലെ വാസം ഉപകരിച്ചിരുന്നു. കൂടാതെ ആയിടയ്ക്കു് രാജസ്ഥാനിലെ പ്രധാന സംസ്ഥാനങ്ങളിലെല്ലാം തന്നെ മദ്രാസുകാരനായ ദിവാൻജിമാരുടെ ഭരണത്തിൻ കീഴിലായി രുന്നതുകൊണ്ട് ഞങ്ങാംക്ക് അന്ന് ഇന്ത്യയിലുള്ള പ്രധാന ശക്തിക ളുടെ കൂട്ടത്തിൽ സ്ഥാനം ലഭിക്കുന്നതിനുമിടയായി.''[23]

പാരമ്പര്യവും പൂർവാചാരവുമനുസരിച്ച് പ്രാചീനകാലംമുതൽ രാജസ്ഥാനിൽ രാജാവു കഴിഞ്ഞാൽ 'പ്രഥാൻ' ഇല്ലാത്തിടത്ത് ഏററവും അധികാരമുള്ളയാാം ദിവാനായിരുന്നു. ബിക്കാനിറിൽ പ്രഥാനിൻെറ അധികാരവും ദിവാനിൽ നിക്ഷിപ്തമാണ്.[24] രാജാ വിൻെറ അസാന്നിധ്യത്തിൽ ദിവാനാണ് രാജ്യഭാരം നടത്തുക.[25] രാജപുത്രനല്ലാത്ത ഒരാളെ ദിവാനായി നിയമിക്കുന്നതിനാണ് രാജാ ക്കന്മാർക്കൊക്കെ താല്പര്യമുണ്ടായിരുന്നത്. പ്രഥാൻെറ മുഖ്യകർത്തവ്യ ങ്ങാം സേനാധിപതിയെന്ന നിലയിലും മന്ത്രിമുഖ്യനെന്ന നില യിലും നിർവഹിക്കേണ്ടതുണ്ട്. അതിനാൽ അന്യദേശക്കാരനായ ഒരു ദിവാനുണ്ടായിരുന്നാൽ പ്രഥാനെ നിയന്ത്രിക്കുന്നതിന് കൂടുതൽ സൗകര്യമുണ്ടായിരുന്നു. ദിവാൻെറ ഉത്തരവുമൂലമാണ് എക്സിക്യൂ

---

23. ആത്മകഥ—പുറം 332
24. Annals of Rajasthan—Vol. I P. 50.
25. History of Bikaner: Ohja : Vol II. P. 529

ട്ടീവ്, ജൂഡീഷ്യൽ, മിലിററി തുടങ്ങിയ വകുപ്പുകാം ചുമതലകാം നടത്തുന്നത്.[26]

സാമൂഹ്യഘടനയിൽ ജഗിർദാർ, താക്കൂർ, എന്നിവർ മുഖ്യന്മാരായിരുന്നു. ജഗിർദാരന്മാരുതന്നെ പലരുണ്ട്. ആദായം, രാജാവുമായുള്ള ബന്ധം, സേവനം തുടങ്ങിയവയെ ആധാരമാക്കിയാണതു തീരുമാനിച്ചിരുന്നത്. താക്കൂറന്മാർ രാജപുത്ര സാമന്തന്മാരാണ്. ബിക്കാനിറിൻെറ മുക്കാൽപങ്കു ഭൂമിയും അവരുടെ ഉടമസ്ഥതയിലായിരുന്നു. രാജസ്ഥാനിൽ ചിലയിടങ്ങളിൽ, രാജാക്കന്മാർ നല്കുന്ന ഭൂസ്വത്തുക്കാം ഇവർ സാക്ഷ്യപ്പെടുത്തണമെന്നൊരാചാരമുണ്ടായിരുന്നു.[27] ബാഗ്രിയിലെ താക്കൂറന്മാക്ക് പ്രത്യേകമായ ചില അധികാരങ്ങളുണ്ടായിരുന്നു എന്ന കാര്യം എടുത്തു പറയട്ടെ. രാജാവായി സ്ഥാനാരോഹണം ചെയ്യുന്ന ആളിൻെറ നെററിയിൽ സ്വന്തം വിരലിൽനിന്നുള്ള രക്തംകൊണ്ടു തിലകം (tika) ചാർത്താനും, രാജാധികാരത്തിൻെറ ചിഹ്നമായ ഉടവാാം കൊടുക്കാനുമുള്ള അധികാരങ്ങളാണവ.[28] അനിയന്ത്രിതമായി അധികാരം പ്രയോഗിക്കുന്നതിന് പല താക്കൂറന്മാരും തയ്യാറായിരുന്നതു പല പ്രശ്നങ്ങളും സൃഷ്ടിക്കുവാൻ ഇടവന്നിട്ടുണ്ട്. അവരുടെ ദേശത്തു വസിക്കുന്നവരെ വല്ലാതെ പീഡിപ്പിക്കുന്നതിൽ വിനോദം കണ്ടിരുന്നവരും കുറവല്ല. പലപ്പോഴും ഹീനകൃത്യങ്ങാം ചെയ്യാൻ അവർ മടിച്ചിട്ടില്ല. ഇത്തരത്തിലുള്ള ഒരു താക്കൂറിൻെറ ചെയ്തികാം ദിവാനായിരുന്ന മാധവപ്പണിക്കർക്ക് ഒരിക്കൽ നേരിട്ടു ബോധ്യമായി. അയാളെ മാതൃകാപരമായി ശിക്ഷിച്ച് നിലയ്ക്കു നിറുത്തുവാൻ ഗംഗാസിംഹരാജാവിനെ പലപ്പോഴും ഉപദേശിച്ചെങ്കിലും കാര്യമായ നടപടികളൊന്നുമുണ്ടായില്ല. ജനറൽ രാജാ ജീവരാജസിംഹൻ എന്ന ഈ സാമന്തൻ താക്കൂറന്മാരുടെ നേതാവായിരുന്നു. ഗംഗാസിംഹരാജാവിൻെറ മിത്രം മാത്രമല്ല മന്ത്രിസഭയിലെ ഒരംഗവും പട്ടാളത്തിലെ ഉന്നതസ്ഥാനിയുമായിരുന്നു. അയാളെ നിലയ്ക്കു നിർത്തുന്നതിനു ദിവാൻ നടപടികളെടുത്തു. ആ സംഭവത്തോടുകൂടി താക്കൂറന്മാർ ഒരു പ്രശ്നമല്ലാതായിത്തീർന്നെന്നു പറയാം. മാധവപ്പണിക്കരുടെ ഇനിയുള്ള കാലത്തെ സേവനത്തിന് പശ്ചാത്തലം ഇവയൊക്കെയാണെന്നു വ്യക്തമാക്കാനാണ് ഈ വസ്തുതകാം ഇവിടെ രേഖപ്പെടുത്തിയത്. പുതിയ രാജാവുമായുള്ള ബന്ധത്തിൻെറ വേരുകളറിയാനും ഇവ ഉതകിയേക്കുമെന്നു കരുതുന്നു.

---

26. Administrative System of the Rajputs, G. C. Sharma, Rajesh Publications, New Delhi (1979) P. 16
27. Annals of Rajasthan : Vol. I - P. 381
28. Gazetteer of Marwar : Walter P. 281

1943-ൽ നടന്ന നരേന്ദ്രമണ്ഡലത്തിലെ തിരഞ്ഞെടുപ്പിൽ ഭോപ്പാൽ നവാബ് അധ്യക്ഷപദവിയിലെത്തി. ഗംഗാസിംഹരാജാവിൻെറ മരണത്തിനുശേഷം പണിക്കർ നരേന്ദ്രമണ്ഡലത്തിൻെറ പ്രവർത്തനങ്ങളിൽനിന്ന് ആവുന്നത്ര ഒഴിഞ്ഞുകഴിയുകയാണ് ചെയ്തത്. മുമ്പൊരു തവണ ഭോപ്പാൽ നവാബ് അധ്യക്ഷനായിരുന്നപ്പോഴുംതന്നെ പണിക്കരുമായി സ്വരച്ചേർച്ചയില്ലായിരുന്നെന്നു മാത്രമല്ല ആവുന്നതൊക്കെ ചെയ്ത് ദ്രോഹിക്കാനും നോക്കി. ഈ പ്രാവശ്യം അത് കൂടുതൽ കുരുക്കുകളുണ്ടാക്കി.

നവാബായ ഹമിദുള്ള ഖാൻ ഭോപ്പാലിലെ ഭരണാധിപയായിരുന്ന ബീഗത്തിൻെറ ഏററവും ഇളയ പുത്രനായിരുന്നു. കിരീടാവകാശിയായി അയാളെ അംഗീകരിച്ചതുതന്നെ മുസ്ലീം പിൻതുടർച്ചാവകാശനിയമത്തിന് വിപരീതമായിട്ടാണ്. വൃദ്ധയായ ബീഗം ലണ്ടനിൽ പോയി സെക്രട്ടറി ഓഫ് സ്റ്റേററ് ബിർക്കൻ ഹെഡിനെ കണ്ട് ചർച്ച ചെയ്തതിനുശേഷമേ അത് അംഗീകരിച്ചുള്ളൂ. അതിൽ സെക്രട്ടറി ഓഫ് സ്റ്റേററ് ഒരു വലിയ കോഴ വാങ്ങിയിരിക്കാമെന്നാണ് അന്നത്തെ പലരുടെയും നിഗമനം.[29] ആദ്യം ബ്രിട്ടീഷുകാർക്ക് ഇഷ്ടതോഴനായിരുന്നു നവാബ് ഹമിദുള്ള ഖാൻ. അതുകൊണ്ട് പൊളിററിക്കൽ ഡിപ്പാർട്ടുമെൻറിലെ പല ഉദ്യോഗസ്ഥന്മാർക്കും അയാളെ കൈകാര്യം ചെയ്യുമ്പോൾ പല വിഷമതകളും അനുഭവിക്കേണ്ടിവന്നു. ഉദ്യോഗമൊഴിഞ്ഞുപോയ ലിൻലിത്ഗോപ്രഭുതൻെറ പിൻഗാമിയായി സ്ഥാനമേററ വേവൽ പ്രഭുവിനോട് നവാബിനെക്കുറിച്ച് ധരിപ്പിച്ചത് "കവണ കയ്യിലുള്ള ഒരു കുസൃതിച്ചെറുക്കനൊ"ണയാളെന്നത്രേ.[30] പില്ക്കാലത്ത് ഭോപ്പാൽ നവാബിൻെറ കുടിലതന്ത്രങ്ങളെക്കുറിച്ച് കുറച്ചൊന്നുമല്ല അറിയാനിടവന്നത് അദ്ദേഹത്തിന്. ഒരിക്കൽ സർ കോർനാഡ് കോർഫീൽഡ് നവാബിൻെറ ഒരു രാജിക്കത്ത് വൈസ്രോയിയെ കാണിച്ചു. സ്ഥാനത്യാഗം ചെയ്തശേഷം മുസ്ലീങ്ങളുടെ താത്പര്യങ്ങൾ സംരക്ഷിക്കുന്നതിന് മരണംവരെ പോരാടാനുള്ള നിശ്ചയം അതിൽ രേഖപ്പെടുത്തിയിരുന്നു! നാട്ടുരാജാക്കന്മാരെയും മുസ്ലീങ്ങളെയും ബ്രിട്ടീഷുകാർ പരിത്യജിച്ചതിലുള്ള പരിഭവവും അസഹ്യതയും വ്യക്തമാക്കിയിരുന്നു, അതിൽത്തന്നെ.

ഭോപ്പാൽ നവാബിൻെറ മററു ചില ചെയ്തികൾ മാധവപ്പണിക്കരുടെ ജീവിതസംഭവങ്ങളുമായി ബന്ധമുള്ളതിനാൽ ഇവിടെ സൂചിപ്പിക്കാം. നരേന്ദ്രമണ്ഡലത്തിലെ പ്രധാനപ്പെട്ട ഒന്നായ മന്ത്രി

29. The India We left by Humphrey Trevelyan. P. 163.
30. Wavell-The Viceroy's Journal-Ed: Penderel Moon, Oxford University Press 1973 P. 34.

മാരുടെ കമ്മിററി (Ministers' Committee) യുടെ ഉപാധ്യക്ഷപദത്തിൽ നിന്ന് വി. ടി. കൃഷ്ണമാചാരി രാജിവച്ചു. അതിനുപകരം ഒരാളെ കണ്ടുപിടിക്കുന്നതിനുള്ള ശ്രമമായി. ഭോപ്പാൽ നവാബ് തനിക്കു താല്പര്യമുള്ളവരെക്കൊണ്ട് പ്രധാന സ്ഥാനങ്ങളൊക്കെ നിറയ്ക്കുവാനുള്ള ശ്രമത്തിൽ ഏർപ്പെട്ടു. അതിന് അദ്ദേഹം തീരുമാനിച്ചത് ഹൈദരാബാദിലെ പ്രധാനമന്ത്രി ചട്ടാരി നവാബിനെയായിരുന്നു. ഇതിനെക്കുറിച്ച് പണിക്കർ ആത്മകഥയിൽ പ്രസ്താവിച്ചിട്ടുള്ളതിങ്ങനെയാണ്: "ഹൈദരാബാദിലെ പ്രധാനമന്ത്രി ഹൈദരി സമിതിയുടെ അധ്യക്ഷനായി നാലുവർഷം ജോലിനോക്കിയതായിരുന്നു. ആ സ്ഥിതിക്ക് പിന്നെയും ഹൈദരാബാദിൽനിന്ന് ഒരാളെ തിരഞ്ഞെടുക്കുന്നത് ശരിയല്ലെന്നായിരുന്നു ഒന്നാമത്തെ വാദം. രണ്ടാമത്, മന്ത്രിസഭാക്കമ്മിററിയും മുസൽമാൻ കക്ഷിയാക്കാനാണ് ഈ ഉദ്യമമെന്നു പലർക്കും ബോധ്യപ്പെട്ടു. അതുകൊണ്ട് ഈ ആലോചനയെ എന്തുചെയ്തും എതിർക്കേണ്ടതാണെന്ന് ഞങ്ങൾ തീർച്ചയാക്കി. അവരിൽ ചിലർ എൻെറ പേരാണ് ആ സ്ഥാനത്തേക്ക് ഉന്നയിച്ചത്. ഇത് ഭോപ്പാൽ നവാബിനു തീരെ ഇഷ്ടമായില്ല". [31] പണിക്കരെ പിൻതിരിപ്പിക്കുന്നതിന് പല അടവുകളും പ്രയോഗിച്ചെങ്കിലും ഒന്നിനും അദ്ദേഹം വഴങ്ങിയില്ല. തിരഞ്ഞെടുപ്പിൽ രണ്ട് വോട്ടിൻെറ വ്യത്യാസത്താൽ പണിക്കർ പരാജിതനായി. എങ്കിലും ഇത് തനിക്ക് തേജോവധത്തിനു തുല്യമായ അനുഭവമായിട്ടാണ് നവാബ് കണക്കാക്കിയത്.

നാട്ടുരാജ്യങ്ങളെ പ്രത്യേകിച്ചു ബാധിക്കുന്ന ഒരു പുതിയ പദ്ധതി വൈസ്രോയിയായിരുന്ന ലിൻലിത്ഗോ നടപ്പിലാക്കി. സാമ്പത്തികമായ ഭദ്രതയില്ലാത്തതിനാൽ ഭരണകാര്യങ്ങളിലും മററും പ്രയാസമനുഭവിക്കുന്ന ചെറിയ നാട്ടുരാജ്യങ്ങളെ സമീപത്തുള്ള വലിയ സംസ്ഥാനങ്ങളിൽ ലയിപ്പിക്കുകയെന്നതായിരുന്നു പദ്ധതി. ഭരണാധിപതികളുടെ വിസമ്മതം വിഗണിച്ചാണിതു ചെയ്തത്. അതിൻെറ നിയമസാധുത്വം കോടതി നിഷേധിച്ചപ്പോൾ പുതിയ നിയമം പാർലമെൻറിൽ പാസാക്കി അതേ പദ്ധതി തുടർന്നുനടത്തി. ഇതോടുകൂടി നാട്ടുരാജാക്കന്മാരുടെ ഭയവും ആശങ്കയും വർധിച്ചു. ഈ സ്ഥിതി സ്വാർഥ താല്പര്യത്തിനുപയോഗപ്പെടുത്തുവാൻ നിശ്ചയിച്ച ഭോപ്പാൽ നവാബ്, രാജാക്കന്മാരുടെ ആശങ്കയും അസംതൃപ്തിയും സർക്കാരിനെ ബോധ്യപ്പെടുത്താൻ ഒരു സമ്മേളനം 1943 സെപ്തംബർ 18_ന് വിളിച്ചുകൂട്ടാൻ ശ്രമിച്ചു. അന്നത്തെ വൈസ്രോയി വേവൽ പ്രഭു അതിന് അനുമതി നിഷേധിച്ചതിൽ പ്രതിഷേധിച്ച് നരേന്ദ്രമണ്ഡലത്തിൻെറ സ്ഥിരസമിതി (Standing Committee) ഒന്നടങ്കം രാജിവയ്ക്കണമെന്ന പ്രമേയം അംഗീക

31. ആത്മകഥ- പുറം 346.

രിച്ചു. ബ്രിട്ടീഷ് ഗവണ്മെൻറിനോടുള്ള പ്രതിഷേധസൂചകമായി ട്ടാണിതു ചെയ്തതെന്നും വ്യക്തമാക്കുകയുണ്ടായി. ഭോപ്പാലിൻെറ കുത ന്ത്രങ്ങളായിരുന്നു ഇതിൻെറ പിൻബലമെന്നായിരുന്നു വേവലിനു കിട്ടിയ വിവരം.[32] ഇത് ഭീമമായ ഒരുപജയമായിട്ടാണ് ഭോപ്പാ ലിന് പില്ക്കാലത്തനുഭവമായത്. ഉന്നം വച്ചിടത്ത് അമ്പ് എത്തിയില്ല. അതുകൊണ്ട് 1945 ജൂണിൽ രാജാക്കന്മാർ ഒന്നടങ്കം രാജി പിൻവലിക്കുകയും ചെയ്തു.

മൂന്നാമത്തെ അനൗദ്യോഗിക കോമൺവെൽത്ത് സമ്മേളനം 1945 ഫെബ്രുവരി 15 – മാർച്ച് 3 വരെ ലണ്ടനിൽ ചേരുന്നതിന് ഏർപ്പാടായി. അതിൽ സംബന്ധിക്കുന്നതിനുള്ള പ്രതിനിധികളെ നിശ്ചയിച്ചത് കോമൺവെൽത്ത് രാജ്യങ്ങളുടെ ഇൻസ്റ്റിട്ട്യൂട്ട് ഓഫ് ഇൻറർനാഷനൽ അഫയേഴ്സ് എന്ന അനൗദ്യോഗിക സ്ഥാപന മാണ്. സർ സഫറുള്ളഖാനെ പ്രതിനിധിസംഘത്തലവനാക്കി. സംഘത്തിലെ ഒരംഗം മാധവപ്പണിക്കരായിരുന്നു. ഇത് നരേന്ദ്ര മണ്ഡലത്തിൻെറ അന്നത്തെ അധ്യക്ഷനായ ഭോപ്പാൽ നവാബിന് തീരെ രുചിച്ചില്ല. പണിക്കരുടെ യാത്ര മുടക്കാൻ വളരെ ശ്രമിച്ചു. അതുകഴിയാതെ വന്നപ്പോൾ വേറെ ഒരു പ്രതിനിധിയെക്കൂടി നിയോഗിക്കണമെന്ന വ്യവസ്ഥയുണ്ടാക്കി. പണിക്കർ തനിക്കെ തിരായി പലതും പ്രവർത്തിച്ചേക്കുമെന്ന ഭയമായിരുന്നു ഭോപ്പാലി നുണ്ടായിരുന്നത്. മഗ്ബൂൽ മഹ്മ്മദിനെക്കൂടി പ്രതിനിധിസംഘ ത്തിൽ കടത്താൻ നവാബിനു കഴിഞ്ഞു. എന്നാൽ അത് വൈസ്രോയി വേവൽ തീരെ ഇഷ്ടപ്പെട്ടില്ല.[33] ഭോപ്പാൽ നവാബും, ജാംസാ ഹേബും ക്രമാതീതമായി തൻെറ മേൽ സമ്മർദം ചെലുത്തിയതിനാ ലാണ് ഇക്കാര്യത്തിൽ താൻ വഴങ്ങിയതെന്ന് ഈ ചുമതല വഹി ച്ചിരുന്ന എക്സിക്യൂട്ടീവ് കൗൺസിൽ അംഗം സർ സുൽത്താൻ അഹ മ്മദ് വ്യക്തമാക്കിയിട്ടുണ്ട്. ഔദ്യോഗിക സമ്മേളനമല്ലാത്തതി നാൽ അവസാനനിമിഷം അതിൽ ഇടപെടുന്നില്ലെന്നും, അസന്തുഷ്ട നായ വൈസ്രോയി വ്യക്തമാക്കി.

സമ്മേളനം കഴിഞ്ഞ് മടങ്ങിയെത്തിയപ്പോൾ, ഇന്ത്യയിലെ രാഷ്ട്രീയസ്ഥിതിയോടുള്ള ഇംഗ്ലണ്ടിലെ അധികാരകേന്ദ്രങ്ങളുടെ ആകപ്പാടെയുള്ള മനോഭാവം എന്താണെന്നു വിശദമാക്കുന്ന ഒരു കുറിപ്പ് ശാർദ്ദൂലസിംഹരാജാവിന് ദിവാൻജിയായ മാധവപ്പണി ക്കർ സമർപ്പിച്ചു. അതിൻെറ അടിസ്ഥാനത്തിൽ ശാർദ്ദൂലസിംഹ രാജാവ്, നരേന്ദ്രമണ്ഡലത്തിൻെറ അധ്യക്ഷനെ പ്രേരിപ്പിച്ച് ഒരു സമ്മേളനം 1945 മേയ് ഒന്നാം തീയതി ബോംബെയിൽ ചേരുന്ന

---

32. Wavell-The Viceroy's Journal—P. 103.
33. Transfer of Power: Vol. V P. 430.

തിനു നടപടികളെടുപ്പിച്ചു. ഈ സമ്മേളനത്തിൽ നരേന്ദ്രമണ്ഡലത്തിൻെറ അധികാരത്തിൻകീഴിൽ പ്രബലമായ ഒരു കൂടിയാലോചനാസമിതി (Negotiating Committee) രൂപീകരിച്ചു. രാജാക്കന്മാരും ദിവാന്മാരുമടങ്ങിയ ഈ സമിതിക്ക് ഇന്ത്യൻനേതാക്കന്മാരും ബ്രിട്ടീഷ് സർക്കാരുമായും കൂടിയാലോചനകൾ നടത്തുന്നതിന് അധികാരം നല്കി. നാട്ടുരാജാക്കന്മാരുടെ മൊത്തത്തിലുള്ള കാര്യങ്ങൾക്കുവേണ്ടി, ഇടപാടാലോചനക്കാരനായും (Plenipotentiary status) പ്രതിപുരുഷനായി പ്രവർത്തിക്കാൻ അധികാരം നേടുന്നതിന് നവാബ് നന്നേ ശ്രമിച്ചെങ്കിലും, പരാജിതനായി. നരേന്ദ്രമണ്ഡലത്തിലെ കൂടിയാലോചനാസമിതിയിൽ പണിക്കർക്കുണ്ടായിരുന്ന അംഗത്വം റദ്ദാക്കാൻ വളരെ പാടുപെട്ടെങ്കിലും അവിടെയും നവാബു തോററു.

യൂറോപ്പിൽ ലോകമഹായുദ്ധം, 1945 മേയ് ഏഴാം തീയതി ജർമനിയുടെ കീഴടക്കത്തോടുകൂടി അവസാനിച്ചു. ഭാരതത്തിലെ രാഷ്ട്രീയസംഘർഷത്തിന്നയവുളവാക്കാനും, സ്വയംഭരണമെന്ന ലക്ഷ്യത്തിലേക്ക് കൂടുതൽ അടുപ്പിക്കാനും, ഒരു പുതിയ പരിശ്രമമെന്ന നിലയിൽ "വേവൽ പദ്ധതി" 1945 ജൂൺ 14-ാം തീയതി ഒരു പ്രക്ഷേപണ പ്രസംഗത്തിലൂടെ പ്രഖ്യാപിച്ചു. ആ പരിശ്രമം അലസിപ്പിരിഞ്ഞു എന്നേ ഇവിടെ പറയുന്നുള്ളു. "രാജ്യത്തിൻെറ അഖണ്ഡത പരിപാലിക്കാനുതകിയ അവസാനത്തെ പരിശ്രമവും സുവർണാവസരവും അതോടെ പരാജയത്തിൽ കലാശിച്ചു. വർഗീയ ശക്തികൾ രാഷ്ട്രീയരംഗം സമൂലമായി ആവരണം ചെയ്തു."[34] ഈ കൂടിയാലോചനകളിൽ ഭാഗഭാക്കായ എം. എ. ജിന്നയോട്, കോൺഗ്രസ്സിനും ലീഗിനും സമത്വമംഗീകരിച്ചിട്ടും എന്തുകൊണ്ടാണ് വേവൽ പദ്ധതി നിരാകരിച്ചതെന്നു ചോദിച്ചതിന് അദ്ദേഹം നല്കിയ മറുപടി അതിൻെറ ആന്തരാർഥം പ്രകാശിപ്പിക്കുന്നുണ്ട്— "ഒരു സ്വർണത്തളികയിൽ പാകിസ്ഥാൻ തനിക്കു സമർപ്പിക്കുമ്പോൾ, ഈ പദ്ധതി സ്വീകരിക്കാൻ ഞാനൊരു വിഡ്ഢിയാണോ ?"[35] അദ്ദേഹത്തിന് സിംലയിലെ ബ്രിട്ടീഷുദ്യോഗസ്ഥന്മാരുടെ 'അറയിൽ' നിന്ന് ഒരു രഹസ്യസന്ദേശം കിട്ടിയിരുന്നു. ലണ്ടനിലെ ഉന്നത ഉദ്യോഗസ്ഥവൃന്ദം അറിയിച്ചതായിരുന്നു അത്. നടന്നുകൊണ്ടിരിക്കുന്ന ചർച്ചകളിൽനിന്നു പുറത്തു പോയാൽ, പ്രതിഫലമായി പാകിസ്ഥാൻ കൊടുക്കുന്നതാണെന്നായിരുന്നു സന്ദേശം. ഇത് അപൂർവം ചിലർക്ക് അറിയാനും കഴിഞ്ഞിരുന്നു!

---

34. The Transfer of Power in India : V. P. Menon (1957) P.215.
35. India from Curzon to Nehru and After : Durga Das—Collins (1969) P. 219.

യുദ്ധാനന്തരം ഇംഗ്ലണ്ടിൽ നടന്ന പൊതുതിരഞ്ഞെടുപ്പിൽ തൊഴിലാളികക്ഷി 'വമ്പിച്ച വിജയംവരിച്ച് അധികാരത്തിലേറി. ഇന്ത്യയിലെ രാഷ്ട്രീയപ്രശ്നങ്ങൾക്ക് പോംവഴി കാണാൻ ഉന്നതാധികാരമുള്ള ഒരു കൂടിയാലോചനാസമിതിയെ ഇന്ത്യയിലേക്ക് അവരയച്ചു (Cabinet Mission). 1946 മാർച്ച് 23-ാം തീയതി എത്തിയ സമിതിയംഗങ്ങൾ എല്ലാവിധത്തിലും ശ്രമിച്ചെങ്കിലും, ഒന്നും ഫലിക്കാതെ വെറും കയ്യോടെ മടങ്ങി. എങ്കിലും അവർ നിർദേശിച്ച കാര്യങ്ങളുടെ അടിസ്ഥാനത്തിൽ ചില നടപടികൾ കൈക്കൊണ്ടു ഇന്ത്യാഗവണ്മെൻറ്. കഴിയുന്നത്ര നേരത്തെ ഒരിടക്കാലസർക്കാർ രൂപീകരിക്കുക, ഒരു ഭരണഘടനയുണ്ടാക്കുവാനുള്ള തുടക്കത്തിനുവേണ്ട കാര്യങ്ങൾ ചെയ്യുക എന്നിവയായിരുന്നു അവയിൽ പ്രധാനപ്പെട്ട സംഗതികൾ. നാട്ടുരാജ്യങ്ങളുടെ കാര്യത്തിൽ പരമാധികാരം (Paramountcy) തുടരുന്നതല്ലെന്നും സ്പഷ്ടമാക്കപ്പെട്ടു. അതേസമയം അത് വേറൊരിടത്തേക്ക് കൈമാറുകയുമില്ല. കാര്യങ്ങളെല്ലാം കൂടിയാലോചനകളിലൂടെ തീരുമാനിക്കണം. ഭാരതം വിഭജിച്ച് രണ്ടു രാജ്യങ്ങളാക്കുന്നതിനോട് വിപ്രതിപത്തിയാണ് പ്രദർശിപ്പിച്ചത്. വൈസ്രായിയുടെ എക്സിക്യൂട്ടീവ് കൗൺസിൽ രൂപഭേദപ്പെടുത്തി ഇടക്കാല ഗവൺമെൻറു രൂപീകരിക്കാനുള്ള വഴി ഒരുക്കുകയുമുണ്ടായി.

ക്യാബിനററു മിഷൻെറ പദ്ധതിയെക്കുറിച്ചു പര്യാലോചിക്കുവാനായി നരേന്ദ്രമണ്ഡലത്തിൻെറ സ്ഥിരം സമിതി (സ്റ്റാൻസിംഗ് കമ്മിററി) ബോംബെയിൽ ജൂൺ മാസത്തിൽ സമ്മേളിച്ചു. മന്ത്രിസമിതിയും ഭരണഘടനോപദേശകസമിതിയും മററുമായി ആലോചിച്ചശേഷം നരേന്ദ്രമണ്ഡലത്തിൻെറ ആധികാരികമായ പ്രതികരണമെന്ന നിലയിൽ ഒരു പ്രസ്താവനയുണ്ടായി. സ്വാതന്ത്ര്യസമ്പാദനത്തിനും കൂടുതൽ കൂടിയാലോചനകൾ നടത്താനും പര്യാപ്തമായ ഒരടിസ്ഥാനം ക്യാബിനററു മിഷൻെറ പദ്ധതി പ്രദാനം ചെയ്യുന്നുണ്ട്. അതേ യോഗത്തിൽവച്ച് ഒരു കൂടിയാലോചനാ സമിതി (നെഗോഷിയേററിംഗ് കമ്മിററി)യും സംഘടിപ്പിച്ചു. ആവശ്യമായ മററു നടപടികൾ കൈക്കൊള്ളാനുള്ള അധികാരം അനുവദിക്കുകയും ചെയ്തു. [36]

ഭരണഘടനാ നിർമാണസഭയിലേക്കുള്ള 296 സ്ഥാനങ്ങളിലേക്കുള്ള തിരഞ്ഞെടുപ്പ് ജൂലൈ മാസാന്ത്യത്തോടെ പൂർത്തിയായി. പൊതുസ്ഥാനങ്ങളിൽ ഒൻപതൊഴികെ ബാക്കിയെല്ലാം ഇന്ത്യൻ നാഷണൽ കോൺഗ്രസ്സും, മുസ്ലീങ്ങളുടെ എഴുപത്തിയെട്ടിൽ എഴുപത്തിമൂന്നു സ്ഥാനം, മുസ്ലീംലീഗും നേടി. സിക്കുകാർക്കും നാട്ടുരാജ്യ

36. Letter of Nawab of Bhopal, Chancellor dated 19th June 1946

ങ്ങളുംകൂടിയുള്ള തൊണ്ണൂററിമൂന്നു സ്ഥാനങ്ങൾക്ക് പിന്നീട് നടപടിയെടുക്കാൻ വിട്ടു.

1946 സെപ്റ്റംബർ 2-ാം തീയതി ഇടക്കാല ഗവണ്മെൻറിലെ ഏഴ് അംഗങ്ങൾ വൈസ്രോയി വേവൽപ്രഭുവിൻെറ മുമ്പിൽ സത്യപ്രതിജ്ഞ ചെയ്ത് അധികാരമേററു.

ഭരണഘടനാ നിർമാണസഭ (കോൺസ്റ്റിററുവൻറ് അസംബ്ലി സംഘടിപ്പിക്കുന്നതിനുള്ള നടപടികൾ താമസമുണ്ടാകാതെ ആരംഭിച്ചു. നാട്ടുരാജ്യങ്ങളെ സംബന്ധിച്ചുള്ള സംഗതികൾ എപ്രകാരമായിരിക്കണം കൈകാര്യം ചെയ്യേണ്ടതെന്നതിനെപ്പററി 1940 മാർച്ച് 12-ാം തീയതി ചേർന്ന നരേന്ദ്രമണ്ഡലത്തിൻെറ യോഗത്തിൽ ഒരു പ്രമേയം പാസാക്കിയിരുന്നു. അന്നു ചാൻസലർ നവനഗറിലെ ജാം സാഹേബായിരുന്നെന്ന കാര്യവും പറയട്ടെ. ഭാവിയിലെ ഭരണഘടനാ വ്യവസ്ഥയിൽ, നാട്ടുരാജ്യങ്ങളുടെ പരമാധികാരവും ആഭ്യന്തര സ്വാതന്ത്ര്യവും ഉറപ്പു ചെയ്യേണ്ടത് ആവശ്യമാണ്. കരാറുകളിലൂടെയും മററും കക്ഷികൾ തമ്മിലുണ്ടാക്കിയിട്ടുള്ള വ്യവസ്ഥകൾ അനുസരിക്കണം. ഇന്ത്യയിലെ ഏതെങ്കിലും ഒരു ഘടകത്തിന് അമിതപ്രാധാന്യവും പ്രാമാണ്യവും അംഗീകരിക്കരുത്. എല്ലാ കക്ഷികൾക്കും അർഹമായ അവരവരുടെ പങ്കും നീതിയും നല്കണം. അവരുടെ വലിപ്പത്തിനും ചരിത്രപാരമ്പര്യത്തിനുമനുസരിച്ചുള്ള ആനുപാതികമായ അംഗീകാരം നാട്ടുരാജ്യപ്രതിനിധികൾക്ക് കൂടിയാലോചനകളിൽ കിട്ടണം. ബ്രിട്ടീഷ്സിംഹാസനവും നാട്ടുരാജാക്കന്മാരും തമ്മിലുണ്ടായിട്ടുള്ള കരാറുകളിലും മററും അന്തർലീനമായിട്ടുള്ള ഭരണഘടനാപ്രധാനങ്ങളായ വ്യവസ്ഥകളിൽ എന്തെങ്കിലും മാററമുണ്ടാക്കുന്നത് തല്പരകക്ഷികളുടെ അനുമതിയില്ലാതെ പാടില്ല. [37] ഇതൊക്കെ ഉൾപ്പെട്ടിരുന്നു അന്നത്തെ പ്രമേയത്തിൽ. 1943-ൽ നരേന്ദ്രമണ്ഡലത്തിലെ തിരഞ്ഞെടുപ്പിൽ ഭോപ്പാൽ നവാബ് ചാൻസലറായിത്തീർന്നു. ഇതിനുശേഷം നരേന്ദ്രമണ്ഡലത്തിൽ നടന്ന തൊഴുത്തിൽ കുത്തുകളും മത്സരങ്ങളുമൊക്കെ ഇവിടെ വിവരിക്കുന്നില്ല. ഇന്ത്യയെ മൊത്തത്തിൽ ബാധിക്കുന്ന സുപ്രധാനങ്ങളായ പല സംഭവങ്ങളും നടന്നതിൻെറ അന്ത്യത്തിലാണ് മുമ്പു സൂചിപ്പിച്ച ഇടക്കാല ഗവണ്മെൻറിൻെറ രൂപീകരണവും മററും. ഭരണഘടനാനിർമാണസഭ സംഘടിപ്പിക്കുന്നതിനുള്ള ശ്രമം ത്വരിതഗതിയിൽ നടന്നുകൊണ്ടിരുന്നു. ആ സഭയിലെ നാട്ടുരാജ്യ പ്രാതിനിധ്യം തുടങ്ങിയ വിഷയങ്ങൾ സംബന്ധിച്ച കൂടിയാലോചനകൾ നാട്ടുരാജ്യങ്ങൾക്കുവേണ്ടി നിർവഹിക്കുവാൻ നാട്ടുരാജ്യ കൂടിയാലോചനാസമിതി (States Negotiation Committee) സംഘടി

37. Proceedings of the Meeting of the Chamber of Princes, Simla, 1940.

പ്പിച്ച പ്രഖ്യാപനം 1946 സെപ്തംബർ 16-ാം തീയതി ഡൽഹിയിൽ ഉണ്ടായി. അതിൽ ഭോപ്പാൽ നവാബ്, പാട്യാലാരാജാവ്, നവന ഗറിലെ ജാം സാഹേബ്, ദുർഗാർപൂരിലെ രാജാവ്, മിഴ്സാ ഇസ്മ യൽ, ഏ. രാമസ്വാമി മുതലിയാർ, സി. പി. രാമസ്വാമി അയ്യർ, സുൽത്താൻ അഹ്മദ്, മാധവപ്പണിക്കർ എന്നിവരാണുണ്ടായിരു ന്നത്.

നാട്ടുരാജ്യപ്രാതിനിധ്യം എപ്രകാരമായിരിക്കണമെന്നു നിർദ്ദേ ശിക്കുന്ന ഒരു പദ്ധതി ഗോപാലസ്വാമി അയ്യങ്കാർ 1946 നവംബർ 18-ാം തീയതി ജവഹർലാൽ നെഹ്രുവിനയച്ചുകൊടുത്തു. ഒരു രാജ്യത്തിന് ഒരു സ്ഥാനം മാത്രമേ ഭരണഘടനാനിർമാണസഭയി ലുള്ളവെങ്കിൽ ആ സ്ഥാനത്തേക്കുള്ള ആളിനെ ആ രാജ്യത്തിലെ തിരഞ്ഞെടുപ്പുവഴിവേണം നിശ്ചയിക്കുവാൻ. ഒന്നിലധികമുണ്ടെ ങ്കിൽ ആ രാജ്യത്തിലെ പ്രധാനമന്ത്രി അവിടത്തെ പ്രതിനിധിക ളിൽ ഒരാളായി ഉൾപ്പെട്ടിരിക്കണം; ബാക്കിയുള്ളവരെ തിരഞ്ഞെടു ക്കുകയും വേണം. 1947 മാർച്ചുമാസമാദ്യം ബിക്കാനിറിലെ നിയമ സഭ മാധവപ്പണിക്കരെ, ഭരണഘടനാനിർമാണസഭയിലേക്ക് നിയോഗിച്ചു. ഇതിനുമുമ്പ് 1946 ഡിസംബർ ഒൻപതാം തീയതി സഭയുടെ ആദ്യസമ്മേളനം നടക്കുകയുണ്ടായെന്ന് ഓർമിക്കുമല്ലോ. അതിൻെറ ഏപ്രിൽ സമ്മേളനത്തിൽ നാട്ടുരാജ്യങ്ങളിലെ പ്രതിനി ധികൾ സംബന്ധിക്കുമെന്ന് വാർത്ത പരന്നിരുന്നു. ചരിത്രപ്രധാന മായ ആ സമ്മേളനം 1947 ഏപ്രിൽ 28-ാം തീയതിയാണ് നട ന്നത്. നാട്ടുരാജ്യങ്ങളിലെ പ്രതിനിധികളായി പതിനാറുപേർ അന്ന് സന്നിഹിതരായി. നരേന്ദ്രമണ്ഡലവും അതിനെ ഉപകരണ മാക്കി. ഇന്ത്യയിലെ രാഷ്ട്രീയസ്ഥിതി കലക്കാമെന്നു മോഹിച്ചിരു ന്നവരും, കാലത്തിൻെറ സ്പന്ദനങ്ങൾ കണ്ടറിഞ്ഞു പെരുമാറേണ്ടതാ ണെന്ന് ആഹ്വാനമരുളുന്നതായിരുന്നു ആ ചരിത്ര സംഭവം. നാട്ടു രാജ്യപ്രതിനിധികളെ സഭാധ്യക്ഷനായ ഡോ. രാജേന്ദ്രപ്രസാദ് സമു ചിതമായ വാക്കുകളിൽ സ്വാഗതം ചെയ്തു. ബറോഡാസംസ്ഥാന ത്തിൻെറ പ്രാതിനിധ്യം വഹിച്ചിരുന്ന അവിടത്തെ ദിവാൻ സർ ബ്രോജേന്ദ്രലാൽ മിററർ നടത്തിയ പ്രസംഗത്തിൽ, സഹകരണം അസന്ദിഗ്ദ്ധമാംവിധം വാഗ്ദാനം ചെയ്തു. പിന്നീടു സംസാരിച്ചത് പണിക്കരാണ്. സഭാധ്യക്ഷനോടും മററംഗങ്ങളോടും നന്ദി രേഖ പ്പെടുത്തിയശേഷം അദ്ദേഹം ഇങ്ങനെ പറഞ്ഞു: ''നാമെല്ലാം കാത്തു കാത്തിരുന്ന സുദിനമാണിന്ന്. ഒരു സ്വപ്നം സാക്ഷാത്കരി ക്കുന്ന അവിസ്മരണീയ ദിവസം. ഇന്ത്യയുടെ ചരിത്രത്തിൽ ഒരി ക്കലും ഇത്രയും പ്രാതിനിധ്യസ്വഭാവത്തോടുകൂടിയ ഒരു സഭ സമ്മേ ളിച്ചിട്ടില്ല. ഭാരതത്തെ പൊതുവിൽ പ്രതിനിധാനം ചെയ്ത് സംസാ രിക്കാനും, എല്ലാവർക്കുമായി ആശയവിനിമയം നടത്തി നടപടി യെടുക്കാനും ഇങ്ങനെ അധികാരമുള്ള ഒരു സഭയുണ്ടായിട്ടില്ല.'' നാട്ടു

രാജ്യങ്ങളുടെ കൂടിയാലോചനാസമിതിയാണ് അവർക്ക് സഭയിൽ വന്നുചേരാനുള്ള വഴിയൊരുക്കിയത്. അതിന് അദ്ദേഹം അവക്കു കൃതജ്ഞത പ്രകാശിപ്പിച്ചു. പ്രതിനിധികളായി അവർ വരുന്നതിന് സമ്മർദമുണ്ടായിട്ടുണ്ടെന്ന ദുരാരോപണവും ദുഷ്പ്രചരണവും ശക്തിയായി അദ്ദേഹം നിഷേധിച്ചു; നിരാകരിച്ചു. "ഭാരതത്തിൻെറ സ്വാതന്ത്ര്യം സംവിധാനം ചെയ്തു സജ്ജീകരിക്കുന്നതിൽ മററ് ആരെയും പോലെ ഞങ്ങൾക്കും അവകാശവും ബാധ്യതയുമുണ്ട്"—അല്പംകൂടി കാത്തിരിക്കണമെന്നു വാദിക്കുന്നവരോടും അദ്ദേഹം മയമൊട്ടും പ്രകടിപ്പിച്ചില്ല. "ഞങ്ങൾക്ക് വിശേഷാൽവിധിയായി ഒരാനുകൂല്യവുമാവശ്യമില്ല. ഞങ്ങളുടെമേൽ ബാധ്യത വയ്ക്കുന്നതും ആവശ്യമില്ലാത്തതു തന്നെ. പ്രശ്നങ്ങൾ സഹാനുഭൂതിയോടെ വീക്ഷിക്കണമെന്നേ ഈ മഹാസഭയോട് അഭ്യർഥിക്കാനുള്ളു. വിപുലമായ ഒരു വിഭാഗത്തെ ബാധിക്കുന്ന കാര്യങ്ങളാകയാൽ സൗഹൃദഭാവത്തോടുകൂടി വേണം, ഉത്തരവാദിത്വങ്ങൾ നിറവേററാൻ. ഇന്ത്യയുടെ അഭിവൃദ്ധിയ്ക്കും അഭ്യുന്നതിയ്ക്കുംവേണ്ടി ഇവിടെ ഒരു ഐക്യരാജ്യം സ്ഥാപിക്കുന്നതിന് ഞങ്ങൾ പ്രവർത്തിക്കുമെന്നു വിനീതമായി വ്യക്തമാക്കിക്കൊള്ളട്ടെ"! [38]

ഭരണഘടനാനിർമാണസഭയിൽ നാട്ടുരാജ്യങ്ങളുടെ പ്രതിനിധികൾ സംബന്ധിക്കണമെന്ന തീരുമാനമെടുക്കുന്നതിനുമുമ്പ് ചില പ്രയാസങ്ങൾ ഉണ്ടായിട്ടുണ്ടെന്നതും, രാജാവായ ശാർദ്ദൂലസിംഹൻ അവ അവഗണിച്ചതും മററും മാധവപ്പണിക്കർ, ബിക്കാനിർ ചേംബർ ഓഫ് കോമേഴ്സ് ഉദ്ഘാടനം നിർവഹിച്ച അവസരത്തിൽ ചെയ്ത പ്രസംഗത്തിൽ സ്പർശിച്ചിട്ടുണ്ട്. നാട്ടുരാജാക്കന്മാരുടെ കൂട്ടത്തിൽ സ്വാധീനശക്തിയുള്ള ഒരു വിഭാഗവും അവരുടെ മന്ത്രിമാരും സംയോജിച്ച് മൂന്നാമതൊരു വിഭജനം ഉണ്ടാക്കാനും ശ്രമിച്ചു. അങ്ങിനെ ഛിന്നഭിന്നമായി രക്തം വാർന്നുകിടക്കുന്ന ഭാരതം കാണാൻ കൊതിച്ചുകഴിഞ്ഞു കുറെപ്പേർ. രാജാവിൻെറയും സുഹൃത്തുക്കളുടെയും, ദൃഢവിശ്വാസവും ധൈര്യത്തോടെയുള്ള പെരുമാററവും കൊണ്ട്, അപകടമേറിയ അത്തരം ഭവിഷ്യത്തുകൾ തട്ടിക്കളഞ്ഞു. [39] നരേന്ദ്രമണ്ഡലത്തിൻെറ അന്നത്തെ അധ്യക്ഷനായിരുന്ന (ചാൻസലർ) ഭോപ്പാൽ നവാബ് ഹമീദുള്ളഖാൻ, മുസ്ലീംലീഗിൻെറ താല്പര്യങ്ങൾക്കും നയങ്ങൾക്കും ശക്തിയുണ്ടാകുവാനും, ഇന്ത്യയ്ക്ക് ആപത്തും അപകടവും വരുത്തുവാനും പല കുതന്ത്രങ്ങളിലും ഏർപ്പെട്ടിരുന്നു. അയാളെ അറിഞ്ഞും അറിയാതെയും സഹായിക്കുന്ന കാര്യങ്ങളിൽ മററു ചിലരും സംബന്ധിച്ചു. ഇവർക്കെല്ലാമെതിരായി യോജിച്ചു

38. Constituent Assembly Debates 28th April 1947, P. 367.
39. Bikaner Bulletin. Vol V, No. I, August 47—Speech on 7-8-1947.

നില്ക്കാനും, ശക്തിയായി പ്രതികരിക്കാനും ഉതകുന്ന ചില പദ്ധതികൾ രൂപീകരിച്ച് നടപ്പാക്കാൻ മാധവപ്പണിക്കർ പ്രയത്നിക്കുകയുണ്ടായി.

ഭരണഘടനാനിർമാണസഭയുടെ ഉപദേശക കമ്മിററിക്ക് മൂന്ന് ഉപസമിതികളാണുണ്ടായിരുന്നത്. അതിലൊന്ന് മൗലികാവകാശങ്ങളെ സംബന്ധിച്ചുള്ളതായിരുന്നു. അതിലേക്ക് സഭാധ്യക്ഷൻ പണിക്കരെ നാമനിർദേശം ചെയ്തു. നാട്ടുരാജ്യങ്ങളുടെ പ്രതിനിധിയെന്ന നിലയിലാണതുണ്ടായത്. ആ കമ്മിററിയുടെ അധ്യക്ഷൻ ആചാര്യ കൃപലാനിയായിരുന്നു. അദ്ദേഹത്തെക്കൂടാതെ മൗലാനാ അബ്ദുൾക്കലാംആസാദ്,ഡോ. ബി. ആർ. അംബേദ്കർ, എം. ആർ. മസാനി, കെ. എം. മുൻഷി എന്നിവരുമുണ്ടായിരുന്നു. ഇതു കൂടാതെ യൂണിയൻ ഭരണഘടനാകമ്മിററി, ദേശീയപതാകയെപ്പററിയുള്ള (അഡ്ഹോക്) കമ്മിററി എന്നിവയിലും മാധവപ്പണിക്കരെ അംഗമാക്കി.

ഭരണഘടനയെ സംബന്ധിക്കുന്ന ഓരോരുത്തരുടെയും സങ്കല്പമറിയാൻ ഒരു പ്രശ്നാവലി തയ്യാറാക്കി ബി. എൻ. റാവു സഭാംഗങ്ങൾക്ക് വിതരണം ചെയ്തു. ഭരണഘടനാ നിർമാണോപദേഷ്ടാവായിരുന്നു ബി. എൻ. റാവു. അംഗങ്ങൾക്ക് സ്വന്തം അഭിപ്രായം, വിവിധസംഗതികളെപ്പററി, രേഖാമൂലം അറിയിക്കുന്നതിനു സ്വീകരിച്ച സമ്പ്രദായമായിരുന്നു ഇത്. വിവിധവിഷയങ്ങൾ ആഴത്തിൽ പരിശോധിക്കുന്ന വിദഗ്ധരും, പ്രത്യേക കമ്മിററികളും ഈ വസ്തുതകൾ കണക്കിലെടുത്ത് നക്കൽ തയ്യാറാക്കുകയായിരുന്നു നടപടിക്രമം. ഈ പ്രശ്നാവലിക്കു കിട്ടിയ പ്രതികരണത്തിൽനിന്ന് ഒരംഗത്തിന്റെ ഭരണഘടനയെ സംബന്ധിച്ച സങ്കല്പം അറിയുവാൻ വിഷമമുണ്ടായിരുന്നില്ല. പ്രശ്നാവലിയും മാധവപ്പണിക്കർ നല്കിയ മുഖ്യവിഷയങ്ങളെ സംബന്ധിച്ച മറുപടിയും പരിമിതമായ തോതിൽ ഇവിടെ സ്പർശിക്കുന്നതുചിതമായിരിക്കുമല്ലോ.

ഇന്ത്യൻ യൂണിയന്റെ തലവൻ ഒരു പ്രസിഡന്റായിരിക്കണം. അദ്ദേഹം രാഷ്ട്രത്തിന്റെ പ്രതീകമാണ്. ഔദ്യോഗിക കാലാവധി നാലു വർഷമായിരിക്കണമെന്നും, തുടരെ രണ്ടുതവണ മാത്രമേ ആ പദവിയിൽ നിയമിതനാകാൻ യോഗ്യതയുള്ളുവെന്നും പണിക്കർ രേഖപ്പെടുത്തി. സഭയിലെ ദീർഘമായ പരിചിന്തനത്തിനുശേഷം അംഗീകരിച്ച കാലാവധി അഞ്ചു കൊല്ലമാണല്ലോ. എത്ര തവണയാകാമെന്ന കാര്യം അന്നു നിശ്ചയിച്ചുമില്ല. പണിക്കരുടെ പക്ഷം, കാലാവധി പൂർത്തിയാക്കുന്നതിനുമുമ്പ് പ്രസിഡന്റിനെ നീക്കാൻ വ്യവസ്ഥ വേണ്ടെന്നായിരുന്നു. ചില പ്രത്യേക കാരണങ്ങൾക്ക്, നിശ്ചിതമായ നടപടിക്രമമനുസരിച്ച്, അദ്ദേഹത്തെ കുററവിചാരണയ്ക്ക്–ഇംപീച്ചുമെന്റിന്–വിധേയനാക്കാവുന്നതാണല്ലോ. അംഗീ

കരിക്കപ്പെട്ട വകുപ്പ്. നീതിന്യായപരമായ ചില അധികാരങ്ങൾ പ്രസിഡൻറിൽ നിക്ഷിപ്തമാകണമെന്ന് പണിക്കർ പ്രശ്നാവലി യിൽ രേഖപ്പെടുത്തി. മാപ്പു നല്കാനും, ശിക്ഷയ്ക്കു കുറവുവരുത്താനും, ഇളവനുവദിക്കാനുമുള്ള അധികാരങ്ങളാണ് ലക്ഷ്യം വച്ചത്. ഈ അഭിപ്രായത്തിൽ ഐകരൂപ്യമുണ്ടായിരുന്നില്ലെന്ന വസ്തുത പറയേണ്ടതുണ്ട്. പ്രസിഡൻറിന് ഈ അധികാരങ്ങൾ സിദ്ധിക്കുമ്പോൾ നാട്ടുരാജ്യങ്ങളിലെ രാജാക്കന്മാർക്ക് അവ ഇല്ലാതാവും. അതിനോട് സർ ബി. എൽ. മിററർ തുടങ്ങിയവർ യോജിച്ചില്ല. ഈ അധികാരം വീതിച്ച്, രണ്ടായി വേർതിരിച്ച്, വ്യവസ്ഥ ചെയ്യുന്നതാണുചിതമെന്ന് ചിലർ വാദിച്ചു. പ്രസിഡൻറിൻെറ അധികാരം ഫെഡറൽ നിയമങ്ങൾക്കു മാത്രവും മററുള്ളവ സംസ്ഥാനങ്ങൾക്കു വിടുകയുമാണുത്തമമെന്നു ഗോപാലസ്വാമി അയ്യങ്കാരുൾപ്പെടെ, പലരും കരുതി. നാട്ടുരാജ്യപ്രതിനിധികളാണ് അവരുടെ പക്ഷം പറഞ്ഞത്. ദീർഘമായി ചർച്ച ചെയ്ത് ഇന്നു ഭരണഘടനയിൽ ഏർപ്പാടു ചെയ്തിരിക്കുന്ന വ്യവസ്ഥകൾ അംഗീകരിച്ചു.[40]

കാര്യനിർവഹണാധികാരങ്ങൾ (Executive Powers) സംബന്ധിച്ചിടത്തോളം പദവിയിൽ ജന്യമാകുന്ന അവകാശമെന്ന നിലയിൽ, പ്രസിഡൻറായിരിക്കണം എല്ലാ കാര്യനിർവഹണ വിഭാഗത്തിൻെറയും അധികാരി. ഈ അധികാരം നേരിട്ടോ നിയുക്തരായ ഉദ്യോഗസ്ഥന്മാർ വഴിയോ നിർവഹിക്കണം. പണിക്കരുടെ ഈ ആശയത്തോട് ആരും വിയോജിച്ചില്ല. സൈന്യങ്ങളുടെ സർവോച്ച സേനാപതിയായിരിക്കണം പ്രസിഡൻറന്നും അഭിപ്രായപ്പെട്ടു. യൂണിയന് രണ്ടു സഭകളുണ്ടായിരിക്കണമെന്നു തന്നെയായിരുന്നു പണിക്കരുടെ അഭിപ്രായം. അവയും പ്രസിഡൻറും ചേർന്നുള്ളതാണ് ഇന്ത്യൻ പാർലമെൻറ്. ഉപരിസഭയിൽ യൂണിയനിലെ എല്ലാ അംഗസംസ്ഥാനങ്ങൾക്കും മൂന്നു പ്രതിനിധികൾ വീതമുണ്ടായിരിക്കണമെന്നായിരുന്നു അദ്ദേഹം ആഗ്രഹിച്ചത്. യൂണിയനിലെ ഘടകങ്ങളായ സംസ്ഥാനങ്ങളിലെ നിയമസഭകൾ ഇവരെ നിശ്ചയിച്ച് നിയോഗിക്കണം. ഈ അഭിപ്രായം സ്വീകരിച്ചിരുന്നെങ്കിൽ ഉപരിസഭയിലെ അന്നത്തെ അംഗസംഖ്യ എത്രയോ വലുതാകുമായിരുന്നു! ഈ അഭിപ്രായത്തോട് ആരും യോജിച്ചില്ല. പകരം ജനസംഖ്യാനുപാതികമായ, നിർദിഷ്ട തിരഞ്ഞെടുപ്പിനാണ് വ്യവസ്ഥയുണ്ടായത്. അവരെക്കൂടാതെ ഉപരിസഭയിലേക്ക് നാമനിർദേശത്തിലൂടെ അംഗങ്ങളെ സ്വീകരിക്കാനും ഏർപ്പാടുണ്ടായല്ലോ. ആ വ്യവസ്ഥയുടെ ഗുണഭോക്താവായി പണിക്കർതന്നെ ഉപരിസഭയിൽ പില്ക്കാലത്ത് സേവനമനുഷ്ഠിക്കുകയുമുണ്ടായി, എന്നതും സ്മര

40. The Making of the Republic: Panchanand Misra
Scientific Book Agency, Calcutta 1966 P. 167

ണീയമാണ്. സഭകളുടെ കാലാവധിയെ സംബന്ധിച്ച് ഭിന്നാഭിപ്രായങ്ങളുണ്ടായില്ല. ''മണിബില്ലുകൾ'' സംബന്ധിച്ച്, അവ എന്തൊക്കെയാണ്, എന്തൊക്കെ അതിന്റെ പരിധിയിൽ പെടും, എന്ന കാര്യങ്ങളെക്കുറിച്ചും അദ്ദേഹം അഭിപ്രായം പറഞ്ഞിട്ടുണ്ട്. ഇതു സംബന്ധിച്ച പ്രശ്നം തീരുമാനിക്കേണ്ടിവന്നാൽ, ഇന്ത്യൻ ചീഫ് ജസ്റ്റിസ് അധ്യക്ഷനും, ഇരുസഭകളിൽനിന്ന് എട്ടുവീതം അംഗങ്ങളുമുള്ള ഒരു കമ്മിററിക്ക്‌വിട്ടുകൊടുക്കണമെന്നും, ഏതെങ്കിലും സഭയിലെ അഞ്ചിൽ രണ്ട് അംഗങ്ങൾ ആവശ്യപ്പെട്ടാൽ അതിനുള്ള നിവേദനം കമ്മിററിക്കു കൊടുക്കണമെന്നുമാണ് മാധവപ്പണിക്കർ പറഞ്ഞ അഭിപ്രായം! എത്രമാത്രം അസൗകര്യവും അപ്രായോഗികവുമാണിതെന്നു പറയേണ്ടതില്ല. അത് അവസാനം തള്ളിക്കളയുകയാണു ചെയ്തത്. [41]

മൗലികാവകാശക്കമ്മിററിയിൽ പണിക്കരെ അംഗമാക്കിയെന്ന കാര്യം മുമ്പു പറഞ്ഞല്ലോ. മൗലികാവകാശങ്ങളെ രണ്ടിനങ്ങളിലൊതുക്കി വ്യവസ്ഥചെയ്യണമെന്നായിരുന്നു അദ്ദേഹത്തിന്റെ വാദം. ഒന്ന് പൊതുവായിട്ടുള്ളവ. ഇവ ഇന്ത്യൻ യൂണിയനെ സംബന്ധിക്കുന്ന വിഷയങ്ങളത്രേ. രണ്ടാമത്തെ പട്ടികയിൽ പെടുന്നവ താരതമ്യേന അപ്രധാനങ്ങളും യൂണിയൻ ഘടകങ്ങളുമായി ബന്ധപ്പെട്ടവയുമായിരിക്കും. ഈ നിലപാട് നിർബന്ധപൂർവം അവതരിപ്പിച്ചെങ്കിലും അത് മററുള്ളവർക്ക് സ്വീകാര്യമായില്ല. [42] എഴുത്തുകുത്തുകൾക്കും, ആളിനും, ആവാസസ്ഥലത്തിനുമുള്ള ഭദ്രത, അധികാരപത്രമില്ലാതെ (വാറൻറ്) ന്യായയുക്തമല്ലാത്ത പരിശോധനയ്ക്കും പിടിച്ചെടുക്കലിനുമെതിരായുള്ള സംരക്ഷ, എന്നിവ ഉറപ്പുവരുത്തുന്ന വകുപ്പുകൾ മൗലികാവകാശങ്ങളുടെ പട്ടികയിൽനിന്നു നീക്കംചെയ്യണമെന്ന് പണിക്കർ അഭിപ്രായപ്പെട്ടു. [43] ജീവിതം, സ്വാതന്ത്ര്യം എന്നിവയെ സംബന്ധിക്കുന്ന അവകാശങ്ങളെ വസ്തുവകകളെ സംബന്ധിക്കുന്ന അവകാശങ്ങളിൽനിന്നു വേർതിരിക്കണമെന്നായിരുന്നു പണിക്കരുടെ അഭിപ്രായം. സബ്‌കമ്മിററിയുടെ റിപ്പോർട്ടിൽ ഇതിനെക്കുറിച്ച് ഒരു വിയോജനക്കുറിപ്പ് അദ്ദേഹം ചേർത്തിട്ടുമുണ്ട്. വ്യക്തികളുടെ അവകാശ പരിത്രാണനഭാരം കോടതികൾക്കുണ്ടായിരിക്കണം. എന്നാൽ അവയ്ക്കു യൂണിയന്റെ നിയമനിർമാണാധികാരം കുറയ്ക്കാനിടവരുത്തുന്ന

---

41. Constituent-Assembly Debates-Vol. VIII, June 8, 1949 P. 742.
42. The Indian Constitution: Corner Stone of a Nation: Granville Austin, Clarenden Press, Oxford 1966 P. 70.
43. Ibid P. 72.

വിധം പ്രവർത്തിക്കാൻ ഏററവും കുറച്ച് അധികാരമേ ഉണ്ടായിരിക്കാവൂ. എന്നാൽ വസ്തുവകകളുടെ കാര്യത്തിൽ പരിധിയില്ലാത്ത നിയമനിർണയാധികാരം വേണം.[44]

സാമൂഹ്യക്ഷേമത്തിനും പരിഷ്കാരത്തിനും ആവശ്യമായ നിയമനിർമാണം നിയന്ത്രണങ്ങളിൽ നിന്നൊഴിവാക്കിയിട്ടുണ്ടല്ലോ. ഭരണഘടനയുടെ ഇരുപത്തിയഞ്ചാം വകുപ്പിലാണിതിനു വ്യവസ്ഥ. ഈ വകുപ്പിൻെറ രചനയിലും ചർച്ചയിലും, മാധവപ്പണിക്കർക്ക് പ്രധാന പങ്കുണ്ടായിരുന്നു. ഗവണ്മെൻറിൻെറ സ്ഥിരതയുറപ്പുവരുത്തുവാനുപയുക്തങ്ങളായ വ്യവസ്ഥകൾ ഭരണഘടനയിൽ ചേർക്കുന്നതു കൊള്ളാമെന്ന് ഒരു വിഭാഗം അംഗങ്ങൾക്ക് അഭിപ്രായമുണ്ടായിരുന്നു. എന്നാൽ അദ്ദേഹം അതിനോടു യോജിച്ചില്ല. രാഷ്ട്രീയ കക്ഷികൾ ഭാവിയിലണിനിരക്കുന്നത് സാമ്പത്തികവും രാഷ്ട്രീയവുമായ പ്രത്യയശാസ്ത്രപ്രമാണങ്ങളെ ആധാരമാക്കിയായിരിക്കുമെന്ന് പണിക്കർ വിശ്വസിച്ചു. വിഭാഗീയവും മതാധിഷ്ഠിതവും വർഗീയവുമായ പ്രമാണങ്ങളുടെ അടിസ്ഥാനത്തിലായിരിക്കാനിടയില്ലെന്നും ദീർഘദർശനം നടത്തി. പ്രത്യയശാസ്ത്രങ്ങളെ ആധാരമാക്കി പൊരുതുന്ന തിരഞ്ഞെടുപ്പിലൂടെ അധികാരത്തിലേറുന്ന രാഷ്ട്രീയ കക്ഷിക്ക് അസ്ഥിരതയുള്ള സർക്കാരിനെപ്പററി ചിന്തിക്കേണ്ടിവരികയില്ലെന്നും അദ്ദേഹം പ്രതീക്ഷിച്ചു.[45] ഈ പ്രതീക്ഷയും പ്രവചനവും എത്രമാത്രം തെററിയിരിക്കുന്നു എന്ന് പില്ക്കാലസംഭവങ്ങളുടെ നീണ്ട ചരിത്രം തെളിയിക്കുന്നു. വർഗീയതയും, വിഭാഗീയ വിചാരവും, മതവും സ്വാധീനിച്ചിട്ടില്ലാത്ത ഏതെങ്കിലും തിരഞ്ഞെടുപ്പ്, സ്വാതന്ത്ര്യപ്രാപ്തിയ്ക്കുശേഷം ഇന്ത്യയിലുണ്ടായിട്ടുണ്ടോ എന്നു സംശയം തന്നെ. ആത്മവഞ്ചന അണിയാത്ത ഏതൊരാളും ഈ സത്യം അംഗീകരിക്കും. സാമ്പത്തിക നയങ്ങളിലും, മതനിരപേക്ഷതയിലും, വർഗ വർണ നിഷേധത്തിലും, വർഗസമരത്തിലുമൊക്കെ ഉറച്ച, പ്രത്യയശാസ്ത്രങ്ങൾ പിടിച്ച് ആണയിടുന്നവർപോലും, വർഗീയവും മതപരവും വിഭാഗീയവുമായ കാര്യങ്ങളിലൂടെ തിരഞ്ഞെടുപ്പു വിജയിക്കാൻ പാടുപെടുന്ന കാഴ്ച ഇന്ത്യയെപ്പോലെ വേറെ എവിടെയെങ്കിലുമുണ്ടായിട്ടുണ്ടോയെന്ന് അന്വേഷിക്കേണ്ടതുണ്ട്. ന്യൂനപക്ഷങ്ങൾക്ക് നിയമസഭകളിൽ സ്ഥാനങ്ങൾ സംവരണം ചെയ്യണമെന്നായിരുന്നു അദ്ദേഹത്തിൻെറ അഭിപ്രായം.

ഭരണഘടന ഭേദഗതി ചെയ്യുന്നതിനെപ്പററി പ്രശ്നാവലിയുടെ മറുപടിയിൽ അഭിപ്രായം പ്രകാശിപ്പിച്ചിട്ടുണ്ട്. പാർലമെൻറിൻെറ ഇരുസഭകളിലും മൂന്നിൽ രണ്ടു ഭൂരിപക്ഷത്തോടുകൂടി അംഗീകരി

44. Minutes of Dissent, April 1947, Prasad File: 1/47.
45. Minutes of the Meeting, 8th June 1947.

ക്കണം. അതിനുശേഷം അത് അതേ ഭൂരിപക്ഷത്തോടെ സംസ്ഥാന നിയമസഭകളംഗീകരിക്കേണ്ടതാണ്. [46] പ്രസ്താവലിയിലൂടെ ലഭ്യമായ ആശയങ്ങൾ ഇക്കാര്യത്തിൽ തൃപ്തികരമല്ലാതിരുന്നതിനാൽ ഈ വിഷയം ആഴത്തിൽ പരിഗണിക്കുന്നതിന് ഒരു സബ് കമ്മിററിയെ നിയമിച്ചു. അതിൽ ജവഹർലാൽ നെഹ്രു, ഗോപാലസ്വാമി അയ്യങ്കാർ, ബി. ആർ. അംബേദ്കർ, കെ. എം. മുൻഷി, വി. ടി. കൃഷ്ണമാചാരി, മാധവപ്പണിക്കർ എന്നിവരാണുണ്ടായിരുന്നത്. ബി. എൻ. റാവുവും യോഗങ്ങളിൽ സംബന്ധിച്ചു. ഒടുവിൽ അവർ നല്കിയ ശുപാർശയാണ് ഭരണഘടനയിൽ ചേർത്തത്. [47] യൂണിയൻ കോൺസ്റ്റിട്യൂഷൻ കമ്മിററിയുടെ ഒരു സബ് കമ്മിററിയാണ് പാർലമെൻറിൻെറ ഉപരിസഭ (രാജ്യസഭ) പ്രതിനിധികളെ തിരഞ്ഞെടുക്കുന്ന സമ്പ്രദായം നിർണയിക്കാൻ, രൂപീകരിച്ചത്. അതിലും മാധവപ്പണിക്കർ ഒരംഗമായിരുന്നു. അവരുടെ ശുപാർശയാണ് ഭരണഘടനയുടെ ഭാഗമായത്. [48] എന്തുകൊണ്ടാണ് എല്ലാ സംസ്ഥാനങ്ങൾക്കും രാജ്യസഭയിൽ തുല്യ പ്രാതിനിധ്യം അംഗീകരിക്കാതിരുന്നത് എന്നുള്ളതിനെപ്പററി ഒരു കാരണവും വ്യക്തമാക്കിയിട്ടില്ല. സുശക്തമായ കേന്ദ്രഗവണ്മെൻറിന് മാത്രമേ സംസ്ഥാനങ്ങളുമായുള്ള ഇടപാടുകൾ ശരിക്കു കൊണ്ടുപോകാൻ സാധിക്കു എന്ന് മാധവപ്പണിക്കർ വിശ്വസിച്ചിരുന്നു. ആ പരിതസ്ഥിതിയിൽ യൂണിയൻ സർക്കാരും സംസ്ഥാനസർക്കാരും തമ്മിൽ മത്സരത്തിൻെറ പ്രശ്നമില്ല. ഫെഡറേഷൻ വ്യവസ്ഥ ഒരു അനുകൂലകാലാവസ്ഥാ (Fair Weather Constitution) പ്രധാനമായതാണ്. അങ്ങിനെയൊന്ന് ഇന്ത്യയുടെ ശക്തിസംഭരണത്തിനും സമ്പൽസമൃദ്ധിക്കും ക്ഷേമത്തിനും നന്നല്ല. സംസ്ഥാനങ്ങൾക്കുള്ള അവകാശാധികാരങ്ങൾ കേന്ദ്രത്തിൽനിന്ന് കൈമാറിയവയായിരിക്കണം. കേന്ദ്രം അടിസ്ഥാനപരമായി കേന്ദ്രീകൃത സ്വഭാവമുള്ള ഏകചക്രഭരണമായിരിക്കണം. അഖിലഭാരത ഫെഡറേഷനിൽ കേന്ദ്രത്തിന് സംസ്ഥാനങ്ങളുടെമേൽ അധികാരമില്ല. ദീർഘകാലമായി പടുത്തുയർത്തിയ രാഷ്ട്രീയൈക്യം നഷ്ടമായാൽ ഇന്ത്യ ഛിന്നഭിന്നമായി ചിതറും. അതുകൊണ്ട് മേലുത്തരവിടുവാനുള്ള അധികാരം കേന്ദ്രത്തിനു വേണം. [49] ഇതൊക്കെ പ്രസക്തമായ കാര്യങ്ങളായതിനാൽ മാധവപ്പണിക്കരുടെ ആശയം ഇത്രയും വിശ

46. Prasad Papers : File 3/47.
47. Draft Constitution : B. N. Rao, Clause 252 Part XIII
48. Minutes of the Union Constitution Committee Meeting : June 9, 1947, UCC, Reports, 1st para, First series.
49. Note on Some General Principles of the Union Constitution- May 1947 Prasad Papers—File 3-C/47.

ദമായി രേഖപ്പെടുത്തിയതാണ്. പില്കാലത്ത് ഭാരതത്തിൻെറ ഭരണഘടന അംഗീകരിച്ചപ്പോരം, അതിൽ അന്തിമമായി വ്യവസ്ഥ ചെയ്ത കാര്യങ്ങളുമായി തട്ടിച്ചുനോക്കിയാൽ, അദ്ദേഹത്തിൻെറ ആശയങ്ങളുടെ വ്യത്യാസങ്ങരം കാണാൻ സാധിക്കും.

സ്വതന്ത്രഭാരതത്തിൻെറ പതാകയെക്കുറിച്ച് തീരുമാനിക്കുന്നതിനു നിയുക്തമായ അഡ്-ഹോക് കമ്മിററിയിൽ പണിക്കരുമുണ്ടായിരുന്നു. ആ കമ്മിററി ജൂലൈ പത്തും, പതിനെട്ടും തീയതികളിൽ കൂടിയാണ് പതാകയുടെ അവസാനരൂപം നിശ്ചയിച്ചത്.

1947 മാർച്ച് 23-ാം തീയതി കാലത്ത് മൗണ്ട്ബാററൻ പ്രഭു പുതിയ വൈസ്രോയിയായി ചുമതലയേററു.

1947 ജൂൺ 3-ാം തീയതി ബ്രിട്ടീഷ് ഗവണ്മെൻറിൻെറ ഔദ്യോഗിക പ്രഖ്യാപനം, അധികാരക്കൈമാററത്തെക്കുറിച്ചുണ്ടായി. അതേ ദിവസം ഡൽഹിയിൽ നടന്ന പത്രസമ്മേളനത്തിൽ, ഗവർണർ ജനറലും വൈസ്രോയിയുമായ മൗണ്ട്ബാററൻ പ്രഭു, അധികാരക്കൈമാററം 1947 ആഗസ്റ്റ് പതിനഞ്ചിനായിരിക്കുമെന്ന അറിയിപ്പും നല്കി. 1947 ജൂലൈ പത്താം തീയതി ഇന്ത്യക്ക് സ്വമേധയാ സ്വാതന്ത്ര്യം നല്കുന്ന ബില്ല് ഇംഗ്ലണ്ടിലെ പാർലമെൻറ് പാസാക്കി. ബ്രിട്ടീഷ് രാജാവിൻെറ അനുമതിമുദ്ര പതിനെട്ടാം തീയതി വൈകുന്നേരം 4.30 ന് അങ്കിതമായപ്പോരം നിയമപ്രക്രിയ പൂർണമായിത്തീർന്നു. ഭരണഘടനാനിർമാണസഭയുടെ; ആഗസ്റ്റ് 14-ാം തീയതി അർധരാത്രിയിൽ സമ്മേളിച്ച, സമ്മേളനത്തിൽ, പന്ത്രണ്ടുമണി മുഴങ്ങിയപ്പോരം, ഒരു യുഗം കഴിയുകയും സ്വാതന്ത്ര്യത്തിൻെറ പുതിയ യുഗം ഈ പുണ്യഭൂമിയിൽ തുടങ്ങുകയും ചെയ്തു. ഡോ. രാജേന്ദ്രപ്രസാദിൻെറ അധ്യക്ഷതയിൽ നടന്ന സമ്മേളനത്തിലെ ആദ്യത്തെയിനം സുചേതാ കൃപലാനിയുടെ വന്ദേമാതരഗാനാലാപമായിരുന്നു. തുടർന്ന് പ്രമേയം അവതരിപ്പിച്ച് ജവഹർലാൽ നെഹ്റു പ്രസംഗിച്ചു. അർധരാത്രി പന്ത്രണ്ടുമണി പൂർത്തിയായപ്പോരം, അവസാന മണിനാദം മുഴങ്ങിക്കഴിഞ്ഞപ്പോരം, അയ്യായിരത്തിലധികം സംവത്സരങ്ങളിലെ മഹത്തായ സംസ്കാരത്തിൻെറ പിൻതുടർച്ചയുള്ള ഒരു രാഷ്ട്രത്തിൻെറ പുനർജന്മം സാക്ഷാത്കരിച്ചു.

ഇങ്ങനെ ഒരു അർധരാത്രി സമ്മേളനം ചേരുവാനിടയാക്കിയ സംഗതിയെ സംബന്ധിച്ച് മാധവപ്പണിക്കർ നല്കിയിട്ടുള്ള വിവരണം ഇവിടെ പ്രസക്തമായിരിക്കുമെന്നു കരുതുന്നു. ആദ്യത്തെ തീരുമാനം 15-ാം തീയതി വൈസ്രോയി സപരിവാരം ഘോഷയാത്രയായി സമ്മേളനസ്ഥലത്തു വന്നുചേരണമെന്നും, അധികാരകൈമാററപ്രഖ്യാപനം കാലത്തു പത്തു മണിക്കു നിർവഹിക്കണമെന്നുമായിരുന്നു. പണിക്കർ രേഖപ്പെടുത്തിയിട്ടുള്ള വിവരം ഇതാണ്:

"ബ്രിട്ടീഷ് പാർലമെൻറിൻെറ നിശ്ചയമനുസരിച്ച് 14-ാം തീയതി അർധരാത്രിയ്ക്ക് ബ്രിട്ടീഷധികാരം ഇന്ത്യയിൽ അവസാനിക്കും. അപ്പോഠംതന്നെ നാം അത് ഏറെറടുക്കേണ്ടതാണെന്നായിരുന്നു എൻെറ അഭിപ്രായം. അതെപ്പററി ഞാൻ സരോജിനി ദേവിയുമായി ആലോചിച്ചപ്പോഠം അങ്ങനെ ഒരർധരാത്രി സമ്മേളനത്തിലാണ് നമ്മുടെ സ്വാതന്ത്ര്യം പ്രഖ്യാപിക്കേണ്ടതെന്ന് അവരും സമ്മതിച്ചു. പക്ഷേ അത് നെഹ്രുവിനോട് പറഞ്ഞെങ്കിലേ സാധിക്കയുള്ളു എന്നായിരുന്നു അവരുടെ ഉപദേശം. ഞാൻ ഇതിനെപ്പററി വേറെ ചിലരോടും സംസാരിച്ചുനോക്കിയെങ്കിലും അവരെല്ലാം അത് ഒരു നേരമ്പോക്കായി മാത്രമേ ഗണിച്ചുള്ളു. ഒടുവിൽ നെഹ്രുവിനെത്തന്നെ സമീപിക്കാൻ ഞാൻ തീർച്ചയാക്കി. എൻെറ സംശയം വിശദമാക്കി ഒരു ചെറിയ നോട്ടെഴുതിക്കൊടുക്കുന്നതായിരിക്കും ഉത്തമമെന്നു വിചാരിച്ചു. അങ്ങനെയൊന്ന് അസംബ്ലിയിൽ വച്ചുതന്നെ തയ്യാറാക്കി അദ്ദേഹത്തെ ഏല്പിച്ചു. അതു വായിച്ചുനോക്കിയിട്ട് അദ്ദേഹം പറഞ്ഞു: "എനിക്ക് അഭിപ്രായം വളരെ രുചിച്ചു. പക്ഷേ എൻെറ സ്നേഹിതന്മാർ രണ്ടുപേർ (പട്ടേലും ആസാദും) ഒമ്പതുമണിക്ക് നിദ്ര പ്രാപിക്കുന്നവരാണ്."

"അതിനു നിവൃത്തിയുണ്ടാക്കാം. അവർക്കു രണ്ടുപേർക്കും ഓരോ കട്ടിൽ ഞാൻ എൻെറ സ്വന്തം ചിലവിൽ ഏർപ്പാടു ചെയ്യാം!"—എന്നു ഞാനും നേരമ്പോക്കായി പറഞ്ഞു.

പിറെറദിവസം അസംബ്ലിസമയത്തു നെഹ്രു എന്നെ വിളിച്ച് എൻെറ അഭിപ്രായം ക്യാബിനററു സമ്മതിച്ചിരിക്കുന്നുവെന്നും അതിൻെറ ചടങ്ങുകഠം തീർച്ചയാക്കാനുള്ള കമ്മിററിയിൽ എന്നെയും നിയമിച്ചിട്ടുണ്ടെന്നും പറഞ്ഞു. ഇങ്ങനെയാണ് ചരിത്രപ്രസിദ്ധമായ അർധരാത്രി സമ്മേളനമുണ്ടായത്. [50]

ഐക്യരാഷ്ട്ര ജനറൽ അസംബ്ലിയുടെ ആദ്യത്തെ സ്ഥിരം പൊതുസമ്മേളനം, ന്യൂയോർക്കിലെ ഫ്ളഷിംഗ് മെഡോയിൽ 1947 ഒക്ടോബർ 23-ാം തീയതി സമ്മേളിക്കുവാൻ പരിപാടി നിശ്ചയിച്ചു. ആ സമ്മേളനത്തിൽ, സ്വതന്ത്രഭാരതത്തിൻെറ ആദ്യത്തെ പ്രതിനിധിസംഘം പങ്കെടുക്കുമെന്ന് സർക്കാർ തീരുമാനിക്കുകയുണ്ടായി. ശ്രീമതി വിജയലക്ഷ്മി പണ്ഡിററിൻെറ നേതൃത്വത്തിലാണ് പ്രതിനിധിസംഘം രൂപീകരിച്ചത്. അതിലെ അംഗങ്ങഠം രാജാ മഹാരാജസിംഹൻ, ഫസൽ അലി, എം. സി. സെതൽവാഡ്, മാധവപ്പണിക്കർ എന്നിവരായിരുന്നു. ആറംട്ടർ നേററ്അംഗങ്ങളായി ബി. ശിവറാവു, ഡോ. പി. പി. പിള്ള, ബി. ആർ. സെൻ, എന്നിവരും സെക്രട്ടറിയായി എം. കെ. വെള്ളോടിയും

50. ആത്മകഥ, പുറം 410

അസിസ്ററൻറ് സെക്രട്ടറിയായി എം. ഗോപാലമേനോനുമായി രുന്നു. പ്രതിനിധിസംഘം യഥാസമയം യാത്ര പുറപ്പെടുന്നതിന് ഏർപ്പാടുകൾ ചെയ്തെങ്കിലും അവരോടൊപ്പം മാധവപ്പണിക്കർക്ക് പോകാൻ സൗകര്യപ്പെട്ടില്ല. വിഭജനത്തെത്തുടർന്നുണ്ടായ അഭയാർഥിപ്രവാഹവും, കുടിയൊഴിഞ്ഞു പോകുന്നവരുണ്ടാക്കുന്ന പ്രശ്നങ്ങളും മൂലം ബിക്കാനിർ വളരെ പ്രയാസങ്ങൾ നേരിടേണ്ടിവന്നു. അതു സംബന്ധിച്ച മേൽനോട്ടം ദിവാനായിരുന്ന പണിക്കർക്ക് ഒഴിവാക്കാൻ സാധിക്കുമായിരുന്നില്ല. ഇതിൽ ആശങ്കയ്ക്ക് ഇടമില്ലെന്ന നിലയിൽ കാര്യങ്ങൾ എത്തിയപ്പോഴാണ് പണിക്കർ ഐക്യരാഷ്ട്ര സമ്മേളനത്തിൽ സംബന്ധിക്കുന്നതിന് അങ്ങോട്ടു പോകാറായത്. സെപ്തംബർ 17-ാം തീയതി ബിക്കാനിർ വിട്ട്, ലണ്ടൻവഴി ന്യൂയോർക്കിലേക്കു യാത്രയായി. ഇടയ്ക്കു ലണ്ടനിൽ തങ്ങിയപ്പോൾ വി. കെ. കൃഷ്ണമേനോനെ കണ്ട് ചർച്ചകൾ നടത്തുകയുണ്ടായി. ന്യൂയോർക്കിലെത്തി സമ്മേളനത്തിൽ പങ്കെടുത്തുതുടങ്ങിയപ്പോൾ, പല പ്രമുഖരായ ലോകനേതാക്കന്മാരുമായി അടുത്ത് ഇടപഴകാൻ സൗകര്യമുണ്ടായി. ഇന്ത്യയുടെ പ്രതിനിധിയായി മൂന്നു കമ്മിററികളിൽ അംഗമായി നാമനിർദേശം ചെയ്തുകൊണ്ട് ഇതിന് കൂടുതൽ സാധ്യതകൾ തെളിഞ്ഞെന്നു പറയാം.

ഐക്യരാഷ്ട്രസഭയുടെ പൊതുസമ്മേളനത്തിൽ ആദർശങ്ങളെക്കാൾ, സ്ഥാപിതതാല്പര്യങ്ങൾക്കാണ് പ്രാമാണ്യമെന്ന വസ്തുത സ്പഷ്ടമായിരുന്നു. ഇസ്രായേൽ രൂപീകരണം സംബന്ധിച്ച പ്രമേയവും, തുടർന്ന ചർച്ചയും അവിസ്മരണീയമാണെന്ന് പണിക്കർ പ്രസ്താവിച്ചിട്ടുണ്ട്. പാലസ്റ്റീനിൽ അറബികളും ജൂതന്മാരും ഒരുതരം ലഘുവായ ഫെഡറേഷനിൽ (Cantonal Federation) കഴിയുവാൻ വ്യവസ്ഥ ചെയ്യണമെന്നായിരുന്നു ഭാരതീയ പ്രതിനിധി സംഘത്തിൻെറ സാമാന്യമായ അഭിപ്രായം. പാലസ്റ്റീനെ സംബന്ധിച്ച പ്രത്യേക കമ്മിററിയിൽ (UNSCOP) ഇന്ത്യ അംഗമായി. ബ്രിട്ടീഷുകാർക്കു നല്ലപ്പെട്ടിരുന്ന താല്ക്കാലിക ഭരണാധികാരം അവസാനിക്കുമ്പോൾ എന്ത് രാഷ്ട്രീയസംവിധാനമാണ് അവിടെ വേണ്ടതെന്നുള്ളത് പരിശോധിച്ച് ശുപാർശചെയ്യാനാണ് ഈ കമ്മിററിയെ ചുമതലപ്പെടുത്തിയത്. അവർ ഒരു ന്യൂനപക്ഷ ശുപാർശ നല്കി. എന്നാൽ ഭൂരിപക്ഷക്കാരുടെ ശുപാർശപ്രകാരം 1948 മേയ് 14-ാം തീയതി ഇസ്രായേൽരാജ്യം രൂപീകരിക്കപ്പെടുകയുണ്ടായി.[51] അതിനുള്ള പ്രമേയം അവിടെ അംഗീകരിച്ചത് 1947 നവംബർ 29-ാം തീയതിയാണ്.

---

51. India's Foreign Policy Relations : A. Appadorai & M. S. Rajan, South Asian Publishers, New Delhi 1985 P. III.

ഐക്യരാഷ്ട്രസഭയുടെ മൂന്നാം കമ്മിററിയിൽ (Third Committee) പണിക്കരെ അംഗമായി അതിൻെറ അധ്യക്ഷ നാമനിർദേശം ചെയ്തു. സാമൂഹ്യക്ഷേമ പ്രവർത്തനങ്ങളിൽ ഐക്യരാഷ്ട്രസഭയുടെ താല്പര്യവും ഉത്തരവാദിത്വവും പ്രവർത്തനവും പരിമിതപ്പെടുത്തുന്ന ഒരു പ്രമേയം ബ്രിട്ടീഷ് പ്രതിനിധി അവതരിപ്പിച്ചു. കൊളോണിയലിസത്തിൽ അമർന്നുകഴിയാൻ ഭാഗ്യദോഷം വന്ന, പുതിയതായി സ്വാതന്ത്ര്യമാർജിച്ച, ദേശങ്ങൾക്ക് ഈ പ്രമേയം ദോഷമുണ്ടാക്കുമെന്നും, അവരുടെ സാമൂഹ്യക്ഷേമയത്നങ്ങൾക്ക് ക്ഷീണം വരുത്തുമെന്നും പണിക്കർ വാദിച്ചു. ആകപ്പാടെയുള്ള ലോക ജനസംഖ്യയിൽ പകുതിയോളമുള്ള ഈ ജനങ്ങളെ പിന്നോക്കാവസ്ഥയിൽ വിടുന്നത് ലോകപ്രശ്നങ്ങളെ രൂക്ഷമാക്കുമെന്നും അദ്ദേഹം പറഞ്ഞു. ഈ വിഷയം പണിക്കർ പില്ക്കാലത്ത് കൂടുതൽ ആഴത്തിൽ പരിശോധിച്ച്, ആറു പ്രഭാഷണങ്ങളായി അവതരിപ്പിക്കുകയും പുസ്തകമായി പ്രസിദ്ധപ്പെടുത്തുകയും ചെയ്തിട്ടുണ്ട്.[52]

മൂന്നാം കമ്മിററിയുടെ [Third Committee (Economic & Social) of the General Assembly of U. N.] ജോലി തീർത്ത ശേഷം 1947 നവംബർ 17-ാം തീയതി ന്യൂയോർക്ക് വിട്ട് പണിക്കർ ലണ്ടൻ വഴി ബിക്കാനിറിലേക്ക് യാത്രയായി, രണ്ടുദിവസം ലണ്ടനിൽ തങ്ങി. ഈ ഹ്രസ്വതാമസത്തിനിടയിൽ, ഹൈദരാബാദ് നൈസാമിനുവേണ്ടി, നിയമരഹിതമായി ആയുധം വാങ്ങി കടത്തുന്ന ഒരു ഏർപ്പാടിൻെറ വസ്തുതകൾ ശേഖരിക്കുവാനും പണിക്കർക്കു കഴിഞ്ഞു! ബിക്കാനിറിൽ എത്തിയശേഷം, പല കാര്യങ്ങൾ ചെയ്തുതീർക്കുന്നതിന് ധാരാളം സമയം വേണ്ടിവന്നു. അതിനു ശേഷം ഭരണഘടനാനിർമാണസഭയുടെ വിദേശകാര്യ കമ്മിററിയുടെ യോഗത്തിൽ സംബന്ധിക്കുന്നതിന് ഡിസംബർ 12-ാം തീയതി ഡൽഹിയിൽ എത്തി. ഇതിൻെറ യോഗം ചേർന്നുകൊണ്ടിരുന്ന അവസരത്തിൽ ഒരുദിവസമാണ് ജവഹർലാൽ നെഹ്രു, തന്നെ പ്രധാനപ്പെട്ട ഒരു പുതിയ ചുമതല ഏല്പിക്കുവാൻ ആലോചിക്കുന്നുണ്ടെന്ന കാര്യം മനസ്സിലാക്കാൻ സാധിച്ചത്. വിദേശകാര്യ സെക്രട്ടറിയായിരുന്ന ഗിരിജാശങ്കർ ബാജ്പൈ ആണ്, ചൈനയിലെ ഭാരതത്തിൻെറ പ്രതിപുരുഷനായി തന്നെ അയയ്ക്കുവാൻ തീരുമാനിച്ചിരിക്കുന്നു എന്ന വസ്തുത മാധവപ്പണിക്കരെ ആദ്യം അനൗദ്യോഗികമായി അറിയിച്ചത്. അതു സംബന്ധിച്ച് ഔദ്യോഗികമായ അറിയിപ്പ് 1948 ജനുവരിയിൽ ഉണ്ടായി. അതേമാസം അവസാനത്തിൽ അമ്മയുടെ ദീനം കലശലായ വിവരമറിഞ്ഞ് പണിക്കർ കാവാലത്തേക്കു പോയി. എന്നാൽ അവർ രോഗവിമുക്തി നേടിയില്ല. അമ്മയുടെ മരണാനന്തര ചടങ്ങുകൾ പൂർത്തിയാക്കാൻ

---

52. The Afro-Asian States and their Problems P. 104.

അവിടെ താമസിക്കുമ്പോഴാണ് മഹാത്മാഗാന്ധിയുടെ വധം നടന്ന വിവരം അറിയാനിടവന്നത്. ബിക്കാനിറിലേക്കു യഥാകാലം മടങ്ങി പുതിയ ജോലി സ്വീകരിച്ച് ചൈനയിലേക്കു പോകുവാൻ ബിക്കാനിറിലെ ദിവാൻപദത്തിൽനിന്ന് 1948 മാർച്ചുമാസം പതിമൂന്നാം തീയതി വിരമിച്ചു.

ജീവിതത്തിലെ ഏററവും സംഭവബഹുലമായ ഒരു കാലമായിരുന്നു ബിക്കാനിറിൽ കഴിച്ചിരുന്ന സമയം; വളരെ പ്രധാനപ്പെട്ട മാററങ്ങൾ ഇന്ത്യയിലും, ഇന്ത്യയ്ക്കു പുറത്തും സംഭവിച്ച കാലം. ഉത്തരവാദപ്പെട്ട ചുമതലകൾ പലതും നിറവേറേറണ്ടിയിരുന്ന ഈ അവസരങ്ങളിലും സാഹിത്യസംബന്ധികളായ സംഗതികൾക്ക് സമയം കാണാൻ മാധവപ്പണിക്കർക്ക് വിഷമമുണ്ടായില്ല. പ്രസിദ്ധരും പ്രഗൽഭരുമായ സംസ്കൃതപണ്ഡിതന്മാരുമായുള്ള സമ്പർക്കത്തിന് ഇവിടെ ധാരാളം അവസരങ്ങളുണ്ടായി. ഈ സമ്പർക്കങ്ങൾ പ്രാചീന കൃതികൾ പഠിക്കുന്നതിനുള്ള ആഗ്രഹവും ആവശ്യവും ഉണ്ടാക്കി. 'രഘുവംശം', 'കുമാരസംഭവം', 'മേഘദൂത്', 'ശാകുന്തളം' തുടങ്ങിയ കൃതികൾ മാത്രമല്ല ജൈനമതസംബന്ധികളായ പല ശാശ്വതകൃതികളും ഗൗരവപൂർവം പഠിക്കുകയുണ്ടായി.

സാഹിത്യത്തിലുള്ള ഈ താല്പര്യം പാരായണപ്രക്രിയകൊണ്ടവസാനിപ്പിച്ചില്ല. മലയാളത്തിലും ഇംഗ്ലീഷിലും കൃതികൾ ചമയ്ക്കുവാൻകൂടി അത് ഇടവരുത്തി. 'ഹൈദർ നായിക്കൻ', 'ദാവീദ്വിജയം', 'ധ്രുവസ്വാമിനി', 'കേരളസിംഹം', 'ചാട്ടുക്തിമുക്താവലി', 'ആപൽക്കരമായ യാത്ര', 'സന്ധ്യാരാഗം', 'രസികരസായനം'- എന്നിവയാണ് ഈ കാലത്ത് പ്രസിദ്ധീകരിച്ച മലയാള പുസ്തകങ്ങൾ. ലുപ്തപ്രചാരമായ ഒരു സാഹിത്യപ്രസ്ഥാനത്തെ, കൂടുതൽ നവീനസാഹിത്യകാരന്മാർ സ്വീകരിക്കുന്നതിനു നടത്തിയ ഒരു ശ്രമത്തിൽനിന്നാണ് ഹൈദർനായിക്കൻ പ്രബന്ധരൂപത്തിൽ ചമയ്ക്കുവാനിടവരുത്തിയത്. ആദ്യം അത് പ്രത്യക്ഷപ്പെട്ടത് 'കവനകൗമുദി'യിലാണ്. പിന്നെ പരിഷ്കരിച്ച് എഴുതിയാണ് പുസ്തകരൂപത്തിൽ പ്രകാശനം ചെയ്തത്. പറയത്ത് രാമൻമേനോൻ അതിൻെറ അവതാരികയിൽ ആ കൃതിയുടെ സവിശേഷതകൾ എടുത്തു പറഞ്ഞിരിക്കുന്നു. കേരളത്തിൻെറ സ്മൃതിപഥത്തിൽനിന്ന് ഒരിക്കലും മാഞ്ഞുപോകാത്ത ഹൃദയസ്പൃക്കായ ഒരു ചരിത്രസംഭവമാണ് ഇതിവൃത്തം. ഹൈദർ അലിയുടെ കേരളാക്രമണവും കോലത്തുനാടിൻെറ പരാജയവും, തദ്ദേശ രാജപുത്രിയായ ഒരു വീരവനിത തൻെറ നേരെ ബലാൽക്കാരത്തിനു പുറപ്പെട്ട സേനാനായകനായ കമ്മറുദീനെ വെട്ടിവീഴ്ത്തിയശേഷം ആത്മഹത്യ ചെയ്യുന്നതും, സന്യാസവേഷധാരിയായി ഇതെല്ലാം ഒളിവിൽ കണ്ടുകൊണ്ടുനിന്ന ഹൈദർ ആ വീരവനിതയുടെ വീരബലിയെ അഭിനന്ദിച്ച് അവൾക്കുവേണ്ടി

പ്രാർഥിക്കുന്നതുമാണ് ഈ കൃതിയിലെ സംഭവങ്ങളെന്ന് വായനക്കാരെ നേരത്തെതന്നെ അറിയിക്കുന്നു അവതാരികാകാരൻ.[53]

"ദാവീദുവിജയം" ആട്ടക്കഥ 1940-ലാണ് മാധവപ്പണിക്കർ രചിച്ചത്. അത് മഹാകവി വള്ളത്തോളിന് അയച്ചുകൊടുത്തപ്പോൾ, മറുപടി ഇങ്ങനെയായിരുന്നു—"എന്നെ അത്യന്തം സന്തോഷിപ്പിച്ചു. കഥ ഇന്നലെ ആശാനും ഞാനും വായിച്ചു. നന്നായിട്ടുണ്ടെന്നും മൂന്നു നാലു മണിക്കൂർകൊണ്ട് കളിക്കാമെന്നുമാണ് ആശാൻ അഭിപ്രായപ്പെട്ടത്....വാസ്തവത്തിൽ താങ്കൾ വിചാരിക്കുന്നതുപോലെ അത്ര താഴ്ന്നതല്ല ഈ കൃതി. പാത്രങ്ങളുടെ സ്വഭാവം പ്രകാശിച്ചതുപോരാ എന്നൊരു ന്യൂനത വേണമെങ്കിൽ പറയാം. ഞാൻ ഒരു ക്രിസ്ത്യാനി സഹൃദയനുമായി ആലോചിച്ച്, വേണ്ടി വരുന്ന മാററങ്ങൾ ചെയ്തുകൊള്ളാം. പുസ്തകം അച്ചടിപ്പിക്കാൻ വിരോധമില്ല. പാത്രങ്ങൾക്കും സന്ദർഭങ്ങൾക്കും അനുരൂപമായ രാഗതാളങ്ങൾ നിശ്ചയിക്കാനും അത്ര പ്രയാസമൊന്നുമില്ല. പാട്ടുകൾ മിക്കവയും പാടാൻ നല്ലവയാണ്. ഒരാട്ടക്കഥയിൽ സാഹിത്യഭംഗിക്കു വലിയ പ്രാധാന്യമില്ല. ആടിക്കണ്ടാൽ കാണികൾക്ക് ഉള്ളിൽ തട്ടണമെന്നുമാത്രം. ആ ഗുണം ഈ കഥയ്ക്കു വേണ്ടുവോളമുണ്ട്. സാഹിത്യഭംഗിയും ഇല്ലായ്കയില്ല. കുചേലവൃത്തത്തിലും മററും എന്തു കാവ്യഭംഗിയാണുള്ളത്?" 'ദാവീദുവിജയം' കഴിയുന്നതും വേഗം പഠിപ്പിക്കണമെന്നാണു മഹാകവി ആഗ്രഹിച്ചത്. അതിനു ശേഷം ക്രിസ്ത്യാനി കേന്ദ്രങ്ങളിൽ അക്കൊല്ലം വേനൽക്കാലത്തുതന്നെ കളി നടത്താൻ നോക്കണമെന്നും തീരുമാനിക്കുകയുണ്ടായി.

"ഏററവും ഉത്കൃഷ്ടങ്ങളും സരസങ്ങളുമായ വരികൾ 'സന്ധ്യാരാഗ'ത്തിലുണ്ട്."[54]—എന്ന് മഹാകവി വള്ളത്തോൾ പറഞ്ഞിട്ടുള്ളത് സുഹൃദ്ബന്ധത്തിൻെറ സ്വാധീനംകൊണ്ടാണെന്ന് ആക്ഷേപിക്കാനാവുന്നതല്ല. ഗീതകപ്രസ്ഥാനം പിച്ചവച്ചു മലയാളത്തിലേയ്ക്കു വരുവാൻ ശ്രമിച്ചുകൊണ്ടിരുന്ന ഒരു കാലഘട്ടത്തിൽ അവമാത്രം ചേർത്ത് ഒരു കൃതി പ്രസിദ്ധപ്പെടുത്തുവാൻ തയ്യാറായ കവിയുടെ ആദർശശുദ്ധി അംഗീകരിച്ചേപററൂ. ഗീതകപ്രസ്ഥാനത്തിന് മലയാളത്തിൽ അതിശ്രേയസ്കരമായ ഒരു ഭാവിയാണുള്ളതെന്ന് എനിക്കു തോന്നുന്നു. അതിനു കാരണം പ്രധാനമായി മുക്തക സാഹിത്യത്തിന് മലയാളത്തിൽ പുരാതനമായുള്ള ഉന്നതസ്ഥാനമാണ്. മലയാളത്തിലെ ഒററശ്ലോകംപോലെ ഒരു പദ്ധതി മററു ഭാരതീയ ഭാഷകളിൽ സാധാരണമായി കാണുന്നില്ല. നമ്മുടെ ആ സാഹിത്യ പാരമ്പര്യം ഗീതകത്തിനു യോജിച്ചതാണെന്നു മാത്രമല്ല അതിന് ഉറ

53. ഹൈദർ നായിക്കൻ: കെ. എം. പണിക്കർ, ബി. വി. ബുക്കുഡിപ്പോ, 1940.

54. വള്ളത്തോൾ കത്തുകൾ—പുറം 85.

പ്പുള്ള ഒരു അടിസ്ഥാനമായി തീരുന്നതുമാണ്.''—മുഖവുരയിൽ മാധവപ്പണിക്കർ ആത്മധൈര്യത്തോടെ പ്രവചിച്ച കാര്യം സാധിതപ്രായമായോ എന്ന കാര്യത്തെക്കാളേറെ, ഒരു പുതിയ പ്രസ്ഥാനത്തിലേക്ക് സാഹിത്യകാരന്മാരുടെ ശ്രദ്ധ ക്ഷണിച്ചതാണ് ഇവിടെ പ്രസക്തം. ഗീതകസമാഹാരമെന്ന നിലയിൽ ആദ്യത്തേതെന്നു പറയാവുന്ന ഈ കൃതിക്ക് അങ്ങിനെ ചരിത്രപരമായ ഒരു സ്ഥാനമുണ്ടെന്നതും വിസ്മരിച്ചുകൂടാ. 'സന്ധ്യാരാഗം' എന്നു പേരായ ഗീതകപരമ്പരയും പലവകയിലുള്ള വേറെ പതിനെട്ടു ഗീതകങ്ങളുമാണ് ഉള്ളടക്കം.[55]

''കേരളസിംഹം'' വളരെ നാളത്തെ തയ്യാറെടുപ്പുകൊണ്ടുണ്ടായ കൃതിയാണ്. ഓക്സ്ഫോർഡിൽ വിദ്യാർഥിയായിരുന്ന കാലത്തു തന്നെ ഈ താല്പര്യം വർധിക്കാനുള്ള സാഹചര്യമുണ്ടായി. ചരിത്രം പഠിക്കുമ്പോൾ മലബാറിൽ പഴശ്ശിയുമായി പടപൊരുതി വിജയിക്കാതെ പോകേണ്ടിവന്ന ''വെല്ലിംഗ്ടണിന്റെ റിപ്പോർട്ടുകൾ'' പഠിക്കേണ്ടതാവശ്യമായിരുന്നു. പഴശ്ശിക്കഥകളിലുള്ള കൗതുകം വളർത്താൻ ആ വിവരണങ്ങളിലെ വസ്തുതകൾ വളരെ സഹായിച്ചു. കേരളചരിത്രസംബന്ധിയായ സംഗതികൾ കൂട്ടിയിണക്കി ഒരു നോവൽ എഴുതണമെന്ന മോഹം അമർത്താനാവാത്ത നിർബന്ധമായി അന്നുമുതൽ വളരാൻ തുടങ്ങിയെന്നും മാധവപ്പണിക്കർ പ്രസ്താവിച്ചിട്ടുണ്ട്.

മാതുലനായിരുന്ന ഇരവി രാമകൃഷ്ണപ്പണിക്കരുടെ മരണവാർഷികത്തിന് നാട്ടിൽ വന്നശേഷം 1940 ജൂലൈയിൽ വടക്കെ മലബാറിൽ പഴശ്ശി കേരളവർമരാജാവിന്റെ ജീവിതവും പ്രവർത്തനങ്ങളുമായി ബന്ധപ്പെട്ട സങ്കേതങ്ങൾ മാധവപ്പണിക്കർ സന്ദർശിക്കുകയുണ്ടായി. കൂടാളി കുഞ്ഞിക്കമ്മാരൻ നമ്പ്യാരുടെ അതിഥിയായിട്ടാണ് അന്നു താമസിച്ചതും, സ്ഥലങ്ങൾ കാണാനും മനസ്സിലാക്കാനും സഞ്ചരിച്ചതും. പഴശ്ശിയെക്കുറിച്ചു കിട്ടാവുന്ന എല്ലാ തെളിവുകളും സംഭവകഥകളും ഐതിഹ്യങ്ങളുമൊക്കെ അന്നു ശേഖരിക്കാനും സൗകര്യമായി. ഇതിനുശേഷമാണ് ബിക്കാനിറിലേക്ക് മടങ്ങിയത്. ആയിടെ 'മംഗളോദയ'ത്തിന്റെ അന്നത്തെ അധ്യക്ഷനായിരുന്ന ദേശമംഗലത്തു വാസുദേവൻനമ്പൂതിരി, ഒരു പുസ്തകം പ്രസിദ്ധീകരണത്തിനാവശ്യപ്പെട്ടപ്പോൾ എഴുതാനുള്ള പ്രത്യക്ഷമായ പ്രചോദനം പൂർത്തിയായി. അങ്ങിനെ തയ്യാറാക്കിയതാണ് ''കേരളസിംഹം''.[56] കെ. ടി. കുഞ്ഞിക്കമ്മാരൻ നമ്പ്യാരോടുള്ള കട

---

55. സന്ധ്യാരാഗം: മേജർ സർദാർ കെ എം. പണിക്കർ, ബി വി. ബുക്ക് ഡിപ്പോ, 1940.

56. കേരളസിംഹം: മേജർ സർദാർ കെ. എം. പണിക്കർ, മംഗളോദയം, 1941.

പ്പാടും സൗഹൃദവും അംഗീകരിച്ച് ''സാഹിത്യമർമജ്ഞനും സമുദായാഭിമാനിയും മഹാമനസ്കനു''മായ നമ്പ്യാർക്കാണ് കേരളസിംഹത്തെ സമർപ്പിച്ചത്. അവതാരികയിൽ പ്രസ്താവിച്ചിട്ടുള്ളതുപോലെ, അക്കാലത്തെ കേരളചരിത്രമോ കേരളവർമയുടെ ജീവിതചരിത്രമോ അല്ല ഈ കൃതി. രാജാവിന്റെ ജീവിതത്തിന്റെ ഏററവും വിശിഷ്ടമെന്നു തോന്നിയ ഒരു ഭാഗം മാത്രം.

ചരിത്രസംഭവങ്ങളെ ഇതിവൃത്തങ്ങളായി സ്വീകരിച്ച് ആഖ്യായികകൾ രചിക്കുന്നത്, ഭാരതത്തിലെ എല്ലാ ഭാഷകളിലും പ്രത്യക്ഷമായ ഒരു കാലഘട്ടമായിരുന്നു അത്. ഭാരതചരിത്രത്തിലെ മുകില കാലഘട്ടവും രാജപുത്രരുടെ സ്വാതന്ത്ര്യസംരക്ഷണാർഥമുള്ള ത്യാഗസന്നദ്ധതയും, മഹാരാഷ്ട്രരുടെ ധീരസാഹസികതയുമൊക്കെ ആഖ്യായികാവിഷയങ്ങളായി. അഖിലഭാരത പ്രശസ്തിനേടിയ ഗ്രന്ഥങ്ങളായി അവ നാട്ടിലെങ്ങും പ്രചരിച്ചിരുന്നതിനാൽ, യഥാർഥ ചരിത്രസംഭവങ്ങളെക്കാൾ ഈവിധത്തിലുള്ള സങ്കല്പകഥകൾക്ക് ജനങ്ങളുടെ ഭാവന ഉദ്ദീപിപ്പിക്കുവാൻ കഴിഞ്ഞു. കേരളചരിത്രത്തിലെ ധീരസാഹസികരുടെ അപദാനങ്ങൾ, ആകർഷിക്കുന്ന സാഹിത്യകൃതികളുടെ രൂപത്തിൽ, അന്യനാടുകളിലെത്തിയില്ലെന്നുള്ളത് ഒരു ദുഃഖസത്യമാണ്. ഇവിടത്തെ പല വീരനായകന്മാരും അങ്ങിനെ പ്രാദേശിക പ്രമാണികളായി ഒതുങ്ങിപ്പോയി. ബ്രിട്ടീഷാധിപത്യത്തിനെതിരായി പടപൊരുതി വീരചരമമടഞ്ഞ പഴശ്ശിരാജാവും വേലുത്തമ്പിയും ഇന്നും ഉത്തരഭാരതീയർക്ക് അപരിചിതരാണ്. സ്വാതന്ത്ര്യസമരചരിത്രങ്ങളിൽ ഈ രാജ്യസ്നേഹികളായ വീരരക്തസാക്ഷികൾ പരാമർശനത്തിനുപോലും വിധേയരാകാറില്ല. 'കേരളസിംഹം' ബംഗാളിഭാഷയിലേക്ക് വിവർത്തനം ചെയ്ത്, ബൊമ്മനാ വിശ്വനാഥം 1960-ൽ പ്രസിദ്ധപ്പെടുത്തി. സാഹിത്യ സൗന്ദര്യപൂരിതവും വികാരഭരിതവുമായ ഈ കഥ വായിക്കുന്നത് അപൂർവവും അവിസ്മരണീയവുമായ അനുഭവമായിരിക്കുമെന്നായിരുന്നു, ആ തർജമയെക്കുറിച്ച്, അമൃതബസാർ പത്രിക അന്നു പ്രസിദ്ധപ്പെടുത്തിയ പുസ്തകാഭിപ്രായം.[57]

മാധവപ്പണിക്കരുടെ നാടകങ്ങളിൽ പ്രധാനപ്പെട്ട ഒന്നായ ''ധ്രുവസ്വാമിനി'' 1941 മേയിൽ പ്രസിദ്ധപ്പെടുത്തി. സംസ്കൃത നാടകങ്ങളുടെ മാതൃകയിലാണ് ഇതിന്റെ രചന. ഡോ. കുഞ്ഞൻ രാജയുടെ നിരൂപണപ്രധാനമായ മുഖവുരയോടുകൂടിയാണ് പ്രകാശനം ചെയ്തതും: ''അതൊന്നു മനസ്സിരുത്തി വായിക്കുന്നവർ ഇനിയൊരു നിരൂപണമെഴുതുവാൻ കൈ വിറയ്ക്കുമെന്നു പറഞ്ഞാണ് മംഗളോദയം മാസികയിൽ മുണ്ടശ്ശേരി അതിന്റെ അഭിപ്രായം രേഖ

57. Amrita Bazar Patrika, Sept. 25, 1960.

പ്പെടുത്തിയത്.[58] "ഗുപ്തരാജചരിത്രശകലത്തിൽനിന്ന് ഉടലെടുത്തതാണ് കഥാവസ്തു. കമനീയമാക്കാൻവേണ്ടി കല്പനകൾ നൂതനമായി ചെയ്തിട്ടുണ്ട്. മറവിയുടെ ഇരുട്ടറയിൽനിന്നീരത്നത്തെ പൊക്കിയെടുത്ത് മനോഹരമാംവണ്ണം മിനുക്കിക്കാട്ടിയതിനു പണിക്കരവർകളെ നാം അഭിനന്ദിച്ചേ കഴിയൂ. ചരിത്രകഥയിൽ പണിക്കർക്കൊരുത്സാഹം വേറിട്ടുണ്ടെന്നു തോന്നിപ്പോകുന്നു. കഥാഘടനയിലും പാത്രസംവിധാനത്തിലുമായി കലാമർമജ്ഞത കൂടുതൽ കാണിക്കുവാൻ ഈ കൃതിയിൽ അദ്ദേഹത്തിനു കഴിഞ്ഞിട്ടുണ്ട്."

പ്രസിദ്ധീകരിച്ച കാലത്ത് സാഹിത്യരസികന്മാരുടെയിടയിൽ അല്പമൊരു സംസാരവിഷയമായ കൃതിയാണ് "ചാട്ടക്കതിമുക്താവലി".[59] ഏതാണ്ട പോസ്റ്റുകാർഡു വലിപ്പത്തിലുള്ള അൻപത്തിയൊന്നു പുറങ്ങളിൽ നൂററിരണ്ട് ഒററ ശ്ലോകങ്ങൾ. ശൃംഗാരമോ അതിനോട്ട പുലബന്ധമോ ഉള്ളതായ വിചാരങ്ങളാണ് വിഷയം.

ഈ കാലഘട്ടത്തിൽ ശ്രദ്ധേയങ്ങളായ ചില ഇംഗ്ലീഷ്കൃതികളും മാധവപ്പണിക്കർ രചിക്കുകയുണ്ടായി. 1942 ഡിസംബറിൽ ക്യൂബക്കിൽ സമ്മേളിച്ച സമ്മേളനത്തെക്കുറിച്ച് മുമ്പ് സൂചിപ്പിക്കുകയുണ്ടായല്ലോ. ആ സമ്മേളനത്തിൽ സംബന്ധിക്കുവാൻ ചെയ്ത യാത്രാവിവരണമാണ് 'ആപത്കരമായ യാത്ര'യെന്ന പുസ്തകമെന്നും പറയുകയുണ്ടായി. അതു സംഘടിപ്പിച്ച ഇൻസ്ററിട്യൂട്ട് ഓഫ് പസഫിക് റിലേഷൻസ് എന്ന കേന്ദ്രത്തിൻെറ അന്തർദേശീയ ഭരണവിഭാഗം മാധവപ്പണിക്കരോട് ആവശ്യപ്പെട്ടതനുസരിച്ച് ഒരു ചെറിയ പുസ്തകം തയ്യാറാക്കി. ഇന്ത്യയിലെ നാട്ടുരാജ്യങ്ങളും ഭരണഘടനാപരമായ ഒത്തുതീർപ്പും സംബന്ധിച്ചുള്ളതായിരുന്നു വിഷയം.[60]

ഇന്ത്യയിലെ നാട്ടുരാജ്യങ്ങളെപ്പററി പ്രസക്തമായ ചില പ്രധാന വസ്തുതകൾ നല്കുന്ന ഒരു ലഘുലേഖയാണ് മറെറാരു ഇംഗ്ലീഷ് പുസ്തകം. ഇത് പ്രധാനമായി വിദേശികളായ വായനക്കാർക്ക് ഉതകുന്നതിനാണ് പ്രസാധകർ ഏർപ്പാട്ട ചെയ്തത്.[61]

---

58. വാല്യം 18, നം. 3 മിഥുനം 1117 – ധ്രുവസ്വാമിനി—കെ. എം. പണിക്കർ, മംഗളോദയം 1941.
59. ഗോപകുമാർ ബ്രദേഴ്സ്, ബി. വി. ബുക്ക്ഡിപ്പോ, തിരുവനന്തപുരം 1941
60. The States and the Constitutional Settlement : K. M. Panikkar Institute of Pacefic Relations International Secretariat New York 1942
61. Indian States : Oxford Pamphlets No. 4, Oxford University Press 1942

ക്യൂബക്കിൽ ചേർന്ന സമ്മേളനം കഴിഞ്ഞ് മടങ്ങുന്നവഴി ലണ്ടനിൽ അല്പദിവസം തങ്ങിയെന്ന മുമ്പ് പറയുകയുണ്ടായി. തദവസരത്തിൽ പ്രസിദ്ധ പ്രസിദ്ധീകരണശാലയുടെ ഉടമസ്ഥനായിരുന്ന സ്റ്റാൻലി അൺവിനെ കണ്ടിരുന്നു. അദ്ദേഹവുമായി നടന്ന സംഭാഷണത്തിനുശേഷമാണ് തെക്കുകിഴക്കൻ ഏഷ്യയുടെ ഭാവിയെ സംബന്ധിച്ച ഒരു പുസ്തകം തയ്യാറാക്കിയത്. വളരെ കുറച്ചു ദിവസങ്ങൾകൊണ്ടാണത് രചിച്ചതെന്ന വസ്തുതയും ഗ്രന്ഥകാരൻ വ്യക്തമാക്കിയിട്ടുണ്ട്.[62] പുസ്തകനിർമാണ വിജയമാഘോഷിക്കാൻ ലണ്ടനിൽ ഒരു കേരളസദ്യ, സുഹൃത്തുക്കളായ ടി. എൻ. കുട്ടനും, മേനോനും, ഷേണായിയും ചേർന്ന് ഏർപ്പാടുചെയ്ത വസ്തുതയും മാധവപ്പണിക്കർ വെളിപ്പെടുത്തിയിട്ടുണ്ട്. ഈ പുസ്തകം പിന്നീട് പരിഷ്കരിച്ച് പുതിയ പേരോടുകൂടിയും പ്രസിദ്ധപ്പെടുത്തി.[63]

ഇന്ത്യാസമുദ്രം, കടലോരരാജ്യങ്ങളുടെ മാത്രം കാര്യമല്ലെന്നും നൂറ്റാണ്ടു നൂറ്റാണ്ടുകളായി അത് ഏഷ്യയുടെ ഭാഗധേയം നിർണയിക്കുന്നതിന് സ്വാധീനമരുളിയ ജലമേഖലയാണെന്നുമുള്ള പ്രമേയം, ഭാരതീയ നാവിക പാരമ്പര്യത്തിൻെറയും പാശ്ചാത്യരുടെ പ്രതാപപ്രതിഷ്ഠയുടെയും പശ്ചാത്തലത്തിൽ പണിക്കർ അവതരിപ്പിക്കുന്നു.[64] ഭാരതീയരുടെ നാവികപാരമ്പര്യം എടുത്തുകാണിക്കാനും, ഭാവിയിലെ പ്രതിരോധസജ്ജീകരണങ്ങളിൽ അതിനു പ്രാമാണ്യം നല്കാനും ശക്തിയായി അതു വാദിക്കുന്നു. ഈ വിധത്തിലുള്ള ഗ്രന്ഥങ്ങൾ ഈ വിഷയത്തിൽ വിരളമായിരുന്നു അന്ന്.

ഇന്ത്യാ മഹാസമുദ്ര പ്രതിരോധ സംവിധാനത്തിൻെറ ഭാഗമായി ഇന്ത്യയും ഇംഗ്ലണ്ടും തമ്മിൽ ഒരു ഉടമ്പടിയുണ്ടാക്കണമെന്നും അതിൻെറ പ്രധാനപ്പെട്ട അംശങ്ങളിൽ എന്തൊക്കെ ഉൾപ്പെട്ടിരിക്കണമെന്നും ചർച്ചചെയ്യുന്ന ഒരു കൊച്ചു പുസ്തകം മാധവപ്പണിക്കർ, കാലികപ്രാധാന്യമുള്ള വിഷയമെന്ന നിലയ്ക്ക് പ്രസിദ്ധീകരിച്ചു.[65] ഭാരതത്തിൻെറ പ്രതിരോധശേഷിയുടെ ആധാരഘടകം ഉറപ്പുള്ള വ്യവസായ അടിത്തറയാണെന്നും, അത് ബ്രിട്ടീഷ് താല്പര്യങ്ങൾ ഒഴിവാക്കിക്കൊണ്ടുള്ളതായിരിക്കണമെന്നും അതിൽ വ്യക്തമാക്കി

---

62. The Future of South East Asia : K. M. Panikkar, Allen & Unwin 1943
63. The Future of India and South East Asia 1945
64. India & the Indian Ocean : K. M. Panikkar, Allen & Unwin 1945
65. The Basis of an Indo-British Treaty : K. M. Panikkar Oxford University Press 1946 Pamphlet

യിട്ടുണ്ട്. ഏഷ്യയിലെ പ്രതിരോധ സജ്ജീകരണം പണിക്കർ ദീർഘദർശനം ചെയ്ത മട്ടിലല്ല രൂപം പ്രാപിച്ചതെന്ന് ഇന്നു നമുക്കറിയാവുന്നതാണ്. എങ്കിലും അതവതരിപ്പിച്ച സമയം ചർച്ചചെയ്യപ്പെടേണ്ട ഒരു പ്രധാനപ്പെട്ട വിഷയമായിരുന്നു. കോമൺവെൽത്തു സമ്മേളനത്തിലേക്ക് ഉതകിയേക്കാവുന്നവയെന്നു കരുതി ചില ലഘുലേഖകൾ മാധവപ്പണിക്കർ തയ്യാറാക്കി അന്നത്തെ വൈസ്രോയിയും ഗവർണർ ജനറലുമായിരുന്ന വേവൽ പ്രഭുവിനയച്ചുകൊടുത്തു ഇന്ത്യാസമുദ്രമേഖലയിലെ തന്ത്രപ്രധാനമായ പ്രശ്നങ്ങളാണ് അവയിൽ എടുത്തു കാണിച്ചത്. "രസകരങ്ങളും യുക്തിയും വിവേകവും കുറെയുള്ളവയുമാണ്"—അവയെന്നു കുറിപ്പോടുകൂടി വൈസ്രോയി അവ സ്റ്റേററ് സെക്രട്ടറിയായിരുന്ന എൽ. എസ്. അമറിക്ക് ലണ്ടനിലേക്ക് അയച്ചുകൊടുത്തു എന്ന കാര്യവും ഇവിടെ പറയട്ടെ! [66]

ഭാരതീയ ജനതയുടെ വീക്ഷണകോണിലൂടെ, സാമാന്യവായനക്കാർക്കുവേണ്ടി തയ്യാറാക്കിയ ഒരു ഗ്രന്ഥമാണ് 'ഇന്ത്യാചരിത്രാവലോകം.' [67] ചരിത്രാതീതകാലം മുതൽ ആധുനികകാലംവരെ പരന്നുകിടക്കുന്ന അയ്യായിരത്തോളം സംവത്സരങ്ങളിലെ ഭാരതീയ ജീവിതത്തിന്റെ, അഭംഗുരമായി പരിണാമപ്പെട്ട അന്തസ്സത്ത കാണിച്ചുകൊടുക്കുവാനുതകുന്ന, വൈപുല്യമില്ലാത്ത ഒരു ചരിത്രപുസ്തകം രചിക്കണമെന്നുള്ള ലക്ഷ്യമായിരുന്നു അതിന്റെ പ്രേരണാശക്തി. കുസുംനായരുടെ ഉത്സാഹത്തിൽ ഒരു പുതിയ പ്രസിദ്ധീകരണസംരംഭം ബോംബെയിൽ ആരംഭിക്കുന്നതിനുണ്ടായ ആലോചനയിൽ സരോജിനി നായിഡു, വിജയലക്ഷ്മി പണ്ഡിററ്, ജയപ്രകാശ് നാരായണൻ, ഹുമയൂൺ കബീർ, സയ്യദ്ഹുസൈൻ തുടങ്ങിയ പ്രമുഖ വ്യക്തികൾ ഉണ്ടായിരുന്നു. ഇന്ത്യാചരിത്രത്തെപ്പററി മാധവപ്പണിക്കർ എഴുതണമെന്നായിരുന്നു അന്നത്തെ തീരുമാനം. മുന്നൂറുപുറത്തിൽ അധികമാകാത്ത സാമാന്യ വായനക്കാരനുള്ള പുസ്തകം. "1946 സെപ്തംബർ ആദ്യംതൊട്ട്, ഞാൻ ഉണ്ണുമ്പോഴുമുറങ്ങുമ്പോഴും എന്നു വേണ്ടാ എല്ലാ സമയത്തും, സിന്ദുബാദിന്റെ കഴുത്തിൽ കയറിയിരിക്കുന്ന, വൃദ്ധനെപ്പോലെ, ഒഴിച്ചുവയ്ക്കാൻ സാധിക്കാത്ത കെട്ടിക്കൂടിയിരുന്ന് പല പുസ്തകങ്ങൾ എഴുതിയിട്ടുള്ള എനിക്ക് ഇങ്ങനെ ഒരു ഭാരം മുമ്പു തോന്നിയിരുന്നുമില്ല. വിഷയത്തിന്റെ ഗൗരവവും വൈപുല്യവും, രാജ്യത്തിൽ സംഭവിക്കാൻ പോകുന്ന മാററത്തിനിടയിൽ ആദ്യമായി, നൂതനരീതിയിൽ രാഷ്ട്രീയദൃഷ്ട്യാ ശരിയായ ഒരു ഇന്ത്യാചരിത്രമെഴുതുന്നതിലുള്ള ചുമ

66. Transfer of Power, Vol. V, P. 337

67. Survey of Indian History : K M. Panikkar, National information & Publications, Bombay 1947

തലയും നിമിത്തമായിരിക്കണം ഇത്ര ദുർവഹമായ ഒരു ഭാരമായി ത്തോന്നിയത്. ഏതായാലും ആ ഗ്രന്ഥത്തിന്റെ അവസാനവാചകം മെഴുതിയപ്പോഴം, എനിക്കെന്തെന്നില്ലാത്ത ഒരാശ്വാസമുണ്ടായി''. [68] ആഗ്രഹിച്ചതും പ്രതീക്ഷിച്ചതും പ്രഖ്യാപിച്ചതുംപോലെ പുസ്തകം ഭാരതം സ്വാതന്ത്ര്യം നേടിയ സുദിനത്തിൽ പ്രസിദ്ധപ്പെടുത്തി. തന്റെ പുസ്തകങ്ങളുടെ കൂട്ടത്തിൽ കൂടുതൽ പ്രാധാന്യം പണിക്കർ തന്നെ, ഈ ഗ്രന്ഥത്തിനാണ് കല്പിച്ചിട്ടുള്ളത്. [69] ആരെ ലക്ഷ്യ മാക്കി ഇത് തയ്യാറാക്കിയോ അവർ അത് സന്തോഷത്തോടെ സ്വീകരിച്ചു എന്നുള്ളതിനു തെളിവാണ് ആ നല്ല പുസ്തകത്തിനു കിട്ടിയ പ്രചുരപ്രചാരം.

68. ആത്മകഥ—പുറം 464
69. Ibid. P. 455

*അധ്യായം പതിനഞ്ച്*

## ചൈന

ഭാരതം സ്വതന്ത്രയായിത്തീരുന്നതിനുമുമ്പുതന്നെ പ്രതിപുരുഷന്മാരെ ചൈനയിലും അമേരിക്കൻ ഐക്യനാടുകളിലും നിയോഗിച്ചിട്ടുണ്ട്. ഇന്ത്യയുടെ ഏജൻറ് ജനറൽ എന്നായിരുന്നു അന്ന് അവരെ വിളിച്ചിരുന്നത്. ഇന്ത്യ സ്വതന്ത്രയല്ലെന്ന വസ്തുത വിസ്മരിക്കാതിരിക്കാൻ മേലാളന്മാർ നിശ്ചയിച്ച പദവിപ്പേരായിരുന്നു അതെങ്കിലും, യഥാർഥത്തിൽ ഭാരതീയ പ്രതിനിധിയെന്ന നിലയിലാണ് ആ ജോലിയിൽ നിയമിതനായ കെ. പി. എസ്. മേനോൻ ചൈനയിലും ഗിരിജാശങ്കർ ബാജ്പൈ അമേരിക്കൻ ഐക്യനാടുകളിലും കർത്തവ്യങ്ങൾ അനുഷ്ഠിച്ചിരുന്നത്. സ്വാതന്ത്ര്യം പ്രാപിക്കുന്നതിന് എട്ടുമാസംമുമ്പ്, കെ. പി. എസ്. മേനോന്, ഇന്ത്യയിലെ ഇടക്കാല ഗവൺമെൻറിൻെറ തലവൻ ജവഹർലാൽ നെഹ്റു എഴുതിയ കത്തിൽ, പ്രതിപുരുഷപദവി (അംബാസഡർ) കൊടുത്ത വസ്തുത ഇവിടെ പ്രസ്താവിക്കട്ടെ.[1] ഇന്ത്യ സ്വതന്ത്രയായപ്പോൾ ആ ഉദ്യോഗപ്പേര് ചൈതന്യവത്തായി ഭവിച്ചു. തൻെറ ജീവിതത്തിൻെറ അവിസ്മരണീയമായ അനുഭവമായിരുന്നു 1947 ആഗസ്റ്റ് 15-ാംതീയതി കാലത്ത് നാങ്കിംഗിൽ സ്വതന്ത്രഭാരതത്തിൻെറ പ്രതിപുരുഷനായി പതാക ഉയർത്തിയതെന്ന് മേനോൻ രേഖപ്പെടുത്തിയിട്ടുമുണ്ട്. ചൈനയിൽനിന്ന് ന്യൂഡൽഹിയിൽ വിദേശമന്ത്രികാര്യാലയത്തിലെ സെക്രട്ടറിജനറലായി അദ്ദേഹത്തെ മാററി നിയമിച്ചപ്പോൾ ഉണ്ടായ ഒഴിവിലാണ് മാധവപ്പണിക്കരെ നിശ്ചയിച്ചത്. ഷാംഗെയിലെ ഇന്ത്യൻ-ചൈനീസ് ഫൗണ്ടേഷൻ, മേനോന് നല്കിയ യാത്രയയപ്പിൽ പ്രസംഗിക്കവേ താനും തൻെറ പിൻഗാമിയും തിരുവിതാംകൂറുകാരാണെന്നും ഇന്ത്യയിലെ ഒന്നേകാൽ കോടി ജനങ്ങളുടെ മാതൃഭാഷ മലയാളമാണെന്നും, തൻെറ സ്വതസ്സിദ്ധമായ നർമത്തോടെ അദ്ദേഹം പറഞ്ഞു— "ആ ഭാഷയിൽ ഞാൻ കവിതകളെഴുതിയിട്ടുണ്ട്. പക്ഷേ വിവാഹിതനായതോടെ കവിതയെഴുത്തു നിർത്തി. സർദാർ പണിക്കർ ഇപ്പോഴും ആ ബലഹീനതയ്ക്കു വശംവദനായി കഴിയുന്നു." ചൈനീസ് ജനതയുടെ

---

1. Memories and Musings : K. P. S. Menon, Allied Publishers, 1979, PP. 134 & 221

സൗഹാർദവും സൗമനസ്യവും തൻെറ അനന്തരഗാമിക്കുകൂടി കരുതി വയ്ക്കണമെന്നും തന്നെക്കാളധികമായി അദ്ദേഹം അവ അർഹിക്കുന്നു ണ്ടെന്നും മേനോൻ പറഞ്ഞു.

പുതിയ നിയമനത്തെക്കുറിച്ച് കെ. മാധവപ്പണിക്കരുടെ പ്രതി കരണവും ഇവിടെ പ്രസക്തമാണ്. "ഇന്ത്യയുടെയും ചൈനയുടെയും ഏക ലക്ഷ്യം ലോകത്തിലെല്ലായിടത്തും സമാധാനം നിലനിന്നു കാണുവാനാണ് ശാന്തിനികേതനത്തിൽ ഒരു ചീനഭവനസ്ഥാപ നത്തിന് ജനറാലി സിമോ ചിയാങ്ങ് ആഗ്രഹിക്കുന്നതും പ്രമുഖ ചൈനീസ് സർവകലാശാലകളോട് ഇന്ത്യൻ പ്രൊഫസറന്മാരെ സഹകരിപ്പിക്കുന്നതും ഇതിൻെറ പ്രഥമ പടിയാണ്. ഇന്ത്യയും ചൈനയും തമ്മിൽ സൗഹാർദം സ്ഥാപിക്കുന്നതിനുള്ള ഈ കർത്തവ്യം ഭരമേല്പിക്കുന്നതിന് എനിക്ക് അതിയായ സന്തോഷമുണ്ട്." [2] 1948 ഏപ്രിൽ 13-ാംനു- കൽക്കട്ടയിൽനിന്ന് വിമാനത്തിൽ കയറുമ്പോഠം മനസ്സിൽ തിങ്ങിവിങ്ങിയ വികാരവിചാരങ്ങളും അദ്ദേഹം രേഖപ്പെടു ത്തിയിട്ടുണ്ട്. "ജന്മഭൂമിയുടെ പ്രതിപുരുഷനായി പോകുമ്പോഠം സ്വാ ഭാവികമായി ഉളവാകാവുന്ന അഭിമാനവും ആഹ്ലാദവും; പ്രത്യേകിച്ച് നൂററാണ്ടുകളിലെ അടിമത്തത്തിൽനിന്ന് നൂതനമായി സ്വാതന്ത്ര്യ മാർജിച്ച നാടിൻെറ പ്രതിനിധിയാകുമ്പോഴുള്ള സ്വാരസ്യം, ഭാവി യിലുണ്ടായേക്കാവുന്ന പ്രയാസങ്ങളും പ്രതിബന്ധങ്ങളും സംബ ന്ധിച്ച ആകാംക്ഷ; ചൈനയിൽ വീശിയേറിവരുന്ന വിപ്ലവം ഭാര തത്തിലുളവാക്കിയേക്കാവുന്ന പ്രത്യാഘാതം— ഇങ്ങനെ പലതും ചിന്തയിൽ നിറഞ്ഞുനിന്നു. ആകപ്പാടെ പുതിയ ഉദ്യോഗത്തിൽ തികച്ചും സന്തുഷ്ടനായിരുന്നു. ജനബാഹുല്യവും പ്രാചീന സാംസ്കാ രിക പാരമ്പര്യവുമുള്ള രണ്ടു മഹാരാജ്യങ്ങളെ തമ്മിൽ ബന്ധിപ്പി ക്കാൻ കണ്ണിയായി നില്ക്കുവാൻ അവസരം കിട്ടിയിരിക്കുന്നു. അത് യഥാർഥത്തിൽ ഒരു വലിയ ഭാഗ്യമല്ലെ."

ചൈനയിൽ ആദ്യമായി ചെന്നിറങ്ങിയത് ഷാൻഘായിയി (Shanghai) ലാണ്. ഹ്വാൻപു നദി, യാംഗ്ട്സിസി നദിയിൽ ചേരുന്ന നദീമുഖത്ത് സ്ഥിതിചെയ്യുന്ന വലിയ പട്ടണം. വ്യവ സായ വാണിജ്യാദി കാര്യങ്ങളിൽ പ്രാമുഖ്യം നേടിയ പ്രധാനപ്പെട്ട തുറമുഖം. 1842-ലെ ഉടമ്പടിയ്ക്കു ശേഷമാണ് ആ പട്ടണം പാശ്ചാ ത്യർക്ക് വാണിജ്യത്തിനായി തുറന്നുകൊടുത്തത്. അവിടം ക്രമേണ ഇംഗ്ലീഷ്, ഫ്രഞ്ച്, അമേരിക്കൻ കുത്തകക്കാരുടെ കുടിയിരിപ്പായി മാറി അവർക്ക് നിവേശനാവകാശം നേടാനും സംഗതിയായി. സ്വയംകൃതമായ ഒരു തീട്ടൂരത്തിൻെറ അടിസ്ഥാനത്തിൽ ഒരു സ്വയം ഭരണ മുനിസിപ്പാലിററി സ്ഥാപിതമാകുകയും ചെയ്തു. ആ തീട്ടൂര

2 മലയാളമനോരമ ദിനപത്രം, ഏപ്രിൽ 14, 1948

ത്തിന് ഉടമ്പടിയുടെ പ്രഭാവമുണ്ടെന്ന് വ്യാഖ്യാനിച്ച് വെള്ളക്കാർ അവിടം അവരുടെ പരമാധികാരക്ഷേത്രമാക്കി മാററി. 1880 ആയ പ്പോഴേക്കും ചൈനയിൽനിന്ന് വിട്ട് സ്വതന്ത്രമായ ഒരു നഗര സംസ്ഥാന (City State) മായി അവിടം വികസിച്ചു. ചൈനയുടെ നിയമവാഴ്ച അവിടെ അനുവദിച്ചില്ല. കോടതിയുടെ അധികാര പരിധിക്കതീതമായിരുന്നു യൂറോപ്യന്മാരുടെ പ്രാബല്യമുള്ള ആ നഗരസ്ഥാപനം! ചീനർ അവിടെ ഒരു ഹീനവർഗമായി! ഉദ്യാന ങ്ങളിലും മററു പൊതു വിനോദസ്ഥലങ്ങളിലും ഏവർക്കും കാണ ത്തക്കവിധം സ്ഥാപിച്ചിരുന്ന ബോർഡുകളിൽ "ചൈനാക്കാർക്കും പട്ടികൾക്കും അനുവാദമില്ല"— എന്നെഴുതിവച്ചിരുന്നു [3]! രണ്ടാം ലോകമഹായുദ്ധക്കാലത്ത് ജപ്പാൻ ഈ പട്ടണം പിടിച്ചെങ്കിലും യുദ്ധാന്ത്യത്തിൽ ചൈനയ്ക്ക് തിരിച്ചുകിട്ടി. എങ്കിലും നേരത്തെ ഉണ്ടായിരുന്ന പാശ്ചാത്യഭാവം പട്ടണത്തിൽനിന്നു പോയില്ല. ചൈനയുടെ വ്യവസായ വാണിജ്യ പ്രവർത്തനങ്ങളുടെ സിരാകേന്ദ്ര മായിത്തന്നെ തുടർന്നു.

ഷാൻഘായിയിൽ ഭാരതത്തിൻെറ ഒരു കോൺസൽ ജനറൽ നേരത്തെതന്നെ ഉണ്ടായിരുന്നു. നമ്മുടെ കച്ചവട താല്പര്യങ്ങൾ നോക്കാനായിരുന്നു അങ്ങിനെ ഏർപ്പാടുണ്ടാക്കിയത്. മാധവപ്പ ണിക്കർ ചെല്ലുമ്പോൾ പാലക്കാട്ടുകാരനായ കൃഷ്ണമൂർത്തിയായിരുന്നു ആ ഉദ്യോഗത്തിലുണ്ടായിരുന്നത്. പണിക്കരും പരിവാരവും ആ പട്ടണത്തിൽ ഒരു ദിവസം തങ്ങിയിട്ട് രാത്രിയിലെ തീവണ്ടിയിൽ ചൈനയുടെ തലസ്ഥാനനഗരമായിരുന്ന നാങ്കിംഗിലേക്കു തിരിച്ചു. അവിടെ എത്തിയപ്പോൾ ഔപചാരികമായ സ്വീകരണച്ചടങ്ങുണ്ടാ യിരുന്നു. ഇന്ത്യൻ പ്രതിപുരുഷാലയത്തിലെ ഉദ്യോഗസ്ഥരും, മററു രാജ്യങ്ങളിലെ പ്രതിനിധികളും, ചൈനയുടെ വിദേശകാര്യവകു പ്പിലെ പ്രതിനിധിയും തീവണ്ടിയാഫീസിൽ സ്വീകരണത്തിൽ സംബന്ധിക്കാനെത്തിയിരുന്നു. രണ്ടു ദിവസം കഴിഞ്ഞ്, അധി കാരപത്രം ചൈനയുടെ ഭരണത്തലവനു സമർപ്പിക്കുന്നതിനുള്ള ഏർപ്പാ ടുകളുണ്ടായി. എന്നാൽ ഒരു സാങ്കേതികപ്രശ്നം തരണം ചെയ്യേണ്ടതു ണ്ടായിരുന്നു. രഹസ്യമായി വിദേശകാര്യവകുപ്പിലെ ഉപമന്ത്രി ജോർജ് യേ (George Yeh) അറിയിച്ചു. അന്നത്തെ നിയമസ്ഥിതി പ്രകാരം ഇന്ത്യൻ സ്ഥാനപതിയുടെ അധികാരപത്രത്തിൽ ഇംഗ്ല ണ്ടിലെ രാജാവിൻെറ കയ്യൊപ്പും മുദ്രയുമാവശ്യമായിരുന്നു. അങ്ങ നെയുള്ള അധികാരപത്രം കിട്ടിക്കഴിഞ്ഞിരുന്നില്ല. അതിന് ഒരു പരിഹാരവും ഉപമന്ത്രി ഉപദേശിച്ചു—"ഒരു കവറിൽ എഴുതാത്ത എന്തെങ്കിലും കടലാസിട്ട്, ഉപചാരപ്രകാരം സമർപ്പിക്കാം. ശരിയായ പത്രമെത്തുമ്പോൾ അത് പകരം നിക്ഷേപിക്കാം!"

3. Asia and Western Dominance : K. M. Panikkar Allen & Unwin 1953 P. 174

അങ്ങനെ പ്രശ്നം പരിഹരിച്ച്, ഏപ്രിൽ 19-ാം തീയതി സ്ഥാന പതിയുടെ സ്ഥാനമേല്ക്കൽ ഔദ്യോഗികമായി പൂർത്തിയായി ! "താങ്കളെപ്പോലെയുള്ള ഒരു രാജ്യതന്ത്രജ്ഞനെ ഇന്ത്യയുടെ സ്ഥാന പതിയായി നിയമിച്ചതിൽ ഞങ്ങൾക്ക് ചാരിതാർഥ്യമുണ്ട്."— എന്നാണ് അധികാരപത്രം അന്നു സ്വീകരിച്ച് പ്രസിഡൻറ് ചിയാംങ്ങ് കൈഷക് പ്രഖ്യാപിച്ചത്.

ചൈനയിൽ അന്നത്തെ മുഖ്യപട്ടണങ്ങളൊഴിച്ച്, മഞ്ചൂറിയൻ പ്രദേശമെല്ലാം 1947 ഫെബ്രുവരിയോടെ കമ്മ്യൂണിസ്റ്റുകാരുടെ കീഴിലായിക്കഴിഞ്ഞു. സൈനികമായ വിപരീതസ്ഥിതി നേരി ടുന്നതിനും ചുററുപാട് നിയന്ത്രണാധീനമാക്കുന്നതിനും ലക്ഷ്യംവച്ച് ചൈനയിലെ പ്രസിഡൻറ് ചിയാംങ്ങ് കൈഷക് 'സമ്പൂർണപ്പട യിളക്ക പ്രഖ്യാപനം' പുറപ്പെടുവിക്കാൻ നിർബന്ധിതനായി. പരിസ്ഥിതി പഠിച്ചു വിലയിരുത്താൻ അമേരിക്കൻ ഐക്യനാടു കളിൽനിന്ന് ആൽബർട്ട് വെഡിമിയർ (Lt. General Albert Wedemeyar) ചൈനയിലെത്തി. 1947 ആഗസ്റ്റ് 24-ാം തീയതി പ്രസിദ്ധപ്പെടുത്തിയ അദ്ദേഹത്തിൻെറ നിഗമനങ്ങൾ ചൈനാ സർക്കാരിന് അനുകൂലമായിരുന്നില്ല. നവംബർ അന്ത്യത്തോടു കൂടി മഞ്ചൂറിയ മൊത്തം സർക്കാരിൻെറ അധീനതയിൽനിന്നു പോയി. പ്രസിഡൻറു സ്ഥാനാർഥിയായി മത്സരിക്കുകയില്ലെന്ന് ചിയാംങ്ങ് കൈഷക് പ്രഖ്യാപിച്ചിരുന്നെങ്കിലും 1948 ഏപ്രിൽ 19-ാം തീയതി നാഷനൽ അസംബ്ലി യോഗം ചേർന്നപ്പോൾ, ആ തീരുമാനം മാററി മത്സരിച്ചു; 269 വോട്ടിനെതിരായി 2430 വോട്ടു നേടി വിജയിച്ചു ! മാധവപ്പണിക്കർ സ്ഥാനപതിയായി ചുമതല യേററശേഷം ചൈനയിൽ സംബന്ധിച്ച ആദ്യത്തെ ഔദ്യോഗികോ പചാരച്ചടങ്ങ്, ചിയാംങ്ങ് കൈഷക്കിൻെറ പ്രസിഡൻറു സ്ഥാനാ രോഹണ പരിപാടിയായിരുന്നു !

ആഭ്യന്തരസ്ഥിതി ചിയാംങ്ങിൻെറ സർക്കാരിന് അനുകൂലമാ യിരുന്നില്ല. കമ്മ്യൂണിസ്ററു നിയന്ത്രണത്തിലൊതുങ്ങിയ ഉത്തര ചൈനയിലെ പ്രദേശങ്ങൾ സംയോജിപ്പിച്ച് 'ഉത്തര ചൈനാ മോചിത മേഖല' (North China Liberated Area) രൂപീകരിച്ചി രിക്കുന്നതായി ജൂൺ 29-ന് കമ്മ്യൂണിസ്ററുകാരുടെ റേഡിയോ പ്രഖ്യാപിച്ചു. അതിൻെറ തുടർച്ചയായി സെപ്തംബറിൽ ഉത്തര ചൈനാ ജനകീയ ഗവൺമെൻറ് സ്ഥാപിച്ച വിവരവും പ്രഖ്യാ പിതമായി. ഭാവിയിൽ മോചിതമാകുന്ന പ്രദേശങ്ങൾ അതിനോടു ചേർക്കാനുള്ള വ്യവസ്ഥയും ചെയ്തിരുന്നു. ഏററവും വലിയ ആഭ്യ ന്തരയുദ്ധം 1948 നവംബർ എട്ടിനു തുടങ്ങി. 1949 ജനുവരി പതി നൊന്നാം തീയതിയായപ്പോൾ സർക്കാരിന് മുമ്പൊരിക്കലും നേരി ട്ടിട്ടില്ലാത്തത്ര കഠിനമായ പരാജയം അനുഭവിക്കേണ്ടിവന്നു. രാഷ്ട്രീയ

വും സൈനികവുമായ തോൽവികളുടെ പശ്ചാത്തലത്തിൽ ചിയാംങ്ങിൻെറ കുമിൻറാംഗ് (Kuomintang) സർക്കാർ ഇനിയെന്ത്—എന്ന പ്രശ്നമുയർത്തി ദയനീയമായി സ്ഥിതി ചെയ്തു.[4] ഈ കാലങ്ങളിൽ, ചൈനയിലെ പ്രമുഖരായ മിക്കവാറും നേതാക്കന്മാരെല്ലാം നാങ്കിംഗിലുണ്ടായിരുന്നു. അതിനാൽ എല്ലാ തലങ്ങളിലുമുള്ള പ്രമുഖന്മാരുമായി ബന്ധപ്പെടാനും, ആവശ്യമായ കാര്യങ്ങളിൽ പ്രസക്ത വ്യക്തികളുമായി ചർച്ചകൾ നടത്താനും മാധവപ്പണിക്കർക്ക് സൗകര്യം കിട്ടി. യുദ്ധരംഗങ്ങളിലെ പരാജയം, അഴിമതി, അനിയന്ത്രിതമായ നാണയപ്പെരുപ്പം, ആഭ്യന്തരസ്ഥിതിയുയർത്തുന്ന ആകാംക്ഷ എന്നിവ സർക്കാരിൽ ജനങ്ങൾക്കുണ്ടായിരുന്ന വിശ്വാസം തകർത്തിരുന്നു. ഈ അസ്ഥിരമായ അവസ്ഥയിലും എതിരാളികളുമായി വിട്ടുവീഴ്ചക്കോ കൂടിയാലോചനക്കോ പ്രസിഡൻറ് ചിയാംങ്ങ് ഒട്ടും താത്പര്യം പ്രദർശിപ്പിച്ചില്ല. അടുത്ത എട്ടു കൊല്ലത്തേക്ക് കഠിനമായ യുദ്ധത്തിന് ജനങ്ങൾ തയ്യാറായിരിക്കണമെന്നും, അന്ത്യത്തിൽ വിജയം സുനിശ്ചിതമാണെന്നും, അദ്ദേഹം ആഹ്വാനം ചെയ്തുവന്നു.

വലിയ ഒരു വിദേശരാജ്യത്തിലെ സമുന്നതനായ നേതാവ് ഭാരതത്തിൻെറ സ്വാതന്ത്ര്യത്തിനുവേണ്ടി ശക്തിയായ സമ്മർദം ചെലുത്തുവാൻ ആത്മാർത്ഥതയും ധൈര്യവും കാണിച്ചത് ആദ്യമായി നമുക്ക് കാണാൻ കഴിയുന്നത് ജനറൽ ചിയാംങ്ങ് കൈഷക്കിലാണെന്ന സത്യം നമുക്ക് വിസ്മരിക്കുവാൻ കഴിയുന്നതല്ല. ഭാരതത്തിൻെറ ഭാവിയെപ്പററി വീറോടെ വെള്ളക്കാരോടു വാദിച്ചിട്ടുള്ള അദ്ദേഹത്തെ, അത്യാപത്തിൽ സഹായിക്കാൻ ജവഹർലാൽ നെഹ്റുവിനു സാധിച്ചില്ല. അമേരിക്കയിലെ ഇന്ത്യൻ സ്ഥാനപതിയായിരുന്ന വിജയലക്ഷ്മി പണ്ഡിററ്, കൈഷക്കിനെ സഹായിക്കാൻ പ്രേരിപ്പിച്ചപ്പോൾ, അതിൻെറ പ്രയാസങ്ങളെപ്പററിയാണു വിവരിച്ചത്. ചൈനയിലെ പാപ്പരായ സർക്കാരിനെ സഹായിക്കാൻ നാം തുനിഞ്ഞാൽ, ഇന്ത്യയിലും പുറത്തും ആളുകൾ നമ്മെ ആക്ഷേപിക്കും. വൈരുധ്യമെന്നു തോന്നാമെങ്കിലും അത് ഇന്ത്യയിലെ കമ്മ്യൂണിസ്ററു പ്രസ്ഥാനത്തിന് മുന്നേറാനുള്ള വഴിയും കൊടുക്കും.[5] ഇതായിരുന്നു ഇന്ത്യയുടെ നിലപാട്.

ഉഗ്രമായ അനവധി വൈഷമ്യങ്ങളിൽപ്പെട്ട് നട്ടംതിരിഞ്ഞിരുന്ന കാലത്തും കുമിൻറാംഗ് സർക്കാരിൻെറ ഇന്ത്യയോടുള്ള മനോഭാവം രക്ഷാധികാരിത്വപരമായ ഔന്നത്യഭാവം പ്രകാശിപ്പിക്കുന്ന

---

4. Chiang Kai-Shek—His Life and Times: Keji Furuya-Abridged Edition: Chun-ming-Chang: St. John's University, New York 1981, P. 898

5. Nehru: P. N. Pande: Macmillan—1977 P. 326

വിധത്തിലായിരുന്നു എന്ന വസ്തുതയും വിസ്മരിച്ചുകൂടാ. ഇന്ത്യ സ്വാതന്ത്ര്യം നേടിയെന്നുള്ളതു നേരുതന്നെ. എന്നാലും പൗരസ്ത്യ ദേശത്ത് ചൈന ഒരു വൻകിടശക്തിയാണെന്ന് രണ്ടാം ലോകമഹായുദ്ധാനന്തരം ലോകം അംഗീകരിച്ചിരിക്കുന്നു.[6] ഈ സാഹചര്യത്തിൽ അഹന്തയും മിഥ്യാഭിമാനവും വിട്ട് വസ്തുനിഷ്ഠമായി സ്ഥിതിഗതികഠം വിലയിരുത്താനോ പ്രതികരിക്കാനോ ചിയാംങ്ങ്ഭരണകൂടം സന്നദ്ധമായില്ല. അതുകൊണ്ട് ഭാരതവുമായുള്ള ഇടപാടുകളിലും ബന്ധത്തിലും ഊഷ്മളഭാവങ്ങഠം നന്നേ കുറഞ്ഞിരുന്നു.

1949 ജനുവരിയായപ്പോഴേക്ക് കമ്മ്യൂണിസ്ററു സൈന്യം പീക്കിംഗ്, ടീൻററ്സിൻ, എന്നീ മുഖ്യ നഗരങ്ങഠം കീഴടക്കി. ഉത്തരചൈനയിലെ ഈ ശക്തികേന്ദ്രങ്ങഠം കൈവശമാക്കിയശേഷം അവർ നാങ്കിംഗിനെ ലക്ഷ്യമാക്കി പുരോഗമിച്ചു. ചിയാംങ്ങ് കൈഷക് നവവത്സരസന്ദേശത്തിൽ ചില വ്യവസ്ഥകഠംക്ക വിധേയമായി സന്ധിസംഭാഷണത്തിനൊരുക്കമാണെന്നും സമരമേഖലയിൽ ഒരു ദുർഘടസന്ധിയിലാണെന്നും അറിയിച്ചു. സമാധാനത്തിനുള്ള ഈ ബലഹീനമായ ശ്രമംപോലും കമിൻറാംഗ് കക്ഷിയിൽ കഠിനമായ സംഘർഷങ്ങഠം സൃഷ്ടിച്ചു. ഭിന്നിപ്പുകഠംക്ക് കളമൊരുക്കി. നാങ്കിംഗിലെ നില ഗുരുതരമായി. സർക്കാരിൻെറ ശക്തിയുടെ ലക്ഷണങ്ങഠം എങ്ങുംതന്നെ ഇല്ലാതായി. ഉദ്യോഗസ്ഥന്മാരും മററുള്ളവരും ധാരാളമായി പട്ടണമുപേക്ഷിക്കാൻ തുടങ്ങി.

ജനുവരി 19-ാം തീയതി മാവോ സെ തുങ്ങ് എട്ടു സംഗതികളടങ്ങിയ വ്യവസ്ഥയ്ക്കു വിധേയമായി സമാധാന കൂടിയാലോചനകഠം നടത്താൻ തയ്യാറാണെന്നു വ്യക്തമാക്കി. 21-ാം തീയതി ചിയാങ്ങ ്രംഗം മററുള്ളവർക്ക വിട്ടു വിരമിച്ചു. കമിൻറാംഗ് കക്ഷിക്കും സർക്കാരിനും വേണ്ടി ലിട്ടുൻഗ്ജെനും (Li Tsungjen) കമ്മ്യൂണിസ്ററു പ്രതിനിധിയായി ചൗ എൻ ലായിയും അവരവരുടെ പരിവാരങ്ങളും കൂടിയാലോചനകഠം നടത്തി. അത് മാർച്ചുമാസം വരെ നീണ്ടു. വ്യവസ്ഥകഠം അംഗീകരിക്കുന്നതിനുള്ള അവസാന തീയതി ഏപ്രിൽ ഇരുപതായിരിക്കുമെന്ന് കമ്മ്യൂണിസ്ററു പക്ഷം പ്രഖ്യാപിച്ചു. എന്നാൽ അതിനുമുമ്പ് കക്ഷികഠം തമ്മിലൊരു യോജിപ്പിലുമെത്തിയില്ല. കമ്മ്യൂണിസ്ററുസേനകഠം പ്രവർത്തനക്ഷമരായി. ചൈനയുടെ തലസ്ഥാനമായ നാങ്കിംഗ് എതിർപ്പൊട്ടുമില്ലാതെ 1949 ഏപ്രിൽ 23-ാം തീയതി പ്രഭാതത്തിനു മുമ്പ്, കമ്മ്യൂണിസ്ററുകാരുടെ കയ്യിലായി.

കമ്മ്യൂണിസ്ററുകാരുടെ അധികാരപ്രാപ്തിയോടുകൂടി ചൈനയിൽ നേരത്തെ ഉണ്ടായിരുന്ന സ്ഥാനപതിനിലയങ്ങളിലെ ആള

6. In Two Chinas : K. M. Panikkar, Allen & Unwin 1955 P. 26

കാം നാങ്കിംഗ് വിട്ടുപോകാൻ കാത്തുകഴിഞ്ഞു. നേരത്തെ പോകാനുള്ള ഏർപ്പാടുകാം പൂർത്തിയാക്കിയവർ അതനുസരിച്ച് പ്രവർത്തിച്ചു. കോമൺവെൽത്തുരാജ്യങ്ങളിലെ ഉദ്യോഗസ്ഥന്മാരെ അടിയന്തിരമായി ഒഴിച്ചുകൊണ്ടുപോകുന്നതിനുള്ള സുദൃഢമായ ഏർപ്പാടുകാം ബ്രിട്ടീഷുദ്യോഗസ്ഥന്മാർ സജ്ജീകരിച്ചിരുന്നു. എന്നാൽ പ്രതിപുരുഷാലയത്തിൽ പണിക്കർ തുടരണമെന്നാണ് നെഹ്രു തീരുമാനിച്ചതും നിർദേശിച്ചതും. [7]

ചൈനയിലെ പീപ്പിാംസ് പൊളിററിക്കൽ കൺസാംട്ടേററീവ് കോൺഫറൻസ് സെപ്തംബർ 21–29 വരെ യോഗം ചേർന്ന്,ജനകീയ റിപ്പബ്ലിക്കിൻെറ സംവിധാനവും മററും തീരുമാനിച്ചു. ഭരണഘടനാവ്യവസ്ഥകളും വകുപ്പുകളും അംഗീകരിച്ചതോടെ പുതിയ ഭരണകൂടത്തിൻെറ രൂപീകരണത്തിനുള്ള വഴിയൊരുങ്ങി. 1949 ഒക്ടോബർ ഒന്നാം തീയതി പീക്കിങ്ങിൽ, സമ്മേളിച്ചിരുന്ന രണ്ടു ദശലക്ഷത്തോളമുള്ള ജനക്കൂട്ടത്തെ അഭിസംബോധന ചെയ്തുകൊണ്ട്, ചൈനീസ് ജനകീയ റിപ്പബ്ലിക്കിൻെറ ആദ്യത്തെ പ്രസിഡൻറ് മാവോ സെ തുങ്ങ് പ്രഖ്യാപിച്ചു—"ചൈനീസ് ജനത എഴുന്നേററു നിന്നിരിക്കുന്നു; നമ്മെ ഇനിയാരും അവമാനിക്കയില്ല." [8]

ജനകീയമോചനം മൗലികമായി സാക്ഷാത്കരിച്ചിരിക്കുന്നെന്നും, ദേശീയകക്ഷിക്കാരായ പിന്തിരിപ്പന്മാരുടെ ഗവണ്മെൻറിനെ തകർത്തുകഴിഞ്ഞെന്നും അദ്ദേഹം പ്രസ്താവിച്ചു. പുതിയ ഗവണ്മെൻറിലെ അംഗങ്ങളുടെ വിവരങ്ങളും തത്സമയം വ്യക്തമാക്കുകയുണ്ടായി. ചൈനീസ് ജനകീയ റിപ്പബ്ലിക്കിനെ അടുത്ത ദിവസം—ഒക്ടോബർ രണ്ടാം തീയതി—സോവിയററ് യൂണിയൻ അംഗീകരിച്ചു.

നേരത്തെ ഉണ്ടായിരുന്ന വിദേശരാജ്യങ്ങളുടെ സ്ഥാനപതിമാരെ പുതിയ ഗവണ്മെൻറ് അപ്പാടെ അംഗീകരിച്ചില്ല. നയതന്ത്രപ്രതിനിധികാംക്ക് സ്വാഭാവികമായി സിദ്ധിക്കുന്ന പ്രത്യേക സൗകര്യങ്ങളും അവകാശങ്ങളും അവർക്കില്ലാതായി. "വിശിഷ്ടവിദേശികാം" മാത്രമായിരിക്കുമവരെന്നും വ്യക്തമാക്കി. അവരുടെ സഞ്ചാരത്തിൽ നിയന്ത്രണം വച്ചു. കത്തുകളും മററും വളരെ കാലതാമസത്തിനു വിധേയമായി. അതാണ് എല്ലാവർക്കും കൂടുതൽ അസൗകര്യം വരുത്തിയത്. അതുകൊണ്ട് അവരുടെ രാജ്യവുമായി ഒരു ബന്ധമില്ലാതെ, ഒററപ്പെട്ടു കഴിയാനും നിർബന്ധിതരായി.

---

7. An Autobiography : K. M. Panikkar : Oxford, 1977 P. 223
8. The Morning Deluge : Hansuyin - Vol I. P. 540

നിർബന്ധിതമായ ഈ ഏകാന്തവാസം മാധവപ്പണിക്കർ നഷ്ടപ്പെടുത്തിയില്ല. വായിക്കാനുമെഴുതാനും വളരെ സമയം കിട്ടി. അന്ന് തയ്യാറാക്കിയ ഇംഗ്ളീഷ് പുസ്തകമാണ് "ഭാരതീയ വിപ്ലവം." [9] ചൈനയിലെയും ഇന്ത്യയിലെയും പരിതഃസ്ഥിതികളിൽ അന്നു സംഭവിച്ചിട്ടുള്ളതും സംഭവിച്ചുകൊണ്ടിരിക്കുന്നതുമായ മാററങ്ങളെക്കുറിച്ചുള്ള വിലയിരുത്തലും താരതമ്യപഠനവുമായിരുന്നു ആ പുസ്തകത്തിലെ പ്രതിപാദ്യം. 'ചാണക്യൻ'—എന്ന തൂലികാനാമത്തിലാണ് അതു പ്രസിദ്ധപ്പെടുത്തിയത്. തൻെറ പ്രസിദ്ധീകരണങ്ങളിൽ പ്രധാനപ്പെട്ട ഒന്നായി മാധവപ്പണിക്കർ തന്നെ കരുതിയിട്ടുള്ള ഒരു ഗ്രന്ഥത്തിൻെറ രചനയും ഈ കാലത്തു തുടങ്ങി. 'ഏഷ്യയും പാശ്ചാത്യമേധാവിത്വവും' എന്ന ഈ ഇംഗ്ലീഷ്പുസ്തകം 1953_ലാണ് പ്രകാശനം ചെയ്തത്.[10]

ചൈനീസ് പീപ്പിൾസ് റിപ്പബ്ലിക്കിൻെറ പ്രധാനമന്ത്രിയും വിദേശകാര്യമന്ത്രിയും,ജനറൽ ചൗ എൻ ലായ് ആയിരുന്നു. വിദേശകാര്യമന്ത്രി എന്ന നിലയിൽ ആദ്യം അദ്ദേഹം ചെയ്ത കൃത്യം, വിശിഷ്ട വിദേശികളെയും മററു പ്രതിപുരുഷന്മാരെയും വിളിച്ചുകൂട്ടി പുതിയ ഗവണ്മെൻറുമായി നയതന്ത്രബന്ധം സ്ഥാപിക്കുന്നതിനുള്ള നടപടികളെടുക്കുവാൻ ക്ഷണിക്കുകയായിരുന്നു. വിശിഷ്ട വിദേശികൾക്ക് മാന്യമായ നിലയിൽ സൗമനസ്യത്തോടെ മടങ്ങാനും നടപടികളെടുക്കാം. പുതിയ ഗവണ്മെൻറിനെ അംഗീകരിക്കാത്ത രാജ്യങ്ങളുടെ കാര്യത്തിൽ ഇത് പ്രത്യേകിച്ചും പ്രസക്തമാണെന്നും വ്യക്തമാക്കപ്പെട്ടു. അവർക്കു പോകാനുള്ള അനുമതി ഔദ്യോഗികമായി ഒക്ടോബറിലുണ്ടായി. ഇതനുസരിച്ച് പണിക്കർ ഒരു ബ്രിട്ടീഷുകപ്പലിൽ മടങ്ങി. ആ യാത്രയിൽ രണ്ടുദിവസം ബർമയിൽ തങ്ങി ചിലരുമായി സമ്പർക്കം പുലർത്താൻ സാധിച്ചു.

നയതന്ത്രബന്ധങ്ങൾ സ്ഥാപിക്കാനാഗ്രഹിക്കുന്ന രാജ്യക്കാർ അക്കാര്യത്തെക്കുറിച്ച് കൂടിയാലോചന നടത്തുവാൻ ദൂതന്മാരെ പീക്കിംഗിലേക്കയയ്ക്കണമെന്നായിരുന്നു നിർദേശം. ഈ ആലോചനകളിലൂടെ ആവശ്യമായ നിശ്ചയങ്ങളും പ്രസക്തമായ നടപടികളും കൈക്കൊള്ളണം. നേരത്തെ പ്രതീക്ഷിച്ചിരുന്നത് പുതിയ ഗവണ്മെൻറിനെ അംഗീകരിക്കുന്നതോടുകൂടി നയതന്ത്രബന്ധങ്ങളുടെ ആദ്യപടി നടക്കുമെന്നാണ്. ഇതിൽനിന്നു ഭിന്നമായ ഏർപ്പാടാണ് ഗവണ്മെൻറുണ്ടാക്കിയത്. നാങ്കിംഗിലുണ്ടായിരുന്ന ഫസ്ററ് സെക്രട്ടറി എ. കെ. സെൻ തൽക്കാലത്തേക്ക് വിദേശകാര്യവകുപ്പിൻെറ

9. Indian Revolution : K. M. Panikkar, NIP, Bombay 1951
10. Asia and Western Dominance : K. M. Panikkar, Allen& Unwin 1953

കാര്യങ്ങൾ നടത്താനുണ്ടായിരുന്നു. ആ പദവിയിലുള്ള അദ്ദേഹത്തെ കാര്യാലോചനക്കായി അംഗീകരിക്കാൻ ആദ്യം വിസമ്മതിച്ചു. എന്നാൽ ആ ഒരൊററ കാര്യത്തിനായി പദവിപ്രശ്നത്തിലയവു വരുത്തി, എല്ലാം ശരിപ്പെട്ടുവരാൻ ഏതാണ്ട് അഞ്ചുമാസത്തോളം വേണ്ടിവന്നു. ഇത്രയുംകാലം ഡൽഹിയിലായിരുന്ന മാധവപ്പണിക്കർ ഗവണ്മെൻറു നിയോഗിച്ച ചില ഔദ്യോഗികകർത്തവ്യങ്ങൾ ചെയ്തു. അതിലൊന്ന് ഇന്ത്യൻ സിവിൽ സർവീസിലേക്കും, ഇന്ത്യൻ പോലീസ് സർവീസിലേക്കും ഉദ്യോഗാർഥികളുടെ കൂടിക്കാഴ്ചാപരിശോധന നടത്തുകയായിരുന്നു. ഈ കൂടിക്കാഴ്ചാപരിശോധനയിൽ യുവാക്കളായ ഉദ്യോഗാർഥികളുടെ പൊതുനിലവാരം മനസ്സിലാക്കാനും മററും സൗകര്യം കിട്ടി.

ചൈനയിലെ നയതന്ത്രബന്ധം സംബന്ധിച്ച സന്ദിഗ്ധത തുടർന്നു. അന്ന് മാധവപ്പണിക്കരെ പാകിസ്ഥാനിലെ സ്ഥാനപതിയായി അയയ്ക്കുന്നതിന് ഒരഭിപ്രായമുണ്ടായി. ആ നിർദേശം ഏതാണ്ട് പുരോഗതി പ്രാപിക്കുകയും ചെയ്തു. എന്നാൽ അന്തിമതീരുമാനമെടുക്കുന്നതിനുമുമ്പ് ചൈനയിലെ സ്ഥാനപതിയായി തുടരുന്നതിൽ അവിടത്തെ പുതിയ ഗവണ്മെൻറിന് വിസമ്മതമില്ലെന്ന വിവരം കിട്ടി. അങ്ങനെ 1949 ഏപ്രിൽ അവസാനം അങ്ങോട്ടു തിരിച്ച് മേയ് 13-ാം തീയതി ടീൻറ്സിനിൽ(Tientsin) കപ്പലിറങ്ങി. പുതിയ ഭരണാധിപന്മാർ ഇന്ത്യയെ പ്രത്യേകമായ താത്പര്യത്തോടൊന്നുമല്ല വീക്ഷിച്ചിരുന്നത്. അവരുടെ പ്രത്യക്ഷവും പരോക്ഷവുമായ പ്രവർത്തനങ്ങളിൽ അവജ്ഞയും നിന്ദയും ആക്ഷേപവും കാണാൻ വിഷമമുണ്ടായിരുന്നില്ല. മാവോ സെ തുങ്ങ് ഇന്ത്യൻ കമ്മ്യൂണിസ്ററുപാർട്ടിക്കയച്ച ആദ്യത്തെ സന്ദേശത്തിൽ ത്തന്നെ സാമ്രാജ്യത്വപ്രഭൃതികളുടെയും അവരുടെ സഹപ്രവർത്തകരുടെയും നുകത്തിൽനിന്ന് എത്രയും നേരത്തെ ഇന്ത്യ സ്വതന്ത്രയായിത്തീരട്ടെയെന്ന് പ്രത്യാശിച്ചു. സ്വതന്ത്രചൈനയെപ്പോലെ സ്വതന്ത്ര ഇന്ത്യയും ഒരുദിവസം സോഷ്യലിസ്ററ്ജനകീയ കുടുംബത്തിലേക്ക് വരുമെന്നു പ്രതീക്ഷിക്കുന്നതായും അതിൽ പറഞ്ഞിരുന്നു.[11] ഇന്ത്യയുടെ പ്രതിപുരുഷനായി മാധവപ്പണിക്കർ ചൈനയിലിറങ്ങിയ ദിവസം—മേയ് 13-ാം തീയതി—പീപ്പിൾസ് ഡിമോക്രാററിക് റിപ്പബ്ലിക്കിന്, ഇന്ത്യ അംഗീകാരം നല്കി ആറുമാസം കഴിഞ്ഞിരുന്നു. അന്ന് ഇന്ത്യാഗവൺമെൻറിനെ പീക്കിംഗ് റേഡിയോ വിശേഷിപ്പിച്ചത് ''പിന്തിരിപ്പൻ ഗൂഢാലോചനക്കാരുടേതായ ഇന്ത്യാഗവൺമെൻറ്''—എന്നായിരുന്നു! ഇതിലും ഹീനമായ വിശേഷണങ്ങളും വിവരണങ്ങളും, ഇന്ത്യയെയും അതിൻെറ ഭരണകർ

11. Communist, Bombay, January 1950.

ത്താക്കളെയും സംബന്ധിച്ച വിവരങ്ങരം പറയുമ്പോരം, മുടങ്ങാതെ ഉപയോഗിക്കുന്നതു പതിവായി.

മുമ്പുണ്ടായിരുന്ന പീക്കിംഗല്ല മടങ്ങിച്ചെന്നപ്പോരം മാധവപ്പണിക്കർ കണ്ടതു്. പട്ടണത്തിൻെറ മുഖഛായതന്നെ ഭേദപ്പെടുത്തിയ മാററം! ഔപചാരികമായ ഔദ്യോഗിക സ്വീകരണം കഴിഞ്ഞ് അവരെ ആനയിച്ചതു് ''ഗ്രാൻറ് ഹോട്ടൽ ഡി വാഗൺസ്ലിററ്''-ലേക്കാണ്. മുമ്പ് ഈ ഹോട്ടൽ പാശ്ചാത്യപരിഷ്ക്കാരത്തിൻെറയും ആഡംബരത്തിൻെറയും ചിഹ്നമായിരുന്നു. പാശ്ചാത്യർക്ക് ഉടമസ്ഥാവകാശം നേരത്തെ ഉണ്ടായിരുന്ന ഈ സ്ഥാപനം ഗവൺമെൻറ് ഏറെറടുക്കുകയുണ്ടായി. മററു താമസസൗകര്യത്തിന് ഇടമൊരുങ്ങാത്ത വിദേശരാജ്യപ്രതിനിധികരംക്ക് തങ്ങാൻ അത് ഒഴിച്ചിട്ടിരുന്നു. കുറെക്കഴിഞ്ഞ് അവിടം സോവിയററു റഷ്യയിൽനിന്നു വന്ന സാങ്കേതിക വിദഗ്ദ്ധന്മാർക്കുള്ള സങ്കേതമായി മാററി.

സ്ഥിരവാസത്തിന് മാധവപ്പണിക്കർക്ക് ഏർപ്പാടുചെയ്ത സ്ഥലം നയതന്ത്രപ്രതിനിധികരംക്ക് നീക്കിവച്ചിരുന്ന സങ്കേതത്തിനു പുറത്തായിരുന്നു. ധാരാളം സ്ഥലസൗകര്യമുള്ള വീട്. വിശാലമായ മുററവും സ്വീകരണസന്നാഹങ്ങരംക്കുതകുന്ന മുറികളും, മുററത്തിനുവെളിയിൽ ധാരാളം വൃക്ഷങ്ങളും മുൻവശത്ത് കൗതുകമുളവാക്കുംവിധം സംവിധാനം ചെയ്ത ഉദ്യാനവും ഉണ്ടായിരുന്നു. അവിടത്തെ മണ്ഡപത്തിൻെറ ഭിത്തിയിൽ 'അരുണമുറിയിലെ സ്വപ്നം' (Dream of the Red Chamber) എന്നതിലെ രംഗങ്ങരം ചിത്രണം ചെയ്തിരുന്നത് അഴകു പരത്തി. പാരമ്പര്യത്തിനനുസരണമായ അന്തരീക്ഷം; അതേസമയം ആധുനികജീവിതസജ്ജീകരണങ്ങളും അവിടെ ലഭ്യമാണ്.

പീക്കിംഗിൽ എത്തിയതിൻെറ മൂന്നാം ദിവസം മാധവപ്പണിക്കരെ പ്രധാനമന്ത്രിയും വിദേശകാര്യമന്ത്രിയുമായിരുന്ന ചൗ എൻലായ് സ്വീകരിച്ചു; ഒന്നര മണിക്കൂറോളം ചർച്ച നീണ്ടുനിന്നു. അധികാരപത്രം ഔപചാരികമായി ചെയർമാൻ മാവോ സെ തുങ്ങിന് സമർപ്പിക്കാൻ മേയ് 20-ാം തീയതി നിശ്ചയിച്ചുകൊണ്ടുള്ള ഔദ്യോഗിക അറിയിപ്പ് അടുത്ത ദിവസമുണ്ടായി. ഔപചാരികമായ ആ ചടങ്ങിന് ഏർപ്പാടു ചെയ്തിരുന്നത് ചെയർമാൻെറ ഔദ്യോഗിക വസതിയിലാണ്. ഒരു മഹത്തായ രാജ്യത്തിൻെറ മാത്രമല്ല ലോകത്തിൻെറ ചരിത്രത്തിൽതന്നെ ദൂരവ്യാപകങ്ങളായ വ്യതിയാനങ്ങരംക്ക് വഴിവെട്ടിയ ഒരു ചരിത്രപുരുഷനെ മുഖത്തോടുമുഖം കാണുക. അദ്ദേഹവുമായി സ്വതന്ത്രനിലയിലും ജന്മദേശത്തിൻെറ സ്ഥാനപതിയെന്ന കഴിവിലും ആശയവിനിമയം നടത്തുക. അദ്ദേഹത്തിൻെറ സന്മനോഭാവവും സ്നേഹവുമാർജ്ജിക്കുക- രോമാഞ്ചജനകം

മായ ആ സന്മുഹൂർത്തം വരുന്നതിനു കാത്തിരുന്നു. അവിസ്മരണീയ മായിരുന്നു അന്നത്തെ ചടങ്ങുകൾ....

ഔദ്യോഗികപ്രമാണങ്ങൾ സമർപ്പിച്ചശേഷം മാധവപ്പണിക്കർ പീക്കിംഗ് റേഡിയോയിലൂടെ നടത്തിയ പ്രക്ഷേപണത്തിൽ ഇങ്ങനെ പറഞ്ഞു: "ലോകത്തിലെ ഏററവും പുരാതനങ്ങളായ രണ്ടു സമൂഹങ്ങളെ പ്രതിനിധാനം ചെയ്യുന്ന ചൈനീസ് ജനകീയ റിപ്പബ്ലിക്കും, ഇന്ത്യൻ റിപ്പബ്ലിക്കും പരസ്പരമുള്ള പ്രയോജനത്തിനും ജനസമൂഹങ്ങളുടെ സൗഖ്യത്തിനുംവേണ്ടി സഹകരിച്ചു പ്രവർത്തിക്കുന്നതിനു സംഗതി വരുത്തിയിരിക്കുന്നു. ലോകജനസംഖ്യയിൽ മൂന്നിലൊന്ന് ഏഷ്യയിലെ ഈ സഹോദര റിപ്പബ്ലിക്കിലൊതുങ്ങിയിട്ടുണ്ട്. പരസ്പര സഹകരണംകൊണ്ട് അവക്ക് ലോകത്തിലെ അജയ്യമായ ഒരു ശക്തിയായിത്തീരാം." [12]

ഔപചാരികമായ നടപടിക്രമങ്ങൾക്കുശേഷം ചെയർമാൻ മാവോയും മാധവപ്പണിക്കരും അരമണിക്കൂറോളം ചർച്ചകൾ നടത്തി. തത്സമയം പ്രധാനമന്ത്രി ചൗ എൻ ലായിയും സന്നിഹിതനായിരുന്നു. ഏഷ്യയിലെ സ്ഥിതി പ്രത്യേകമായും ലോകാവസ്ഥ പൊതുവായും സ്പർശിച്ചുകൊണ്ടാണ് അന്നത്തെ സംഭാഷണം നടന്നത്. ഏഷ്യയിൽ സാമ്പത്തികശക്തി ഉറപ്പിച്ചിട്ടുള്ളത് തുടരാൻ പാശ്ചാത്യക്ക് സാധിക്കുന്ന കാലത്തോളം ഇവിടെ സ്വാതന്ത്ര്യം പൂർണമാകുകയില്ല. എന്ന് മാവോ സെ തുങ്ങ് എടുത്തെടുത്തു പറയുകയുണ്ടായി. ബുദ്ധമതത്തെ സംബന്ധിച്ച് കൗതുകവും താത്പര്യവും സ്പഷ്ടമാകുന്നവിധം, അദ്ദേഹം ചുഴിഞ്ഞുചോദിച്ചു. ബ്രിട്ടനുമായി ഇന്ത്യക്കുള്ള ബന്ധത്തിന്റെ സ്വഭാവം മറെറാരു വിഷയമായി. സംഭാഷണം ആദ്യവസാനം ആകർഷകമായിരുന്നു. രണ്ടുകൂട്ടർക്കും പരസ്പര സൗഹൃദം വളർത്തുന്നതിന് ആത്മാർഥമായ ആഗ്രഹമുണ്ടെന്നും അതു വ്യക്തമാക്കി. [13] അങ്ങനെ സുപ്രധാനമായ നയതന്ത്രരംഗത്തേക്ക്, രണ്ടാം തവണ ചൈനയിൽ മാധവപ്പണിക്കർ പ്രവേശിച്ചു. ആ രാജ്യത്തെ നേതൃസ്ഥാനങ്ങളിൽ പ്രവർത്തിക്കുന്ന പ്രമുഖരായ വ്യക്തികളുമായി സമ്പർക്കവും സൗഹൃദവും സൃഷ്ടിക്കാൻ അദ്ദേഹം മനഃപൂർവം പ്രയത്നിച്ചു. അവരുമായുണ്ടായ ഇടപാടുകളിൽനിന്ന് ഒരു വസ്തുത അദ്ദേഹത്തിനു ബോധ്യമായി. പുതിയ നേതൃത്വം കാര്യക്ഷമതയും നെറിയുമുള്ളവരിലാണ് നിക്ഷിപ്തമായിരിക്കുന്നത്; രാജ്യസേവനത്തിന് സർവവും അർപ്പിച്ചവരാണ് അവർ.

പുതിയ ചൈന ഏതു വഴിക്കാണു തിരിയുന്നതെന്നതിനെക്കുറിച്ച് പലരും പല നിഗമനങ്ങളിലെത്തി, താന്താങ്ങളുടെ നിക്ഷിപ്ത

12 Broadcast from Radio Peking in English, 21 May, 1950
13. In Two Chinas : K. M. Panikkar P. 80

താല്പര്യങ്ങളടിസ്ഥാനമാക്കി നയപരിപാടികാം സ്വാഭാവികമായി തീരുമാനിച്ചു. സോവിയററു യൂണിയനോടടുത്തുനിന്നും സഹകരിച്ചും പോകേണ്ടതു് ചൈനയുടെ ആവശ്യമായിരുന്നു. അങ്ങനെ പ്രവ ത്തിക്കുകയുമുണ്ടായി. എന്നാൽ ഏതെങ്കിലുമവസരത്തിൽ റഷ്യയുടെ ഉപഗ്രഹമായിത്തീരുമെന്നു നെഹ്റു കരുതിയില്ല.[14] ഇന്ത്യക്കു നേരിട്ടു് എന്തെങ്കിലും ബാധ്യതകളില്ലായിരുന്നെങ്കിലും പണിക്കരുടെ നയതന്ത്രപരമായ കഴിവുകളെയും വിലയിരുത്തലുകളെയും വേണ്ടത്ര പരീക്ഷിച്ച ഒരു സാഹചര്യം ചൈനയുമായിട്ടുളവായി. കൊറിയയിലാണു് അതുണ്ടായതു്. ശീതസമരമത്സരം കഠിനമായിത്തീർന്ന മേഖല. ഏതു കാര്യങ്ങളിലും കമ്മ്യൂണിസ്റ്റാധിപത്യത്തിലുള്ള ഉത്തരകൊറിയയും അമേരിക്കൻ സ്വാധീനത്തിൽ നിന്നിരുന്ന ദക്ഷിണകൊറിയയും തമ്മിൽ സകലതിലും ശക്തിയായ ബലപരീക്ഷ പരോക്ഷമായി നടന്നിരുന്നു.

രണ്ടാം ലോകമഹായുദ്ധത്തിന്റെ അന്ത്യത്തിൽ കൊറിയൻ ഉപദ്വീപിന്റെ ഏതാണ്ടു നടുക്കുകൂടിയുള്ള മുപ്പത്തിയെട്ടാം സമാന്തരരേഖയ്ക്കു വടക്കു്, ജപ്പാനീസ് സൈന്യം റഷ്യയ്ക്കും, തെക്കു് അമേരിക്കൻ ഐക്യനാടുകളുടെ സൈന്യത്തിനും അടിയറ പറഞ്ഞു് ആയുധംവച്ചു കീഴടങ്ങി. ജൂൺമാസാരംഭത്തിൽ രണ്ടു കക്ഷിക്കാരുടെ പട്ടാളങ്ങാം മുപ്പത്തിയെട്ടാം സമാന്തരരേഖയ്ക്കു് അപ്പുറത്തുമിപ്പുറത്തും, താവളമടിച്ചു് മുഖത്തോടുമുഖം നോക്കിനിന്നു. ശരൽക്കാലമഴ അക്കൊല്ലം സാധാരണയിൽ കൂടുതലായിരുന്നു. മികച്ച കൊയ്ത്തു പ്രതീക്ഷിച്ചെങ്കിലും എല്ലാം തകർത്തു് ജൂൺ ഇരുപത്തിയഞ്ചാം തീയതി ഞായറാഴ്ച യുദ്ധം പൊട്ടിപ്പുറപ്പെട്ടു. സായാഹ്നമായപ്പോഴേക്കും പ്രധാനപ്പെട്ട പട്ടണങ്ങാം കൈവശമാക്കി ഉത്തരകൊറിയൻസേന ദക്ഷിണകൊറിയയുടെ തലസ്ഥാനമായ സിയോളിനെ ലക്ഷ്യമാക്കി മുന്നേറി. അന്നുച്ചയ്ക്കുതന്നെ ഐക്യരാഷ്ട്ര സെക്യൂരിററി കൗൺസിൽ ലോകസമാധാനത്തിനു ഭീഷണിയുയർത്തിയ ഈ കൊറിയൻ സംഭവങ്ങാം ചർച്ച ചെയ്തു. യുദ്ധവിരാമത്തിനും, ഉത്തരകൊറിയൻ സൈന്യ പിൻമാററത്തിനും ആവശ്യപ്പെടുന്ന പ്രമേയം ആറു മണിയോടുകൂടി പാസ്സാക്കി. എന്നാൽ ഉത്തരകൊറിയ, ആ പ്രമേയത്തെ അപ്പാടെ അവഗണിച്ചു. ഇതിന്റെ ഫലമായി ഐക്യരാഷ്ട്ര സഭാംഗങ്ങാം ദക്ഷിണകൊറിയയ്ക്കു് വേണ്ട സഹായംനല്കാൻ മുമ്പോട്ടു വരണമെന്നു് 27-ാം തീയതി സെക്യൂരിററി കൗൺസിൽ ആവശ്യപ്പെട്ടു. ദക്ഷിണകൊറിയയ്ക്കു് സഹായമെത്തിച്ചു്, അവിടെ ഇരച്ചു കയറിയ ഉത്തരകൊറിയക്കാരെ തുരത്തി ലോകസമാധാനവും ഭദ്രതയും ഉറപ്പുവരുത്താനായിരുന്നു ആഹ്വാനം. 30-ാം തീയതി അവിടെ

---

14. Envoy to Nehru : Escott Reid, Oxford University Press 1981 P. 22

അമേരിക്കൻ സൈന്യത്തെ അയയ്ക്കുന്നതിന് അവിടത്തെ സർക്കാർ ഉത്തരവു പാസ്സാക്കി. ഇത്രവേഗം അമേരിക്ക നടപടിയെടുത്തത് റഷ്യയെയും ചൈനയെയും അമ്പരിപ്പിച്ചെന്നുതന്നെ പറയാം. അവരുടെ സൈനികപ്രവർത്തനത്താൽ ഉത്തരകൊറിയൻ പട്ടാളത്തെ മുപ്പത്തിയെട്ടാം സമാന്തരരേഖയ്ക്കപ്പുറത്തേക്ക്–രണ്ടു കൊറിയകളുടെ അതിർത്തി–തള്ളിമാററുമെന്നേ പ്രതീക്ഷിച്ചുള്ളു. ജൂലൈ 7–ാം തീയതി ജനറൽ ഡഗ്ലാസ് മക്ആർതറെ ഐക്യരാഷ്ട്രസേനയുടെ കമാണ്ടറായി നിയമിച്ചു. ഇതൊക്കെ നടക്കുമ്പോഴും ഉത്തരകൊറിയൻ സേനാവ്യൂഹങ്ങൾ തെക്കോട്ടുള്ള അവരുടെ പുരോഗതി തുടരുകയായിരുന്നു. സെപ്റ്റംബർ 17–ാം തീയതി അവർ പൂസാനിലെത്തി. എങ്കിലും ഭയങ്കരമായ നാശനഷ്ടങ്ങൾ നേരിട്ടാണതുണ്ടായത്. അമേരിക്കക്കാരുടെ നേതൃത്വത്തിലുള്ള ഐക്യരാഷ്ട്രസേനാവിഭാഗങ്ങളുടെ സമ്മർദം ചെറുക്കാനാവാതെ അവർ പിൻമാറാൻ നിർബന്ധിതരായി. അവരെ ഐക്യരാഷ്ട്രസേന പിൻതുടർന്നു.

ആദ്യകാലത്ത് കൊറിയയിലെ സംഭവങ്ങൾ ഗണ്യമായ പ്രതികരണം ചൈനയിലുളവാക്കിയില്ല. എന്നാൽ വൻകരയിൽനിന്ന് പലായനം ചെയ്ത് തൈവാനിൽ സ്ഥാപിതമായ കുമിൻറാംഗ് സർക്കാരിൻെറയും ദ്വീപിൻെറയും സംരക്ഷണം അമേരിക്കൻ ഏഴാം കപ്പൽപ്പട ഏറെറടുത്തപ്പോൾ അത് അഗണ്യമായ നടപടിയായി അവർ പരിഗണിച്ചില്ല. ജൂലൈ മധ്യത്തോടെ ചൈനയുടെ നിലപാടിൽ സ്പഷ്ടമായ ഒരു വ്യതിയാനം പ്രകടമായി. സുസജ്ജീകൃതമായ പദ്ധതിയനുസരിച്ചുള്ള പ്രചരണം, അമേരിക്കക്കാരുടെ ലക്ഷ്യമെന്തായിരിക്കാമെന്നതിനെപ്പററി പൊതുജനങ്ങളെ ബോധവാന്മാരാക്കാൻ തുടങ്ങുകയുണ്ടായി. ആദ്യഘട്ടങ്ങളിൽ ഈ പരിപാടിയിൽ ശ്രദ്ധേയമായ മിതത്വവും സംയമനവുമുണ്ടായിരുന്നു. ചൗ എൻ ലായി ആഗസ്റ്റ് 22–ാം തീയതി മാധവപ്പണിക്കരെ ആളയച്ച് പ്രത്യേകമായി ക്ഷണിച്ചുവരുത്തി പൊതുവെയുള്ള സംഭവഗതികളെക്കുറിച്ച് ചർച്ച നടത്തി. തൈവാനെ സംബന്ധിച്ചിടത്തോളം ചൈന ആത്മനിയന്ത്രണം പാലിക്കുമെന്ന് ഈ ചർച്ചകളിൽനിന്ന് പണിക്കർ അനുമാനിച്ചു. ചൈനയിൽ വലിയതോതിൽ സൈന്യവിന്യാസങ്ങൾ നടക്കുന്നതായി പരോക്ഷമായ തെളിവുകളെ ആസ്പദമാക്കി മനസ്സിലാക്കാൻ വിഷമമുണ്ടായിരുന്നില്ല. പീക്കിംഗിലെ മിലിററി ഗവർണറായിരുന്ന ജനറൽ നി യെൻ ജുങ്ങിനെ (Gen. Nieh Yen Jung) സന്ദർശിക്കുവാൻ സന്ദർഭം കിട്ടിയ അവസരത്തിലുണ്ടായ ആശയവിനിമയം സുപ്രധാനമായതായിരുന്നു. കൊറിയയിലെ സംഭവങ്ങൾ, ജനകീയ ചൈനീസ് സർക്കാർ മൂകസാക്ഷിയായി നോക്കിനില്ക്കുകയില്ലെന്ന് അന്ന് ഏതാണ്ടു നിശ്ചയമായി തോന്നി. അമേരിക്കക്കാർ ചൈനയുടെ അതിർത്തിയിലേക്ക് അടുത്തുകൊണ്ടിരിക്കുന്നത് എങ്ങനെ കയ്യുംകെട്ടി സഹിക്കും? ഉത്തരകൊറിയൻ സൈന്യം

നേരിട്ടുകൊണ്ടിരുന്ന തോൽവിയും, തോററ സേനയെ അനുധാവനം ചെയ്യുന്നതിലെ അമേരിക്കൻ പ്രാബല്യവും പരിഗണിക്കപ്പെടേണ്ട സംഗതികളായിരുന്നു. സെപ്റ്റംബർ 30-ാം തീയതി ചെയ്ത ഒരു പ്രക്ഷേപണത്തിൽ അവരുടെ അയൽക്കാരെ സാമ്രാജ്യവാദികൾ മൃഗീയമായി ആക്രമിക്കുന്നത് അലസരായിനിന്ന് ചൈനക്കാർ സഹിക്കുന്നതല്ലെന്ന് മുന്നറിയിപ്പു നല്കി. മക് ആർതർ ഉത്തര കൊറിയയിലേക്ക് അടിച്ചു കടന്നാൽ, ചൈനീസ് സൈന്യം ഒഴിഞ്ഞുനില്ക്കുകയില്ലെന്നും വ്യക്തമാക്കി. ഈ പ്രക്ഷേപണത്തിൻെറ അടുത്ത ദിവസം, മക് ആർതറുടെ നേതൃത്വത്തിലുള്ള സൈന്യം, പലായനം ചെയ്യുന്ന ഉത്തരകൊറിയക്കാരെ അനുധാവനം ചെയ്ത് മുപ്പത്തിയെട്ടാം സമാന്തരരേഖ കടക്കുകയുണ്ടായി. ആയുധംവച്ചു കീഴടങ്ങാൻ ഉത്തരകൊറിയൻ സൈന്യാധിപനെ ആഹ്വാനം ചെയ്യാനും തയ്യാറായി.

ഒക്ടോബർ 20-ാം തീയതി അർധരാത്രിക്ക് പണിക്കരെ തൻെറ ആഫീസിലേക്ക് ചൗ എൻ ലായ് ക്ഷണിച്ചുവരുത്തി വളരെ പ്രധാനപ്പെട്ട ഒരു വിവരം ധരിപ്പിച്ചു. ലോകസമാധാനത്തെ സാരമായി ബാധിച്ചേക്കാവുന്ന എന്തോ സുപ്രധാനകാര്യമായിരിക്കാം തന്നോടു പറയാൻ ചൈനീസ് പ്രധാനമന്ത്രി ആഗ്രഹിക്കുന്നതെന്ന പ്രതീക്ഷയോടുകൂടിയാണ് മാധവപ്പണിക്കർ അവിടെ എത്തിയിരുന്നതും. സംഭാഷണം വളരെ സൗമ്യവും സൗഹൃദപൂർണവുമായിട്ടാണാരംഭിച്ചത്. മനോവിഷമമോ ചഞ്ചലതയോ പ്രധാനമന്ത്രിയുടെ മട്ടിലും പ്രവർത്തനത്തിലും സംഭാഷണത്തിലും പ്രകടമായിരുന്നില്ല. സമാധാനം ഇത്രയ്ക്ക് ആവശ്യമായ മറെറാരു രാജ്യം ചൈനയെപ്പോലെ മറെറാന്നില്ലെന്ന മുഖവുരയോടെയാണ് സംഭാഷണമാരംഭിച്ചത്. ''എന്നാൽ ആക്രമണത്തെ നിശ്ചയദാർഢ്യത്തോടെ എതിർത്ത് സമാധാനം സംരക്ഷിക്കേണ്ടിവരും. അമേരിക്കക്കാർ മുപ്പത്തെട്ടാം സമാന്തരരേഖ കടന്നാൽ, കൊറിയയിൽ ഇടപെടാൻ ചൈന നിർബന്ധിതമാകും.''-ദൃഢമായ സ്വരത്തിൽ ചൈനീസ് പ്രധാനമന്ത്രി പറഞ്ഞു. അമേരിക്കക്കാർ സമാന്തരരേഖ കടന്നോ എന്നു ചോദിച്ചപ്പോൾ മാധവപ്പണിക്കർക്കു കിട്ടിയ മറുപടി അതിൻെറ സ്ഥിരീകരണമാണ്. എന്നാൽ ഏതു സ്ഥാനത്താണതുണ്ടായതെന്ന് വ്യക്തമാക്കിയില്ല. അവരുടെ കൂടിക്കാഴ്ച രാത്രി ഒന്നരമണിയോടുകൂടിയാണ് അവസാനിച്ചത്. ആഫീസിൽ മടങ്ങിയെത്തിയ ഉടനെ തനിക്കു കിട്ടിയ അറിവ് ഡൽഹിയിലേക്ക് ഒരു സന്ദേശമായിട്ടയച്ചു.[15] സ്ഥാനപതിയിൽനിന്നു ലഭിച്ച ആ പ്രധാനപ്പെട്ട സന്ദേശം താമസംവിനാ അമേരിക്കൻ ഐക്യനാടുകൾ ബ്രിട്ടൻ എന്നിവിടങ്ങളിലെ അധികാരികളെ അറിയിക്കാനും ഡൽഹിയിൽ നടപടികളെടുത്തു.

15. In Two Chinas-P. 110

അമേരിക്കൻ ഐക്യനാടുകളിലെ സ്റ്റേററു ഡിപ്പാർട്ടുമെൻറ് ഉദ്യോഗസ്ഥന്മാരിൽ ചിലർ, മാധവപ്പണിക്കരിലൂടെ ലഭിച്ച ചൈനാ പ്രധാനമന്ത്രിയുടെ മുന്നറിയിപ്പ് ഗൗരവമായിത്തന്നെ സ്വീകരിച്ചു. മററു ചിലർ ജാടപറഞ്ഞു കബളിപ്പിക്കാനുള്ള ഒരടവായിട്ടേ അതു പരിഗണിച്ചുള്ളു. വിദേശകാര്യ സെക്രട്ടറി ഡീൻ അക്കിസൺ (Dean Acheson) ആ വിവരം ചൈനയുടെ ഔദ്യോഗിക നയ പ്രഖ്യാപനമായി സ്വീകരിക്കാൻ വിസമ്മതിച്ചു. എങ്കിലും അത് അവഗണിച്ചുകൂടെന്നു വിശ്വസിച്ച് പ്രസിഡൻറ് ഹാരി എസ്. ട്രൂമാന് അടുത്ത ദിവസം ഉച്ചയോടുകൂടി എത്തിച്ചു. മുമ്പു പല അവസരങ്ങളിൽ ചൈനയ്ക്കു് അനുകൂലമായി കളിച്ചിട്ടുള്ള പണിക്കരുടെ ഇപ്പോഴത്തെ സന്ദേശം കാര്യമാക്കേണ്ടതില്ലെന്നാണ് അമേരിക്കൻ പ്രസിഡൻറു വിധിച്ചത്. സൈനികയിടപെടൽ എന്ന ഭീഷണി ഐക്യരാഷ്ട്രസഭയുടെ മുമ്പിൽ പ്രകടിപ്പിച്ച്, സ്വന്തം, കാര്യം കാണാനുള്ള മൊട്ടുശ്രമമെന്നതിൽക്കവിഞ്ഞ് ആ പ്രഖ്യാപനത്തിന് ലക്ഷ്യമൊന്നുമില്ലെന്നായിരുന്നു തീരുമാനം. പ്രധാനപ്പെട്ട ഒരു സന്ദേശം വെറും ചപ്പടാച്ചിയായി അങ്ങനെ അമേരിക്ക തിരസ്കരിച്ചു.[16] ഈ സംഭവത്തിനുശേഷം പാശ്ചാത്യരാജ്യങ്ങളിലെ നയതന്ത്ര വൃത്തങ്ങളിൽ മാധവപ്പണിക്കരെ പലപ്പോഴും പരാമർശിച്ചിരുന്നത് "പണിക്കി അംബാസ്സഡർ" (Panikky Ambassador) എന്ന പരിഹാസരൂപത്തിലായിരുന്നു![17]

കൊറിയൻ സംഭവങ്ങളെ സംബന്ധിക്കുന്ന കൂടിയാലോചനകളിൽ കാര്യമായ പങ്ക് പണിക്കർക്കില്ലായിരുന്നു. ചൈനയുടെ നയത്തെക്കുറിച്ചുള്ള മുന്നറിയിപ്പു കൊടുത്തശേഷം, പണിക്കർ പിന്നെ പ്രത്യക്ഷപ്പെടുന്നത്, പാശ്ചാത്യകക്ഷികാം അദ്ദേഹത്തിൻെറ ചൈനീസ് നേതാക്കന്മാരുമായുള്ള അടുപ്പവും സ്വാധീനവും പ്രയോജനപ്പെടുത്താനുള്ള ശ്രമങ്ങളിലാണ്. 1951 ജൂണോടുകൂടി രാഷ്ട്രീയാന്തരീക്ഷത്തിലെ കാർമേഘങ്ങാം മാറാൻ തുടങ്ങി. മുപ്പത്തെട്ടാം സമാന്തരരേഖയെന്ന അതിരിനെ ആസ്പദമാക്കി ഒരു വെടിനിർത്തലിന് ഐക്യനാടുകാം തയ്യാറാണെന്ന കാര്യം സ്റ്റേററ്സെക്രട്ടറി അക്കിസൺ സ്പഷ്ടമാക്കി. സൈനികനടപടികളിലൂടെ കൊറിയയുടെ ഏകീകരണം നേടുന്നതിന് ഐക്യനാടുകാംക്കോ, ഐക്യരാഷ്ട്രസഭയ്ക്കോ ഒട്ടും താത്പര്യമില്ലെന്ന സ്ഥിതിയും അസന്ദിഗ്ദ്ധമായി അദ്ദേഹം പ്രഖ്യാപിച്ചു. മുപ്പത്തെട്ടാം സമാന്തരരേഖ കടന്നതുകൊണ്ടു

16. American Caesar : William Manchester, Little Brown & Co New York 1978 P. 586

17. Scope of Happiness : Vijayalekshmi Pandit, Vikas 1979 P. 319

ണ്ടായ പ്രത്യാഘാതങ്ങളും ചൈനയുടെ ഇടപെടലും മററും ഇവിടെ വിവരിക്കേണ്ട ആവശ്യമില്ല. പണിക്കരുടെ മുന്നറിയിപ്പിൻെറ സാധുതയും പ്രസക്തിയും അവയൊക്കെ തെളിയിച്ചിട്ടുണ്ട്. കൊറിയൻ യുദ്ധത്തിൽ ആരും ജയിച്ചില്ലെന്നുള്ളതാണ് ദുഃഖകരമായ യാഥാർത്ഥ്യം. പണിക്കർക്ക് വിശ്വസനീയത പുനഃസ്ഥാപിതമാകാൻ പില്ക്കാലസംഭവങ്ങൾ സഹായിച്ചു. ചൈന ഇടപെട്ടതും,രണോത്സുകനായ ജനറൽ മക് ആർതറെ അമേരിക്കൻ പ്രസിഡൻെറ് ട്രൂമാൻ പിരിച്ചുവിട്ടതും മററും ഈ വിശ്വാസവീണ്ടെടുപ്പിന് വളരെ ഉതകിയെന്നു പറയാം.

കൊറിയൻ കാര്യങ്ങളിൽ ലോകത്തിൻെറ ശ്രദ്ധ ക്രമാതീതമായി പതിഞ്ഞു. എന്നാൽ അതുപോലെ പ്രാധാന്യമുള്ള മറെറാരു കാര്യത്തിൽ അതുണ്ടായില്ല. അതും ചൈനയെ പ്രത്യക്ഷമായി ബന്ധപ്പെടുത്തിയ കാര്യം തന്നെയായിരുന്നു—ടിബററൻ പ്രശ്നം. ഇന്ത്യയെ സംബന്ധിച്ചിടത്തോളം കൊറിയയെക്കാൾ എത്രയോ പ്രധാനപ്പെട്ടതായിരുന്നു ടിബററ്. 1950 നവവത്സര സന്ദേശത്തിൽത്തന്നെ ചൈനീസ് നേതൃത്വം, ടിബററിനെ മോചിപ്പിക്കുന്നതാണെന്ന കാര്യം സംശയരഹിതമായി പ്രഖ്യാപിച്ചിരുന്നു. ഖാമ്പാ നേതാവായിരുന്ന ടോപ്ഗേ പാംഗ്ഡാട് ഷാംഗിന് (Khampa Leader- Topgay Pangdat Shang) ചൈനാ സർക്കാർ നല്കിയ അന്ത്യശാസനത്തിൽ, ടിബററിനെ മോചിപ്പിക്കുമെന്നും, ആ പ്രക്രിയ, നീപ്പാൾ, ഭൂട്ടാൻ, സിക്കിം എന്നിവിടങ്ങളിലേക്ക് ക്രമേണ വ്യാപിപ്പിക്കുമെന്നും വ്യക്തമാക്കി. ഖാം ടിബററുകാർ ഇതിൽ സഹകരിക്കണമെന്നായിരുന്നു ആഹ്വാനം. അല്ലാത്തപക്ഷം അവർ നിർമാർജനം ചെയ്യപ്പെടുമെന്ന ഭീഷണിയുമുണ്ടായി. അതായിരുന്നു അന്ത്യശാസനത്തിൻെറ ഉള്ളടക്കം.[18] 1950 ഒക്ടോബർ ഏഴാം തീയതി ചൈനയുടെ ജനകീയ വിമോചനസേന (Peoples Liberation Army) കിഴക്കൻ ടിബററ് ആക്രമിച്ചു. സേനയുടെ മറെറാരുവിഭാഗം ലഡാക്കിലെ അക്ഷിചിൻ പ്രദേശത്തിലൂടെപടിഞ്ഞാറൻ ടിബററിലും പ്രവേശിച്ചു. അക്ഷിചിൻ മേഖല ഇന്ത്യയുടെ പ്രാദേശിക പരിധിയിലും പരമാധികാരത്തിലും ഉള്ളതാണല്ലോ. അതിൽ അതിക്രമിച്ചു കടന്നാണ് ചൈന ഈ ആക്രമണം നടത്തിയത്. ജനകീയ ചൈനീസ് റിപ്പബ്ലിക്കിൻെറ സൈന്യം ഇന്ത്യൻ പ്രദേശം ആദ്യമായി അന്നു ലംഘിച്ചു. പില്ക്കാലത്തുണ്ടായ നിരവധി പ്രദേശലംഘനങ്ങളുടെ നാന്ദികുറിച്ച സംഭവമായിരുന്നു അത്. നിശ്ശബ്ദമായിട്ടോ, മറവിലൂടെയോ അല്ല അതു ചെയ്തതെന്ന വസ്തുത പ്രത്യേകിച്ച് ഓർമിക്കണം. ശക്തവും ശബ്ദായമാനവുമായ പ്രചര

18. Tragic Destiny ; George N. Patterson, Faber, London 1959 P. 31

ണത്തെ തുടർന്നാണ്. എതിർക്കാനുള്ള ടിബററിൻെറ ധൈര്യം നിഹനിക്കാനും, ഇന്ത്യാഗവൺമെൻറിനെ ഭയപ്പെടുത്തി നിരുത്സാഹപ്പെടുത്താനുമായിരുന്നു ഉഗ്രമായി പ്രചാരണം നടത്തിയത്.[19]

ടിബററിനെ ചൊല്ലി ചൈനയുമായി കലഹിക്കുകയില്ലെന്ന കാര്യത്തിൽ ഇന്ത്യൻ പ്രധാനമന്ത്രി നെഹ്രുവിന് സംശയമൊന്നുമുണ്ടായിരുന്നില്ല. വൈസ്രോയിയായിരുന്ന കർസൺ കളിച്ച കളി തനിക്ക് ആവർത്തിക്കാൻ താത്പര്യമില്ലെന്നായിരുന്നു അദ്ദേഹത്തിൻെറ നിലപാട്. സർദാർ പട്ടേലും രാജേന്ദ്രപ്രസാദും നേരെ മറിച്ചാണ് പ്രതികരിച്ചത്. ഇന്ത്യയുടെ വടക്കേയററത്ത് ഹിമാലയത്തിലെ പ്രതിരോധമേഖലയാണവിടമെന്നായിരുന്നു അവരുടെ പക്ഷം. ഒക്ടോബർ രണ്ടാം വാരത്തോടുകൂടി ടിബററിലേക്കുള്ള അത്യാസന്നമായ ആക്രമണത്തെപ്പററി മതിയായ സൂചനകൾ ഇന്ത്യാഗവൺമെൻറിന്കിട്ടി. ഇന്ത്യയിലെ പല പത്രങ്ങളിലും ഇതുസംബന്ധിച്ച വാർത്തകൾ വന്നു. എന്നാൽ ഇവയൊന്നും വിദേശവകുപ്പും ഗവൺമെൻറും ഗൗരവമായിട്ടെടുത്തില്ല. ഒടുവിൽ പീക്കിംഗ്റേഡിയോയിൽ 25-ാം തീയതി ചൈനയുടെ ജനകീയസേനസ്സ് ടിബററിൻെറ അതിർത്തി കടക്കാനുള്ള ഉത്തരവുകൊടുത്ത വിവരം പ്രക്ഷേപണം ചെയ്തു. മൂന്നു ദശലക്ഷത്തോളം വരുന്ന ടിബററൻ ജനതയെ പാശ്ചാത്യ സാമ്രാജ്യത്വ ദുർമോഹികളുടെ പീഡനങ്ങളിൽനിന്നു മോചിപ്പിക്കുകയും ചൈനയുടെ പശ്ചിമാതിർത്തി ഭദ്രമാക്കുന്നതിന് ഏർപ്പാടുണ്ടാക്കുകയുമാണ് ഇതിൻെറ ലക്ഷ്യമെന്നു പ്രഖ്യാപിച്ചു. ഒക്ടോബർ 26-ാം തീയതി ഇന്ത്യ നല്കിയ കുറിപ്പിൽ ടിബററിലെ പ്രശ്നങ്ങൾ സമാധാനപരമായി പരിഹരിക്കേണ്ടതാണെന്നും, കൂടിയാലോചനകൾക്കായി വരുന്ന ടിബററൻ പ്രതിനിധികൾക്ക്, അവർ സമ്മർദങ്ങൾക്കു വിധേയരാണെന്ന തോന്നൽ വരുത്തരുതെന്നും പറഞ്ഞിരുന്നു. എന്നാൽ ഈ ഉപദേശപ്രസംഗം ചൈന എത്രമാത്രം സ്വീകരിച്ചെന്നത് 30-ാം തീയതി അവർ മറുപടിയായി നല്കിയ കുറിപ്പിൽനിന്നൂഹിക്കാം: "ചൈനീസ് ജനകീയ റിപ്പബ്ലിക്കിൻെറ സർക്കാർ ഒരു സംഗതി സംശയാതീതമായി വ്യക്തമാക്കാൻ ആഗ്രഹിക്കുന്നു. ചൈനാരാജ്യത്തിൻെറ ഒരു അവിഭാജ്യ പ്രദേശമാണ് ടിബററ്. അവിടത്തെ പ്രശ്നങ്ങൾ പൂർണമായും ചൈനയുടെ ആഭ്യന്തരകാര്യം മാത്രം."

ഇന്ത്യയുടെ സ്ഥാനപതിയായി ചൈനയിലേക്കു പോകുന്നതിനു മുമ്പുതന്നെ ടിബററിൻെറ കാര്യത്തിൽ പണിക്കർക്ക് ചില വിശ്വാസങ്ങളുണ്ടായിരുന്നു. ബ്രിട്ടീഷുകാരുടെ ടിബററൻ നയം—

19. A History of Sino-Indian Relations: John Rowland. Allied Publishers, New Delhi 1971 P. 52

നമുക്ക് അവിടെ ചില വിശേഷ താത്പര്യങ്ങളുണ്ടെന്ന നയം—തുടരാവുന്നതല്ലെന്നായിരുന്നു അത്. ഇതിൽ പ്രധാനമന്ത്രിയുമായി അദ്ദേഹം പൂർണമായി യോജിച്ചു. ഈ വസ്തുത സംശയാതീതമായി രേഖപ്പെടുത്തിയിരിക്കുന്നു.[20] ചൈനാസർക്കാരിനയച്ച, വളരെ നയതന്ത്രപ്രാധാന്യമുള്ള ഒരു സന്ദേശത്തിൽ പിണഞ്ഞ അമളിയാണ് ഇവിടെ സൂചിപ്പിക്കുന്നത്. പണിക്കരെപ്പററി പല സംശയത്തിനും ഇത് ഇടവരുത്തിയിട്ടുണ്ട്. 1950 ആഗസ്ററ് 20-ാം തീയതിയിലുള്ള ഈ ആധികാരിക സന്ദേശത്തിൽ ഒരു പിഴ പററി. ചൈനയുടെ മേൽക്കോയ്മ എന്ന വാക്കിൻെറ സ്ഥാനത്ത് പരമാധികാരം (Sovereignty instead of Suzerainty) എന്ന വാക്കാണ് ചേർക്കുകയുണ്ടായത്. അത് വളരെ പ്രശ്നങ്ങൾക്കിടയുണ്ടാക്കി. നയതന്ത്രപ്രധാനമായ എല്ലാ സന്ദേശങ്ങളും തലസ്ഥാനനഗരിയിൽനിന്ന് സ്ഥാനപതിനിലയങ്ങളിലേക്ക് അയയ്ക്കുന്നത് നിശ്ചിതമായ ഗൂഢഭാഷയിലാണ്. അവ സ്വീകരിച്ച് ശരിയാംവണ്ണം സംസ്കരിച്ച് ശരിയായ ഭാഷയിലാക്കിയാണ് കാര്യം ഗ്രഹിക്കുന്നതും, അതിന്മേൽ ആവശ്യമെന്നു തോന്നുന്ന നടപടി സ്വീകരിക്കുന്നതും. ഡൽഹിയിൽ നിന്നയച്ച ഗൂഢഭാഷയിലോ, അതഴിച്ചെടുത്ത് ശരിയായിത്തീർന്നപ്പോഴോ, ആരുടെ കൈപ്പിഴയോ അശ്രദ്ധയോ കൊണ്ട്, എവിടെ, എങ്ങിനെ അതുണ്ടായി?

ഇതുസംബന്ധിച്ച് വളരെയധികം വിവാദം ഉണ്ടായിട്ടുണ്ട്. ടിബററ് ആക്രമിച്ചപ്പോൾ, ഇന്ത്യയുടെ ശക്തിയായ ഒരു പ്രതിഷേധക്കുറിപ്പ് ചൈനീസ് ഗവണ്മെൻറിന് അയയ്ക്കുകയുണ്ടായി. നാളതുവരെയുള്ള നയത്തിനനുസരണമുള്ള ഒരു നടപടിയായിരുന്നു അത്. അതിനുള്ള മറുപടി ഇന്ത്യയെ അവഹേളിക്കുന്നതരത്തിലുള്ളതായിരുന്നു. "ആംഗ്ലോ-അമേരിക്കൻ സാമ്രാജ്യത്വവാദികളുടെ താത്പര്യം കാക്കുന്ന നായ്"— എന്നാണ് ഇന്ത്യയെ വിശേഷിപ്പിച്ചത് (Running dog of Anglo-American imperialism). ഇന്ത്യയുടെ രണ്ടാമത്തെ കുറിപ്പ് വളരെ മയപ്പെടുത്തിയെന്നു കാണാൻ വിഷമമില്ല. അതിൽ, ചൈനീസ് ആക്രമണത്തെ അത്ര കാര്യമാക്കേണ്ടതില്ലെന്നു വ്യംഗ്യാർഥം വ്യക്തമാക്കിയിരുന്നു. ഈ കൈമാററങ്ങളിലാണ് മുകളിൽ സൂചിപ്പിച്ച പിഴ കടന്നുകൂടിയത്. മേൽക്കോയ്മയും പരമാധികാരവും എത്രയോ ഭിന്നമായ സ്ഥിതിവിശേഷമാണ്.

1950 ഡിസംബർ 6-7 തീയതികളിൽ ലോക്സഭയിലുണ്ടായ വാദപ്രതിവാദത്തിന് പ്രധാനമന്ത്രി നെഹ്റു നല്കിയ മറുപടിയിൽ ഒരു ഭാഗം ഇവിടെ പ്രസക്തമായിരിക്കുമെന്നു തോന്നുന്നു.— "ടിബററിൽ ചൈനയ്ക്കുള്ള "മേൽക്കോയ്മാധികാരം" നാം ചോദ്യംചെയ്യ

20 In Two Chinas P. 102

ന്നില്ല. മേൽക്കോയ്മ എന്നാണ് പരമാധികാരം എന്നല്ല പറയുന്ന തെന്ന വസ്തുത പ്രത്യേകം ശ്രദ്ധിക്കുക.... ചൈനയുടെ മേൽക്കോയ്മാധികാരം ആവർത്തിച്ചാവർത്തിച്ച് നാം അംഗീകരിച്ചിട്ടുള്ളതുപോലെ, ടിബററിൻെറ ആഭ്യന്തര സ്വയംഭരണാധികാരവും നാം തറപ്പിച്ചു പറഞ്ഞിട്ടുണ്ട്." [21]

ടിബററു പ്രശ്നത്തെക്കുറിച്ച് മാധവപ്പണിക്കരുമായി ചർച്ച ചെയ്തിട്ടുള്ളവരിൽ ചിലരും അടുത്തു പെരുമാറിയിരുന്നവരും അഭിപ്രായപ്പെട്ടിട്ടുള്ളത് ചൈനയുടെ പക്ഷംപിടിച്ച് അദ്ദേഹം പറഞ്ഞിരുന്നെന്നാണ്. അദ്ദേഹത്തെ ന്യായീകരിച്ചിട്ടുള്ളവരാരുമില്ല. അതേസമയം കഠിനമായി ആക്ഷേപിക്കാനും കുററാരോപണമുന്നയിക്കാനും ധാരാളംപേർ തയ്യാറായി. പണ്ഡിററ് സുന്ദർലാൽ, ഫ്രാങ്ക് മൊറേസ്, ഹതീസിങ്ങ് തുടങ്ങിയവർ മാത്രമല്ല സി. രാജഗോപാലാചാരി, സർദാർ പട്ടേൽ, രാജേന്ദ്രപ്രസാദ് തുടങ്ങിയവർ അവരിലുണ്ട്. സുനിൽ സുബേദാറിൻെറ ലേഖനത്തിൽ തുറന്നെഴുതിയിരുന്ന വസ്തുത മുമ്പ് പറഞ്ഞല്ലോ. അതിനു മറുപടി മാധവപ്പണിക്കർ എഴുതി. സ്വകാര്യക്കത്തായിരുന്നെങ്കിലും അത് സുനിൽ സുബേദാർ, പൊതുപ്രാധാന്യം കണക്കിലെടുത്ത്, പ്രസിദ്ധീകരിക്കുകയുണ്ടായി. ടിബററൻ വിവാദത്തെപ്പററി രേഖാമൂലമായി പണിക്കരിൽനിന്നുണ്ടായ ഒരേയൊരു പ്രതികരണമാണത്— "പരമാധികാരം എന്ന വാക്ക് ഉൾപ്പെട്ടിരുന്ന പ്രമാണം വിദേശകാര്യമന്ത്രാലയത്തിൽ തയ്യാറാക്കിയതാണ്. എനിക്ക് അത് യഥാസ്ഥാനത്തെത്തിക്കാൻ അയച്ചുതന്നു. അതിനെതിരായി ഞാൻ പ്രതിഷേധിച്ചെങ്കിലും, യാതൊരു മാററവും കൂടാതെ അത് നല്കാനാണ് നിർദേശമുണ്ടായത്. ഇതാണ് സംഗതിയുടെ സ്ഥിതി. അതിനാൽ നിങ്ങൾ നടത്തിയ ആരോപണം, അങ്ങനെയൊന്ന് പ്രസിദ്ധീകരിച്ചുകാണുന്നത് ആദ്യമായിട്ടാകയാലും, ഇതുവരെ അങ്ങനെയൊരു സംസാരം നടന്നിട്ടുള്ള എന്നതിനാലും, പൂർണമായും അവാസ്തവമാണ്." [22] ഈ വിഷയത്തിൽ നടന്നിട്ടുള്ള എഴുത്തുകുത്തുകളെല്ലാം പ്രസിദ്ധപ്പെടുത്തുന്നതിന് പാർലമെൻററ് അംഗങ്ങൾ, സമ്മർദം ചെലുത്തണമെന്നും, ആരാണ് ആ പ്രമാണം തയ്യാറാക്കിയതെന്നറിയാൻ പൊതുജനങ്ങൾക്കവകാശമുണ്ടെന്നും വ്യക്തമാക്കിയിരുന്നു സുനിൽ സുബേദാർ. മാധവപ്പണിക്കരുടെ മറുപടിയെക്കുറിച്ച് വിദേശവകുപ്പ് മന്ത്രാലയം വിസ്മയമാണ് വ്യക്തമാക്കിയത്. ഈ വിഷയം പണിക്കരുടെ ഔദ്യോഗിക ചുമതലയുടെ ഭാഗമായിട്ടാണ് അദ്ദേഹം കൈ

21. India's Foreign Policy-Selected Speeches. Sept. 1946—April 1961 : Jawaharlal Nehru-Publications Division 1961 P. 302
22. The Hindustan Times, Friday Nov. 1, 1963—P. 8.

കാര്യം ചെയ്തത്. അതുകൊണ്ട് അവരുടെ അംഗീകാരം കൂടാതെ ഇപ്രകാരമൊരു മറുപടിയുണ്ടായത് തികച്ചും നിർഭാഗ്യകരമായി യെന്ന് വിദേശകാര്യവകുപ്പ് വ്യക്തമാക്കിയിട്ടുണ്ട്.[23] ടിബററൻ പ്രശ്നകാലത്ത് പണിക്കർ നല്ലനിലയിൽ പ്രവർത്തിച്ചിരുന്നു എന്നാണ് ഈ സംഭവത്തെക്കുറിച്ച് അഭിപ്രായമാരാഞ്ഞ ഒരാളി നോട് വി. കെ. കൃഷ്ണമേനോൻ പ്രസ്താവിച്ചത്.[24] ഈ സംഭവം ഒരു ഹിമാലയനബദ്ധമായിരുന്നെന്നും ചൈനക്കാർ അത് വേണ്ടപോലെ പ്രയോജനപ്പെടുത്തിയെന്നും രേഖപ്പെടുത്തിയിട്ടുണ്ട്.[25] ഈ തെററ് ആദ്യമായി ശ്രദ്ധയിൽ കൊണ്ടുവന്നത് അന്നത്തെ വിദേശകാര്യ വകുപ്പ് സെക്രട്ടറി ജനറലായിരുന്ന ഗിരിജാശങ്കർ ബാജ്പൈയായി രുന്നു.[26]

1950–ൽ കമ്മ്യൂണിസ്റ്റേതര രാജ്യങ്ങളുടെ പിന്തുണ എല്ലാവർക്കും ധാരാളമുണ്ടായിരുന്നു. എങ്കിലും അത് ഉപയോഗപ്പെടുത്താനും, ടിബററൻ ജനതയുടെ സഹായത്തിനെത്താനും ആരും മുമ്പോട്ട വന്നില്ല. ഇന്ത്യയും ഐക്യരാഷ്ട്രസഭയും അവരെ കൈവെടിഞ്ഞു എന്ന് ടിബററുകാർ വിശ്വസിച്ചു.[27] 1950 നവംബർ 11–ാംതീയതി തങ്ങളുടെ രാജ്യം ആക്രമണവിധേയമായിരിക്കുന്ന ആവലാതിയു മായി ഐക്യരാഷ്ട്രസഭയെ ടിബററ് സമീപിച്ചു. മൂന്നുമാസം മുമ്പുമാത്രം ടിബററിൻെറ മിക്കവാറും എല്ലാ ചുമതലകളും ഇന്ത്യയ്ക്ക് കൈമാറിയ ഇംഗ്ലണ്ടും, ആ ഉത്തരവാദിത്വങ്ങൾ പാരമ്പര്യവശാൽ കയ്യിലെത്തി സ്വീകരിച്ച ഇന്ത്യയും, ടിബററിൻെറ പരാതിയും കുററാരോപണവും ഐക്യരാഷ്ട്രസഭയിൽ പിൻതാങ്ങിയില്ലെന്നു മാത്രമല്ല, തടസ്സപ്പെടുത്താൻ ആവുന്നതു പരിശ്രമിക്കുകയുമുണ്ടായി! എൽസാൽവഡോർ എന്ന ചെറിയ രാജ്യം മാത്രമാണ് ചൈനയുടെ കടുംകൈക്കെതിരായി ഒരു കുഞ്ഞുവിരലെങ്കിലുമുയർത്തിയത് ! ഇന്ത്യ യുടെയും ഇംഗ്ലണ്ടിൻെറയും നയവും നിലപാടും ഇക്കാര്യത്തിൽ അഭി മാനകരമായിരുന്നില്ല.[28]

---

23. The Hindustan Times : Some Unexplained Aspects : A Correspondent, Dec. 3, 1963.
24. India in World Politics : Michael Brecher, Oxford 1968 P. 136.
25. India from Curzon to Nehru and After : Durga Das P. 304.
26. The Lid–off–Fifty Years of Indian Politics : J. N. Sahni P. 432.
27. A History of Sino–Indian Relations— P. 59.
28. Tibet and its History : H. E. Richardson, Oxford 1962 P. 186.

നയതന്ത്രപ്രതിനിധികളായി അന്ന് ചൈനയിൽ അധികം പേരുണ്ടായിരുന്നില്ല. ഉള്ളവർതന്നെ പല കൂട്ടമായി വേർപെട്ട് അവരവരുടേതായ വിഭാഗങ്ങളിലൊതുങ്ങി വർത്തിച്ചു. പൊതുവെ സോഷ്യലിസ്ററു രാജ്യങ്ങളിലെ പ്രതിനിധികൾക്കായിരുന്നു പ്രാമുഖ്യം. അവരുടെ നട്ടനായകത്വം സ്വാഭാവികമായും സോവിയററു യൂണിയനും. അധികം പ്രതിപുരുഷന്മാരും, സാമർത്ഥ്യമില്ലാത്തവരും പെരുമാററത്തിൽ വിരസരുമായിരുന്നെന്നാണ് മാധവപ്പണിക്കർ രേഖപ്പെടുത്തിയിട്ടുള്ളത്. മുഖ്യമായി പണിക്കർ ബന്ധം സ്ഥാപിച്ചത്, ബ്രിട്ടീഷ്, സ്വിസ് പ്രതിനിധികളുമായിട്ടാണ്. കോൺസലായിരുന്ന കൗളാണ് (T. N. Kaul) മററുള്ളവരുമായി ഔദ്യോഗിക സമ്പർക്കം സ്ഥാപിച്ചിരുന്നത്. സ്വിററ്സർലണ്ടിൻെറ പ്രതിനിധി റോസോനിക്കോ, ജീവകാരുണ്യപ്രധാനങ്ങളായ കർത്തവ്യങ്ങൾക്കാണ് കാമ്യത കൂടുതൽ കല്പിച്ചിരുന്നത്. സോവിയററു പ്രതിപുരുഷൻ ജനറൽ എൻ. വി. റോഷിൻ പണിക്കരോടൊപ്പം, നേരത്തെ കുമിൻറാംഗ് ഭരണകാലത്തും ചൈനയിലുണ്ടായിരുന്നു. യഥാർഹങ്ങളായ സഹായം ചെയ്യാൻ സർവഥാ സന്നദ്ധനായിരുന്ന വ്യക്തി. മിക്കവാറും എല്ലാവരും അദ്ദേഹത്തിൻെറ അഭിപ്രായങ്ങളും പക്വമായ ഉപദേശങ്ങളും ആരായുക പതിവായിരുന്നെന്നും മാധവപ്പണിക്കർ കാണുകയുണ്ടായി.

പീക്കിംഗിലെ താമസക്കാലത്ത് നയതന്ത്രപ്രതിനിധികളല്ലാത്ത ചില വ്യക്തികളുമായി പണിക്കർക്ക് ചങ്ങാത്തം സ്ഥാപിക്കുവാൻ കഴിഞ്ഞു. സാങ്കേതികവിദഗ്ദ്ധനും സാഹിത്യത്തിൽ അമിതാഭിരുചിയുള്ള വ്യക്തിയുമായിരുന്ന വിൻസെൻസ് ഹുൻഡ്ഹാസൻ (Vincenz Hundhausen) അത്തരത്തിലൊരാളായിരുന്നു. ചൈനാക്കാരുടെ ജീവിതക്രമങ്ങളിൽ ആകൃഷ്ടനായതിനാൽ സന്ദർശനത്തിനുശേഷം സ്വദേശത്തേക്ക് അദ്ദേഹം മടങ്ങിയില്ല. ചൈനയിലെ ഏററവും നല്ല അച്ചുകൂടം സ്ഥാപിക്കാനും, അതിമനോഹരമായി ചില കൃതികൾ അവിടെ അച്ചടിക്കാനും പ്രചരിപ്പിക്കുവാനും ഈ ജർമൻ വംശജന് സാധിച്ചു. ഏകാകിയായി, ഒരൊതുങ്ങിയ സങ്കേതത്തിലാണ്, താമസിച്ചിരുന്നത്. അദ്ദേഹത്തിൻെറ സുഹൃത്തുക്കൾ അനശ്വരഗ്രന്ഥങ്ങളും കലാവസ്തുക്കളുമായിരുന്നു. പ്രഷ്യയിലെ ഒരു പ്രഭുവും വക്കീലുമായിരുന്ന അദ്ദേഹം ഒരു വലിയ കമ്പനിയുടെ ചില പ്രധാനപ്പെട്ട നിയമകാര്യങ്ങൾ കൈകാര്യം ചെയ്ത് ഒതുക്കാനാണ് ചൈനയിലെത്തിയത്. പട്ടണത്തിനു പുറത്തുള്ള ഒരു ചതുപ്പുപ്രദേശം വാങ്ങി, ദ്വീപുമാതിരി ഒററപ്പെട്ട ഒരു താവളം നിർമിച്ച്, അവിടെയാണ് വസിച്ചത്. അച്ചുകൂടവും അവിടെ തന്നെ സ്ഥാപിച്ചു. ചൈനീസ്ഭാഷയിലെ അനശ്വരകൃതികൾ ജപ്പാനിലേക്ക് ഭാഷാന്തരപ്പെടുത്തി; മനോഹരമായി അച്ചടിച്ചു പ്രചരിപ്പിച്ചു. തർജമകൾ ധന്യങ്ങളാണെന്നത്രേ പണ്ഡിതമതം.

ക്രിസ്ത്യൻ സുവിശേഷപ്രചാരകർ ലോകത്തു വരുത്തിയ വിനാശ ങ്ങളെ വീറോടെ അധിക്ഷേപിച്ചിരുന്ന ഈ മനുഷ്യസ്നേഹി. സൈ നീകോപരോധം പീക്കിംഗിലുണ്ടായപ്പോൾ, തന്റെ താവളമായ ദ്വീപിനു ചുറ്റും വളർന്നുനിന്ന മനോഹരവൃക്ഷങ്ങൾ കുമിൻറാംഗ് പട്ടാളക്കാർ വെട്ടിനശിപ്പിച്ചത് ഹൃദയവേദനയോടെ, നിസ്സഹായ നായി, നോക്കിനില്ക്കാനിടയായി. കമ്മ്യൂണിസ്റ്റുകാർ അധികാര മേററപ്പോൾ, അയാളുടെ കുടിയാന്മാർ ഭൂമി മുഴുവൻ സ്വന്തമാക്കി. ബാക്കി അദ്ദേഹത്തിനുണ്ടായിരുന്നത് ജീർണിച്ച ഒരു വീടുമാത്രം !

കവിയും നിരൂപകനും പണ്ഡിതനുമായിരുന്ന വില്യം എംപ്സൺ പീക്കിംഗ് ദേശീയ സർവകലാശാലയിലെ പ്രൊഫസറായിരുന്നു- ഭാര്യ ഒരു പ്രതിമാ നിർമാതാവും. മാധവപ്പണിക്കർക്ക് അദ്ദേഹ ത്തോടടുക്കാൻ വളരെവേഗം കഴിഞ്ഞു.

മാഞ്ചു രാജവംശത്തിൽപ്പെട്ടവരെന്ന് സ്വയം അവകാശപ്പെട്ടി രുന്ന ഒരു വൃദ്ധവനിത, താൻ ഒരമേരിക്കക്കാരിയാണെന്ന് വീമ്പടി ക്കാൻ വിഷമം കാട്ടിയിരുന്നില്ല. അവരുടെ അനുസരണയുള്ള ഭർത്താ വുമൊത്ത് പണിക്കരുടെ കുടുംബസമ്മേളനങ്ങളിൽ അവർ സംബ ന്ധിച്ചുവന്നു ! ജനറൽ ഡാനെന്നും മാഡം ഡാനെന്നുമാണ് അവർ സ്വയം പരിചയപ്പെടുത്തിയിരുന്നത്. ബഹുഭാഷാവിദഗ്ധരായ ആ വൃദ്ധദമ്പതിമാർ കഴിഞ്ഞുപോയ ഒരു കാലഘട്ടത്തിന്റെ അവശേഷി ക്കുന്ന അകാലമാതൃകകളായി വർത്തിച്ചു ! കമ്മ്യൂണിസ്റ്റുകാരുടെ അധികാരപ്രാപ്തിയെത്തുടർന്ന്, വേല ചെയ്യാതെ കഴിയുന്നവർക്ക് കഷ്ടപ്പാടുകളുണ്ടായിരുന്നതിനാൽ, പേരിന്, മാഡം ഡാൻ ഫ്രഞ്ചുഭാഷാ ട്യൂഷൻ മാധവപ്പണിക്കരുടെ കുട്ടികൾക്ക് നല്കിവന്നു. ആഡംബര ത്തോടെ ആടയാഭരണങ്ങളണിഞ്ഞ് വിരുന്നുസൽക്കാരങ്ങളിൽ പങ്കു ചേരാൻ പാടവം പ്രകടിപ്പിച്ച അവരുടെ സംഭാഷണചാതുര്യം, കഥകൾ പറയുമ്പോൾ പ്രത്യക്ഷമാകാറുണ്ട്. അപൂർവകൗതുകവസ്തു ക്കൾ വിററ് സ്വല്പം പണം സമ്പാദിച്ച് നിത്യജീവിതം നടത്തുന്ന വരായിരുന്നു അവർ.

1951 ജനുവരി 26-ാം തീയതി ഇന്ത്യയുടെ ആദ്യത്തെ റിപ്പബ്ലി ക്കൻ ദിനാഘോഷം പീക്കിംഗിൽ ആഘോഷിച്ചവേളയിൽ, ചെയർ മാൻ മാവോ സെ തുങ്ങ് അതിൽ സംബന്ധിക്കുകയുണ്ടായി. മാധവ പ്പണിക്കരുടെ വലതുവശത്ത്, പ്രസംഗമണ്ഡപത്തിൽ മുഖ്യസ്ഥാന ത്ത് അദ്ദേഹം ഉപവിഷ്ടനായി. ഇത്തരം ചടങ്ങുകളിൽ അദ്ദേഹം സംബന്ധിക്കുന്നത് അത്യന്തം അപൂർവമായിരുന്നു എന്ന സംഗതിയും സ്മരണീയമാണ്. ഔപചാരികമായി അല്പസമയം പ്രസംഗിച്ചു. ഒരു വാഗ്മിയുടെ പ്രത്യേകതകളോ മൈതാനപ്രാസംഗികന്റെ മട്ടോ ഒട്ടുമില്ലാത്ത, സാവധാനത്തിലുള്ള, സൗമ്യമായ സംസാരം. ദ്വിഭാഷിയായ പു (Pu) അത് ഇംഗ്ലീഷിൽ പരിഭാഷപ്പെടുത്തി.

പണിക്കർ അത്യന്തം സന്തുഷ്ടനും പ്രസന്നനുമായിരുന്നു. മറുപടി പ്രസംഗം അദ്ദേഹം നടത്തി. അത് ചൈനീസ് ഭാഷയിലേക്ക് സുന്ദരമായി വിവർത്തനം ചെയ്തത് പരഞ്ജ്പെ (Paranjpe)യായിരുന്നു. ആ പരിഭാഷ താൻ നാളിതുവരെ കേട്ടിട്ടുള്ള മററു വിദേശികളുടെതിനെക്കാരം മെച്ചപ്പെട്ടതായിരുന്നെന്ന് യോഗാന്ത്യത്തിൽ പ്രധാനമന്ത്രി ചൗ എൻ ലായ് സ്വകാര്യമായി പറയുകയുണ്ടായി. സമ്മേളനത്തിൽ സന്നിഹിതരായ റഷ്യൻ സുഹൃത്തുക്കരംക്കും ഇതര സോഷ്യലിസ്ററു രാജ്യങ്ങളിലെ പ്രതിനിധികരംക്കുംവേണ്ടി കൗളാണ് പണിക്കരുടെ പ്രസംഗം റഷ്യനിലേക്ക് ഭാഷാന്തരം ചെയ്തത്. [29]

സൽക്കാരവിരുന്നിനുശേഷം മാവോയുമായി മാധവപ്പണിക്കർ കുറെ നേരം ചർച്ചകരം നടത്തി. വിദ്യാർത്ഥികളെയും പ്രൊഫസറന്മാരെയും രണ്ടു രാജ്യങ്ങളും തമ്മിൽ കൈമാറുന്നതും, ഭാഷകരം പരസ്പരം പഠിക്കേണ്ടതും സംബന്ധിച്ച സംഗതികളായിരുന്നു ചർച്ചയിലെ മുഖ്യവിഷയങ്ങരം. സഹജീവികളോട് അഗാധമായ കാരുണ്യമുള്ള ഒരു മനുഷ്യനായിട്ടാണ് അന്ന് മാവോയെ പണിക്കർ മനസ്സിലാക്കിയത്.

ചൈനയിലെ പ്രധാനപ്പെട്ട ചരിത്രസങ്കേതങ്ങളും സാംസ്കാരിക പ്രാധാന്യമുള്ള കേന്ദ്രങ്ങളും സന്ദർശിക്കാൻ മാധവപ്പണിക്കർക്ക് താത്പര്യമുണ്ടായിരുന്നു. സംഭവബഹുലമായ ഉത്തരവാദിത്വങ്ങരം നിറവേററിക്കഴിഞ്ഞിരുന്നതിനാൽ 1952_ൽ ദീർഘമായ ഒരു സഞ്ചാരം നടത്താൻ തയ്യാറായി. അദ്ദേഹത്തോടൊപ്പം ഭാര്യയും മകളും ചൈനീസ്ഭാഷ നല്ലതുപോലെ വശമുണ്ടായിരുന്ന പ്രതിപുരുഷാലയത്തിലെ വീരേന്ദ്രകുമാറുമാണുണ്ടായിരുന്നത്. "ചൈനയിലെ ഒരു യാത്ര"—എന്ന പേരിൽ ഒരു യാത്രാവിവരണം സഞ്ചാരാനുഭവങ്ങളെ സംബന്ധിച്ച് പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്. [30]

ചൈനാചരിത്രത്തിൻെറ രത്നച്ചുരുക്കം എന്നു മാധവപ്പണിക്കർ വിശേഷിപ്പിച്ചിട്ടുള്ള സയാൻ(Sian)ആണ് സഞ്ചാരത്തിൽ ആദ്യം സന്ദർശിച്ച സ്ഥലം. രണ്ടു രാജവംശപരമ്പരകരം തലസ്ഥാനമാക്കിയിട്ടുള്ള സങ്കേതം. മംഗോളിയന്മാർ പീക്കിംഗ് സ്ഥാപിക്കുന്നതിനു മുമ്പുവരെ സർവപ്രാമാണ്യം നേടിയിരുന്ന പട്ടണം. അതിനു ചുററും ചരിത്രപ്രാധാന്യമുള്ള നിരവധി സ്ഥലങ്ങളുമുണ്ടായിരുന്നു. തീർത്ഥാടകനായി ഇന്ത്യയിലേക്കു സഞ്ചരിച്ച ഹ്യൂവാൻ സാങ്ങ് (Hiuen Tsang)ൻെറ ബഹുമാനാർത്ഥം സ്ഥാപിച്ചിട്ടുള്ള സ്മാരകം ഇവിടെയാണ്. ബുദ്ധമതസംബന്ധമായ നിരവധി പ്രാമാണിക ഗ്രന്ഥങ്ങളുമായി ചൈനയിൽ മടങ്ങിയെത്തിയ ഈ മഹാപുരുഷൻെറ

---

29. Diplomacy in Peace and War : T. N. Kaul
30. മംഗളോദയം, തൃശ്ശൂർ, 1953

നാമത്തിൽ മററു കേന്ദ്രങ്ങളും സമീപസ്ഥലങ്ങളിലുണ്ട്. സയാനിൽനിന്ന് പണിക്കരും സംഘവും പോയത് യെനാനിലേക്കായിരുന്നു. ആധുനിക ചൈനയുടെ ചരിത്രവുമായി ബന്ധമുള്ള യെനാൻ. ഇവിടത്തെ ഗുഹാമേഖലകളിലാണല്ലോ മാവോ സെ തുങ്ങും സഹപ്രവർത്തകരും ആദ്യകാല താവളം സ്ഥാപിച്ചത്.

മൂന്നാഴ്ചകൊണ്ട് മൂവായിരത്തിയഞ്ഞൂറു മൈൽ സഞ്ചരിച്ച്, അസാധാരണാനുഭവങ്ങളാർജിക്കുവാൻ സാധിച്ച ഈ ഉൾനാടൻ യാത്ര, ജീവിതത്തിലെ വിചിത്രമായ ഒരധ്യായമായിട്ടാണ് പണിക്കർ പരിഗണിച്ചിട്ടുള്ളത്.

ചൈനയിലെ കഠിനമായ ശിശിര കാലാവസ്ഥ താങ്ങാനുള്ള കരുത്ത് പണിക്കരുടെ സഹധർമിണിക്കുണ്ടായിരുന്നില്ല. അവരുടെ ശാരീരികാസ്വാസ്ഥ്യം ആകാംക്ഷയ്ക്ക് ഇടവരുത്തത്തക്കവിധം വർദ്ധിക്കുകയും ചെയ്തു. ലഭ്യമായിരുന്ന ഏററവും നല്ല ചികിത്സ ചെയ്തിരുന്നെങ്കിലും കാര്യമായ ഫലം സിദ്ധിച്ചില്ല. ചൈനയിലെ കൊടുംതണുപ്പും ശിശിരവും ഒഴിവാക്കുന്നതാണ് ചികിത്സയെക്കാൾ ഭേദമെന്ന് വിദഗ്ദ്ധന്മാരും വിധിച്ചു. അതുകൊണ്ട് ഇനിയൊരു തണുപ്പുകാലം അഭിമുഖീകരിക്കാതെ മാറിപ്പോകുന്നതാണെന്ന് പണിക്കർ തീരുമാനിച്ചു. ആരോഗ്യത്തിന് ഉചിതമായ ഒരു മേഖലയിലേക്ക് ഒരു മാററം ആവശ്യപ്പെടാനും മടിച്ചില്ല. ഈജിപ്താണ് ഇതിന് സൂചിപ്പിച്ചത്. 1952 ഒക്ടോബറിൽ ഡൽഹിയിലേക്ക് മടങ്ങാമെന്നായിരുന്നു ആദ്യത്തെ പരിപാടി. എന്നാൽ കുറെനാളത്തേക്കുകൂടി ചൈനയിൽ കഴിയേണ്ടത്, നേരത്തെ തുടങ്ങിവച്ച ചില പ്രധാനപ്പെട്ട നയതന്ത്രപ്രവർത്തനങ്ങൾ പൂർത്തിയാക്കുന്നതിന് ആവശ്യമാണെന്നാണ് പ്രധാനമന്ത്രി നിശ്ചയിച്ചത്. ശിശിരകാലം ഇന്ത്യയിൽ കഴിച്ചുകൂട്ടുന്നതിനു പകരം യൂറോപ്പിലാക്കുംവിധം കാര്യങ്ങൾ ഏർപ്പാടു ചെയ്യുന്നത് സഹായകമാകുമെന്ന് അദ്ദേഹത്തെ അറിയിച്ചതിൻെറ അടിസ്ഥാനത്തിൽ, പാരീസിൽ ചേരാനിരുന്ന ഐക്യരാഷ്ട്രസമ്മേളനത്തിലെ ഭാരതപ്രതിനിധിസംഘത്തിൽ ഒരംഗമായി പണിക്കരെ ഉൾപ്പെടുത്തി. ഇങ്ങനെ മൂന്നാഴ്ചക്കാലം പാരീസിൽ തങ്ങിയപ്പോൾ ആധുനിക ചൈനയെക്കുറിച്ചും, ഇന്ത്യയുടെ വിദേശനയത്തെപ്പററിയും, വിയററ്നാമിലെ സംഭവവികാസങ്ങളെ സംബന്ധിച്ചും പ്രമുഖരായ പല വ്യക്തികളുമായി ചർച്ചകൾ നടത്തുവാനിടയായി. പിന്നീട് ഇംഗ്ലണ്ടിലേക്കാണ് നീങ്ങിയത്. വി. കെ. കൃഷ്ണമേനോൻ ലണ്ടനിലുണ്ടായിരുന്നതിനാൽ പണിക്കരുടെ സേവനം ഫലവത്തായി പ്രയോജനപ്പെടുത്താൻ അവസരമുണ്ടായി. അന്യസങ്കേതങ്ങളിൽ സംശയം ജനിപ്പിക്കാതെ പ്രമുഖരായ വ്യക്തികളെ കണ്ടു സംസാരിക്കുവാൻ ധാരാളം സാധിച്ചു. 1952 അന്ത്യത്തിൽ ഇന്ത്യയിലേക്കു മടങ്ങി.

കൊറിയയിൽ സമാധാനം സ്ഥാപിക്കാനുള്ള ശ്രമത്തിന്റെ അവസാനഘട്ടമായിരുന്നു ഇതിൽ ഭാരതത്തിന്റെ ഭാഗത്തു നിന്നുള്ള പ്രയത്നങ്ങൾക്ക് ആക്കം വരുത്തുവാൻ ചൈനയിലേക്ക് ഉടനെ മടങ്ങിപ്പോകാൻ മാധവപ്പണിക്കർക്ക് നിർദേശം കിട്ടി. പോകുന്നത് ബർമവഴിയാകണമെന്നും അവിടത്തെ പ്രധാനമന്ത്രിയു മായി ആശയവിനിമയം നടത്തണമെന്നുമായിരുന്നു സൂചന. ചെല്ലു ന്നതിന് അവിടത്തെ പ്രധാനമന്ത്രി താങ്കിൻ നുവിൽനിന്ന് നേരത്തെ അറിയിപ്പുമുണ്ടായിരുന്നു. അങ്ങനെ പീക്കിംഗിൽ ഫെബ്രു വരിയാദ്യം മുതൽ വീണ്ടും പ്രവർത്തനം തുടങ്ങി. ഇന്ത്യക്ക് ടിബ റ്റിലുള്ള സ്ഥായിയായ താത്പര്യത്തെ സംബന്ധിക്കുന്ന ഏർപ്പാ ടുകൾ പൂർത്തിയാക്കാൻ, ചൈനീസ് പ്രധാനമന്ത്രിയുമായുണ്ടായ കൂടിക്കാഴ്ചയിൽ നിർബന്ധിക്കുകയുണ്ടായി.

ഇന്ത്യയിൽനിന്നുള്ള ആദ്യത്തെ ഔദ്യോഗിക ഉന്നതതല സാംസ്കാരിക പ്രതിനിധിസംഘം 1952 ഏപ്രിൽ–ജൂണിൽ ചൈന യിൽ എത്തി. പല മേഖലകളിലെ പ്രശസ്തരും പ്രഗത്ഭരുമായ പ്രതിനിധികളാണ്, വിജയലക്ഷ്മി പണ്ഡിററിന്റെ നേതൃത്വത്തി ലുള്ള ഈ സംഘത്തിലുണ്ടായിരുന്നത്. ഫ്രാങ്ക് മൊറയാസ്, പ്രൊഫ. ഭഗവന്തം, ശാന്തറാവു, ആചാര്യ നരേന്ദ്രദേവ്, പണ്ഡിററ് അമർനാഥ്ഝാ തുടങ്ങിയവരുടെ പേരുകൾ എടുത്തുപറയാം. ചൈനക്കാർ മാന്യമായ രീതിയിൽതന്നെ സംഘത്തെ സ്വീകരിച്ചു. സ്വന്തം മഹത്വം പൊക്കിക്കാട്ടി പെരുമ്പറപ്രചരണം പ്രതീക്ഷി ച്ചത് ശ്രീമതി പണ്ഡിററിന് ചൈനയിൽ കിട്ടിയില്ല. അതിലുള്ള നീരസം അവർ പ്രകടിപ്പിച്ചത്, പ്രതിപുരുഷാലയത്തിലെ ഉദ്യോ ഗസ്ഥന്മാരുടെ പേരിൽ പഴിചാരിയായിരുന്നു. അവരുടെ രോഷം ശമിപ്പിക്കാൻ കൗളും മററും നടത്തിയ ശ്രമം വിജയിച്ചില്ല. ഇത് പണിക്കരുടെ ശ്രദ്ധയിൽ പെട്ടപ്പോൾ, അവരുടെ അക്ഷമയും അസം തൃപ്തിയും അവസാനിപ്പിക്കാനുതകിയവിധം അദ്ദേഹം കാര്യങ്ങൾ ചെയ്തു. ചൈനയിലെ അന്നത്തെ അവസ്ഥ വിശദമാക്കിയാണിത് സാധിച്ചത്. അതിലൊന്ന് ചൈനയിലെ പ്രശസ്തരായ മൂന്നു സഹോദരിമാരെ സംബന്ധിച്ച സംസാരമാണ്. ‘‘ഒരാൾ അധി കാരം സ്നേഹിക്കുന്നു (മാഡം ചിയാങ്ങ്). രണ്ടാമത്തെ സോദരി പണം കാംക്ഷിക്കുന്നു (മാഡം കുംഗ്). മൂന്നാമത്തെയാൾ രാജ്യത്തെ ആരാധിക്കുന്നു (മാഡം സൻയെററ്സെൻ).’’ പ്രബലരും പ്രശസ്തരു മായ ഈ മൂന്നു സഹോദരിമാരുടെ കാര്യം കേട്ട് വിജയലക്ഷ്മി പണ്ഡിററ് പൂർവാധികം സന്തോഷവതിയായി! [31] പ്രതിനിധി

---

31. Diplomacy in Peace and War— P. 49.

സംഘത്തിന് പ്രധാനപ്പെട്ട സ്ഥലങ്ങൾ സന്ദർശിക്കാനുള്ള പരിപാടികളുണ്ടായിരുന്നു. ചെയർമാൻ മാവോയെ കാണാനും അവസരമുണ്ടായി. മോസ്കോയിൽ സ്ഥാനപതിയായി സേവനമനുഷ്ഠിച്ച കാലത്ത് അവർക്ക് ഒരുതവണപോലും സർവാധിപതിയായിരുന്ന ജോസഫ് സ്റ്റാലിനെ കാണാൻ സൗകര്യം കൊടുത്തില്ല. എന്നാൽ അതുപോലെ വർത്തിച്ചിരുന്ന മാവോയെ നേരിട്ടുകാണാൻ അവക്ക് അവസരം നിഷ്പ്രയാസം ഏർപ്പാടുചെയ്തു. അദ്ദേഹത്തെ കാണാൻ പോകുന്നതിനുമുമ്പ് വിജയലക്ഷ്മി പണ്ഡിററിന് ആവശ്യമായ പശ്ചാത്തലവിവരങ്ങൾ നല്കുവാൻ പണിക്കർ മറന്നില്ല. "മാവോയും അദ്ദേഹത്തിൻെറ ചൈനയുമാണ്, രണ്ടാം ലോകമഹായുദ്ധത്തിൻെറ സുപ്രധാന ഫലങ്ങൾ."— പണിക്കർ അവരെ ധരിപ്പിച്ചു "ചെയർമാൻ മാവോ ആരാണെന്നു ചോദിച്ചാൽ ഒററവാക്കിൽ എൻെറ ഉത്തരം, "താങ്കളുടെ സഹോദരൻ അധികം നിർദാക്ഷിണ്യനായ ഗ്രാമീണൻ"—("Your brother plus ruthless rustic Farmer") എന്ന്.[32] സാംസ്കാരികസംഘവുമായുള്ള കൂടിക്കാഴ്ചയ്ക്കു ശേഷം, ചെയർമാൻ മാവോ, ശാന്താറാവുവിൻെറ നൃത്തപരിപാടി വീക്ഷിച്ചു. സംഘത്തെ സ്വാഗതംചെയ്യാൻ ചൈനീസ് പക്ഷത്തുനിന്ന് പ്രത്യേകം തയ്യാറാക്കിയ ഒരു നൃത്തശില്പം അവിടത്തെ കലാകാരന്മാർ തദവസരത്തിൽ അവതരിപ്പിക്കുകയുണ്ടായി.[33] ഇതു സംബന്ധമായി ഉണ്ടായിരുന്ന കലാപ്രദർശനം ഷാംഗൈൽ സംഘടിപ്പിച്ചത് മാഡം സൻയെററ്സെന്നാണ് ഉദ്ഘാടനം ചെയ്തത്.

സാംസ്കാരികസംഘം വിജയകരമായ അവരുടെ പരിപാടി പൂർത്തിയാക്കി മടങ്ങി കുറച്ചുനാൾ കഴിഞ്ഞപ്പോൾ, മാധവപ്പണിക്കർക്ക് ചൈന വിടുന്നതിനുള്ള അനുമതി ലഭിച്ചു. പൊതുവെ പറയുകയാണെങ്കിൽ ഒരു യുഗസന്ധിയായിരുന്നു അദ്ദേഹം അവിടെ താമസിച്ചിരുന്ന കാലമെന്ന് അദ്ദേഹം പ്രസ്താവിച്ചിട്ടുണ്ട്.[34] തികച്ചും തൃപ്തികരമായ ഒരു കർത്തവ്യനിർവഹണത്തിൻെറ ചരിത്രമാണതെന്ന് അദ്ദേഹം അവകാശപ്പെടുന്നു. എന്നാൽ ഈ വിലയിരുത്തലിനോട് വിയോജിക്കുന്നവർ കുറവല്ലെന്ന് മുമ്പ് പല സന്ദർഭങ്ങളിൽ സൂചിപ്പിച്ചിട്ടുള്ളത് ഓർമിക്കുക. അദ്ദേഹത്തിൻെറ ലക്ഷ്യം, ഏഷ്യയിലെ രണ്ടു മഹാരാജ്യങ്ങൾ മിത്രങ്ങളായി വർത്തിക്കുകയെന്നതായിരുന്നു. ഇതിനുവേണ്ടി ഏതു കക്ഷിയാണ് ഏറെ ത്യാഗങ്ങൾ ചെയ്തിട്ടുള്ളതെന്നു ചോദിച്ചാൽ ഇന്ത്യയാണെന്ന് ഏതു നിഷ്പക്ഷ

---

32. A Lamp for India (Story of Madam Pandit) : Robert Hardy Andrews; Arther Baker Rtd. 1967 P. 181.

33. In Two Chinas— P. 172

34. സ്വാതന്ത്ര്യസമരം— കുറിപ്പ്.

മതിയും പറയും. ഇന്ത്യയുടെ സൗഹൃദം, ചൈനയ്ക്കു് സ്വാർത്ഥതാല്പര്യം സാധിക്കാനുതകുന്നത്ര മാത്രമേ ആവശ്യമുള്ളു. അതിനപ്പുറത്ത് അവർ അതിനു പ്രസക്തി കാണുന്നില്ല. ഇതു മനസ്സിലാക്കി പ്രവർത്തിക്കുന്നതിന് പണിക്കർക്ക് സാധിച്ചോ എന്നു സംശയമാണ്. ഇന്ത്യൻ നയതന്ത്രത്തിന് പില്ക്കാലത്തു പററിയ അപചയങ്ങളുടെ ബീജം ഇവിടെ ചരിത്രവിദ്യാർത്ഥികൾക്ക് കാണാൻ വിഷമമില്ല.

അധ്യായം പതിനാറ്

## കെയ്റോ

ഡൽഹിയിൽ തിരിച്ചെത്തിയശേഷം പുതിയ നിയമനത്തിന്റെ പ്രഖ്യാപനമുണ്ടാകുന്നതുവരെ കാത്തിരിക്കുവാൻ മാധവപ്പണിക്കർ നിർബന്ധിതനായി. നേരത്തെ കരുതിയതുപോലെ ഈജിപ്റ്റിലേക്കായിരിക്കും പോകേണ്ടിവരുന്നതെന്ന് ഏറെക്കുറെ അറിയാമായിരുന്നു. എന്നാൽ ഈജിപ്റ്റിലെ രാജാവായിരുന്ന ഫറൂഖ്, തന്റെ പദവി സുഡാനിലെ രാജാവെന്ന നിലയിലുമാണെന്നു ശഠിച്ചു. ആ രീതിയിൽ വേണം ഔദ്യോഗികപ്രമാണങ്ങളൊക്കെ എന്നും നിർബന്ധിച്ചു. ഈജിപ്ത്തുകാർക്ക് സുഡാനിൽ മേൽക്കോയ്മയുണ്ടെന്നതാണ് ഈ അവസ്ഥയിലന്തർഭവിച്ചിരുന്നത്. ഇത് അംഗീകരിച്ച് അതുമായി പൊരുത്തപ്പെടുന്ന രീതിയിൽവേണം എഴുത്തുകുത്തുകൾ പോലും. എന്നാൽ സുഡാൻ ഇത് സ്വീകരിച്ചില്ല. സ്വാതന്ത്ര്യത്തിനുവേണ്ടി പ്രക്ഷോഭം നടത്തിവന്നിരുന്ന അവിടത്തെ ജനങ്ങൾ അധീശശക്തിയായി ബ്രിട്ടനെ ഒഴിച്ചുവിടുമ്പോൾ, അന്യരൊരു കൂട്ടരെ തൽസ്ഥാനത്തു കാണാനാശിച്ചില്ല. ഈജിപ്ത്തുമായുള്ള യോജിപ്പിന് താത്പര്യമുണ്ടായിരുന്ന കുറെ അനുകൂലികൾ ശബ്ദമുണ്ടാക്കിയിരുന്നെങ്കിലും അവരുടെ സ്വാധീനത്തെക്കുറിച്ച് തർക്കമൊന്നുണ്ടായിരുന്നത്. ഈജിപ്ത്തുരാജാവിന്റെ ഭരണത്തിലിരിക്കുന്നിടത്തോളംകാലം, അവരംഗീകരിക്കുന്ന രീതിയിൽ സ്ഥാനപതികൾ അധികാരപത്രങ്ങൾ അർപ്പിച്ചേ പറ്റൂ. ഇതിനൊരു തീരുമാനമുണ്ടാകാനായിരുന്നു കാലതാമസം.

ഈ ഘട്ടത്തിൽ മറ്റു ചില പ്രവർത്തനങ്ങളിൽ പണിക്കർ വ്യാപൃതനായി. ഡൽഹി സ്കൂൾ ഓഫ് ഇക്കണോമിക്സിൽ ഒരു പ്രഭാഷണപരമ്പരയായിരുന്നു അതിൽ മുഖ്യം. ''ഇന്ത്യൻ നയതന്ത്രം''— എന്നതായിരുന്നു വിഷയം. ആ പ്രഭാഷണപരമ്പര സമാഹരിച്ച് ഒരു പുസ്തകമാക്കിയിട്ടുണ്ട്.[1] ഈ വിഷയം ഇന്ത്യ സ്വാതന്ത്ര്യം പ്രാപിച്ചതോടെ പ്രാധാന്യമുള്ളതായിത്തീർന്നിരുന്നു.

---

1. Principles and Practice of Diplomacy : K. M. Panikkar, Ranjit Printers, Delhi-1952

മാധവപ്പണിക്കരെ ഈജിപ്തിലെ സ്ഥാനപതിയായി നിയമിക്കുന്ന ഔദ്യോഗിക പ്രഖ്യാപനം 1952 സെപ്തംബർ 2-ാം തീയതിയാണ് പുറപ്പെടുവിച്ചത്. അതിനു കുറെ ദിവസംമുമ്പ് അദ്ദേഹത്തിന് വളരെ ആഹ്ലാദമുണ്ടാക്കിയ മറെറാരു കാര്യം നടന്നു. ഒരു വിശേഷാൽ ബിരുദദാനച്ചടങ്ങ് ഏർപ്പാടു ചെയ്ത് ഡൽഹി സർവകലാശാല അദ്ദേഹത്തിന് 'ഡോക്ടർ ഓഫ് ലറേറഴ്സ്'' നല്കി. രാഷ്ട്രപതിയായിരുന്ന ഡോ. രാജേന്ദ്രപ്രസാദ് അതിൽ അധ്യക്ഷത വഹിച്ചുകൊണ്ടു സംസാരിക്കുമ്പോൾ ഭാരതീയസംസ്കാരത്തിൻെറ സവിശേഷതകളെ സ്പർശിക്കുകയുണ്ടായി. സർവകലാശാലാ വൈസ് ചാൻസലർ എസ്. എൻ. സെൻ, പണിക്കരുടെ സേവനങ്ങളെ പ്രകീർത്തിച്ചു. സവിശേഷമായ ഈ അംഗീകാരമുദ്ര സ്വീകരിച്ചുകൊണ്ട് ചെയ്ത പ്രസംഗത്തിൽ സർവകലാശാലാതലത്തിൽ തെക്കെ ഇന്ത്യൻ ഭാഷകൾക്ക് അർഹമായ സ്ഥാനം ഉത്തരേന്ത്യൻ സർവകലാശാലകളിൽ കൊടുക്കണമെന്ന് പണിക്കർ അഭ്യർഥിച്ചു.

ഭാരതസ്ഥാനപതിയായി നിയോഗിച്ച ഉത്തരവിൽ ''ഈജിപ്തിലെയും സുഡാനിലെയും രാജാവായ അഹമ്മദ് ഫൗദ് II-ന്'' ആണ് അധികാരപത്രങ്ങൾ സമർപ്പിക്കേണ്ടതെന്നാണ് രേഖപ്പെടുത്തിയിരുന്നത്. അതിന് ഒരു വിശദീകരണവും നല്കിയിരുന്നു. രാജാവിൻെറ ഈ സ്ഥാനപ്പേര് അപ്രകാരം അംഗീകരിക്കുമ്പോൾ ഈജിപ്തും സുഡാനും തമ്മിലുള്ള തർക്കവിഷയത്തിൽ മുൻവിധിയെടുത്തിട്ടുണ്ടെന്ന് അർഥമില്ല. എന്നാൽ ഇതിൻെറയൊന്നും ആവശ്യം വേണ്ടിവന്നില്ല. ഈജിപ്തിൻെറ തലസ്ഥാനത്ത് മാധവപ്പണിക്കർ ചെന്നുചേരുന്നതിന് രണ്ടാഴ്ചയോളം മുമ്പ്, അഹമ്മദ് ഫൗദ് സ്ഥാനഭ്രഷ്ടനായി നാടുവിട്ടു! അവിടെ വിപ്ലവം നയിക്കുകയും അധികാരം പിടിച്ചെടുക്കുകയും ചെയ്ത വിപ്ലവകൗൺസിൽ, ജനറൽ നജീബിനെ പ്രസിഡൻറാക്കി വാഴിച്ചു. അലി മെഹർ പാഷയുടെ നേതൃത്വത്തിൽ മന്ത്രിസഭയും സ്ഥാനമേററു.

ഇസ്രായേലിനെതിരായി 1948-ൽ അറബിരാജ്യങ്ങൾ നടത്തിയ യുദ്ധത്തിലെ വീരകഥാനായകനായിരുന്നു ജനറൽ നജീബ്. വിനീതനും ഭക്തനുമായ ഒരു മുതിർന്ന മുസൽമാനെന്ന പേരും സങ്കല്പവും സമൂഹത്തിൽ സൃഷ്ടിച്ചിരുന്ന അദ്ദേഹം ജനപ്രിയനായിരുന്നു. ഈജിപ്തുകാരുടെ കണ്ണിൽ, ഉഗ്രമായ ഒരു പ്രതിസന്ധി നേരിട്ടപ്പോൾ മുക്തിമാർഗത്തിൻെറ സന്ദേശവുമായി വന്ന സൈന്യനായകൻ! സമൂഹത്തിൻെറ ദുരിതപൂർണമായ മുൻനില മാററാൻ അദ്ദേഹം പ്രാപ്തനാകുമെന്നും അവർ പ്രതീക്ഷിച്ചു. ജനറൽ നജീബിൽ ബഹുജനങ്ങളെ വശീകരിക്കുന്നതിനുള്ള ശക്തി മികച്ച തോതിൽ അന്ന് അന്തർലീനമായിരുന്നു [2]

2. Egypt Under Nasir : R. Hrair Dekejian, University of London Press, 1972, P. 23.

വിപ്ലവം അരങ്ങേറിയ വേളയിൽ കെയ്റോയിൽ ഇന്ത്യൻ സ്ഥാനപതിയുണ്ടായിരുന്നില്ല. ഷാർഷ ഡാഫെർ (Charge-d' affaires) ആയി കാര്യശേഷിയുള്ള വി. ഏ. എം. നായർ, രണ്ടാം സെക്രട്ടറി വെങ്കിടേശ്വരൻ എന്നിവരാണ് അന്ന് സ്ഥാനപതി നിലയത്തിലുദ്യോഗസ്ഥന്മാർ. പശ്ചിമേഷ്യൻ രാജ്യങ്ങളുമായി പണ്ടേക്കുപണ്ടേ ഇന്ത്യയിലെ വിവിധ ദേശങ്ങളിലെ ജനങ്ങൾക്ക് സമ്പർക്കമുണ്ടായിട്ടുണ്ട്. നൈൽനദീതീരത്തുത്ഭവിച്ച ഈജിപ്ഷ്യൻ സംസ്കാരവും, യൂഫ്രറ്റീസ് തീരത്തെ മെസൊപ്പൊട്ടേമിയൻ സംസ്കാരവും സിന്ധുനദീതടങ്ങളിൽ പരിണമിച്ച പൗരാണിക സംസ്കാരങ്ങളും ഏതാണ്ട് ഒരേ കാലഘട്ടത്തിന്റെ സന്തതികളാണ്. ഇവയു്ള്തമ്മിൽ പരസ്പരസമ്പർക്കം ഇല്ലാതിരുന്നിട്ടുമില്ല. എങ്കിലും സ്വന്തം വ്യക്തിത്വപ്രകാശനത്തിനു പ്രയത്നിച്ചുകൊണ്ടിരുന്ന ആധുനിക അറബി-ഇസ്ലാമികലോകം ഇന്ത്യയെ അവരുടെ കൂട്ടത്തിലൊന്നായി പരിഗണിച്ചിട്ടില്ല.[3]

1952 ജൂലൈമാസാരംഭത്തിൽ ഈജിപ്തിലെ അന്നത്തെ പ്രധാനമന്ത്രി പട്ടാളമേധാവിയായിരുന്ന ജനറൽ നജീബിനെ അവിടത്തെ പ്രതിരോധമന്ത്രിയാക്കാൻ ഫറൂഖ്‌രാജാവിനെ ഉപദേശിച്ചു. രാജാവ് അതു നിരാകരിച്ചു. സൈന്യത്തിൽ സ്വാധീനം സ്ഥാപിച്ചുകഴിഞ്ഞിരുന്ന ഫ്രീ ഓഫീസേഴ്സ് കമ്മിററി പിരിച്ചുവിട്ടവാൻ രാജാവ് ഉത്തരവിട്ടു. ആ കമ്മിററിയുടെ അധ്യക്ഷൻ ലഫ്റ്റനന്റ് കേണൽ ഗമാൽ അബ്ദ് അൽ നസർ ആയിരുന്നു. അഭിപ്രായവ്യത്യാസം കാരണം പ്രധാനമന്ത്രി ഹുസൈൻ സിറി പാഷാ രാജിവയ്ക്കാൻ നിർബന്ധിതനായി. പകരം പ്രധാനമന്ത്രിയായത്, ഫറൂഖ് രാജാവിനോട് വിധേയത്വമുണ്ടായിരുന്ന നെഗീബ് ഹിലേലി (Negib Hilaly) യായിരുന്നു. രാജാവിന്റെ ആഗ്രഹപ്രകാരം, അദ്ദേഹത്തിന്റെ സ്യാലനെ—ഇസ്മയിൽ ഷെറീൻബെയെ (Ismail Sherin Bey) പ്രതിരോധമന്ത്രിയാക്കി. ഇതായിരുന്നു വിപ്ലവത്തിരികൊളുത്തിയത്.[4]

സ്ഥാനപതിയായി മാധവപ്പണിക്കർ അധികാരപത്രം സമർപ്പിച്ചത് റീജൻസി കൗൺസിലിലായിരുന്നു. ഈജിപ്തിനോടൊപ്പം, അദ്ദേഹം സിറിയ, ജോർദാൻ, ലബനോൻ, ലിബിയ എന്നീ രാജ്യങ്ങളിലേയും സ്ഥാനപതിയായിട്ടാണ് നിയമിതനായിരുന്നത്. അതതു രാജ്യങ്ങളിൽ അധികാരപത്രം സമർപ്പിക്കുന്ന ഔപ

3. Diplomatic History of Modern India : Charles H. Heimsath & Surjit Mansingh–Allied Publishers, New Delhi 1971 P. 274

4. Egypt 1798 : 1977 : J. C. B. Richmond, Methuen & Co., 1977 P. 221

ചാരിക ചടങ്ങുകളിൽ പങ്കെടുക്കാൻ യാത്രാപരിപാടി തയ്യാറാക്കി. അസ്ഥിരവും പ്രവചിക്കാനാവാത്തതുമായ രാഷ്ട്രീയമാററങ്ങൾ സംഭവിക്കുന്ന മേഖലയെന്നു കുപ്രസിദ്ധിയാർജിച്ച ഈ രാജ്യങ്ങളിലെ സ്ഥിതിവിവരങ്ങൾ ശരിക്കു ശ്രദ്ധിക്കേണ്ടത് ആവശ്യമാണ്. ബ്രിട്ടീഷുകാരുടെ പിൻമാററത്തിനുശേഷം ഇന്ത്യയും പാകിസ്ഥാനുമായി ഇന്ത്യാഉപഭൂഖണ്ഡത്തെ വേർതിരിച്ചപ്പോൾ, മുസ്ലീംരാജ്യങ്ങളുടെ ശ്രദ്ധയും താത്പര്യവും പാകിസ്ഥാനിൽ ഒതുങ്ങി. സ്വാർഥതാത്പര്യങ്ങൾക്കുവേണ്ടി പാകിസ്ഥാൻ ഇന്ത്യയെ ഒരു മുസ്ലീം വിരുദ്ധരാജ്യമായി ചിത്രീകരിക്കുവാനും വിശ്വസിപ്പിക്കുവാനുമാണ് നിരന്തരമായി പ്രയത്നിച്ചത്. ഈ ചിന്താഗതിയിൽനിന്ന് ഇവിടങ്ങളിലെ ജനങ്ങളും അധികാരികളും മാറാനിടവരരുതെന്നായിരുന്നു പാകിസ്ഥാൻെറ നിർബന്ധം. അതിനാവശ്യമായ എല്ലാ നടപടികളും അവർ സ്വീകരിച്ചു. ഈ സാഹചര്യത്തിൽ ഇസ്ലാമികലോകത്തുനിന്ന് പൂർണമായി ബഹിഷ്കൃതമാകാതിരിക്കുവാൻ ഇന്ത്യ ശ്രമിച്ചുവന്നു. മതത്തെ രാഷ്ട്രീയത്തിൽ കലർത്തി കലക്കലുണ്ടാക്കാതിരിക്കാൻ കാര്യമായി ശ്രദ്ധിച്ചു. മതാടിസ്ഥാനത്തിലുള്ള അന്താരാഷ്ട്രീയബന്ധങ്ങളും ചേരിതിരിവും എതിർത്തു. ലോകത്തിൽ ഏററവും കൂടുതൽ മുസ്ലീങ്ങളുള്ള രാജ്യമെന്ന പദവിയുള്ളതിനാൽ മുസ്ലീംരാജ്യങ്ങളുടെ സന്മനോഭാവവും മററും അർഹിക്കുന്നുണ്ടെന്നും അവകാശപ്പെട്ടു.[5]

പാലസ്തീനിലെ പ്രധാന നേതാവായിരുന്ന ഗ്രാൻറ്മുഫ്തിയെ (Grant Mufti Al Amin Husseini) നേരിട്ടു പരിചയപ്പെടാൻ മാധവപ്പണിക്കർക്ക് നേരത്തെ സാധിച്ചു. അറബിപാലസ്തീനിലെ പ്രസിഡൻറ് എന്നായിരുന്നു അദ്ദേഹത്തെ പരിഗണിച്ചിരുന്നത്. ഇന്ത്യയും പാലസ്തീൻ അറബികളും തമ്മിലുള്ള സൗഹൃദം ഉറപ്പിക്കാനുള്ള ആദ്യത്തെ പടിയായി ഇതിനെ കണക്കാക്കാം.

1952 ഒക്ടോബർ 21-ാം തീയതി പണിക്കരും പരിവാരവും ജോർദാൻെറ തലസ്ഥാനമായ അമ്മാനിലേക്കു പോയി. അവിടെ ഭരണാധികാരം നടത്തിയിരുന്നത് റീജൻസി കൗൺസിലായിരുന്നു. അവർക്കാണ് അധികാരപത്രം സമർപ്പിച്ചത്. ഇസ്രായേലിൻെറ കഥപോലെ ആകെയുള്ള ജനസംഖ്യയിൽ മൂന്നിലൊന്നിലധികവും ഇവിടെയും, അന്യദേശങ്ങളിൽനിന്നു വന്നിട്ടുള്ളവരായിരുന്നു; ഇസ്രായേലുമായുണ്ടായ യുദ്ധത്തിനു മുമ്പും പിമ്പും അഭയാർഥികളായി എത്തിയിട്ടുള്ളവർ.

മാധവപ്പണിക്കരുടെ സർക്കീട്ടിൽ ജറുസലേം സന്ദർശനം മുഖ്യമായിരുന്നു. യഹൂദർ, ക്രിസ്ത്യാനികൾ, മുസൽമാന്മാർ എന്നിവർ

5. Diplomatic History of India P. 275

ക്കെല്ലാം പുണ്യസ്ഥലമാണ് ഇത്. എങ്കിലും എല്ലാക്കാലത്തും അവിടെ സംഘട്ടനവും രക്തച്ചൊരിച്ചിലും ഭദ്രതാരാഹിത്യവും നില വിലിരിക്കുന്നു. 1947_ലെ ഐക്യരാഷ്ട്രസഭാപ്രമേയത്തിലെ തീരു മാനങ്ങളനുസരിച്ച് അറബികൾക്കായി നീക്കിവച്ച പ്രദേശം, ബ്രിട്ടന്റെ പ്രോത്സാഹനവും ഗൂഢസമ്മതവുംകൊണ്ട് ജോർദാൻ പിടിച്ചടക്കി. മററ് അറബിരാജ്യങ്ങളിൽ ശക്തമായ പ്രതിഷേധം പ്രകടമായെങ്കിലും യാതൊരു ഫലവുമുണ്ടായില്ല. ബ്രിട്ടനും പാകി സ്ഥാനും പിന്നീട് ഈ പിടിച്ചെടുക്കൽ അംഗീകരിച്ചു. ജോർദാ ന്റെ നടപടി അറബിലീഗിന്റെ ഭരണഘടനാധ്വംസനമാണെ ന്നാണ് അവർ പ്രഖ്യാപിച്ചത്. ലീഗിൽനിന്ന് പുറന്തള്ളാനുള്ള ചിന്താഗതി ശക്തിപ്പെട്ടു. പക്ഷേ പാലസ്റ്റീനിലെ പ്രദേശം ജോർ ദാനു നല്കിയിട്ടുള്ള ട്രസ്റ്റുമേഖലയായി, പ്രശ്നം അന്തിമമായി പരിഹരിക്കുന്നതുവരെ, പരിഗണിക്കുന്നതിനാണ് ഒടുവിൽ തീരു മാനിച്ചത്.[6] പാലസ്റ്റീനിലെ അഭയാർഥിത്താവളങ്ങൾ പണി ക്കർ സന്ദർശിക്കണമെന്ന് ജോർദാൻ വിദേശമന്ത്രിക്ക് താത്പര്യ മുണ്ടായിരുന്നു. അവിടം അദ്ദേഹം കാണുകയും ചെയ്തു.

സിറിയയുടെ ആധുനികകാലചരിത്രം ഈ പ്രദേശങ്ങളിൽ പാശ്ചാത്യശക്തികൾക്കുണ്ടായിരുന്ന സ്വാധീനത്തിന്റെ വൃദ്ധിക്ഷയ ങ്ങളുമായി കെട്ടിപ്പിണഞ്ഞു കിടക്കുന്നു. 1950_ൽ ഒരു പുതിയ ഭരണ ഘടന ഉണ്ടാക്കിയെങ്കിലും, രാഷ്ട്രീയമായ അസ്ഥിരതയും കക്ഷി മത്സരങ്ങളും തുടർന്നതിനാൽ കർണൽ ഷിഷാക്ലി (Col. Adib Shishakli) 1951_ൽ അധികാരം സ്വായത്തമാക്കിയശേഷം, രാഷ്ട്രീയകക്ഷികളെയെല്ലാം പിരിച്ചുവിട്ടതുകൂടാതെ പാർലമെന്റും സസ്പെൻഡു ചെയ്തു.[7] ഷിഷാക്ലിയുടെ നേതൃത്വത്തിൽ ഒരു പുതിയ രാഷ്ട്രീയകക്ഷി (Arab Liberation Movement) 1952_ൽ സ്ഥാപിതമായി അറബികൾ എവിടെയായാലും ഒരൊററ രാഷ്ട്ര മാണെന്നാണ് അന്ന് പ്രഖ്യാപിച്ചത്. പണിക്കർ സ്ഥാനപതി യായിട്ടുള്ള അധികാരപത്രം സമർപ്പിച്ചത് ഷിഷാക്ലിക്കാണ്. ഈ സന്ദർശനവേളയിൽ യാക്കോബാ ക്രിസ്ത്യാനികളുടെ അന്ത്യോക്യ യിലെ പുരോഹിതമേധാവിയെ (The Patriarch of Antioch) കാണുകയുണ്ടായി. കേരളത്തിലെ ഗണ്യമായ യാക്കോബാ ക്രിസ്ത്യാ നികളെ സ്പർശിക്കുന്ന വിഷയങ്ങളാണ് അന്ന് മുഖ്യമായി അദ്ദേ ഹവുമായി ചർച്ച ചെയ്തത്.

---

6. Israel Law Review Article by Y. Z. Blum iii/2 April 1968.
7. The Governments and Politics of Middle East. : H. B. Sharabi, Van Nostard & Co., 1962 P. 60.

ലോകശ്രദ്ധ പിടിച്ചെടുത്തിട്ടുള്ള ഒരു കൊച്ചുരാജ്യമാണ് ലെബനോൻ. മാധവപ്പണിക്കർ അവിടം സന്ദർശിക്കുമ്പോഠം യൂറോപ്പിൽ ശക്തമായിത്തീർന്ന യുദ്ധാനന്തരപ്രതിഭാസമായ ശീതസമരം ഇവിടെയും വ്യാപിച്ചിരുന്നു. കാമില്ലെ ചാമോൺ (Camille Chamon) ആയിരുന്നു ലെബനോൻ പ്രസിഡൻറ്. 1947-ൽ പണിക്കർ അമേരിക്കൻ ഐക്യനാടുകളിൽവച്ച് ചാമോണെ പരിചയപ്പെട്ടിട്ടുണ്ടായിരുന്നു. രണ്ടുപേരും അവരവരുടെ രാജ്യങ്ങളിലെ ഐക്യരാഷ്ട്ര പ്രതിനിധിസംഘങ്ങളിലെ അംഗങ്ങളായിരുന്നു അന്ന്. കെയ്റോവിൽ ഇന്ത്യൻ സ്ഥാനപതിയായി എത്തിയ കാലത്താണ് ചാമോണിനെ പ്രസിഡൻറായി ഡമാസ്കസിൽ തിരഞ്ഞെടുത്തത്. പൂർവപരിചയംകാരണം പണിക്കക്ക് വളരെ ഹൃദ്യമായ സ്വീകരണം ലഭിച്ചു. അധികാരപത്രസമർപ്പണത്തിനുശേഷം അവർ ദീർഘനേരം ലോകകാര്യങ്ങഠം ചർച്ച ചെയ്തു. അറബി ലീഗിൽ ലബനോൻ അംഗമായി വർത്തിക്കുന്നത് ഇന്ത്യയ്ക്ക് അനുകൂലമായ സ്ഥിതിവിശേഷമാണെന്നായിരുന്നു ചാമോണിൻെറ പക്ഷം. ലബനോനിലെ ക്രിസ്ത്യാനികളുടെ താത്പര്യങ്ങഠം വിഗണിക്കാൻ വയ്യാത്തതിനാൽ അറബിലീഗിന് തികഞ്ഞതോതിൽ മുസ്ലീം താത്പര്യങ്ങളുടെ വക്താവു മാത്രമാകാൻ സാധിക്കുകയില്ലെന്നതായിരുന്നു അദ്ദേഹത്തിൻെറ കണക്കുകൂട്ടൽ. അതായത് പരോക്ഷമായി, ഇന്ത്യാവിരുദ്ധ നിലപാടിലേക്ക് നീങ്ങാൻ അവർക്ക് അത്രവേഗം സാധിക്കുന്നതല്ല. ഈ വിശകലനത്തോട് പണിക്കർ അന്നു യോജിക്കുകയുണ്ടായി. ഡ്രൂസ് വിഭാഗക്കാരുടെ നേതാവായിരുന്ന ഗമേൽ ജംബുലാററിനെയും അന്ന് പണിക്കർ സന്ദർശിച്ച് സംസാരിച്ചു.

ഈജിപ്റ്റിൻെറ ഒന്നരയിരട്ടിയിലധികം വലിപ്പമുള്ള ലിബിയ അറബിദേശീയതയിൽ പ്രാധാന്യമുള്ള ഒരു ഘടകമാണ്. ഇതു സംബന്ധിച്ച് വിശദമായ ഒരു കുറിപ്പ് മാധവപ്പണിക്കർ തയ്യാറാക്കി വിദേശകാര്യാലയത്തിലേക്ക് അയച്ചു. നയതന്ത്രബന്ധങ്ങളെ കണക്കിലെടുത്ത് നടത്തിയിട്ടുള്ള ഒരു വിലയിരുത്തലായിരുന്നു അത്. പാശ്ചാത്യനാടുകളിലെ മിക്കവാറും എല്ലാ രാജ്യങ്ങളും ലിബിയയുടെ കാര്യങ്ങളിൽ താത്പര്യം പ്രദർശിപ്പിച്ചിരുന്നു. ഏററവും കൂടുതൽ ബ്രിട്ടനും, പിന്നെ ഫ്രാൻസുമാണ് ഇത് നേരിട്ടു വ്യക്തമാക്കിയിരുന്നത്. ഈജിപ്റ്റിൽ സ്വന്തംനില പരുങ്ങലിലാകുന്നുണ്ടെന്ന വിചാരം വളർന്നതോടുകൂടി മധ്യധരണ്യാഴിയുടെ നിയന്ത്രണത്തിനുതകിയ താവളങ്ങഠം വേറെ കണ്ടെത്തിയേ സാധിക്കൂ എന്ന് ബ്രിട്ടൻ മനസ്സിലാക്കി. ഇതിന് സിറാനിക്കാ ഏററവും പററിയതായി അവർ കരുതി. തങ്ങളുടെ ശക്തി പ്രബലമായി അവിടെ നിർത്തിയാൽ അറബിദേശീയതയ്ക്ക് അങ്കുശമിടുന്നതിനുതകുമെന്നും അവർ ആശിച്ചു.

പണിക്കർ പ്രതിപുരുഷനായി ചെന്നകാലത്ത് ബ്രിട്ടീഷുകാരുടെ ഒരു സേനാവിഭാഗം ലിബിയയിൽ താവളമടിച്ചിരുന്നു. ഇവർ അവിടെ തുടരണമോ എന്നതിനെപ്പററി കൂടിയാലോചനകൾ നടന്നിരുന്നു. യുദ്ധതന്ത്രപ്രധാനമായ ഒരു സ്ഥലമെന്നതിൽ കവിഞ്ഞ് അമേരിക്കൻ ഐക്യനാടുകൾക്ക് അവിടെ താത്പര്യമൊന്നുമുണ്ടായിരുന്നില്ല. അവക്ക് വിമാനത്താവളങ്ങൾ വേണമെന്നേ ആഗ്രഹമുണ്ടായിരുന്നുള്ളു. ഇരുപതു സംവത്സരങ്ങളോളമുള്ള ലിബിയയുടെ സ്വാതന്ത്ര്യാഭിവാഞ്ഛയുടെ പ്രതീകമായി വർത്തിച്ചിരുന്ന ഐഡ്രിസ് രാജാവിൻെറ അധികാരവും മാന്യതയും ആശ്രയിച്ചിരുന്നു ലിബിയയുടെ അന്നത്തെ ഐക്യവും അസ്തിത്വവും. രാജാവിൻെറ നാടുനീങ്ങലിനുശേഷം ഈ രാജ്യത്തിൻെറ ഭാവി അനിശ്ചിതമാകുമെന്നായിരുന്നു പണിക്കരുടെ നിഗമനം. രാജാവിന് അനന്തരാവകാശികളുണ്ടായിരുന്നില്ല. [8]

എല്ലാ രാഷ്ട്രീയകക്ഷികളും അവരുടെ രാഷ്ട്രീയ പരിപാടി വ്യക്തമായി പ്രഖ്യാപിക്കണമെന്നും, അഴിമതിക്കാരെ അകററി നിർത്തണമെന്നും അനുശാസിക്കുന്ന പ്രഖ്യാപനം കെയ്റോയിൽ 1952 ആഗസ്റ്റിൽ പുറപ്പെടുവിച്ചു. എന്നാൽ ഇതുകൊണ്ട് കാര്യമായ ഫലമുണ്ടായില്ല. കൂടുതൽ അധികാരങ്ങൾ ഭരണകൂടം സ്വായത്തമാക്കി, മറെറാരു പദ്ധതിക്ക് രൂപം നല്കി. രാഷ്ട്രീയകക്ഷികളുടെ പ്രധാന നേതാക്കന്മാരെയും സ്ഥാനഭ്രഷ്ടനായ ഫറൂഖ് രാജാവിൻെറ കുറെയധികമനുയായികളെയും സർക്കാർ തടവിലാക്കി. ജനറൽ നജീബ് പ്രസിഡൻറും പ്രധാനമന്ത്രിയുമായി പുതിയ സർക്കാർ രൂപംകൊണ്ടു. 1953 ജനുവരിയിൽ എല്ലാ രാഷ്ട്രീയ കക്ഷികളും പിരിച്ചുവിട്ട്, അവരുടെ സ്വത്ത് കണ്ടുകെട്ടി. ദേശീയ വിരുദ്ധരായ വ്യക്തികളുടെയും രാഷ്ട്രീയകക്ഷികളുടെയും ഗൂഢാലോചനകൾ പലതും വെളിപ്പെടുത്തി. ഇങ്ങനെ പല സംഭവങ്ങൾ അക്കാലഘട്ടത്തിൽ നടന്നു. ആ ഘട്ടത്തിൽ പ്രധാന സൈന്യാധിപതിയായിരുന്നത് കേണൽ ഗമാൽ അബ്ദുൾ നസർ ആയിരുന്നു.

ജനുവരി 23-ാം തീയതി വിപ്ലവം നടന്ന് ആറുമാസം പൂർത്തിയായപ്പോൾ കെയ്റോയിൽ വിപുലമായ ഒരാഘോഷ പരിപാടി അരങ്ങേറി. അന്ന് 'വിപ്ലവസംഗമം' (Liberation Rally) എന്ന ഒരേ ഒരു രാഷ്ട്രീയകക്ഷി മാത്രമേ ഈജിപ്റ്റിൽ പാടുള്ളു എന്ന ഔദ്യോഗികപ്രഖ്യാപനമുണ്ടായി. രാഷ്ട്രീയകക്ഷിയല്ലെന്നും സാംസ്കാരിക കാര്യങ്ങളിൽ മാത്രമേ അവർക്കു താത്പര്യമുള്ളെന്നും പ്രസ്താവിച്ച "മുസ്ലീം ബ്രദർഹുഡ്" എന്ന സംഘടന, ഈജിപ്റ്റിലെ നിയമനിർമാണ സംവിധാനങ്ങളിലും മററും അവർക്ക് നിർണായക

8. Report : Ministry of External Affairs, New Delhi-1952

ശബ്ദം ഉണ്ടായിരിക്കേണ്ടതാണെന്ന വീരവാദമുയർത്തിയപ്പോഠം അവരെയും തളുന്നതിനുള്ള ശക്തമായ നടപടികഠം കൈക്കൊണ്ടു. അതുപോലെ മറെറാരു പ്രധാനസംഭവംകൂടിയുണ്ടായി. 1952 ആഗസ്റ്റ് 13-ാം തീയതിയിൽ നടന്ന തൊഴിലാളി പ്രക്ഷോഭത്തിൻെറ പ്രമുഖനേതാക്കന്മാരെ തൂക്കിലേററിയതാണത്. ഇപ്രകാരം ശക്തിയും ലക്ഷ്യവും സംശയരഹിതമായി പ്രകടിപ്പിക്കുവാൻ പുതിയ നേതാക്കന്മാർക്കു സാധിച്ചു. അതിൻെറ പരിസമാപ്തി ജൂൺ 19-ാം തീയതി ഈജിപ്റ്റ് ഒരു റിപ്പബ്ലിക്കായി പ്രഖ്യാപിക്കപ്പെട്ടതോടെ സംഭവിച്ചെന്നു പറയാം. പ്രസിഡൻെറ് ജനറൽ നജീബ് പ്രധാനമന്ത്രിയായി തുടരാനും ലെഫ്. കേണൽ ഗമാൽ അബ്ദുൽ നസറെ ഉപപ്രധാനമന്ത്രിയാക്കാനും തീരുമാനമുണ്ടായി.

ബ്രിട്ടീഷ് സാമ്രാജ്യത്വത്തിൻെറ അവസാനത്തെ അംശം പോലും ഈജിപ്തിൽനിന്ന് നീക്കംചെയ്യണമെന്ന് വിപ്ലവ കൗൺസിലിന് നിർബന്ധമുണ്ടായിരുന്നു. ഈജിപ്തും സൂഡാനും തമ്മിലുള്ള ബന്ധത്തിൽ ഇടങ്കോലിടാനുതകുന്ന ഏർപ്പാടുകഠം അന്നു നിലവിലുണ്ടായിരുന്നു. അത് ബോധപൂർവം അവസാനിപ്പിക്കുന്നതിനുള്ള ഒരു പദ്ധതിയെക്കുറിച്ച് അനൗപചാരിക സംഭാഷണങ്ങളിൽ മാധവപ്പണിക്കർ ഈജിപ്തിലെ നേതാക്കന്മാരോടു സൂചിപ്പിക്കുകയുണ്ടായി. സൂഡാനിൽ തിരഞ്ഞെടുപ്പു നടത്തി ജനഹിതം പ്രസ്പഷ്ടമായി പ്രഖ്യാപിതമാകുമ്പോഠം മേൽനടപടികഠം സ്വീകരിക്കുകയെന്നതായിരുന്നു അതിൻെറ പൊതു സ്വഭാവം. വിപ്ലവ കൗൺസിൽ അത് ഔദ്യോഗിക കാര്യമായി സ്വീകരിച്ച്, സൂഡാൻെറ ഭാവിയെ സംബന്ധിച്ച തീരുമാനമെടുക്കുന്നതിനുള്ള കൂടിയാലോചനകഠംക്ക് കളമൊരുക്കി. ആ കൂടിയാലോചനയിൽ പ്രസിഡൻെറ് നജീബ്, അലി മെഹർ എന്നിവരും സൂഡാനിലെ ഉമ്മാ കക്ഷിയുടെ അധ്യക്ഷൻ സർ അബ്ദുൽ റഹ്മാൻ എൽ മഹ്ദി, (Sir Abdel Rahman el Mahdi) സോഷ്യലിസ്ററ് റിപ്പബ്ലിക്കൻ കക്ഷിനേതാവ് ഇബ്രാഹിം എൽ ബാദ്രി (Ibrahim el Badry) എന്നിവരും സംബന്ധിച്ചു. അവരുടെ കൂടിയാലോചനകഠം ഒരു ഒത്തുതീർപ്പിലാണവസാനിച്ചത്. അതനുസരിച്ച് സൂഡാൻെറ പരമാധികാരവാദം ഈജിപ്ത് അംഗീകരിച്ചു. ഈജിപ്തുമായോ ബ്രിട്ടനുമായോ ഒരു കെട്ടുമില്ലാത്ത, തികച്ചും സ്വതന്ത്രമായ ഒരു രാജ്യമായിത്തീരാനോ, അല്ലെങ്കിൽ ഈജിപ്തുമായി സംയോജിക്കാനോ വിധി കല്പിക്കുന്നതിന് അവിടത്തെ ജനങ്ങഠംക്ക് അധികാരമുണ്ടെന്ന് എല്ലാ കക്ഷികളും സമ്മതിച്ചു. ഒരു നിശ്ചിത തീയതിക്കു മുമ്പ് സൂഡാനിൽ തിരഞ്ഞെടുപ്പു നടത്താനും വ്യവസ്ഥയുണ്ടായി.

ഇന്ത്യയും ഈജിപ്തും തമ്മിലുള്ള സാംസ്കാരികബന്ധം ശക്തിപ്പെടുത്താനുതകുന്ന ഒരു ഇൻഡോ-ഈജിപ്ഷ്യൻ ഫൗണ്ടേഷൻ

കെയ്റോയിൽ സ്ഥാപിതമായി. പണ്ഡിതന്മാരെയും ബഹുഭാഷാവിജ്ഞാനികളെയും ഒരു രംഗത്തു കൊണ്ടുവന്ന്, പ്രാധാന്യമർഹിക്കുന്ന വിഷയങ്ങളിൽ പ്രവർത്തിപ്പിച്ച് പരസ്പരധാരണ പെരുപ്പിക്കുവാൻ ശ്രമിക്കുകയായിരുന്നു അതിൻെറ മുഖ്യ ലക്ഷ്യം. ഈജിപ്തിലെ സർക്കാരിൻെറ പ്രോത്സാഹനമുണ്ടായിരുന്ന ഇതിൻെറ, ഒരു സമ്മാന്യസഭാംഗ (Fellow)മായിരുന്നു മാധവപ്പണിക്കർ. ഫൗണ്ടേഷൻെറ ഒന്നാമത്തെ പ്രസിദ്ധീകരണം അറബിയിൽ പരിഭാഷപ്പെടുത്തി പ്രസിദ്ധീകരിച്ച മഹാഭാരതമാണ്. വാഡീസ് എൽ. ബൗസ്റ്റാനിയെന്ന (Wadis el Boustani) ബഹുഭാഷാപണ്ഡിതൻെറ നാല്പതുവർഷത്തെ സുദൃഢമായ പ്രയത്നഫലമായിരുന്നു മഹത്തായ ഈ ഗ്രന്ഥം. അതിൻെറ ഔപചാരിക പ്രകാശനം നിർവഹിച്ചത് 1952 ഡിസംബറിൽ പ്രസിഡൻറ് നജീബായിരുന്നു. ആ ബൃഹത്ഗ്രന്ഥത്തിൻെറ ഒരു പ്രതി അദ്ദേഹം മാധവപ്പണിക്കർക്ക് അന്നു സമ്മാനിച്ചു.

സുഡാൻ പ്രശ്നത്തിൽ ഒരു ഒത്തുതീർപ്പിനുള്ള വഴി തെളിഞ്ഞപ്പോൾ വിപ്ലവകൗൺസിലിൻെറ മുഖ്യമായ ശ്രദ്ധ ഈജിപ്തിൻെറ പരമാധികാരം സംബന്ധിച്ച മറെറാരു കാര്യത്തിലേക്കു തിരിഞ്ഞു. സൂയസ്തോടിൻെറ ഭദ്രതയ്ക്കും രക്ഷയ്ക്കുമായി ബ്രിട്ടൻ ഒരു സൈനികത്താവളം സ്ഥാപിച്ചിരുന്നു. ഇത്രയും വലിയ ഒരു താവളം അവർ ലോകത്തിൻെറ മറെറാരിടത്തും പുലർത്തിയിരുന്നില്ല. അവിടെ പാറിപ്പറന്നിരുന്ന അവരുടെ പ്രാഭവത്തിൻെറ പതാക, യഥാർഥത്തിൽ ഈജിപ്തിൻെറ അസ്വാതന്ത്ര്യപ്രതീകംകൂടിയായിരുന്നു. അതിനാൽ അതു നീക്കംചെയ്യേണ്ടത് ഒരാവശ്യമായി വിപ്ലവകൗൺസിൽ കരുതി. പണിക്കർ അവിടെയുണ്ടായിരുന്ന കാലത്താണ് ഇതിലേക്കുള്ള പ്രാരംഭക്കൂടിയാലോചനകൾ നടന്നത്.

1953 ക്രിസ്തുമസ് അവധിക്കാലത്ത് ബ്രിട്ടീഷ് തൊഴിലാളികക്ഷിനേതാക്കളായിരുന്ന അനൂറിൻ ബെവാനും അദ്ദേഹത്തിൻെറ സഹധർമിണി ജെന്നി ലീയും (Aneurin Bevan; Jennie Lee) കെയ്റോവിൽ പണിക്കരുടെ അതിഥികളായി വന്നു. ചരിത്രപ്രാധാന്യമുള്ള പുരാതനാവശിഷ്ടങ്ങൾ ധാരാളമുള്ള ലക്സോർ (Luxor) തുടങ്ങിയ പ്രദേശങ്ങൾ അവർ സന്ദർശിച്ചു. അന്ന് തൊഴിലാളികക്ഷി പ്രതിപക്ഷത്തായിരുന്നെങ്കിലും, അവർക്ക് ഈജിപ്തിൻെറ സന്മനോഭാവം സമ്പാദിച്ച്സൈനികത്താവളം തുടരണമെന്നായിരുന്നു ആശ. പാർലമെൻറ് അംഗങ്ങളായിരുന്ന ബെവാൻ ദമ്പതിമാർക്ക് ഇതുസംബന്ധിച്ച അനൗദ്യോഗികമായ സമ്പർക്കസ്ഥാപനത്തിൽ താത്പര്യമുണ്ടായി. ഒത്താശ ചെയ്യാൻ പണിക്കർ സന്തോഷമാണ് പ്രകടിപ്പിച്ചത്. വിപ്ലവ കൗൺസിലിലെ പ്രധാനവ്യക്തികളെയും, പ്രസിഡൻറ് നജീബിനെയും സന്ദർശിച്ച് സംഭാഷണം നടത്താൻ പണിക്കർ ഏർപ്പാടുണ്ടാക്കി. നസർ.

സാലെം, ഡോ. ഫൗസി എന്നിവർ നജീബിനെക്കൂടാതെ സംഭാഷണത്തിൽ സംബന്ധിച്ചു. "എത്രകാലമാണ് അനിയന്ത്രിതമായ അധികാരം കയ്യാളാൻ ഉദ്ദേശിക്കുന്നത്?...." എന്ന ബെവാൻെറ ചോദ്യത്തിന്, "അഴിമതിയും അസമത്വവും അവസാനിക്കുന്നതുവരെ?...."എന്നായിരുന്നു നസറിൻെറ മറുപടി. നീരസവും പുച്ഛവും പ്രസരിപ്പിക്കുന്ന ഒരു ചിരിയോടെ ബെവാൻ പ്രതികരിച്ചതിങ്ങനെയാണ്—"അത് ദൈവത്തിനുപോലും ഇതുവരെ നേടാൻ സാധിച്ചിട്ടില്ല." അങ്ങിനെ ആ കൂടിക്കാഴ്ച അപസ്വരത്തിലാണവസാനിച്ചത്.[9] പിന്നെ ഇന്ത്യൻ സ്ഥാനപതികാര്യാലയത്തിൽ ഏർപ്പാടുചെയ്ത ഒരു പത്രസമ്മേളനത്തിൽ ബ്രിട്ടനും ഈജിപ്തും തമ്മിൽ സൈനികത്താവളത്തെ സംബന്ധിച്ച് ഒരു യോജിപ്പുണ്ടായേക്കാൻ സാധ്യതയുണ്ടെന്ന പ്രതീക്ഷയും ബെവാൻ പ്രകാശിപ്പിച്ചു. രണ്ടു രാജ്യങ്ങളും തമ്മിൽ യോജിപ്പിലെത്തി താവളം തുടരുന്നതിനോട് തനിക്കനുകൂലമാണെന്നും ബെവാൻ വ്യക്തമാക്കുകയുണ്ടായി. ഈ പ്രസ്താവനകൾ ഇംഗ്ലണ്ടിലും ഇന്ത്യയിലും വളരെ വിവാദങ്ങൾക്ക് വഴിതെളിച്ചെന്ന വസ്തുത ഇവിടെ വിസ്മരിച്ചുകൂടാ.[10] ഏതെങ്കിലും പ്രദേശത്ത് വിദേശികൾ സ്ഥാനമുറപ്പിച്ചിട്ടുള്ളത് വിട്ടുപോകുമ്പോൾ, അവിടെ ഒരു ശൂന്യമേഖലയുണ്ടാകുമെന്ന പ്രമാണം സാമ്രാജ്യത്വ ദുഷ്പ്രഭുത്വം ഉണ്ടാക്കിയിട്ടുള്ള ഒരു മിഥ്യാബോധമാണ്.

മാധവപ്പണിക്കർ സ്ഥാനപതിയായി പദവി പൂകി പത്തു ദിവസം ചെന്നപ്പോൾ, അന്നത്തെ ഇന്ത്യൻ ഉപരാഷ്ട്രപതി ഡോ. രാധാകൃഷ്ണൻ, യൂറോപ്പിലേക്കുള്ള യാത്രാമദ്ധ്യേ കെയ്റോയിൽ അനൗദ്യോഗിക സന്ദർശനം നടത്തി. കാര്യാലയത്തിലെ ഉദ്യോഗസ്ഥന്മാരെ അഭിസംബോധനചെയ്ത് അദ്ദേഹം ഗീതയെക്കുറിച്ച് സരസമായ ഒരു പ്രസംഗം നടത്തി. പ്രസിഡൻറ് നജീബിനെ സന്ദർശിച്ചു. ഒരു തത്വചിന്തകനെന്ന നിലയിൽ ഡോ. രാധാകൃഷ്ണനുള്ള സ്ഥാനം നല്ലതുപോലെ അറിയാമായിരുന്ന നജീബ്, അദ്ദേഹത്തെ അത്യാദരവോടെയാണ് സ്വീകരിച്ചത്. യാത്രപറയുന്നതിനുമുമ്പ് ഈജിപ്ഷ്യൻ പ്രസിഡൻറിനോട്, ഉപരാഷ്ട്രപതി പറഞ്ഞ വാക്കുകൾ പണിക്കർ രേഖപ്പെടുത്തിയിട്ടുണ്ട്. "ഒരു സംഗതി ഓർമയിലിരിക്കണം, ജനറൽ! ഇന്ന് താങ്കളും സഹപ്രവർത്തകർ അഭിന്നനിഷ്ഠയുള്ളവരും നിയന്ത്രണമുള്ളവരുമാണ്. നിങ്ങൾ സർവതന്ത്രശക്തരുമാണ്. അധികാരം ആരെയും മദംപിടിപ്പിക്കുവാൻ പോന്നതാണ്. അത് നിങ്ങളുടെ ബുദ്ധിയെ, വിവേകത്തെ, അടിപ്പെടുത്താ

9. An Autobiography : K. M. Panikkar, Oxford 1977, P. 283.
10. The Sudan in Anglo-Egyptian Relations : L. A. Fabumi, Longmans 1960, P. 309.

തിരിക്കട്ടെ! അങ്ങനെയായാൽ അത് നിങ്ങളുടെയും, രാജ്യത്തിന്റെയും നന്മയ്ക്കുതകും. മറിച്ചായാൽ രണ്ടുകൂട്ടരും പീഡിതരാകും.''— വളരെ ഗൗരവത്തിലാണ് ഡോ. രാധാകൃഷ്ണൻ അതു പറഞ്ഞത്. പ്രസിഡൻറ് നജീബ് പിന്നൊരിക്കൽ പണിക്കരോട് പറയുകയുണ്ടായി, ആ മഹാപുരുഷന്റെ വാക്ക് മനസ്സിൽ പലപ്പോഴും പ്രതിധ്വനിക്കാറുണ്ടെന്ന് !

കോമൺവെൽത്ത് സമ്മേളനത്തിൽ സംബന്ധിച്ചശേഷമുള്ള മടക്കയാത്രയിൽ പ്രധാനമന്ത്രി ജവഹർലാൽ നെഹ്റു ഈജിപ്റ്റിലെ സംസ്ഥാനാതിഥിയായി മൂന്നുദിവസം കെയ്റോയിൽ തങ്ങുകയുണ്ടായി. വിപ്ലവസമിതിയിലെ അംഗങ്ങളുമായി ആശയവിനിമയം നടത്തുന്നതിന് ഈ സന്ദർഭം ഉപയോഗപ്പെട്ടു. നജീബ്, നസർ തുടങ്ങിയവരെ സംബന്ധിച്ചിടത്തോളം ഇതൊരു അസാധാരണമായ അനുഭവമായിരുന്നു. അതിനെക്കുറിച്ച് നസർ അദ്ദേഹത്തിന്റെ ഒരു പുസ്തകത്തിൽ രേഖപ്പെടുത്തിയിട്ടുണ്ട്. സ്വന്തം ആശയങ്ങളും പ്രമാണങ്ങളും പ്രവർത്തനശൈലിയും കരുപ്പിടിപ്പിക്കുവാൻ നെഹ്റുവായി നടന്ന സംവാദം സഹായിച്ചു എന്നാണതിന്റെ സാരം.

മാധവപ്പണിക്കരെപ്പററി നെഹ്റുവിനു തോന്നിയ ചില അഭിപ്രായങ്ങൾ, ദീർഘകാലം നെഹ്റുവിന്റെ സ്വകാര്യ സെക്രട്ടറിയായിരുന്ന എം. ഒ. മത്തായി എഴുതിയിട്ടുണ്ട്. പണിക്കരുടെ വേഷക്രമം ശിഥിലമായിട്ടായിരുന്നു—എന്ന് പലപ്രാവശ്യം നെഹ്റു ശ്രദ്ധിച്ചിരുന്നത്രേ. കഴുത്തുപട്ട (Collar) ഉടുപ്പിന്റെ കൈ തുടങ്ങിയവയിൽ അഴുക്കുപുരണ്ട് വൃത്തികേട് കാണാമായിരുന്നു. കെയ്റോ സ്ഥാനപതിനിലയത്തിലെ സോഫകളിൽ തലയിൽനിന്നു പുരണ്ട എണ്ണമയത്തിന്റെ അടയാളം നെഹ്റുവിന്റെ ശ്രദ്ധയിൽപ്പെട്ടിരുന്നു. ലണ്ടനിൽ ഒരിക്കൽ പ്രഭാതഭക്ഷണം കഴിക്കുന്നയവസരത്തിൽ, വിജയലക്ഷ്മിയും ഇന്ദിരയും വേറെന്തിനോ നേരത്തെ പോയപ്പോൾ, പണിക്കരുടെ കാര്യം സംഗതിവശാൽ പെട്ടെന്ന് നെഹ്റു ഓർമിച്ചു. അപ്പോൾ അദ്ദേഹം പറഞ്ഞു: ''പണിക്കർ, തന്നെ ഓർമിപ്പിക്കുന്നത് ആഫ്രിക്കയിലെ ആദിവാസിനേതാവിന്റെ കഥയാണ്. ദീർഘകായനായ അയാൾ നടന്നിരുന്നത് നഗ്നനായിട്ടാണ്. നേതാവ് ഒരവസരത്തിൽ ഇംഗ്ലീഷുകാരന്റെ തൊപ്പി കണ്ട്, അതിൽ ആകൃഷ്ടനായി. അരഡസനെണ്ണം വാങ്ങി ഭദ്രമായി സൂക്ഷിച്ചുവച്ചു. ഒരു വിശേഷാഘോഷവേളയിൽ നേതാവ് ഇംഗ്ലീഷുതൊപ്പി ധരിച്ച് ആഡംബരപൂർവം വന്നു; സമ്പൂർണനഗ്നനായിട്ട്!'' 11

---

11 My Days with Nehru : M. O. Mathai, Vikas 1978, P. 158

ചൈനയിൽ ജോലിയിലിരിക്കുമ്പോഠം എഴുതിയ പ്രധാനപ്പെട്ട കൃതി 1953-ൽ ഇംഗ്ലണ്ടിൽ പ്രസിദ്ധപ്പെടുത്തി. [12] വാസ്കോഡിഗാമയുടെ ആഗമനവും (1498) തുടർന്ന് 1947 വരെ നിലനിന്ന പാശ്ചാത്യമേധാവിത്വത്തിൻെറ വിവിധഭാവങ്ങഠം ഏഷ്യാക്കാരനായ ഒരു പണ്ഡിതൻ എങ്ങനെ വീക്ഷിക്കുന്നു എന്നുള്ളത് വ്യക്തമാക്കുകയാണ് ഈ കൃതിയിൽ. ഏഷ്യയിലെ വിവിധ ദേശങ്ങളിലെ ഭരണാധികാരികഠം വെള്ളക്കാരുടെ ചെയ്തികളിൽ എങ്ങനെ പ്രതികരിച്ചു എന്നു വിശകലനം ചെയ്യുമ്പോഠം, ഏഷ്യൻമേഖലയിൽ ചരിത്രം എപ്രകാരം രൂപംപ്രാപിച്ചു എന്ന വസ്തുത വ്യക്തമാകും. ഈ വിഷയത്തെ ഇത്രത്തോളം ഗൗരവമായി മുമ്പ് ഒരു ഏഷ്യൻപണ്ഡിതനും കൈകാര്യം ചെയ്തിട്ടില്ല. പുസ്തകത്തിന് യൂറോപ്പിൽ അസാധാരണമായ സ്വീകരണം സിദ്ധിച്ചു. പ്രമുഖപണ്ഡിതന്മാരും, രാഷ്ട്രീയനേതാക്കന്മാരും, പത്രപ്രവർത്തകരും വലിയ പ്രാധാന്യം നല്കി അതു വിലയിരുത്തി.

കെയ്റോയിൽ ജോലിയിലിരുന്ന കാലത്ത് രാഷ്ട്രീയത്തിൽ മാത്രമല്ല മററു രംഗങ്ങളിലും പ്രാമാണ്യമുണ്ടായിരുന്ന പലരുമായി സൗഹൃദം പുലർത്താൻ പണിക്കർക്കു കഴിഞ്ഞു. അസാ പാഷ ഒരു രാഷ്ട്രീയനേതാവു മാത്രമായിരുന്നില്ല. സാമ്രാജ്യത്വത്തിനെതിരായി എന്നും ശക്തിയായി ശബ്ദിക്കുകയും അറബിദേശീയതയെ പ്രോത്സാഹിപ്പിക്കുകയും ചെയ്തിരുന്ന അദ്ദേഹം പ്രസിദ്ധനായ ഒരു ചരിത്രകാരനും സാഹിത്യകാരനുമായിരുന്നു. അറബിലീഗിലെ അംഗരാജ്യങ്ങളുടെ വിദേശനയം ഏറെക്കുറെ കരുപ്പിടിപ്പിക്കുന്നതിന് കാര്യമായ സംഭാവനകഠം അദ്ദേഹം ചെയ്തു. അറബികളെ അറബികളായിട്ടല്ലാതെ മുസ്ലീങ്ങളായി പരിമിതപ്പെടുത്തുന്നത് പാഷ അനുകൂലിച്ചില്ല. മാധവപ്പണിക്കർക്കും പാഷയ്ക്കും ചരിത്രത്തിലുണ്ടായിരുന്ന പൊതുവായ താത്പര്യം, അവരെ അടുപ്പിക്കുന്നതിന് ഇടവരുത്തി. പാഷയുടെ ഭാരതത്തോടുള്ള മനോഭാവം പൊതുവെ സൗഹാർദപരമായിരുന്നുതാനും.

ആ കാലഘട്ടത്തിൽ ഈജിപ്റ്റിൽ ജീവിച്ചിരുന്ന ഏററവും പ്രശസ്തനും പ്രഗത്ഭനുമായിരുന്ന സാഹിത്യകാരൻ (കവി) ടാഹാ ഹുസൈൻ(Taha Husain) ആണ്. മൂന്നാം വയസ്സുമുതൽ അന്ധനായെങ്കിലും, ആ ബലഹീനത അദ്ദേഹത്തിൻെറ വളർച്ചയ്ക്കും വലിപ്പത്തിനും വിഘാതം വരുത്തിയില്ല. പ്രാഥമിക വിദ്യാഭ്യാസം മുതൽ സർവകലാശാലാ വിദ്യാഭ്യാസംവരെയുള്ള പദ്ധതികഠം നവീകരിച്ചു പരിഷ്കരിക്കുവാൻ അദ്ദേഹത്തിൽനിന്നുണ്ടായ പ്രേരണയും പ്രചോദ

---

12. Asia and Western Dominance: K. M. Panikkar, Allen & Unwin, 1953.

നവും ഈജിപ്റ്റിൽ പുതിയ വെളിച്ചം പരത്താൻ വളരെ സഹായിച്ചു. താൻ പഠിച്ച എൽ അസ്ഹർ സർവകലാശാലയിലെ ഏർപ്പാടുകൾ മൗലികമായി മാററുവാൻ അദ്ദേഹം വളരെ ശ്രമിച്ചു. യാഥാസ്ഥിതികചിന്തയോടും അത്തരം മനോഭാവത്തോടും തീരാത്ത സമരത്തിലേർപ്പെട്ടിരുന്ന അദ്ദേഹത്തിൻെറ പല അഭിപ്രായങ്ങളും നടപടികളും മുല്ലമാരെ ചൊടിപ്പിക്കുകമാത്രമല്ല വെറുപ്പിക്കുകമുയുണ്ടായി. ഈജിപ്റ്റിലെ ഉലെമമാരെ സക്കാരിൻെറ പത്രത്തിലൂടെ (El Gumhuriya) പ്രകാശിപ്പിച്ച ലേഖനങ്ങൾവഴി ശക്തിയായി ഭർത്സിച്ചിരുന്നു.

ഈജിപ്തിലെ സ്ഥാനപതിയായിരുന്ന കാലത്ത്, 1953 സെപ്തംബറിൽ, പാരീസിൽവച്ചു പണിക്കരെ സന്ധിച്ച പ്രശസ്തനായ പത്രക്കാരൻ സുൽസ് ബർഗർ, ആ സംഭവത്തെ സംബന്ധിച്ചു രേഖപ്പെടുത്തിയിട്ടുണ്ട്. "വളരെ ഔദ്ധത്യമുള്ള, മുറുക്കിച്ചുവപ്പിച്ച ചുണ്ടോടുകൂടിയ, ദുഷ്ടൻെറ മട്ടു പ്രകടിപ്പിക്കുന്ന ഒരാളാണയാൾ! ചെറിയ, ആട്ടുതാടിവച്ച്, ലെനിൻെറ ഹാസ്യചിത്രത്തോടു രൂപസാദൃശ്യമുള്ള ഒരാൾ! അവിശ്വസനീയമാംവണ്ണം ഔദ്ധത്യവും, സ്വന്തം പ്രാധാന്യത്തെക്കുറിച്ച് നിറച്ച് അഹന്തയും അയാൾക്കുണ്ട്. പറയുന്നതൊക്കെ ചവറാണ്. എങ്കിലും ആ മനുഷ്യൻ ബുദ്ധിമാനാണെന്നതിനു സംശയമില്ല. അയാളാണ് നമ്മുടെ സേന കൊറിയയിലെ അതിർത്തിരേഖ കടന്നാൽ, കമ്മ്യൂണിസ്ററു ചൈന ഇടപെടുമെന്ന് ആദ്യം മുന്നറിയിപ്പു നല്കിയത്. പണിക്കർ എന്നോടു ദൃഢമായി പറഞ്ഞു, ജനറൽ നജീബിന് ഈജിപ്റ്റിൽ പിൻതുണയില്ലെന്ന്. അദ്ദേഹത്തിൻെറ ഭരണകൂടത്തിന് ഉറപ്പില്ലെന്നും അതിൻെറ പതനം അപരിഹാര്യവുമാണെന്നും അയാൾ പ്രതീക്ഷിക്കുന്നു. ഈജിപ്റ്റിലെ ഭദ്രതാ പരിപാടി സംബന്ധിച്ച നടപടികൾ നിർവഹിക്കുന്നത് മുമ്പിലത്തെ എസ്. എസ്. ജനറൽ വോസാ (S.S General Voss) ണെന്നും, അയാളോടൊപ്പം ഒരു കൂട്ടം നാസിവിദഗ്ദ്ധന്മാർ കെയ്റോവിലുണ്ടെന്നും പണിക്കർ പറയുകയുണ്ടായി. പശ്ചിമജർമൻ സ്ഥാനപതി ഹവേൽക്ക പണിക്കരോടു പറഞ്ഞത്രേ, ബോണിലെ സർക്കാർ അയാളുടെ അധികാരപത്രം പിൻവലിച്ചാൽ വോസ് പൂർവജർമനിയിൽനിന്ന് ഒരു പാസ്പോർട്ട് എടുക്കുമെന്ന്! മാവോയെ തനിക്ക് നല്ലതുപോലെ നേരിട്ടറിയാമെന്നും പണിക്കർ പറയുകയുണ്ടായി. ശ്രീമതി പണ്ഡിററിൻെറ മാലങ്കോവുമായുള്ള സൗഹൃദംപോലെ പൊള്ളയാണോ ഇതെന്ന് ഞാൻ സംശയിക്കുന്നു. പണിക്കർ പിന്നൊരു കൗതുകകരമായ അഭിപ്രായം [13] പ്രക

13. A Long Line of Candles-Memoirs and Diaries: 1934-54 C.L. Sulzberger, Mac Donald, London, 1969 P. 751.

ടിപ്പിച്ചു. പത്തൊമ്പതാം നൂററാണ്ടിൻെറ ആരംഭത്തിലെ ഒരു വലിയ മഹാനാണ് ചിയാംങ്ങ് കൈഷക്ക്''.

ഈജിപ്റ്റിൽ സേവനമനുഷ്ഠിക്കുമ്പോഠം മാധവപ്പണിക്കർ പ്രസിദ്ധപ്പെടുത്തിയ പുസ്തകങ്ങഠം നേരത്തെ തയ്യാറാക്കിയവയാണ്. ഏഷ്യയിലെ യൂറോപ്യൻ പ്രാഭവഘട്ടത്തെപ്പററിയുള്ള ആധികാരിക ഗ്രന്ഥം ചൈനയിൽ കഴിഞ്ഞ ഘട്ടത്തിലാണ് എഴുതിയത്. അത് 1953-ൽ പ്രസിദ്ധപ്പെടുത്തി. ആധുനിക ചൈനീസ് കഥകളുടെ സമാഹാരം[14] 1951-ൽ തയ്യാറാക്കി. ചൈനാക്കാർ നേരിടുന്ന പ്രശ്നങ്ങഠം ആധികാരികമായി അറിയുവാൻ അരങ്ങൊരുക്കുകയായിരുന്നു അതിൻെറ ലക്ഷ്യം. ഒൻപതു കഥാകാരന്മാരുടെ കൃതികളായ പന്ത്രണ്ടു കഥകളാണതിലുണ്ടായിരുന്നത്. ഇംഗ്ലീഷിലേക്ക് അവ ഭാഷാന്തരപ്പെടുത്തിയത് ഹ്വാംഗ്കുൻ (Huang K'un)ആണ്. ആധുനിക ചൈനീസ് സാഹിത്യപ്രസ്ഥാനങ്ങളെ സംബന്ധിക്കുന്ന ഒരു ലേഖനവും അനുബന്ധമായി ചേർത്തിട്ടുണ്ട്.

നയതന്ത്രത്തിൻെറ തത്വങ്ങളും പ്രയോഗവും സംബന്ധിച്ച ഒരു പുസ്തകത്തിൻെറ കാര്യം മുമ്പു സൂചിപ്പിച്ചല്ലോ. ഇന്ത്യാക്കാരനായ ഒരു ഗ്രന്ഥകാരൻ ഈ വിഷയത്തെക്കുറിച്ച് തയ്യാറാക്കിയ ആദ്യത്തെ ആധുനികഗ്രന്ഥമാണിതെന്നു പറയാം.[15] സ്വാതന്ത്ര്യസമാർജനത്തിനു ശേഷം ഈ വിഷയത്തിൽ പ്രാവീണ്യം നേടിയവരുടെ ആവശ്യം വർധിക്കുകയുണ്ടായി. കൗടില്യൻെറ അർഥശാസ്ത്രംപോലെ ഗഹനമായി ഈ വിഷയം പ്രതിപാദിക്കുന്നവ പിന്നീട് വളരെ വിരളമായി. മലയാളത്തിൽ മാധവപ്പണിക്കർ ഈ ഘട്ടത്തിൽ പ്രസിദ്ധപ്പെടുത്തിയ ഒരു ഗ്രന്ഥമാണ് 'കുമാരസംഭവം'—തർജമ.[16] ആററൂർ കൃഷ്ണപ്പിഷാരടിയുടെ ഉപോദ്ഘാതത്തോടെയാണ് അതു പുറത്തുവന്നത്. ഒരു കാളിദാസകൃതി ഇത്രയും സുഗമമായ രീതിയിൽ കൈരളിക്കു സമ്മാനിച്ചിട്ടുള്ളതിനെപ്പററി ഭാഷയിലെ സഹൃദയന്മാർ പ്രസ്തുത ഗ്രന്ഥകാരനോട് പ്രത്യേകം കൃതജ്ഞരായിരിക്കുമെന്നാണ് അദ്ദേഹത്തിൻെറ പക്ഷം. ഭാഷയുടെ ശൈലിക്കും ശയ്യയ്ക്കും സുഗമതയ്ക്കും യോജിച്ച പദ്യങ്ങഠം നിറഞ്ഞിട്ടുള്ളതാണ് ഈ കൃതിയെന്ന് ഒന്നാമത്തെ വായനകൊണ്ടുതന്നെ ആർക്കും ഗ്രഹിക്കാവുന്നതാണെന്നും അദ്ദേഹം രേഖപ്പെടുത്തിയിരിക്കുന്നു.

---

14. Modern Chinese Stories-Compiled: K. M. Panikkar, Ranjit Printers, Delhi 1952.
15. Principles and Practice of Diplomacy : K. M. Panikkar, Ranjit Printers, 1952.
16. കുമാരസംഭവം: പരിഭാഷകൻ കെ. എം. പണിക്കർ, മംഗളോദയം, തൃശ്ശിവപേരൂർ, 1953.

സംഭവബഹുലമായ ജീവിതത്തിലെ അനുഭവങ്ങൾ സ്വന്തം വീക്ഷണകോണിൽ ആവിഷ്കരിച്ച് അവതരിപ്പിക്കുന്നതിന് തയ്യാറായത് ഇവിടെ എടുത്തുപറയേണ്ടതായിട്ടുണ്ട്. മലയാളത്തിലെ ആത്മകഥാസാഹിത്യത്തിൽ പ്രാധാന്യം നേടത്തക്കവിധം ഗുണ സവിശേഷതകളുള്ള ഒരു കൃതിയാണ് അദ്ദേഹത്തിൻെറ ആത്മകഥ.[17] ഇതിനെ ആസ്പദമാക്കി ഒരു കൃതി കെ. കൃഷ്ണമൂർത്തി ഇംഗ്ലീഷിൽ തയ്യാറാക്കിയിട്ടുണ്ട്.[18] 'സ്മരണദർപ്പണം' എന്ന പേരിൽ ആത്മ കഥയുടെ ആദ്യഭാഗങ്ങൾ നേരത്തെ പ്രസിദ്ധപ്പെടുത്തിയിരുന്നു.[19] ക്രിസ്തുബ്ദം നാലാം ശതകത്തിൽ രചിക്കപ്പെട്ടിട്ടുള്ള ചീനസാഹിത്യത്തിലെ ഏററവും ദീർഘമായ കാവ്യത്തിൻെറ ഇംഗ്ലീഷ് പരിഭാഷ[20]യെ ആശ്രയിച്ച് മലയാളത്തിൽ രചിച്ച ഖണ്ഡകാവ്യമാണ് 'ഇണപ്പക്ഷികൾ'. നായകൻ സാധുവായ ഒരു ഗൃമസ്ഥനാണ്. അയാളുടെ കാമുകി പതിനേഴ വയസ്സുകാരി ഒരു നാടൻ പെണ്ണ്. അവരുടെ പ്രേമം സഫലീകരിച്ചില്ല. അവർ അന്ത്യത്തിൽ ആത്മഹത്യ ചെയ്യുന്നു. നാട്ടുകാർ അവരെ അടുത്തടുത്തുള്ള കുഴികളിൽ സംസ്കരിച്ചു. അവരുടെ ആത്മാക്കൾ ഇണപ്പക്ഷികളായി പുനർജന്മം പൂണ്ട് പാറിപ്പറന്ന് പാടി പുതിയ ജീവിതത്തെ സാക്ഷാത്കരിക്കുന്നു. ഇതും ചീനയിൽ സ്ഥാനപതിയായിരുന്ന കാലത്ത് പണിക്കർ ചമച്ച കൃതിയാണ്.

---

17. ആത്മകഥ—കെ. എം. പണിക്കർ, മംഗളോദയം 1953.
18. An Autobiography-Translated from Malayalam: K. Krishna moorthy, Oxford University Press 1977.
19. പി. കെ. മെമ്മോറിയൽ പ്രസ്സ്, തിരുവനന്തപുരം 1950.
20. വള്ളത്തോൾ പ്രിൻറിംഗ് ആൻറ് പബ്ളിഷിംഗ് ഹൗസ്, തൃശ്ശൂർ 1951.

*അദ്ധ്യായം പതിനേഴ്*

## സംസ്ഥാന പുനഃസംഘടനാ കമ്മിഷൻ

1953 ഡിസംബർ 22-ാം തീയതി ഇന്ത്യയിലെ സംസ്ഥാനങ്ങൾ പുനഃസംഘടിപ്പിക്കുന്നതിനുവേണ്ടി റിപ്പോർട്ട് തയ്യാറാക്കുവാൻ ചുമതലപ്പെട്ട ഒരു കമ്മിഷൻ കേന്ദ്രസർക്കാർ സംഘടിപ്പിച്ചു. എസ്. ഫസൽ അലി അദ്ധ്യക്ഷനായും എച്ച്. എൻ. കൺസ്രു, കെ. എം. പണിക്കർ അംഗങ്ങളായുമാണ് അത് രൂപീകരിച്ചത്.

ഭാരതം സ്വാതന്ത്ര്യം പ്രാപിച്ച ഘട്ടത്തിൽ ഉണ്ടായിരുന്ന പ്രവിശ്യാതിർത്തികൾ, എന്തെങ്കിലും യുക്തിയോ ആശയമോ ആസ്പദമാക്കി ബോധപൂർവം നിശ്ചയിച്ചിരുന്നവയല്ല. അതിർത്തികളിൽ കാര്യമായ മാററം വരുത്തുന്നതിന് ബ്രിട്ടീഷുകാർക്ക് താത്പര്യമൊന്നുമുണ്ടായില്ല. ഇതുകാരണം ഒരു പ്രവിശ്യയിൽത്തന്നെ വിവിധ ഭാഷകളും മതന്യൂനപക്ഷങ്ങളും മററു സ്ഥാപിതതാത്പര്യങ്ങളും നിലവിലിരുന്നു. ഭാഷയുടെയും സംസ്കാരത്തിന്റെയും അടിസ്ഥാനത്തിൽ ഐകരൂപ്യമുള്ള സംസ്ഥാനങ്ങളാണ് ഭരണസൗകര്യത്തിനും കാര്യക്ഷമതയ്ക്കും സൗകര്യപ്രദമെന്ന വാദം ക്രമേണ വളരാൻ തുടങ്ങി. ഈ വാദം, ദേശീയ വിമോചനപ്രയത്നങ്ങളിലേർപ്പെട്ടിരുന്ന രാഷ്ട്രീയപ്രസ്ഥാനങ്ങൾ സ്വീകരിക്കാനും സന്നദ്ധത കാട്ടി. എങ്കിലും ബ്രിട്ടീഷു ഭരണാധികാരികൾ ആ അടിസ്ഥാനത്തിൽ സംസ്ഥാന പുനഃസംഘടന നിർവഹിക്കാൻ സന്നദ്ധത പ്രദർശിപ്പിച്ചില്ല.

1917-ൽ കൽക്കട്ടാ കോൺഗ്രസ്സ് സമ്മേളനത്തിൽ ഭാഷയെ മുഖ്യഘടകമായി സ്വീകരിച്ച് ആന്ധ്രപ്രദേശ് കോൺഗ്രസ്സ് കമ്മിററി രൂപീകരിച്ചു. അന്നുമുതൽ ഈ രംഗത്ത് പുതിയ മാനം കൈവന്നു. ഈ അടിത്തറയിൽനിന്നുകൊണ്ട് നാഗപ്പൂർ കോൺഗ്രസ്സ് സമ്മേളനം ഭാഷയെ ഭരണഘടകത്തിന്റെ ഏകകമായി—യൂണിററായി-സ്വീകരിക്കണമെന്ന വാദം അംഗീകരിച്ചു. അന്നത്തെ പ്രമേയങ്ങളിലൊന്ന് ഭാഷാസംസ്ഥാനരൂപീകരണം രാഷ്ട്രീയപരിപാടിയുടെ ഭാഗമാക്കണമെന്നതായിരുന്നു. ഇപ്രകാരമുള്ള പ്രവർത്തനത്തിൽ വ്യാപൃതരാകുന്നതിന് ദേശീയമോചനപ്രസ്ഥാനത്തിന്റെ നേതൃത്വം ആദ്യം എതിരായിരുന്നു. എന്നാൽ ലോകമാന്യതിലകനെപ്പോലെയുള്ള ഒരു നേതാവ്, ഈ ആശയത്തിന് ശക്തിയായ പിന്തുണ

നല്കാൻ മുമ്പോട്ടു വന്നപ്പോഠം കോൺഗ്രസ്സിന് വഴങ്ങാതെവയ്യെന്ന നിലയായി. ബീഹാർ ഒരു പ്രത്യേക സംസ്ഥാനമാക്കിയതോടു കൂടി, അതേ രീതിയിൽ തങ്ങഠംക്കും സ്വന്തം സംസ്ഥാനവും സർവ കലാശാലയും വേണമെന്ന് ആന്ധ്രയിലെ നേതാക്കന്മാർ ഉഗ്രമായി വാദിച്ചു. ഇന്ത്യയിൽ ആകെ ഇരുപത്തിഒന്ന് പ്രാദേശിക ഘടകങ്ങഠം കോൺഗ്രസ്സ് 1921-ൽ രൂപീകരിച്ചപ്പോഠം ഈ തത്വം ബലിഷ്ഠമായ പ്രായോഗികനില പ്രാപിച്ചെന്നു പറയാം. [1] 1926-ലെ അഖിലകക്ഷി സമ്മേളനവും ഭാഷാടിസ്ഥാനം സംസ്ഥാനരൂപീകരണത്തിൽ പ്രാമാണ്യമുള്ള ഘടകമായിരിക്കണമെന്ന കാര്യം ഉറപ്പിച്ച് ഉത്ഘോഷിക്കുവാൻ മടിച്ചില്ല. [2] മുഖ്യമായ സംഭവം ഈ വിഷയത്തിലുണ്ടായത് പിന്നീട് 1947-ലെ ജെ. വി. പി. റിപ്പോർട്ടിലാണ്. കാലഘട്ടം പുതിയ സംസ്ഥാനങ്ങളുടെ രൂപീകരണത്തിന് അനുകൂലമായ സമയമല്ലെന്നാണ് ആ റിപ്പോർട്ടിൻെറ രത്നച്ചുരുക്കം. ജവഹർലാൽ നെഹ്റു, വല്ലഭായ് പട്ടേൽ, പട്ടാഭിസീതാരാമയ്യാ എന്നിവർ അംഗങ്ങളായിരുന്ന ഒരു ഉന്നതതലകമ്മിററിയായിരുന്നു അത് എന്നാൽ പൊതുജനാഭിപ്രായം, നിർബന്ധവും ശക്തവും അംഗീകരിക്കത്തക്ക നിലയിലുള്ളതുമാണെങ്കിൽ ജനാധിപത്യവാദികളെന്ന നിലയിൽ അതിനു വഴങ്ങേണ്ടതാണെന്നും അവർ റിപ്പോർട്ടിൽ അഭിപ്രായപ്പെട്ടു. പക്ഷെ അത് ഇന്ത്യയിലെ പൊതുനന്മയെ അടിസ്ഥാനമാക്കിയേ ആകാവൂ എന്നും കൂട്ടിച്ചേർത്തിരുന്നു. [3]

കോൺഗ്രസ് നേതൃത്വത്തിന് പ്രത്യക്ഷമായി വിപ്രതിപത്തിയുണ്ടായിരുന്നിട്ടും ഭാഷാസംസ്ഥാനങ്ങഠംക്കുവേണ്ടി കോൺഗ്രസ്സുകാർ പ്രക്ഷോഭങ്ങളും വാദകോലാഹലങ്ങളും ഒരു കുറവുമില്ലാതെ സംഘടിപ്പിച്ചുകൊണ്ടേയിരുന്നു. ഭരണഘടനാനിർമാണസഭ നിയോഗിച്ച പ്രൊവിൻഷ്യൽ—യൂണിയൻ കോൺസ്റ്റിട്യൂഷൻ കമ്മിററികഠം ഈ പ്രശ്നം പരിശോധിച്ചു റിപ്പോർട്ടു ചെയ്യുന്നതിന് നിയുക്തരായി. പട്ടാഭി സീതാരാമയ്യയുടെ അധ്യക്ഷതയിൽ 1947 ജൂൺ 12-ാം തീയതി ചേർന്ന സംയുക്തകമ്മിററി ഐകകണ്ഠ്യേനയാണ് ശിപാശ് നടത്തിയത്. ''സ്വാതന്ത്ര്യപ്രാപ്തിക്കുശേഷം ഗവണ്മെൻറ് ഒരു കമ്മിഷൻ നിയമിച്ച് ആന്ധ്ര, കർണാടകം, കേരളം, മഹാരാഷ്ട്രം

1. Development of Congress Constitution : N. V. Rajkumar, 1949 P. 49.
2. All Parties Conference-1928 Report of the Nehru Committee 1928, P. 61
3. Indian National Congress: Report the Linguistic Provinces Committee, P. 9

എന്നിവയും ഒരു പക്ഷേ കൂടുതലും പുതിയ സംസ്ഥാനങ്ങളുടെ രൂപീകരണക്കാര്യം പരിശോധിപ്പിക്കണം.'' [4]

1948 ജൂൺ 17-ാം തീയതി അലഹബാദ് ഹൈക്കോടതി ജഡ്ജിയായിരുന്ന എസ്. കെ. ദാറിന്റെ നേതൃത്വത്തിൽ, പന്ന ലാൽ, ജഗത്നാരായണൻ എന്നിവരംഗങ്ങളായുള്ള ഒരു ഭാഷാസം സ്ഥാനക്കമ്മീഷൻ രൂപീകൃതമായി. 1948 ഡിസംബറിൽ അവ രുടെ റിപ്പോർട്ട പ്രസിദ്ധപ്പെടുത്തി. ഭാഷാസംസ്ഥാനങ്ങളുടെ രൂപീ കരണം രാജ്യത്തിന്റെ വിശാലമായ താത്പര്യങ്ങൾക്ക് നിരക്കാ ത്തതാണെന്നായിരുന്നു അവരുടെ സുചിന്തിതമായ അഭിപ്രായം. അതിനാൽ അതുസംബന്ധിച്ച് മേൽനടപടികൾ സ്വീകരിക്കേണ്ട താവശ്യമില്ലെന്നും അവർ ശിപാർശ ചെയ്തു. [5] ഈ റിപ്പോർട്ട് ഉയർത്തിയ വിവാദങ്ങൾക്കും പ്രക്ഷോഭങ്ങൾക്കും അതിരി ല്ലായിരുന്നു. ഇന്ത്യയിലെ ഒരു പ്രദേശവും ഇക്കാര്യത്തിൽ വ്യത്യ സ്തത കാണിച്ചില്ല. വർധിച്ചുവരുന്ന പ്രാദേശിക മനോഭാവ ത്തിന്റെ ശക്തിയാണിതു കാണിക്കുന്നതെന്ന് ജനങ്ങൾക്ക സംശയമുണ്ടായിരുന്നില്ല. ആദ്യത്തെ പൊതു തിരഞ്ഞെടുപ്പിന് കോൺഗ്രസ്സ് പ്രസിദ്ധപ്പെടുത്തിയ പ്രകടനപത്രികയിൽ, സംസ്ഥാന പുനസംഘടനാപ്രശ്നം ജനാഭിലാഷത്തെ ആശ്രയിച്ച് കൈകാര്യം ചെയ്യുമെന്നാണ് പ്രസ്താവിച്ചത്. അതിന് ഭരണഘടനയിലെ മൂന്നാം വകുപ്പനുസരിച്ച് ആവശ്യമായ നടപടികൾ സ്വീകരിക്കാൻ വിഷമമില്ലെന്നും വ്യക്തമാക്കി. ഈ വിഷയത്തിൽ സർക്കാരി ന്റെ താത്പര്യരാഹിത്യം സ്പഷ്ടമായിരുന്നതിനാൽ, ആന്ധ്ര സംസ്ഥാന പ്രക്ഷോഭകർ അടങ്ങിയിരുന്നില്ല. ഗാന്ധിശിഷ്യരി ലൊരാളായ പൊട്ടി ശ്രീരാമുലു സംസ്ഥാനസ്ഥാപനം സാക്ഷാത് കരിക്കുവാൻ ഉപവാസ സത്യാഗ്രഹമാരംഭിച്ചു. അതിന്റെ അൻ പത്തിയെട്ടാമത്തെ ദിവസം, 1952 ഡിസംബർ 15-ാം തീയതി, കാലത്ത് എട്ട് നാല്പതിന് സത്യാഗ്രഹി അന്തരിച്ചു. ഈ മരണമു യർത്തിയ അക്രമവും നിയമലംഘനവും നശീകരണവും വളരെ വലു തായിരുന്നു. ഇന്ത്യൻ പ്രധാനമന്ത്രി ജവഹർലാൽ നെഹ്രു, ഇരുപ ത്തിനാലു മണിക്കൂറിനുള്ളിൽ, സ്വന്തം മന്ത്രിസഭയുടെ ആന്ധ്ര സംസ്ഥാനരൂപീകരണ തീരുമാനം പ്രഖ്യാപിച്ചു! വിധിവൈ പരീത്യം, അദ്ദേഹത്തെക്കൊണ്ടുതന്നെ ആന്ധ്രസംസ്ഥാനത്തിന്റെ ഉദ്ഘാടനവും 1953 ഒക്ടോബർ 1-ാം തീയതി അനുഷ്ഠിപ്പിച്ചു ! അങ്ങനെ പ്രത്യക്ഷമായ പ്രക്ഷോഭശക്തിയാൽ സ്വാതന്ത്ര്യഭാരത ത്തിൽ ആദ്യത്തെ ഭാഷാസംസ്ഥാനം രൂപംപൂണ്ടു.

---

4. Minutes of the Meeting, 12. June 1947.
5. Report of the Linguistic Provinces Commission, 1948 Para 152 (i) P. 34.

രാജ്യത്തെ പൊതുവായ രാഷ്ട്രീയസ്ഥിതിഗതികൾ കണക്കിലെടുത്ത് പ്രസക്തങ്ങളായ എല്ലാ വസ്തുതകളും പരിശോധിച്ച് സംസ്ഥാനങ്ങൾ പുനഃസംഘടിപ്പിക്കുന്നതിനാവശ്യമായ ശിപാർശകൾ ചെയ്യുന്നതിനാണ് കമ്മിഷൻ നിയുക്തമായത്. വസ്തുനിഷ്ഠമായും നിർമൽസരബുദ്ധിയോടും വസ്തുതകൾ പരിഗണിച്ച്, ജനങ്ങൾക്ക് വിപുലമായ ക്ഷേമം കൈവരുത്തുവാനുതകുന്ന കാര്യങ്ങൾക്ക് ഊന്നമനം വരുത്തുകയെന്നതായിരിക്കണം എല്ലാററിന്റെയും ലക്ഷ്യം. നിർബന്ധബുദ്ധിയോടെ, സമ്മർദത്തിനു വിധേയമായോ, പ്രാദേശികചിന്താഗതികൾക്കു വഴങ്ങിയോ ഒരു പദ്ധതി നടപ്പിലാക്കാനൊരുമ്പെടാതെ, ഒരു മധ്യമാർഗം അവലംബിക്കുവാനുള്ള ശ്രമത്തിന്റെ ഫലമായിരുന്നു കമ്മിഷന്റെ രൂപീകരണം. അത്തരം ഒരു നിഷ്പക്ഷസംഭശ്ശ് എല്ലാ അവകാശവാദങ്ങളും കേൾക്കാനവസരമുണ്ട്. ഒടുവിൽ സ്വതന്ത്രമായി തീർപ്പു കല്പിക്കാനും വിഷമമില്ല. എങ്കിലും ഇതിലെ അംഗങ്ങൾക്ക്, ഉന്നതസ്ഥാനങ്ങളിലുപവിഷ്ടരായിരുന്ന നേതാക്കന്മാരുടെ മനോഗതിയറിയാമായിരുന്നു. അതിന്റെ സ്വാധീനം കമ്മിഷന്റെ തീരുമാനങ്ങളിൽ പ്രതിഫലിക്കാനിടവരുമെന്ന് ചിലർ അന്നു പ്രസ്താവിച്ചിട്ടുണ്ട്.

ഭാഷാസംസ്ഥാന പദ്ധതിയോട് വിപ്രതിപത്തിയുള്ളവരും, അത് ഭാരതത്തിന്റെ കൂടുതൽ വിഭജനത്തിനും ശിഥിലീകരണത്തിനുമിടയാക്കുമെന്നു കരുതിയിരുന്നവരും അവരുടേതായ പുനഃസംഘടനാപദ്ധതികൾ അവതരിപ്പിച്ചിട്ടുള്ളതും വിസ്മരിച്ചുകൂടാ. ഭാരതത്തെ ഭരണസൗകര്യാർഥം അഞ്ചു മേഖലകളാക്കിത്തീർക്കുകയെന്ന തത്ത്വത്തിൽ സംവിധാനം ചെയ്ത പദ്ധതി ഇതിൽ മുഖ്യമാണ്[6] ഏതാണ്ട് ഇതിനോടു സമാനമായ ചില പദ്ധതികൾ എന്നു പറയാവുന്ന വിവിധ ഭാഷകൾ സംസാരിക്കുന്ന ജനങ്ങൾ ഒന്നിച്ചുള്ള വലിയ സംസ്ഥാനങ്ങൾ രൂപീകരിക്കാൻ, താത്പര്യമാണെന്ന അഭിപ്രായം, വി. കെ.കൃഷ്ണമേനോൻ, ഡോ. ബി. സി. റോയ് തുടങ്ങിയവർ പ്രകടിപ്പിച്ചിരുന്നു. ഈ ദിശയിൽ ചില പ്രവർത്തനങ്ങൾ നടക്കുകയുമുണ്ടായി. ഐക്യകേരളപ്രസ്ഥാനത്തെ ശക്തിയായി അനുകൂലിച്ചിരുന്നവർപോലും ഒരു ഘട്ടത്തിൽ, എന്തു കാരണംകൊണ്ടായാലും രണ്ടാമതു ചിന്തിക്കുവാൻ തുനിഞ്ഞിട്ടുണ്ടെന്ന വസ്തുത, ഈ കാലഘട്ടത്തിന്റെ ചരിത്രത്തിൽ കിടപ്പുണ്ട്. ഇത്തരം ചിന്തകളെ ഇടിച്ചു താഴ്ത്താനും പുച്ഛിക്കാനും പണിക്കർ പല വേദികളും പ്രയോജനപ്പെടുത്തിയിട്ടുണ്ടെന്ന സത്യവും വിസ്മരിക്കാവുന്നതല്ല.

---

6. Re-organisation of Indian States : Dr. Krishna P. Mukerji and Mrs. Suhasini Ramaswami, Popular Book Depot, Bombay 1955, P. 40.

1954 ഫെബ്രുവരി 4-ാം തീയതി കെയ്റോയിൽനിന്നു മടങ്ങി മാധവപ്പണിക്കർ കമ്മീഷൻെറ ജോലിയിൽ ചേർന്നു. ആദ്യത്തെ രണ്ടുമൂന്നു മാസങ്ങളിൽ, പ്രവർത്തനരീതി, അതിനുള്ള സംവിധാനം, പൊതുവായ സമീപനം തുടങ്ങിയ സംഗതികൾ നിജപ്പെടുത്തുന്നതിനാണ് കമ്മീഷൻ ചിലവഴിച്ചത്. അതിനുശേഷം വിവിധ പ്രദേശങ്ങൾ സന്ദർശിച്ച് സ്ഥിതിഗതികളും പ്രത്യേകതകളും ആഴത്തിൽ അറിയാനും ആളുകളിൽനിന്നും സ്ഥാപനങ്ങളിൽ നിന്നും നിവേദനങ്ങളും അഭിപ്രായങ്ങളും സ്വീകരിക്കാനും, തെളിവെടുപ്പു നടത്താനും തയ്യാറായി. രസകരങ്ങളായ ചില അനുഭവങ്ങൾ ഇങ്ങനെയുള്ള സന്ദർഭങ്ങളിൽ അംഗങ്ങൾക്കുണ്ടായിട്ടുണ്ട്. അതിലൊന്ന് ഹൈദരാബാദിൽ നൈസാമിനെ സന്ദർശിച്ചപ്പോൾ ഉണ്ടായതാണ്. അത് പണിക്കർ രേഖപ്പെടുത്തിയത് ഇവിടെ ചേർക്കട്ടെ:-''ഔപചാരികമായി ഞങ്ങളെ (കമ്മീഷൻ അംഗങ്ങളെ) പരിചയപ്പെടുത്തിയപ്പോൾ, ഒന്നുമറിവില്ലാത്ത ഒരാളിനെപ്പോലെയാണ്, നൈസാം പെരുമാറിയത്. കുൺസ്രുവിൻെറ പേരു പറഞ്ഞപ്പോൾ, ജീവിതത്തിലാദ്യമായിട്ടാണ് അതു കേൾക്കുന്നതെന്ന ഭാവമായിരുന്നു. വളരെക്കാലമായി പാർലമെൻറിൽ അംഗമാണ് അദ്ദേഹമെന്നും, സെർവൻറ്സ് ഓഫ് ഇന്ത്യാ സൊസൈററിയുടെ അധ്യക്ഷനാണെന്നും അറിയിച്ചപ്പോൾ നൈസാം പറഞ്ഞു—'ഓ! അങ്ങനെയോ? സെർവൻറ്സ് ഓഫ് ഇന്ത്യാസൊസൈററിയോ? അതെവിടെയാണ്?—' യഥാർഥത്തിൽ അജ്ഞനായിരുന്നു അദ്ദേഹമെന്നു പണിക്കർ വിശ്വസിച്ചില്ല. മനഃപൂർവം നിന്ദിക്കുന്നതിനുള്ള ശ്രമമായിരുന്നിരിക്കണം ആ ചോദ്യം. താൻ ബിക്കാനീറിലെ ദിവാൻജിയായിരുന്നെന്നും, ചൈനയിലും ഈജിപ്തിലും സ്ഥാനപതിയായിരുന്നെന്നും പറഞ്ഞപ്പോൾ, പഴയ രീതിയിൽത്തന്നെ ഒന്നും മനസ്സിലാകുന്നില്ലെന്നുള്ള അജ്ഞതാഭാവം പ്രകടമായിരുന്നു നൈസാമിൻെറ മുഖത്ത്. [7]

കമ്മീഷൻ ഏതാണ്ട് 65,000 കി.മീ. സഞ്ചരിച്ചു. 900 വ്യക്തികളെ കണ്ടു. 152250 നിവേദനങ്ങൾ സ്വീകരിച്ചു. [8] ഇതിൽനിന്ന് അവർ സ്വരൂപിച്ച ആശയങ്ങളും അഭിപ്രായങ്ങളും മററും എത്രമാത്രം വൈവിധ്യവും വൈപുല്യവുമുണ്ടായിരുന്നെന്ന് ഊഹിക്കാം. താത്പര്യങ്ങളുടെ സങ്കീർണതയും അവകാശവാദങ്ങളുടെ തീക്ഷ്ണതയും അനുമാനിക്കാം. പരസ്പരവിരുദ്ധങ്ങളും നീക്കുപോക്കിനിടമില്ലാത്തതുമായ കാര്യങ്ങൾ ഒട്ടും കുറവായിരുന്നില്ല.

---

7. An Autobiography—P. 296
8. The Dynamics of Federalism: M. C. Saxena, Amar Prakashan, New Delhi, 1982 P. 68.

സംസ്ഥാനപുനഃസംഘടനാ കമ്മിഷൻ കേരളത്തിൽ തിരുവനന്തപുരത്തും എറണാകുളത്തുമാണ് തെളിവെടുപ്പു നടത്തിയത്—ജനുവരി 17—21 വരെ. വ്യക്തികളും സംഘടനകളും അന്ന് ധാരാളം നിവേദനങ്ങൾ സമർപ്പിക്കുകയുണ്ടായി. ചരിത്രപരവും മററുമായി കേരളത്തെക്കുറിച്ച് ഉന്നയിച്ച പല വാദങ്ങളും അർഥശൂന്യങ്ങളായിട്ടാണ് കമ്മിഷൻ കരുതിയത്. സാമ്പത്തികമായ അധോഗതിയാണ് കേരളം നേരിടാനിടവരുന്നതെന്ന വാദവും അവർ നിരാകരിച്ചു.

കേരളസംസ്ഥാന തലസ്ഥാനം എവിടെയെന്നതിനെക്കുറിച്ച് തനിക്ക് ഒരഭിപ്രായവുമില്ലെന്ന് പണിക്കർ പ്രസ്താവിച്ചിട്ടുണ്ട്. [9] തലസ്ഥാനകാര്യം ഒരു പ്രശ്നമായിട്ടെടുത്തിട്ടില്ലെന്നും, തിരുവിതാംകൂർ വിട്ടിട്ട വളരെ വർഷങ്ങളായതിനാൽ ഒരു തിരുവിതാംകൂർ കാരനോ, തിരു-കൊച്ചിക്കാരനോ അല്ലെന്നും പണിക്കർ വിശദമാക്കി.

ഐക്യരാഷ്ട്രസഭയുടെ കീഴിലുള്ള യുനെസ്കോ (UNESCO) മനുഷ്യരാശിയുടെ ബൃഹത്തായ ഒരു ചരിത്രം തയ്യാറാക്കി പ്രസിദ്ധപ്പെടുത്തുന്നതിന് വിപുലമായ ഒരു പദ്ധതി 1952 നവംബർ-ഡിസംബറിൽ പാരീസിൽ ചേർന്ന സമ്മേളനത്തിൽ പ്രഖ്യാപിച്ചു. അന്ന് അധ്യക്ഷനായിരുന്നത് ഡോ. രാധാകൃഷ്ണനാണ്. ആ പദ്ധതിയുടെ അധ്യക്ഷൻ ബ്രസീലിലെ ഒരു പണ്ഡിതനായ പ്രൊഫ. ബെറിഡോ കാർനീരോ (Prof. Berredo Carneiro) ആയിരുന്നു. ഉപാധ്യക്ഷരിൽ, ജൂലിയൻ ഹക്സ്ലി, ആർ. സി. മജുംദാർ എന്നിവർ ഉൾപ്പെട്ടു. അതിൽ മററ് എട്ട് അംഗങ്ങളുണ്ടായിരുന്നു. അഞ്ചു പേരുള്ള ഒരു എഡിറേറാറിയൽ കമ്മിററിയാണ് സഹായത്തിനായി സംഘടിപ്പിച്ചത്. അതുകൂടാതെ, ഒരു പൊതുകാര്യദർശിയും, ഓരോ വാല്യത്തിനും എഡിറേറഴ്സും, പതിനെട്ട കൺസൾട്ടൻറുമാരും നൂററിരണ്ട കറസ്പോണ്ടൻമാരുമാണ് നിശ്ചയിച്ചിരുന്നത്. ആറാം വാല്യത്തിൻെറ രചനയിലാണ് മാധവപ്പണിക്കരെ ചേർത്തിരുന്നത്. മററുള്ളവർ: ഇന്ത്യയിൽനിന്ന് കെ. സഖറിയാ (ഇദ്ദേഹം 1956-ൽ നിര്യാതനായപ്പോൾ, പകരം ഡോ. കാരോലിൻ എഫ്. വേർ(Dr. Caroline F. Ware) സ്ഥാനമേറെറടുത്തു). കെ.എം. പണിക്കർ, ഡോ. ജെ. എം. റോമീൻ (J. M. Romein) എന്നിവരായിരുന്നു. പാരീസിൽ ചേർന്ന എക്സിക്യൂട്ടീവ് കമ്മിററിയോഗത്തിന് പണിക്കർ സന്നിഹിതനായി, മററു പ്രവർത്തകരോടൊത്ത് പദ്ധതിയുടെ വിശദാംശങ്ങൾ തയ്യാറാക്കുകയുണ്ടായി.

---

൯. An Auto biography, K. M. Panikkar

പാരീസിൽനിന്നു തിരിച്ചുവന്നശേഷമാണ് കമ്മിഷൻെറ അവസാന റിപ്പോർട്ട് തയ്യാറാക്കാനാരംഭിച്ചത്. ഇതിൽ മാധവപ്പണിക്കരുടെ പങ്ക് കുറഞ്ഞ തോതിലായിരുന്നില്ലെന്ന വസ്തുത പരക്കെ അംഗീകരിച്ചിട്ടുണ്ട്.[10] 1955 സെപ്റ്റംബറോടുകൂടി അതു പൂർത്തിയായി. ആ മാസം അവസാനവാരത്തിൽ പ്രധാനപ്പെട്ട ശിപാർശകൾ, ഔദ്യോഗികമായി പ്രസിദ്ധപ്പെടുത്തുന്നതിനുമുമ്പുതന്നെ, പത്രങ്ങളിൽ പ്രാധാന്യം കൊടുത്തു പ്രത്യക്ഷപ്പെട്ടു തുടങ്ങി. 1955 ഒക്ടോബർ 10-ാം തീയതിയാണ് ഔദ്യോഗികമായി പ്രസിദ്ധപ്പെടുത്തിയത്! പ്രധാനപ്പെട്ട ശിപാർശകൾ കുറേശ്ശെ കുറേശ്ശെ മാധവപ്പണിക്കരാണ് പുറത്തു വിട്ടുകൊണ്ടിരുന്നതെന്ന് പലരും സംശയിക്കുകയുണ്ടായി. കമ്മിഷനിലെ മററ് അംഗങ്ങൾ ഇങ്ങനെ പത്രങ്ങളിൽ വിവരം വന്നതിനെക്കുറിച്ച് ശക്തിയായി പ്രതിഷേധിക്കുകയും ചെയ്തിട്ടുണ്ട്. പക്ഷേ വളരെ അമാന്തിച്ചായിരുന്നതിനാൽ ഫലസിദ്ധിയുണ്ടായില്ല.[11]

കമ്മിഷൻെറ ശിപാർശകൾ ഒരവാർഡായി സ്വീകരിക്കുമെന്നായിരുന്നു പലരും കരുതിയത്. പണ്ഡിററ് കുൺസ്രു അതിലൊരംഗമാകാൻ സമ്മതിച്ചതുതന്നെ അപ്രകാരം ചെയ്യാമെന്ന് ജവഹർലാൽ നെഹ്റു സമ്മതിച്ചതുകൊണ്ടായിരുന്നെന്നും പൊതുജനസംസാരമുണ്ടായിരുന്നു. എന്നാൽ ഇങ്ങനെയൊന്നുമല്ല കാര്യങ്ങൾ നടന്നത്. പണ്ഡിററ് പന്തിനോടും, കൃഷ്ണമേനോനോടും അഭിപ്രായമാരാഞ്ഞാണ് നെഹ്റു നടപടി കൈക്കൊണ്ടത്. അതിൻെറ അടിസ്ഥാനത്തിൽ കമ്മിഷൻെറ റിപ്പോർട്ട് പരിശോധിച്ചശേഷം യുക്തമായ മേൽനടപടിയുണ്ടാകുമെന്നാണ് ഔദ്യോഗിക പ്രഖ്യാപനമുണ്ടായത്. വിവിധ സംസ്ഥാനങ്ങൾക്ക് കമ്മിഷൻെറ റിപ്പോർട്ട് അയച്ചുകൊടുത്ത് അവരുടെ പ്രതികരണം സമ്പാദിക്കണമെന്നായിരുന്നു കൃഷ്ണമേനോൻ നെഹ്റുവിനോട് അഭിപ്രായപ്പെട്ടത്. അങ്ങനെ കാലതാമസം വരുത്താമെന്നാണ് കരുതിയതും.

ഒരുതരത്തിലല്ലെങ്കിൽ മറെറാരുതരത്തിൽ കമ്മിഷൻെറ റിപ്പോർട്ട് ഇന്ത്യയിലാകമാനം വിവാദങ്ങളും ക്ഷുഭിതമായ പ്രതികരണങ്ങളുമാണ് സൃഷ്ടിച്ചത്. താരതമ്യേന ശാന്തമായിരുന്നത് കർണാടകവും തമിഴ്നാടും മാത്രമാണ്. കേരളത്തിലെ സ്ഥിതിയും അനുകൂലമായിരുന്നില്ല. തിരുവിതാംകൂറിലെ രാജഭക്തന്മാർ മാധവപ്പണിക്കരെ ശകാരിച്ചു. പരശുരാമൻ സൃഷ്ടിച്ച കേരളത്തിൻെറ ഒരു ഭാഗം അന്യാധീനപ്പെടുത്തിയതിന് ഐക്യകേരളഭക്തന്മാരും അദ്ദേഹത്തെ വെറുതെ വിട്ടില്ല. കേരളം ഒരിക്കലും മറക്കാനും കൊടു

10. Indian Political Service: Terence Creagh Coen 1956, P. 14.
11. Politics of Language : Y. D. Phadke 1974, P. 19.

ക്കാനും വയ്യാത്തതായ കന്യാകുമാരി ഭാഗത്തിൻെറ നഷ്ടത്തിനു കാരണക്കാരൻ അദ്ദേഹമാണെന്നു വിശ്വസിക്കുന്നവർ വളരെയുണ്ട്. അതെന്തായാലും ഗോകർണ്ണം മുതൽ കന്യാകുമാരിവരെയുള്ള കേരളത്തിൽനിന്ന് കന്യാകുമാരിയെ നീക്കിയതിൽ മൂന്നിലൊന്നു കൈ അദ്ദേഹത്തിൻേറതാണെന്ന് പുത്തേഴം പറയുന്നത്[12] പലരും മനസ്സിൽ കൊണ്ടുനടക്കുന്ന അഭിപ്രായത്തിൻെറ ഒരംശമാണ്.

ഉത്തരപ്രദേശം ഒരു സംസ്ഥാനമെന്ന നിലയിൽ സ്ഥാനം പിടിക്കുന്നതായാൽ അത് അസാമാന്യമായ വലിപ്പവും ജനസംഖ്യയുമുള്ള ഒന്നായിരിക്കുമെന്നുള്ളതിനാൽ, അമിതമായ സ്വാധീനവും സമ്മർദവും ഇന്ത്യയിലെ രാഷ്ട്രീയസംവിധാനത്തിൽ കൈയാളുമെന്നായിരുന്നു മാധവപ്പണിക്കരുടെ വാദം. അദ്ദേഹം ആ അഭിപ്രായം, ഒരു വിയോജിപ്പു പ്രമാണമായി, കമ്മിഷൻ റിപ്പോർട്ടിൽ ചേർക്കുകയുണ്ടായി. ഇന്ത്യയുടെ ഭരണസംവിധാനത്തിൽ ഏതെങ്കിലും ഒരു പ്രദേശം അമിതമായ സ്വാധീനവും സമ്മർദവും ചെലുത്തുന്നതു തടയുന്നതിനുതകുന്ന വ്യവസ്ഥകളൊന്നുമില്ല. അതുകൊണ്ട് ഇന്ത്യൻ ഫെഡറേഷനെ സംബന്ധിച്ചിടത്തോളം ഇത് അവശ്യം വേണ്ട ഒരു സംഗതിയാണെന്നായിരുന്നു പണിക്കരുടെ നിലപാട്. കടന്നൽക്കൂട്ടിൽ കല്ലെറിഞ്ഞ ഒരനുഭവമാണ് ഇതുകൊണ്ട് പണിക്കർ നേരിട്ടത്. ഉത്തരപ്രദേശത്തെ ശക്തന്മാരായ നേതാക്കന്മാരെ അതു വല്ലാതെ കോപിഷ്ഠരാക്കി—പ്രത്യേകിച്ച് ഗോവിന്ദവല്ലഭപന്തിനെ. രാമൻെറയും ഭീമൻെറയും നാടു വിഭജിക്കുവാൻ ഒരു ശക്തിയെയും അനുവദിക്കുകയില്ലെന്നാണ് പന്ത് പ്രഖ്യാപിച്ചതു്![13] രാഷ്ട്രപതിയായിരുന്ന രാജേന്ദ്രപ്രസാദ് പണിക്കരുടെ വാദമുഖങ്ങളിലെ യുക്തിയിൽ വിശ്വാസം പ്രകടിപ്പിച്ചു. അത് തികച്ചും ശരിയായ നിലപാടായും കരുതി. എന്നാൽ എന്തെങ്കിലും ചെയ്യാൻ തയ്യാറായില്ല.[14] അഹിന്ദി പ്രദേശക്കാരുടെ വശം പിടിച്ച് തൻെറ രാഷ്ട്രീയാടിത്തറ ശക്തമാക്കാനുള്ള ഒരു പരിശ്രമമാണ് ഇതുകൊണ്ട് പണിക്കർ ചെയ്തത്-എന്ന ഒരാരോപണവും ഉണ്ടായിട്ടുണ്ട്.[15] ഉത്തരപ്രദേശത്തെ ചെറിയ ഘടകങ്ങളാക്കി നിറുത്തുന്നതാണുചിതമെന്ന വാദം കോൺഗ്രസ്സ് നേതൃത്വത്തിനും മന്ത്രിസഭയ്ക്കും ഇഷ്ടമാകുകയില്ലെന്നും അത് അന്ത്യത്തിൽ സ്വന്തം ഭാവിയെത്തന്നെ പ്രതികൂലമായി

---

12. പാവനസ്മരണകൾ, പുത്തേഴത്ത് രാമമേനോൻ, എൻ.ബി.എസ്. 1968, പുറം 107.
13. Govind Ballabh Pant: M. Chalapathi Rau, Allied, New Delhi-1981, P. 389.
14. Rajendra Prasad: R. L. Handa, Sterling Publishing House, New Delhi-1979, P. 111.
15. India—The Most Dangerous Decades: Selig S.Harrison P. 168

ബാധിച്ചേക്കുമെന്നും ചില സുഹൃത്തുക്കൾ പണിക്കരോട് പറഞ്ഞു. പക്ഷേ പൊതുപ്രാധാന്യമർഹിക്കുന്ന ഒരു കാര്യത്തെ സ്വന്തം കാര്യത്തിനുവേണ്ടി പരിത്യജിക്കാൻ തയ്യാറല്ലെന്നാണ് അവർക്കു കൊടുത്ത മറുപടിയെന്ന് മാധവപ്പണിക്കർ രേഖപ്പെടുത്തിയിട്ടുണ്ട്.[16] വളരെക്കാലം മുമ്പുതന്നെ മാധവപ്പണിക്കർ ചെറിയ ഭരണഘടകങ്ങളോടുള്ള തൻെറ അധികപ്രിയം വ്യക്തമാക്കിയിട്ടുണ്ടെന്ന വസ്തുത സ്മരണീയമാണ്. 1942_ൽ പ്രസിദ്ധപ്പെടുത്തിയ ഒരു ലഘുലേഖയിൽ ഇക്കാര്യം കാണാം.[17]

കമ്മിഷൻെറ റിപ്പോർട്ട് പുറത്തുവന്നതോടുകൂടി ഏററവും കൂടുതൽ അസ്വസ്ഥമായത് പഞ്ചാബും ബോംബെയുമായിരുന്നു. എന്നന്നേക്കുമായി ഇന്ത്യയുടെ രാഷ്ട്രീയഭൂപടത്തിൽനിന്ന്, ചരിത്രത്തിൻെറ തിരശ്ശീലയ്ക്കു പിന്നിലേക്ക് തള്ളപ്പെട്ട, നാട്ടുരാജ്യങ്ങൾക്കു വേണ്ടി ആരെങ്കിലും ഒരു തുള്ളി കണ്ണീരു പൊഴിച്ചതായിട്ടറിവില്ല. കാസർകോടിൻെറയും കന്യാകുമാരിയുടെയും കാര്യങ്ങളിൽ പണിക്കരുടെ ഉദ്ദേശശുദ്ധിയെപ്പോലും ആളുകൾ ചോദ്യം ചെയ്തു ഈ ഇരട്ട ശസ്ത്രക്രിയകൊണ്ട് കേരളത്തിലെ മതവർഗീയതയുടെ സന്തുലനാവസ്ഥയ്ക്ക് വ്യത്യാസം സംഭവിക്കും. അത് രാഷ്ട്രീയസ്ഥിതിയെ വിപരീതമായി ബാധിച്ച് ഗൗരവാവഹമായ രാഷ്ട്രീയരൂപവിധാനം വരുത്തുമെന്നും അന്ന് വ്യാപ്തമായ വിശ്വാസമുണ്ടായിരുന്നു.[18] ഇനിയൊരു ശക്തമായ പുതിയ പ്രശ്നം ഉദ്ഭവിച്ചത് ഭാഷാന്യൂനപക്ഷങ്ങളുടേതാണ്. 1955 ഒക്ടോബറിൽ മൗണ്ട് ബാററന് എഴുതിയ ഒരു കത്തിൽ നെഹ്റു പറഞ്ഞു: ''ഇവിടെ നടക്കുന്ന പ്രസംഗങ്ങളുടെ റിപ്പോർട്ട് വായിച്ചാൽ, വെളിയിലൊരാളിന്, ഇന്ത്യയുടെ ഭാഗങ്ങൾ ഒരു ആഭ്യന്തരകലാപത്തിൻെറ വക്കിലാണെന്നായിരിക്കും തോന്നുക.''

ഭരണഘടനയുടെ 7_ാമത്തെ ഭേദഗതിമൂലം, സംസ്ഥാന പുനഃസംഘടനാ കമ്മിഷൻെറ സ്വീകാര്യങ്ങളായ ശിപാർശകൾ നടപ്പിലാക്കാൻ നിയമനടപടികളെടുത്തു. 1956 നവംബർ ഒന്നാം തീയതി ഇന്ത്യയുടെ പുതിയ രാഷ്ട്രീയഭൂപടം നിലവിൽവന്നു. ഭാഷാടിസ്ഥാനത്തിലുള്ള സംസ്ഥാനങ്ങളുടെ സ്ഥാപനത്തിനായി ഉണ്ടായ പ്രക്ഷോഭങ്ങളുടെ ജ്വാല ഏതാണ്ടു കെട്ടടങ്ങി. എന്നാൽ അതിൻെറ കനൽ കെട്ടില്ല. പുറത്തു കാണാത്തവണ്ണം ചാരം പൊതിഞ്ഞ് കിടന്ന

16. An Autobiography—P. 297.
17. Indian States-Oxford Pamphlets No. 4.
18. State Politics in India-Ed: Eqbal Narain : Political Pathology in India : N. N. Gidwani, Meenakshi Prakashan Meerut 1965, P. 141.

കനൽ വീണ്ടും തീകൊളുത്തുവാൻ ശക്തങ്ങളായിരുന്നു. അങ്ങുമിങ്ങും അത്തരം തീ കത്തിപ്പടർന്ന്, ഒക്ടോബറിൽ സ്ഥാപിച്ച അതിർത്തികൾ പലതും അപ്രത്യക്ഷമാക്കിയെന്ന് പില്ക്കാലസംഭവങ്ങൾ തെളിയിച്ചിട്ടുണ്ട്. ദ്വിഭാഷാ സംസ്ഥാനമായിരുന്ന ബോംബെയും മററും പിന്നെയും രൂപഭേദത്തിനു വിധേയമായത് ഇത്തരം അഗ്നിപരീക്ഷകളിലൂടെയാണല്ലോ.

വിവാദങ്ങളും സമ്മർദങ്ങളും മാത്രമല്ല അസാധാരണമായ ജോലിത്തിരക്കുമുണ്ടായിരുന്ന കാലമായിരുന്നു സംസ്ഥാന പുനഃസംഘടനാംഗമായി സേവനത്തിലിരുന്ന ഘട്ടം. ഇതിന്റെയിടയിലും തന്റെ മനസ്സിനിണങ്ങിയ സാഹിത്യപ്രേമത്തെ ഒരുതരത്തിലും പിന്നോക്കംതള്ളിയില്ല. ആശയങ്ങളും അഭിപ്രായങ്ങളും അനുഭവങ്ങളും പ്രസക്തമായ രൂപങ്ങളിൽ ആവിഷ്കരിച്ച പല ഗ്രന്ഥങ്ങൾക്ക് രൂപം നല്കുവാൻ മാധവപ്പണിക്കർ സമയം കണ്ടെത്തി. 'രണ്ടു ചൈനയിൽ' പണിക്കരുടെ അനുഭവങ്ങളുടെ വിവരണമാണ്. കണ്ടുമുട്ടാനും, പരിചയം സ്ഥാപിക്കാനും, സൗഹൃദം സൃഷ്ടിക്കാനും ഇടയായ വ്യക്തികൾ. ചരിത്രത്തിൽ പ്രധാനപ്പെട്ടവയായിത്തീർന്ന സംഭവങ്ങൾ. നേരിട്ടു പങ്കെടുക്കുവാനിടയായ ചരിത്രപ്രധാനങ്ങളായ കൂടിയാലോചനകൾ, യാത്രകൾ, സംഭവങ്ങൾ— ഒരു കാലഘട്ടത്തിന്റെ പുറന്തോടുപൊട്ടിച്ച് പുതിയ യുഗപ്പിറവിയുണ്ടാകുന്നത്— ഇങ്ങനെയെന്തൊക്കെയാണ് ആ പുസ്തകത്തിൽ! ഈ ഓർമക്കുറിപ്പുകൾ ഏതെങ്കിലുംവിധത്തിൽ ഉദ്ധരിക്കാതെ ചൈനയുടെ ആ കാലഘട്ടത്തിലെ കഥ പൂർത്തിയാക്കാൻ സാധിക്കുകയില്ല.[19]

കാലികപ്രാധാന്യമുള്ള ചില സാമൂഹ്യപ്രശ്നങ്ങൾ പരിശോധിക്കുകയും പുരാതനമെങ്കിലും ചൈതന്യം നഷ്ടപ്പെടാത്ത സമൂഹം പുതിയ പരിതസ്ഥിതിയുമായി എങ്ങനെ സന്തുലനത്തിന് ശ്രമിക്കുകയും ചെയ്യുന്നു എന്ന് പരിശോധിക്കുന്നതാണ് മറെറാരു കൃതി.[20] ഇന്ത്യാചരിത്രത്തെ സ്വാധീനിച്ചിട്ടുള്ള ഭൂമിശാസ്ത്രഘടകങ്ങളെക്കുറിച്ച് പ്രതിപാദിക്കുന്ന ഒരു പുസ്തകവും പണിക്കർ ഇക്കാലത്ത് പ്രസിദ്ധപ്പെടുത്തി.[21] വിദ്യാർഥികൾക്ക് പുതിയ കാഴ്ചപ്പാടുരുളുവാൻ ഉതകുന്നവയാണ് ഇതിലെ പ്രതിപാദ്യം.

---

19. In Two Chinas— K. M. Panikkar, Allen & Unwin 1955.
20. Hindu Society at the Cross Roads: K. M. Panikkar, Asia 1955.
21. Geographical Factors in Indian History: K. M. Panikkar, Bharathiya Vidyabhavan 1955.

മദിരാശി സർവകലാശാലയുടെ ശ്രീനിവാസശാസ്ത്രി സ്മാരക പ്രസംഗപരമ്പര 1954-ൽ നടത്തിയത് മാധവപ്പണിക്കരായിരുന്നു. സിവിൽസർവീസിനെ സംബന്ധിച്ച ചരിത്രവും പ്രശ്നങ്ങളുമാണ് അതിന് വിഷയമാക്കിയത്. മൂന്നു പ്രസംഗങ്ങളാണ് ഇതിൽ ഉൾപ്പെടുത്തിയത്. ആദ്യത്തെ രണ്ട് വിവിധ രാജ്യങ്ങളിലെ സിവിൽസർവീസിൻെറ സ്ഥിതിയും ചരിത്രവും ചർച്ചാവിഷയമാക്കി. മൂന്നാമത്തേത് ഭാരതത്തിലെ അവസ്ഥയ്ക്കായി നീക്കിവച്ചു. ഇങ്ങനെ ഏതാണ്ട് സമഗ്രമായ രൂപത്തിൽ, ചരിത്രപശ്ചാത്തലത്തിൽ ഈ വിഷയം മുമ്പ് ആരെങ്കിലും കാര്യമായി പരിശോധിച്ചിട്ടുണ്ടോയെന്നു സംശയമാണ്. പലരും തെററിദ്ധരിച്ചിരിക്കുന്നതുപോലെ സിവിൽസർവീസിൻെറ ഉല്പത്തി യൂറോപ്പിലല്ലെന്ന് പണിക്കരുടെ പ്രസംഗം വ്യക്തമാക്കിയിട്ടുണ്ട്. മത്സരപ്പരീക്ഷകളിലൂടെ ഉദ്യോഗസ്ഥന്മാരെ തിരഞ്ഞെടുക്കുന്ന ഏർപ്പാട് ഇന്ത്യയ്ക്കു വേണ്ടിയുണ്ടായത് 1853-ൽ ആണ്. ആധുനികഘട്ടത്തിൽ സിവിൽ സർവീസിലെ വ്യക്തികൾ നേരിടുന്ന പ്രശ്നങ്ങളും മററും മൂന്നാമത്തെ പ്രസംഗത്തിൽ പരിശോധിച്ചിട്ടുണ്ട്.[22]

പ്രസക്തമായ മറെറാരു പ്രധാനപ്പെട്ട വിഷയം പ്രതിപാദിക്കുന്ന പുസ്തകത്തിൻെറ കാര്യവും ഇവിടെ പരാമർശിക്കട്ടെ.[23] ഇതും പലപ്പോഴായി പണിക്കർ ചെയ്തിട്ടുള്ള 12 പ്രഭാഷണങ്ങളുടെ സമാഹാരമാണ്. ഇന്ത്യയിലെ പുതിയ തലമുറ നേരിടേണ്ടിയിരിക്കുന്ന വിവിധ പ്രശ്നങ്ങൾ ചർച്ചചെയ്യുന്നവയാണ് ഇവയെല്ലാം. ശിഥിലമായ വിഷയങ്ങളാണെങ്കിലും അവയ്ക്കെല്ലാം പരസ്പരബന്ധമരുളുന്ന ഒരു ഭാവമുണ്ടെന്ന വസ്തുത വിസ്മരിക്കവയ്യാ. ആധുനിക ഭരണസംവിധാനത്തിൽ ഉത്തരവാദിത്വമുള്ള പൗരന്മാരെ സൃഷ്ടിക്കുവാൻ ഈ വിഷയങ്ങൾ വിഗണിക്കാവുന്നതുമല്ല. ഇതിൻെറ ജോലി തീർത്തത് ആംസ്റ്റർഡാമിൽവച്ചാണ്.

1954-ൽ ആയിരുന്നു മാധവപ്പണിക്കരുടെ ഷഷ്ട്യബ്ദപൂർത്തി. അദ്ദേഹത്തിൻെറ ആരാധകന്മാർക്കും സുഹൃത്തുക്കൾക്കും അത് സമുചിതമായി ആചരിക്കണമെന്നുണ്ടായിരുന്നെങ്കിലും അദ്ദേഹം അത് പ്രോത്സാഹിപ്പിച്ചില്ല. എങ്കിലും ഒരു സ്മരണിക പ്രകാശനംചെയ്യുന്നതിനോട് വിയോജിച്ചില്ല. ഇംഗ്ലീഷിലും മലയാളത്തിലും രണ്ടു സ്മാരകഗ്രന്ഥങ്ങൾ തയ്യാറാക്കി. ഇവയുടെ പ്രകാശനം മദിരാശിയിൽ നടന്ന ഒരു ചടങ്ങിലാണ് നടത്തിയത്. അതിൻെറ ചുമതല അവിടെ പി. വരദരാജുലുനായിഡു, കാമരാജ്, ഈ. വി. രാമ

22. Civil Services, History and Problems: K. M. Panikkar University of Madras 1955. G. S. Press, Madras.

23 The State and the Citizen: K. M. Panikkar, Asia 1956.

സ്വാമി നായിക്കർ മുതലായവരാണ് വഹിച്ചത്. രാജാജിഹാളിൽ ചേർന്ന ഒരു മഹായോഗത്തിലാണ് ഉപഹാരഗ്രന്ഥങ്ങൾ ഔപചാരികമായി വിതരണം ചെയ്തത്. അന്ന് അവിടത്തെ നഗരസഭയുടെ ഒരു പൗരസ്വീകരണവും ഉദ്യാനവിരുന്നുമുണ്ടായിരുന്നു. ഷഷ്ട്യബ്ദപൂർത്തിയുടെ ഭാഗമെന്ന നിലയിലല്ലായിരുന്നെങ്കിലും മാധവപ്പണിക്കരുടെ സംഭാവനകളും സേവനങ്ങളുമാദരിച്ച് തൃശ്ശൂർ, പാലക്കാട് തുടങ്ങിയ സ്ഥലങ്ങളിലെ നഗരസഭകൾ സ്വീകരണങ്ങൾ നല്കുകയുണ്ടായി. 1954 മേയ് 17-ാംതീയതി തൃശ്ശിവപേരൂർ നഗരസഭ നല്കിയ സ്വീകരണത്തിനു മറുപടി പറഞ്ഞപ്പോൾ കേരളത്തിൻെറ പ്രാചീനചരിത്രത്തെയും സവിശേഷതകളെയും സ്പർശിച്ചാണ് മറുപടിപ്രസംഗം ചെയ്തത്. ചില പണ്ഡിതസഭകളും പണിക്കരെ സമാദരിക്കുവാൻ സന്നദ്ധമായി. കേരള സാഹിത്യപരിഷത്ത് (1954) അഖിലേന്ത്യാ ചരിത്രസംഘം (1955) തുടങ്ങിയവ മാത്രമല്ല ശാന്തിനികേതനം (1955) തുടങ്ങിയ സർവകലാശാലകളും ഇതിനു മുമ്പോട്ടുവന്നു.

സാഹിത്യപരിഷത്തിൻെറ ഇരുപത്തിനാലാമത് വാർഷികസമ്മേളനം തിരുവനന്തപുരത്ത് സംസ്കൃതകോളേജ് വളപ്പിൽ 1954 ഡിസംബർ 24-ാംതീയതി മുതൽ അഞ്ചുദിവസത്തേക്ക് നടന്നു. അതിൻെറ അധ്യക്ഷൻ മാധവപ്പണിക്കരായിരുന്നു. അന്നു ബീഹാറിലെ ഗവർണറായിരുന്ന ആർ. ആർ. ദിവാകരനായിരുന്നു ഉദ്ഘാടകൻ. പണിക്കരുടെ ഉദ്ഘാടന പ്രസംഗത്തിൽ ഭാഷാപുരോഗതിയെ സംബന്ധിച്ച വിദഗ്ധമായ ഒരു പ്രത്യവലോകനമാണ് നടത്തിയത്. അതോടൊപ്പം പുതിയ നേട്ടങ്ങൾക്ക് ചില നിർദേശങ്ങളും. കവിതാതത്ത്വങ്ങൾ, സാക്ഷാൽ സാഹിത്യം, നോവലും ചെറുകഥയും, ഭാഷാന്തരങ്ങൾ, തർജമയുടെ രീതി, ശാസ്ത്രഗ്രന്ഥങ്ങൾ സാഹിത്യവികാസത്തിനൊരു പഞ്ചവത്സരപദ്ധതി — എന്നിങ്ങനെ പല വിഷയങ്ങളും പ്രസംഗത്തിലുണ്ടായിരുന്നു.

കേരള കലാമണ്ഡലത്തിൻെറ രജതജൂബിലിയാഘോഷങ്ങൾ 1955 ഡിസംബറിൽ നടന്നു. ഉദ്ഘാടനം പ്രധാനമന്ത്രി ജവഹർലാൽ നെഹ്റു ചെറുതുരുത്തിയിൽ വിശിഷ്ടമായ ഒരു സമ്മേളനത്തിൽ നിർവഹിച്ചു. മാധവപ്പണിക്കരാണ് അധ്യക്ഷത വഹിച്ചത്.

ജൂബിലി സമ്മേളനത്തിലെ അദ്ദേഹത്തിൻെറ അധ്യക്ഷപ്രസംഗം പ്രത്യേകിച്ച് ശ്രദ്ധേയമായിട്ടുണ്ട്—"നാം ജീവിക്കുന്ന ഈ കാലഘട്ടം ഒരു യുഗസന്ധിയാണെന്നു പറയേണ്ടതില്ലല്ലോ. പരിവർത്തനത്തിൻെറ ലക്ഷണങ്ങളാണ് നാം ചുററുപാടും കാണുന്നത്. ഭാരതത്തിൽ മറെറല്ലായിടത്തും എന്നപോലെയോ അതിൽ കവിഞ്ഞോ കേരളത്തിലും കേരളീയജനതയ്ക്കും അതിപ്രധാനങ്ങളായ

മാററങ്ങൾ വന്നുകൊണ്ടിരിക്കുകയാണ്. മുൻകാലത്തു നമുക്കു സുപരിചിതമായിരുന്ന പലതും ഈ മാററങ്ങൾ നിമിത്തം കാലയവനികയിൽ മറഞ്ഞുപോകും. സമുദായസ്ഥിതികൾ തന്നെ രൂപാന്തരപ്പെട്ടു നാം കാണുന്നില്ലേ? ഈ അനിവാര്യമായ കാലയന്ത്രത്തിരിപ്പിൽ നമ്മുടെ സംസ്കാരത്തിന്റെ പ്രധാനപ്പെട്ട അംശങ്ങൾ ഒട്ടും കേടുവരാതെ രക്ഷിക്കേണ്ടതും ഇന്നത്തെ കർത്തവ്യങ്ങളിൽ മുഖ്യമായവയാണ്.'' [24]

വള്ളത്തോളിന്റെ കഥകളിഭ്രമത്തെ ഉത്തേജിപ്പിക്കാനുതകിയ ഒരു സംഭവവുമായി മാധവപ്പണിക്കർക്ക് പ്രത്യക്ഷമായ ബന്ധമുണ്ട്. അതിനെപ്പററി പണിക്കർതന്നെ രേഖപ്പെടുത്തിയിരിക്കുന്നു— ''1920-ൽ അവധിക്കാലത്ത് വള്ളത്തോൾ, നാലപ്പാടൻ, കുണ്ടൂർ ഇവർ ഒന്നുചേർന്ന്, എന്റെ ക്ഷണമനുസരിച്ച് ചാലയിൽ വന്നു നാലഞ്ചു ദിവസം താമസിച്ചു. പുറപ്പെടുന്നതിനുമുമ്പായി തെക്കൻ രീതിയിൽ ഒരു കഥകളി കാണാൻ ആഗ്രഹമുണ്ടെന്ന് വള്ളത്തോൾ എനിക്കെഴുതിയയച്ചിരുന്നു. മാത്തൂർ കുഞ്ഞുപിള്ളപ്പണിക്കർ, തകഴിയിൽ അയ്യപ്പൻപിള്ള, കുഞ്ഞൻപണിക്കർ മുതലായ പ്രസിദ്ധ നടന്മാരെ വരുത്തി അമ്മാവൻ നടത്തിയ കഥകളിയിൽനിന്നാണ് ഇപ്പോൾ പ്രഖ്യാതമായ കലാമണ്ഡലം ജനിച്ചത്. വളരെനാൾ അതിന്റെ ഖജാൻജിയായിരുന്നത് ജ്യേഷ്ഠനായിരുന്നു. മാത്തൂർ കുഞ്ഞുപിള്ളപ്പണിക്കർ അമ്മാവന്റെ ഒരാശ്രിതനായിരുന്നു. ചെറുപ്പം മുതല്ക്കേ എനിക്കും അയാളോടു താത്പര്യമായിരുന്നു, പണിക്കരുടെ കറുത്ത നളൻ, 'കിർമ്മീരവധ'ത്തിലെ ധർമപുത്രൻ—ഈ രണ്ടു വേഷങ്ങൾകണ്ട് വള്ളത്തോൾ വളരെ ആശ്ചര്യപ്പെട്ടു. ഇങ്ങനെ ഒരു നടൻ ഇക്കാലത്തു ജീവിച്ചിരിപ്പുള്ളതായി താൻ അറിഞ്ഞിട്ടില്ലായിരുന്നു എന്നും അയാളോടുകൂടി ഈ കല തന്നെ നശിച്ചുപോവാനിടയുണ്ടെന്നുമാണ് വള്ളത്തോൾ അന്നു പറഞ്ഞത്. അങ്ങനെ നശിക്കാതിരിക്കാനും നാട്യകലയെ പുനർജീവിപ്പിക്കുന്നതിനുമാണ് കലാമണ്ഡലം സ്ഥാപിച്ചത്.'' [25]

ചൈനയിൽ സേവനത്തിലിരുന്ന കാലത്ത് എഴുതിയ പതിനെട്ടു കവിതകൾ സമാഹരിച്ച 'സ്വാതന്ത്ര്യസൗരഭം'— എന്ന കൃതിയും ഒരു ചൈനീസ്കൃതിയുടെ തർജമയായ 'പടിഞ്ഞാറെ മുറിയും' [26] പ്രസിദ്ധപ്പെടുത്തിയത്. സ്വാതന്ത്ര്യസൗരഭത്തെക്കുറിച്ച് മുമ്പ് സൂചിപ്പിച്ചിട്ടുണ്ട്. പടിഞ്ഞാറെ മുറിയുടെ കാര്യ

24. മലയാളമനോരമ, കോട്ടയം, ഡിസംബർ 27, 1955.

25. ആത്മകഥ—ഒന്നാം ഭാഗം പുറം 77.

26. പടിഞ്ഞാറെ മുറി—ശ്രീരാമവിലാസം, കൊല്ലം 1955.

ത്തിൽ എടുത്തു പറയത്തക്ക മേന്മയൊന്നുമില്ല. ഒരു പ്രസിദ്ധമായ ചൈനീസ് കൃതിയെ പരിചയപ്പെടുത്തിയെന്നതിൽ കവിഞ്ഞത്.

കമ്മിഷൻെറ തിരക്കേറിയ കർത്തവ്യങ്ങരം അനുഷ്ഠിച്ചിരുന്ന കാലത്തും ചില മലയാളകൃതികരം ചമയ്ക്കുവാൻ മാധവപ്പണിക്കർ തയ്യാറായി. ''അംബപാലി'' എന്ന ഖണ്ഡകാവ്യം ഇതിലൊന്നാണ്. ക്രിസ്തുവിൻെറ ജനനത്തിന് അറുനൂറിലധികം സംവത്സരങ്ങരംക്കുമുമ്പ് വൈശാലിയിൽ ജീവിച്ചിരുന്ന ഒരു നർത്തകിയായ നഗരവധുവിൻെറ കഥയാണത്. ബുദ്ധധർമത്തിലേക്കുവന്ന് അവരം സ്വയം മുക്തിമാർഗം കണ്ടെത്തി. അംബപാലിയുടെയും മഗ്ദലനമേരിയുടെയും കഥകരം തമ്മിൽ അസാമാന്യമായ സാമ്യമുണ്ട്. അവ തമ്മിൽ താരതമ്യപ്പെടുത്തി പരിശോധിച്ചാൽ, അംബപാലിയുടെ കഥയുടെ ബലഹീനമായ ഒരു പ്രതിച്ഛായയായിട്ടേ മഗ്ദലനമേരിയുടെ കഥ കാണാൻ കഴിയുകയുള്ളു. ലിച്ഛാവികളെന്ന ശക്തന്മാരയ ഗണതന്ത്രരാജ്യാധികാരികളുടെ ക്ഷണം നിരസിച്ച് അംബപാലിയുടെ ആതിഥ്യം സ്വീകരിച്ചു തഥാഗതൻ. മാനസാന്തരത്തിനു വിധേയയായ ആ സ്ത്രീരത്നത്തെ ഭഗവാൻ അനുഗ്രഹിച്ചു. അവരം ആദ്യത്തെ ബുദ്ധഭിക്ഷുണിയായിത്തീർന്നു. ഇതിൻെറ വിശദാംശങ്ങരം, അസാധാരണമായ ത്യാഗത്തിൻെറയും മാനുഷികമൂല്യത്തിൻെറയും അത്യുന്നത മാതൃകകളായി, അംബപാലിയുടെ ജീവിതവുമായി ബന്ധിച്ചു കിടക്കുന്നുണ്ട്. ബുദ്ധദേവാവതാരത്തിൻെറ 2500-ാം വാർഷികം ആഘോഷിച്ചതിൻെറ ഭാഗമായി, ഒരുപഹാരമെന്ന നിലയിൽ, മാധവപ്പണിക്കർ ഈ ഖണ്ഡകാവ്യം രചിച്ചു. [27]

സോഫോക്ലിസിൻെറ ദുരന്തനാടകമായ ''എലക്ട്രാ''യുടെ മലയാള പരിഭാഷ ഈ കാലഘട്ടത്തിലെ മററൊരു കൃതിയാണ്. സാഹിത്യപരിഷത്തിൻെറ പ്രസിദ്ധീകരണവിഭാഗത്തിനുവേണ്ടി, അതിൻെറ പ്രവർത്തകർ ആവശ്യപ്പെട്ടതനുസരിച്ചാണ് തർജമ തയ്യാറാക്കിയത്. സംസ്ഥാനപുനഃസംഘടനാ റിപ്പോർട്ട് തിരക്കായി തീർത്തുകൊണ്ടിരിക്കുമ്പോഴാണ് പണിക്കർ, ഒരു വ്യത്യാസത്തിനുവേണ്ടി, ഈ പ്രയത്നം ആരംഭിച്ചത്. [28]

കാശിയിൽ മണികർണികാഘട്ടത്തിനു സമീപമുള്ള ഗൃഹത്തിൽ 1835 നവംബർ 13-ാം തീയതി ജനിച്ച്, അസാധാരണമായ സാഹചര്യങ്ങളിൽ മാതൃഭൂമിയുടെ സ്വാതന്ത്ര്യസമരത്തിൽ, സകലതു

---

27. അംബപാലി—(ഖണ്ഡകാവ്യം) കെ. എം. പണിക്കർ, കേരളപുത്രാ പ്രസിദ്ധീകരണം 1956.

28. എലക്ട്രാ—കെ. എം. പണിക്കർ, സാഹിത്യപരിഷത്ത്, എറണാകുളം 1957.

മർപ്പിച്ച്, വീരസ്വർഗം വരിച്ച് അമരത്വമാർജിച്ച റാണിലക്ഷ്മീ ഭായിയുടെ കഥയാണ് "ജാൻസിറാണിയുടെ ആത്മകഥ." ഭാരതത്തിൻെറ ഒന്നാം സ്വാതന്ത്ര്യസമരത്തിൻെറ ശതാബ്ദിയോടനുബന്ധിച്ചാണ് ഈ കൃതി പ്രസിദ്ധപ്പെടുത്തിയത്. [29]

മഹാകവി വള്ളത്തോളിൻെറ മഹത്തായ മഹാധ്വാനഫലമായി തയ്യാറാക്കിയ ഋഗ്വേദ തർജമയ്ക്ക് ബൃഹത്തായ ഒരു ആമുഖം മാധവപ്പണിക്കർ എഴുതിയതും ഈ കാലത്തുതന്നെയാണ്. വള്ളത്തോളിൻെറ വാക്കുകൾ തന്നെ ഇവിടെ ഉദ്ധരിക്കട്ടെ: "നമ്മുടെ സാഹിത്യസമ്പന്നനായ സർദാർ കെ. എം. പണിക്കർ വലിയ വലിയ ജോലികളിൽ വലയിതനായിരിക്കെ ഇത്ര പഠനീയവും കമനീയവുമായ ഒരാമുഖം എഴുതിത്തന്നത് മലയാളികളുടെ ഭാഗ്യമായി ഗണിക്കാം." 1955 ജൂണിൽ പ്രകാശനം ചെയ്ത ഒന്നാമത്തെ വാല്യം. വേദമാഹാത്മ്യം, വേദസ്വരൂപം, ഋഗ്വേദകാലം, വേദാർഥ നിരൂപണം, വേദത്തിലെ ദേവന്മാർ, വേദത്തിൽ കാണുന്ന ആര്യസമുദായം, ഋഗ്വേദത്തിലെ സാഹിത്യം എന്നിങ്ങനെ പിരിച്ച് ഈ മഹാഗ്രന്ഥത്തെ പരിശോധിച്ചിരിക്കുന്ന ആമുഖത്തിൽ. അദ്ദേഹം അതിൽ യുവസാഹിത്യകാരന്മാരോട് ചെയ്തിരിക്കുന്ന ആഹ്വാനം ശ്രദ്ധേയമാണ്. "ഇന്നു നാം പുതുത് പുതുത്" എന്നഭിമാനിക്കുന്ന കവനരീതികളിൽ മിക്കവയും ആയിരമായിരം വയസ്സുചെന്ന ഈ സ്തോത്രാവലിയിൽ കാണുമ്പോൾ ആർക്കും ആശ്ചര്യം തോന്നും. പ്രിയപ്പെട്ട യുവസാഹിത്യകാരന്മാരെ ! ഒരു പഴഞ്ചൻ ഗ്രന്ഥമാണ് ഋഗ്വേദമെന്ന ധാരണയിൽ ഇതു വായിക്കാതിരിക്കുകയാണെങ്കിൽ, നിങ്ങൾ വഞ്ചിതരായിപ്പോകും—ഒരു മഹനീയമായ സാഹിത്യമണ്ഡലത്തിൽ നിന്ന് വിദൂരസ്ഥരായിപ്പോകും."

ഭാരത സർക്കാർ ഇന്ത്യൻ ഭാഷകളുടെ അഭിവൃദ്ധിക്കുവേണ്ടിയുള്ള പദ്ധതികൾക്ക് പ്രോത്സാഹനം നല്കുവാനും, ഭാരതീയ സാഹിത്യകാരന്മാർക്ക് സിദ്ധിക്കേണ്ട അംഗീകാരം സമൂഹത്തിൽ ഉറപ്പു വരുത്താനും മാനിക്കാനും ലക്ഷ്യംവച്ചുകൊണ്ട് കേന്ദ്രസാഹിത്യ അക്കാദമി 1954 മാർച്ച് 12-ാം തീയതി സമാരംഭിച്ചു. സ്വാഭാവികമായും അവരുടെ പരിധിയിൽ ഭാരതത്തിലെ എല്ലാ ഭാഷകളും ഉൾപ്പെടുമല്ലോ. പ്രാദേശികഭാഷകളുടെ താത്പര്യങ്ങൾ മുഖ്യമാക്കിയുള്ള പ്രവർത്തനങ്ങൾ സജ്ജീകരിക്കുവാൻ, പ്രാദേശിക അക്കാദമികൾ അതാതു ഭാഷാപ്രദേശങ്ങളിൽ സമാരംഭിക്കണമെന്നതായിരുന്നു പൊതുവായ നയം. ഇതനുസരിച്ചുള്ള കേരള സാഹിത്യ അക്കാദമി 1956 ആഗസ്ററു പതിനഞ്ചാം തീയതി തിരുവിതാംകൂർ-കൊച്ചി

29. ജാൻസിറാണിയുടെ ആത്മകഥ—കെ. എം. പണിക്കർ, മംഗളോദയം 1957.

യിൽ നടപ്പിൽവന്നു. അതിൻെറ സ്ഥാപകാധ്യക്ഷനായി ക്ഷണിച്ചത് മാധവപ്പണിക്കരെയാണ്. തിരു-കൊച്ചിയിലെ രാജപ്രമുഖൻെറ ഉപദേഷ്ടാവായിരുന്ന പി. എസ്. റാവുവിൻെറ ക്ഷണം, അദ്ദേഹം സ്വാഗതം ചെയ്തത്, കേരളഭാഷയിലുള്ള ആഴമേറിയ താത്പര്യംകൊണ്ടായിരുന്നു. അക്കാദമിയുടെ ആരംഭകാലത്ത് അതിൻെറ സാരഥ്യം വഹിക്കുന്നതായാൽ, ഭാഷാപോഷണാർഥം തനിക്കുള്ള ചില ആശയങ്ങരം അക്കാദമിയുടെ ലക്ഷ്യങ്ങളിലും പദ്ധതികളിലും ഉരംക്കൊള്ളിക്കാൻ സാധിക്കുമെന്നു പ്രതീക്ഷിച്ചു. രാഷ്ട്രീയത്തിനും മററു സമ്മർദങ്ങരംക്കും വഴങ്ങാതെ ഭാഷാവൃദ്ധിയും അതിലൂടെ സാംസ്കാരിക സമ്പത്ത് സമ്പന്നമാക്കാനുള്ള പ്രവർത്തനവും നിർവഹിക്കാവുന്നതാണ്. അക്കാദമിയുടെ കാലാവധി അഞ്ചു കൊല്ലമായിരുന്നു. പണിക്കരുടെ അധ്യക്ഷതയിലും വള്ളത്തോളിൻെറ ഉപാധ്യക്ഷതയിലും സമാരംഭിച്ച അക്കാദമിയുടെ ഔപചാരികമായ ഉദ്ഘാടനം ഒക്ടോബർ 15-ാം തീയതി ശ്രീചിത്തിരതിരുനാരം മഹാരാജാവ് നിർവഹിച്ചു. തിരുവനന്തപുരത്തെ കനകക്കുന്നു കൊട്ടാരത്തിൽ സാഹിത്യകാരന്മാരുടെയും സാഹിത്യപ്രേമികളുടെയും സാന്നിധ്യത്തിൽ വൈകുന്നേരം അഞ്ചര മണിക്ക് ഉദ്ഘാടനം ചെയ്ത കേരള സാഹിത്യ അക്കാദമിയായിരുന്നു ഇന്ത്യയിൽ രൂപം കൊണ്ട ആദ്യത്തെ പ്രാദേശിക സാഹിത്യ അക്കാദമി! പി. എസ്. റാവുവിൻെറ ഉപക്രമപ്രസംഗത്തിൽ, അന്താരാഷ്ട്ര ബഹുമതിയാർജിച്ച എഴുത്തുകാരനും, മലയാളകവിയും ഗ്രന്ഥകാരനുമായ തൻെറ സുഹൃത്ത് കെ.എം. പണിക്കരാണ്, അതിൻെറ ആദ്യത്തെ അധ്യക്ഷനായതെന്നതിൽ പ്രത്യേകമായ സന്തോഷവും അഭിമാനവുമുണ്ടെന്ന് വ്യക്തമാക്കി. പണിക്കർ തൻെറ പ്രസംഗത്തിൽ, അക്കാദമിയുടെ സംഘടനയെക്കുറിച്ചുണ്ടായിരുന്ന ചില ഭിന്നാഭിപ്രായങ്ങരം വിസ്മരിച്ചില്ല. "ഭാഷയ്ക്ക് ഉത്ക്കർഷവും വികാസവും കൈവരുത്താനായി ഏർപ്പെടുത്തിയിരിക്കുന്ന ഈ സ്ഥാപനം അതിൻെറ കർത്തവ്യം നിർവഹിക്കാൻ പരാജയപ്പെടുമെന്നു കാണുമ്പോരം അതിനെ ആക്ഷേപിക്കുക. ജോലിയാരംഭിക്കുന്നതിനുമുമ്പ് ആക്ഷേപിക്കുന്നതിൽ അർഥമില്ല." "മലയാളഭാഷ എല്ലാവരുടെയും പൊതുസ്വത്താണ്. ഒരു സാഹിത്യ അക്കാദമിയുടെയോ ഒരു സാഹിത്യപ്രവർത്തക സഹകരണസംഘത്തിൻെറയോ ടെക്സ്റ്റ് ബുക്ക് പ്രവർത്തനത്തിനു മാത്രമുള്ളതല്ല. സാഹിത്യത്തിൽ ചില കാര്യങ്ങരം നടപ്പിലാക്കാൻവേണ്ടിയുള്ള ഒരു സംഘടനയാണ് അക്കാദമി. ഇതിൽ മെമ്പറായിരിക്കുന്നത് ഒരു ബഹുമതിയാണെന്നോ, അവർക്കു ശമ്പളമുണ്ടെന്നോ, ധനലാഭമുണ്ടെന്നോ കരുതുന്നത് മൗഢ്യമാണ്. ചില കാര്യങ്ങരം നടപ്പിലാക്കുന്നതിന്, ഗവൺമെൻറു തിരഞ്ഞെടുത്തു നിയമിച്ച ഒരു സംഘമാണിത്. സാഹിത്യ അക്കാദമിയുടെ പ്രാരംഭം ഫ്രാൻസിലായാലും റഷ്യയിലായാലും എല്ലായിടത്തും,

ഇപ്രകാരമായിരുന്നു. പിന്നീടാണ് അക്കാദമി അവയുടെ പട്ടുകളുടെ കാം മാററി സംഘടിപ്പിക്കപ്പെട്ടിട്ടുള്ളത്." [30]

അക്കാദമി സംഘടിപ്പിക്കുന്നതിൽ പ്രധാനമായി പി. എസ്. റാവുവിനെ പ്രേരിപ്പിച്ചത് അദ്ദേഹത്തിൻെറ ചിരന്തനസുഹൃത്തി ലൊരാളായ സർദാർ. കെ. എം. പണിക്കരാണ്. അതിനാലല്ലെ അക്കാദമിയുടെ ഒന്നാമത്തെ റൗണ്ടിൽ അത്രയൊന്നും രാഷ്ട്രീയപക്ഷ പാതങ്ങൾക്കു വഴങ്ങാതെ അന്നത്തെ നിലയ്ക്ക് എണ്ണപ്പെട്ട സാഹിത്യ കാരന്മാർ മിക്കവരെയും അംഗങ്ങളാക്കാനും, ഗവണ്മെൻറു നിർദേ ശിച്ച ഭരണഘടന ഇന്നത്തേതിലും ഭദ്രതരമാക്കാനും കഴിഞ്ഞതെന്നു തോന്നിപ്പോകുന്നു. ഒന്നാമത്തെ പ്രസിഡൻറായി സർദാർ പണി ക്കരെത്തന്നെ അവരോധിച്ചത് അക്കാദമിയുടെ അന്തസ്സുയർത്താൻ മതിയായി. [31]

മലയാള സാഹിത്യത്തോടും സാഹിത്യകാരന്മാരോടും മാധവ പ്പണിക്കർക്കുണ്ടായിരുന്ന പ്രത്യേകത എടുത്തു പറയേണ്ട കാര്യമാണ്. "അദ്ദേഹത്തിൻെറ ശിപാർശപ്രകാരമാണ് മലയാള വിജ്ഞാന കോശത്തിന് കേന്ദ്രം സമ്മതിച്ചതും, അതിനു വലിയ തുക അനുവദി ച്ചതും. അദ്ദേഹം സാഹിത്യകാരന്മാർക്കു നല്കിയിട്ടുള്ള സഹായ ങ്ങളും പ്രോത്സാഹനങ്ങളും വളരെ വലുതാകുന്നു. ആ കൂട്ടത്തിൽ, പണ്ഡിതർ കെ. വി. എമ്മിനും ആജീവനാന്തം കേന്ദ്രസാഹിത്യ അക്കാദമി നല്കിവന്നിരുന്ന പ്രതിമാസ വേതനത്തിന് പ്രധാന കാരണഭൂതൻ അദ്ദേഹമായിരുന്നു. [32]" അംഗീകാരം അനുഭവിക്കുന്ന മുതിർന്നവരോടു മാത്രമല്ല യുവസാഹിത്യകാരന്മാരോടും അദ്ദേഹ ത്തിന് സ്നേഹവും മതിപ്പുമുണ്ടായിരുന്നു. എത്രയെത്ര യുവസാഹിത്യ കാരന്മാരുടെ കന്നികൃതികൾക്കാണ് അദ്ദേഹം അവതാരികയെഴുതി യിട്ടുള്ളത്! അദ്ദേഹം പറയുന്നതു കേൾക്കുക: "ഞാൻ ആദ്യമായി ഒരു പുസ്തകത്തിന് മുഖവുരയെഴുതിയത് നാല്പത്തിമൂന്നുവർഷം മുമ്പാണ് (1924-ൽ). വള്ളത്തോളിൻെറ "ശിഷ്യനും മകനും" എന്നാ ണ് ഓർമ. അതിനുശേഷം ഇംഗ്ലീഷിലും മലയാളത്തിലുമായി നിര വധി ഗ്രന്ഥങ്ങൾക്ക് അവതാരിക എഴുതിയിട്ടുണ്ട്. ആ ഗ്രന്ഥങ്ങ ളിൽ ചിലതിന് ചരിത്രത്തിലും സാഹിത്യത്തിലും ഉന്നതസ്ഥാനം ലഭിച്ചിട്ടുണ്ട്. എന്നാൽ രണ്ടവസരത്തിൽ അങ്ങനെയൊരു കൃത്യം ചെയ്യുവാൻ നിർബന്ധിതനായതിൽ എൻെറ അനർഹതയെ വിചാ രിച്ച് ഞാൻ ലജ്ജിച്ചുപോയിട്ടുണ്ട്—ഒന്ന് വള്ളത്തോളിൻെറ മഹ

30. മലയാള മനോരമ, കോട്ടയം, ഒക്ടോബർ 16, 1956.

31. കൊഴിഞ്ഞ ഇലകൾ—മുണ്ടശ്ശേരി സ്മരണകൾ രണ്ടാം ഭാഗം 1965 പുറം 100.

32. പാവനസ്മരണകൾ—പുത്തേഴത്തു രാമമേനോൻ പുറം 107.

ത്തായ ഋഗ്വേദ തർജമയ്ക്ക് ഒരാമുഖം എഴുതിയപ്പോഴും; രണ്ടാമത് ഈ കമ്പരാമായണത്തിന് അവതാരിക എഴുതുമ്പോഴും''. [33] ഈ പ്രസ്താവന മാധവപ്പണിക്കരുടെ എളിമയേക്കാളേറെ ഔന്നത്യവും ആഭിജാത്യവുമാണ് എടുത്തു കാണിക്കുന്നത്.

സംസ്ഥാന പുനഃസംഘടനാ കമ്മിഷന്റെ ചുമതലകൾ അവസാനിച്ചപ്പോൾ അടുത്ത പ്രവർത്തനം എന്തായിരിക്കണമെന്നതിനെക്കുറിച്ച് നിശ്ചിതമായ തീരുമാനമൊന്നുമുണ്ടായില്ല. ചൈനയിലെ സേവനകാലത്ത് മാധവപ്പണിക്കരുടെ അഭിപ്രായങ്ങളും നടപടികളുമൊക്കെ ഇന്ത്യൻ പ്രധാനമന്ത്രിയും വിദേശകാര്യമന്ത്രിയുമായിരുന്ന ജവഹർലാൽ നെഹ്റുവിന്റെ അഭിലാഷങ്ങളും അഭിപ്രായങ്ങളും ലക്ഷ്യങ്ങളുമായി വെള്ളവും പാലുംപോലെ യോജിച്ചു കൊണ്ടു പോകുവാൻ പണിക്കർക്ക് പ്രയാസമുണ്ടായില്ല. രണ്ടുപേരും ചരിത്രത്തിന് വളരെ പ്രാധാന്യം കല്പിച്ചിരുന്നു. അതുകൊണ്ട് അവരിലെ ചരിത്രകാരന്മാർ ഏതാണ്ട് സമാനചിന്താഗതികളോടെയാണു വർത്തിച്ചത്. ഇതുകാരണം വിദേശ നയപരിപാടികളിൽ— പ്രത്യേകിച്ച് ഏഷ്യൻ രാജ്യങ്ങളെ സംബന്ധിച്ചവയിൽ— പണിക്കരുടെ സ്വാധീനം കുറവായിരുന്നില്ല ചിലതിൽ അതിന് നിർണായകസ്വഭാവവുമുണ്ടായിട്ടുണ്ട്. പ്രധാനമന്ത്രിക്ക് പണിക്കരെക്കുറിച്ചുണ്ടായിരുന്ന മതിപ്പ് ചൈനാസ്ഥാനപതിയായി പിരിയുന്ന കാലത്തും ഉന്നതനിലയിൽത്തന്നെ നിലവിലിരുന്നു. സങ്കീർണതയും വളരെ സ്ഫോടനസാധ്യതയുമുള്ള സംഭവങ്ങൾ അരങ്ങേറിക്കൊണ്ടിരുന്ന മേഖലയിലേക്കാണ് പണിക്കരെ ആദ്യംതന്നെ നിയോഗിച്ചതെന്നത്, ഈ മതിപ്പിന്റെ പ്രകടനംതന്നെയായിരുന്നു. പശ്ചിമേഷ്യൻ മേഖലയിലും സ്ഥിതിഗതികൾ പൂർവേഷ്യയിലെ മാതിരി കഴഞ്ഞുകിടന്ന കാലത്തുതന്നെയാണ്, കെയ്റോയിലേക്ക് പണിക്കർ നിയുക്തനായത്. ഇതും നെഹ്റുവിന് പണിക്കരിലുള്ള വിശ്വാസമാണ് വ്യക്തമാക്കിയതെന്നു പറയാം.

സ്വന്തം ബുദ്ധിവൈഭവം, ചാതുര്യം. നയം, വാചാലത തുടങ്ങിയവകൊണ്ട് അധികാരകേന്ദ്രത്തെ മയക്കിനിർത്താൻ പണിക്കർക്ക് അധികകാലം കഴിഞ്ഞില്ല. 1956 ആദ്യത്തോടുകൂടി പണിക്കരുടെ പ്രഭാവത്തിന്റെ സായാഹ്നമായി. കമ്മിഷന്റെ റിപ്പോർട്ട് പ്രസിദ്ധീകരണമാണ്, ഈ സ്വാധീനക്ഷയത്തിന്റെ പ്രാരംഭം. റിപ്പോർട്ടിലെ ശിപാർശകൾ പലതും നെഹ്റുവിന്റെ ചിന്തയ്ക്ക് വിരുദ്ധമായിരുന്നു. ബഹുഭാഷാസംസ്ഥാനങ്ങളോടുള്ള മമത, ഹൈദരാബാ

---

33. കമ്പരാമായണം—തർജമ ഡോ. എസ്. കെ. നായർ, വാല്യം 1 യൂണിവേഴ്സിററി ഓഫ് മദ്രാസ്, 1967.

ദിനെ ഒരു മാതൃകയെന്ന നിലയിൽ തുടർന്നു നിലനിർത്താനുള്ള താത്പര്യം, കുറേക്കൂടി സാവകാശവും സമയവുമുള്ള സന്ദർഭംവരെ പുനഃസംഘടന നീക്കിവയ്ക്കണമെന്ന പ്രഖ്യാപിതമായ അഭിപ്രായം– ഇവയൊന്നും കമ്മിഷൻെറ ശിപാർശയിൽ നെഹ്രു കണ്ടില്ല. ഇപ്പറഞ്ഞ നെഹ്റുവിൻെറ പൊതുവായ സമീപനങ്ങളോട് ആശയതലത്തിൽപ്പോലും കമ്മിഷൻ അടുത്തില്ലെന്നു മാത്രമല്ല, അവയോട് എതിർപ്പു പ്രകടിപ്പിക്കുകയുമുണ്ടായി. ഇവയിലുപരി, ഉത്തരപ്രദേശത്തെ ചെറിയ ഘടകങ്ങളാക്കി വിഭജിക്കണമെന്ന ശക്തിയായ വാദവും അവതരിപ്പിച്ചു. ഇവയൊക്കെയൊന്നിച്ചപ്പോൾ, പണിക്കരുടെ പതനം തീർച്ചയായി. പ്രധാനമന്ത്രിയുടെ നയതന്ത്രജ്ഞത കൊണ്ട്, പാടെ പുറത്താക്കിയില്ല. പകരം അധികാരസ്ഥാനത്തിൻെറ അതിരുകളിൽ ചുററിപ്പററി നില്ക്കുവാൻ അനുവദിച്ചു. ഇതായി മാധവപ്പണിക്കരുടെ സ്ഥിതി. ഗൗരവവും പ്രാമാണ്യവും പ്രാധാന്യവുമുള്ള സംഗതികളിലൊന്നും തൊടുവാൻ അനുവദിച്ചില്ല. പണിക്കരുടെ ഭാഷയിൽ, കാര്യമായിട്ടൊന്നും ചെയ്യാനില്ലാത്ത, അതിനു സാധ്യതയൊന്നുമില്ലാത്ത, ധാരാളം ഇളവുവേളയുള്ള, നിരുപദ്രവമായ ഒരു സ്ഥാനപതി നിലയത്തിൽ—പാരീസിൽ—അദ്ദേഹത്തെ ഒതുക്കിയിരുത്തി. അതുണ്ടാകാൻപോലും കുറെ കാത്തിരിക്കേണ്ടിവന്നു. പാരീസിൽനിന്ന് പണിക്കർ ഒഴിഞ്ഞുപോയപ്പോൾ നെഹ്റുവിന് വലിയ ദുഃഖമൊന്നുമുണ്ടായതുമില്ല.[34] യാഥാർത്ഥ്യമിതായിരുന്നെങ്കിലും, നയപരിപാടികളിൽനിന്ന് കാര്യമായി ഒഴിച്ചുനിർത്തിയിരുന്നെങ്കിലും തനിക്കെല്ലാം ബോധ്യമുണ്ട്–പ്രത്യേകിച്ച് വിദേശനയരൂപീകരണത്തിൽ–എന്ന മട്ടാണ് വെളിയിൽ പണിക്കർ പ്രകടിപ്പിച്ചിരുന്നത്.[35]

കാശ്മീരം, പാട്യാല, ബിക്കാനിർ തുടങ്ങിയ നാട്ടുരാജ്യങ്ങളിലെ ഭിന്നരുചിക്കാരും അസ്ഥിരചിത്തരുമായ ഭരണാധിപതികളുമായി വിവിധ നിലകളിൽ, വിവിധ കാലങ്ങളിൽ 20 കൊല്ലത്തോളം ഇടപഴകിയെങ്കിലും കാര്യമായ മുറിവുകളൊന്നുമേല്ക്കാതെയാണ് അവിടെനിന്നെല്ലാം വിരമിച്ചത്. ഒരധികപ്പററാണ് താനെന്ന് അവരാരെങ്കിലും പരിഗണിച്ചതായി പണിക്കർക്ക് ഒരനുഭവവുമുണ്ടായതുമില്ല. എന്നാൽ ഡൽഹിയിലെ വലിയ മുകിലനിൽനിന്നുണ്ടായ അവസാനകാലത്തെ അനുഭവം തികച്ചും ഭിന്നമായിരുന്നു. ഇത് പണിക്കർക്ക് നേരിടേണ്ടിവന്നത് അമിതമായ ആത്മവിശ്വാസം ചതിച്ചതുകൊണ്ടോ, കണക്കുക്കൂട്ടലുകൾ കുഴഞ്ഞതുകൊണ്ടോയെന്നു പറയാൻ ഇപ്പോൾ വിഷമമുണ്ട്. രഹസ്യമായി പരിരക്ഷിക്കുന്ന വിദേശ

34. Antimemoirs: Andre Malraux-Hamish Hamilton, London Translation: Terence Kilmartin 1968, P. 262.

35. Envoy to Nehru-P. 196.

കാര്യവകുപ്പിന്റെയും, നെഹ്രു-പണിക്കർ കത്തിടപാടുകളുടെയും മേലുള്ള കാലാവധി കഴിയുന്നതുവരെ അതിനു കാത്തിരിക്കണം.

പാരീസിലെ ഇന്ത്യൻ സ്ഥാനപതിയായിട്ടാണ് അടുത്ത നിയോഗമെന്നു നിശ്ചയമായി. അതിന് ആറുമാസത്തിലേറെ സമയമുണ്ട്. ഈ ഇടവേളയിൽ യുനെസ്കോയുടെ മാനവചരിത്രഗ്രന്ഥത്തിന്റെ നാലാം ഭാഗം സംബന്ധിച്ച പ്രവർത്തനങ്ങളിൽ വ്യാപൃതനാകാൻ മാധവപ്പണിക്കർ നിശ്ചയിച്ചു. അതിനുവേണ്ടി ആംസ്റ്റർഡാമിലേക്ക് പോയി. ഇതിന്റെകൂടെ 'ഈഡിപ്പസ്''—എന്ന ദുരന്തനാടകത്തിന്റെ തർജമയും തുടങ്ങി. ചരിത്രപുസ്തകത്തിന്റെ സംവിധാനവും ഉള്ളടക്കവുമൊക്കെ പൂർത്തിയാക്കിയശേഷം, താൻ തയ്യാറാക്കാമെന്നേറ്റ ഭാഗം മുഴമിപ്പിക്കാൻ പ്രവർത്തനം തുടങ്ങി. ആംസ്റ്റർഡാമിൽനിന്ന് ഇതിനുവേണ്ടി ലണ്ടനിലേക്കാണ് നീങ്ങിയത്. അവിടെ താൻ പഠിച്ച സർവകലാശാലയിലെ സമ്പന്നമായ ഗ്രന്ഥശേഖരം പ്രയോജനപ്പെടുത്താനാണ് തീരുമാനിച്ചത്. ഒരു പൂർവവിദ്യാർഥിയെന്ന നിലയിൽ ക്രൈസ്റ്റ് ചർച്ചിൽ തങ്ങാനും കാര്യം നടത്താനും ഏർപ്പാടുണ്ടായപ്പോൾ വളരെ സന്തോഷം തോന്നി. ഇങ്ങനെ അവിടെ തങ്ങിയിരുന്ന കാലത്ത് സർവകലാശാലയിൽ ചില പ്രത്യേക ചടങ്ങുകൾ നടന്നു. അമേരിക്കയിലെ പ്രസിഡന്റായിരുന്ന ഹാരി എസ്. ട്രൂമാൻ അതിലൊന്നിൽ മുഖ്യാതിഥിയായിരുന്നു. അദ്ദേഹത്തെ ആദരിക്കുന്നതിന് ഏർപ്പാടുചെയ്ത ഒരു അത്താഴവിരുന്നിന് മാധവപ്പണിക്കർക്കും ക്ഷണമുണ്ടായി. സർവകലാശാലയുടെ അന്നത്തെ ഭരണാധിപതി ചെർ വെൽ പ്രഭു (Lord Cherwell) അതിഥികളെ ഔപചാരികമായി പരിചയപ്പെടുത്താൻ നടത്തിയ ലഘുപ്രസംഗത്തിൽ പണിക്കരുടെ കാര്യം എടുത്തുപറയുകയുണ്ടായി. കൊറിയൻ യുദ്ധം അത്യാസന്നമെന്നും ചൈനക്കാർ അതിൽ ഇടപെടുമെന്നും ആദ്യം മുന്നറിയിപ്പു നല്കിയ വ്യക്തിയെന്നാണ് പണിക്കരെ വിശേഷിപ്പിച്ചത്. ട്രൂമാന്റെ സമീപമായിരുന്നു പണിക്കർ ഉപവിഷ്ടനായിരുന്നത്. ട്രൂമാൻ പലതവണ പണിക്കരെ ശ്രദ്ധാപൂർവം വീക്ഷിച്ചത്, പണിക്കർ പ്രത്യേകം ഗൗനിച്ചു. അത്താഴവിരുന്നിനുശേഷം ചുററിനടന്ന് ആളുകളുമായി സംസാരിച്ചപ്പോൾ, പണിക്കരോട്—''അങ്ങനെ, കൊറിയൻ യുദ്ധകാലത്ത് താങ്കൾ, ചൈനയിലായിരുന്നോ? ''

''അതെ!''-പുഞ്ചിരിച്ചുകൊണ്ട് പണിക്കർ.

''ഞാനിപ്പോൾ, ഓർമിക്കുന്നു. എന്റെ പുസ്തകത്തിൽ താങ്കളെക്കുറിച്ചുള്ള പരാമർശം അല്പം കഠിനമായിപ്പോയി; അല്ലേ? '' ട്രൂമാൻ പണിക്കരുടെ മുഖത്ത് ദൃഷ്ടിയുറപ്പിച്ചു ''അതിനെപ്പററി ഒന്നും വിചാരിക്കരുത്. ഒരാൾവശം എല്ലാ വസ്തുതകളും ഉണ്ടായിരുന്നുകൂടണമെന്നില്ലല്ലോ!'' ട്രൂമാൻ പറഞ്ഞിട്ട് സൗമ്യമായി ചിരിച്ചു.

പണിക്കർ ഒട്ടും പ്രതീക്ഷിക്കാത്ത സംഭവവും അനുഭവവുമായിരുന്നു അത്. പ്രസിഡൻറുപദത്തിൽനിന്നു വിരമിച്ചശേഷം ട്രൂമാൻ പ്രസിദ്ധപ്പെടുത്തിയ സ്മരണകളുടെ കാര്യമാണ് സംഭാഷണത്തിൽ സൂചിപ്പിച്ചിരുന്നത്.[36]

ഇന്ത്യയിലേക്ക് മടങ്ങുന്നതിനുമുമ്പ് മാധവപ്പണിക്കർ ജർമനിയും പോളണ്ടും സന്ദർശിക്കുകയുണ്ടായി. പഴയ ചില സുഹൃത്തുക്കളെ സന്ധിക്കുവാൻ ഈ അവസരത്തിൽ സാധിച്ചു. രണ്ടാംലോകമഹായുദ്ധാനന്തരം ആദ്യമായിട്ടാണ് അവിടം സന്ദർശിച്ചത്. യുദ്ധത്തിൻെറ ദുരിതം വളരെ സഹിച്ച ഈ പ്രദേശങ്ങളിൽ അത് ഏല്പിച്ച മുറിവുകളുടെ മായാത്ത പാടുകൾ അവശേഷിച്ചിരുന്നു. കാർപ്പതീയൻ കുന്നിൻമേഖലയിൽ തൊഴിലാളികൾക്ക വിശ്രമജീവിതം നയിക്കാൻ നിർമിച്ചിരുന്ന സങ്കേതങ്ങളിൽ അദ്ദേഹം കുറച്ചുദിവസം താമസിച്ചു. ഈ താമസത്തിനിടയിലാണ് "ഈഡിപ്പസി"ൻെറ തർജമ പൂർത്തിയാക്കിയത്.[37] 1956 ആഗസ്റ്റിൻെറ മധ്യത്തോടു കൂടി ഇന്ത്യയിലേക്ക് മടങ്ങി.

---

36. The Years of Trial and Hope-The Memoirs of Hary S. Truman Hodder & Stoughton, London 1956, P. 383.
37. ഈഡിപ്പസ്-തർജമ: കെ. എം. പണിക്കർ, എസ്. പി. സി. എസ്., കോട്ടയം, 1957.

അധ്യായം പതിനെട്ട്

## പാരീസ്

ഇന്ത്യൻ സ്ഥാനപതിയായി പാരീസിൽ മാധവപ്പണിക്കർ ജോലിയിൽ പ്രവേശിച്ചത് 1956 ഡിസംബർ രണ്ടാം തീയതിയാണ്. വളരെ നേരത്തെതന്നെ പാരീസ് പട്ടണത്തോട് പ്രത്യേകിച്ചൊരു പ്രതിപത്തി തോന്നിയിരുന്നു. അവിടം സന്ദർശിക്കുവാൻ പലപ്പോഴും സാധിച്ചിട്ടുമുണ്ട്. 'നിത്യകന്യക' എന്ന പേരിൽ ആ പട്ടണത്തെ പ്രകീർത്തിക്കുന്ന ഒരു കവിത പണിക്കർ രചിച്ചിട്ടുണ്ട്.

മാധവപ്പണിക്കർ സ്ഥാനപതിസ്ഥാനം ഏറ്റെടുത്ത കാലത്ത് ഫ്രാൻസിലെ രാഷ്ട്രീയാവസ്ഥ തികച്ചും അസാധാരണമായിരുന്നു—രാഷ്ട്രീയമായ അസ്ഥിരതയുടെ അരങ്ങ്—എന്നാണ് വിശേഷിപ്പിക്കാവുന്നത്. എം. ഗൈ മോളെ (M. Guy Mollet) ആയിരുന്നു പ്രധാനമന്ത്രി. രണ്ടാം ലോക മഹായുദ്ധത്തിനുശേഷം ഫ്രാൻസിൽ രൂപീകരിച്ച ഇരുപത്തിനാലാമത്തെ ഗവണ്മെൻറ് ! ഒരു ഗവണ്മെൻറിൻെറ അതുവരെയുള്ള ആയുസ്സിൻെറ ശരാശരി ആറുമാസം ! ഫ്രാൻസിൻെറ കീഴിലുണ്ടായിരുന്ന വടക്കേ ആഫ്രിക്കൻ പ്രദേശങ്ങൾ, കിഴക്കനേഷ്യയിലെ ഇന്തോ ചൈന എന്നിവിടങ്ങളിൽ ഫ്രാൻസ് കുഴഞ്ഞ പ്രതിസന്ധിയാണ് നേരിട്ടുവന്നത്. ഈ പ്രദേശങ്ങളെ സംബന്ധിക്കുന്ന നയപരിപാടിയെന്ന പാറയിൽ തട്ടിയാണ് ഫ്രഞ്ചുഗവൺമെൻറ് പൊട്ടിത്തകർന്നതും, 1956 ജനുവരിയിൽ ഉണ്ടായ പൊതു തിരഞ്ഞെടുപ്പിനുശേഷം, മററു കക്ഷികളുമായുള്ള ഒത്തുതീർപ്പിലൂടെ അധികാരത്തിലെത്തിയതാണ് മോളെ ഗവൺമെൻറ്. സൂയസ്തോടിൽ നടത്തിയ ബ്രിട്ടീഷ്-ഫ്രഞ്ച് ആക്രമണം, അതിവേഗം പരാജയത്തിലെത്തിയപ്പോൾ ബ്രിട്ടനിലെ പ്രധാനമന്ത്രി ആന്തണി ഈഡൻ സ്ഥാനം രാജിവച്ചെങ്കിലും, ഫ്രഞ്ചുപ്രധാനമന്ത്രി മോളെ തൽസ്ഥാനത്തുതന്നെ തുടർന്നു. ഇതൊക്കെ കഴിഞ്ഞിരിക്കുന്ന കാലത്താണ് പണിക്കർ അവിടെ എത്തുന്നത്. എല്ലാംകൊണ്ടും ഫ്രാൻസിൻെറ പ്രശസ്തിക്കും പ്രതാപത്തിനും കടുത്ത ക്ഷതങ്ങൾ സംഭവിച്ചിരുന്ന കാലം.

പദവിയേററശേഷം പ്രധാനപ്പെട്ട രാഷ്ട്രീയനേതാക്കന്മാരെയും മററും ചെന്നുകണ്ട് ആശയവിനിമയം ചെയ്യുവാനാണ് ആദ്യം ശ്രമിച്ചത്. അദ്ദേഹം കണ്ടവരിൽ മുഖ്യൻ ഷാൾസ് ഡി. ഗാൾ

ആയിരുന്നു. അധികാരമൊന്നുമില്ലായിരുന്നെങ്കിലും എല്ലാവരുടെയും ശ്രദ്ധാകേന്ദ്രമായിത്തന്നെ അദ്ദേഹം വർത്തിച്ചു. പാരീസ് പട്ടണത്തിന്റെ പ്രാന്തപ്രദേശത്തുള്ള ശാന്തമായ ഒരു നാട്ടിൻപുറത്ത് സ്വകാര്യജീവിതം നയിക്കുകയായിരുന്നു അദ്ദേഹം. തന്റെ രാഷ്ട്രീയജീവിതം കഴിഞ്ഞെന്നോ, ഭാരിച്ച ഉത്തരവാദിത്വങ്ങൾ സ്വീകരിക്കാൻ ഒരുക്കമില്ലെന്നോ ഒന്നും പറയാതെ ഒതുങ്ങിയുള്ള ഒരു ജീവിതം. അതേസമയം അകലെയിരുന്ന് കാര്യങ്ങളെല്ലാം വസ്തുനിഷ്ഠമായി നോക്കിക്കണ്ടുകൊണ്ടിരുന്നു ഡിഗാൾ. ഏതാണ്ടൊരു മണിക്കൂറിലേറെ സമയം അദ്ദേഹവുമായി ആശയവിനിമയം നടത്തിയെന്നാണ് ആത്മകഥയിൽ രേഖപ്പെടുത്തിയിട്ടുള്ളത്. ഫ്രാൻസിലെ സ്ഥിതിഗതികൾ അന്നത്തെ നിലയിൽ നീങ്ങുകയാണെങ്കിൽ അനതിവിദൂരഭാവിയിൽ അദ്ദേഹം അധികാരത്തിലേക്ക് തിരിച്ചുവന്നേക്കുമെന്നാണ്, സംഭാഷണത്തെ സംബന്ധിച്ച് ന്യൂഡൽഹിയിലേക്ക് പണിക്കർ അറിയിച്ചതെന്നും വ്യക്തമാക്കിയിട്ടുണ്ട്.

ഭാരതത്തിൽ രണ്ടാം പൊതു തിരഞ്ഞെടുപ്പ് 1957 ഫെബ്രുവരി മാർച്ച് മാസങ്ങളിൽ നടന്നു. ഫലപ്രഖ്യാപനം ജൂലൈ ആദ്യവാരത്തിൽ പൂർത്തിയായി. ഇന്ത്യൻ നാഷനൽ കോൺഗ്രസ്സിനു ഭൂരിപക്ഷം കിട്ടി. ജവഹർലാൽ നെഹ്രു 1957 ഏപ്രിൽ 17-ന് പ്രധാനമന്ത്രിയായി സ്ഥാനമേറ്റു. വി. കെ. കൃഷ്ണമേനോൻ പ്രതിരോധവകുപ്പുമന്ത്രിയായി. അതോടൊപ്പം വിദേശകാര്യ മന്ത്രാലയവുമായി സഹകരിച്ചു പ്രവർത്തിക്കാനും വ്യവസ്ഥയുണ്ടായി.

പാരീസിലെ സ്ഥാനപതികാര്യാലയത്തിൽ താരതമ്യേന ജോലിക്കുറവാണെന്നാണ് പണിക്കർ കണ്ടത്. ആയുധം വാങ്ങാനും മറ്റുമുള്ള കരാറുകൾ, കച്ചവടസംബന്ധമായ ഇടപാടുകൾ തുടങ്ങിയവയാണ് മുഖ്യമായിട്ടുണ്ടായിരുന്നത്. അക്കാര്യങ്ങളുടെ വിശദമായ നടപടികൾക്ക് വിദഗ്ദ്ധന്മാർ ധാരാളമുണ്ടായിരുന്നു. അതിനാൽ മേൽനോട്ടത്തിൽ കൂടുതലൊന്നും ചെയ്യാനുണ്ടായിരുന്നില്ല. ഈ പരിതസ്ഥിതിയിൽ, പാരീസിൽ കേന്ദ്രസ്ഥാനമുണ്ടായിരുന്ന യുനെസ്കോയുടെ (UNESCO) പ്രവർത്തനങ്ങളിൽ സംബന്ധിക്കാനും സഹകരിക്കാനും ധാരാളം സമയം കിട്ടി. അതിന്റെ സാംസ്കാരിക കൈമാറ്റ പദ്ധതികൾ ആസൂത്രണം ചെയ്യുന്ന കമ്മിറ്റിയുടെ അധ്യക്ഷനെന്ന നിലയിലും അദ്ദേഹം സഹായിച്ചു. നേരത്തെ ഇന്ത്യയിൽ ഉണ്ടായിരുന്നപ്പോൾ ചെയ്ത പ്രസംഗങ്ങൾ പുസ്തകരൂപത്തിൽ പ്രസിദ്ധപ്പെടുത്തുവാൻ ഏർപ്പാടുണ്ടാക്കി. ബറോഡാ സർവകലാശാലയിൽ ചെയ്ത മഹാരാജാ സായാജിറാവോ സ്മാരകപ്രസംഗം ഇതിലൊന്നാണ്; [1]

---

1. India and China: K. M. Panikkar—Asia Publishing House, 1957

പാരീസ് സർവകലാശാലയുടെ പ്രധാനപ്പെട്ട സാമ്പത്തിക സാമൂഹിക വികസന ഇൻസ്റ്റിട്യൂട്ടിൻെറ ആഭിമുഖ്യത്തിൽ ഒരു പ്രസംഗപരമ്പര നടത്താൻ മാധവപ്പണിക്കരെ അധികാരികൾ ക്ഷണിച്ചു. അവിടെ ചെയ്ത ആറു പ്രസംഗങ്ങൾ പിന്നീട് പുസ്തകരൂപത്തിൽ പുറത്തുവന്നു.[2] കാലികപ്രാധാന്യം ഉണ്ടായിരുന്നതിനാൽ ഈ ഗ്രന്ഥം വളരെ ശ്രദ്ധനേടി. അവികസിതവും അല്പവികസിതവുമായ ആഫ്രിക്കയിലെയും ഏഷ്യയിലെയും, അടുത്തകാലത്തു സ്വാതന്ത്ര്യം പ്രാപിച്ച രാജ്യങ്ങൾ ആവുന്നത്ര വേഗത്തിൽ പുരോഗതി പ്രാപിച്ച് പ്രശ്നങ്ങൾ പരിഹരിക്കാനുള്ള പ്രയത്നങ്ങളിലേർപ്പെട്ടിരിക്കുകയായിരുന്നു. അവയ്ക്ക് പൊതുവെ നേരിടേണ്ടിവരുന്ന പ്രശ്നങ്ങൾ പരിഹരിക്കാൻ തടസ്സമാകുന്ന സംഗതികളെന്തെന്ന് വിദഗ്ധൻെറ അനുഭവജ്ഞാനത്തോടെ ഈ കൊച്ചു പുസ്തകത്തിൽ പ്രതിപാദിച്ചിട്ടുണ്ട്. ഇതേ ഇൻസ്റ്റിട്യൂട്ടുതന്നെ മറെറാരു വിഷയത്തെപ്പററിയും—ഇന്ത്യയും യൂറോപ്പും തമ്മിലുള്ള സാംസ്കാരിക ബന്ധങ്ങൾ—പ്രഭാഷണം നടത്താൻ ക്ഷണിക്കുകയുണ്ടായി.

ഭാരതത്തിനു മാത്രമല്ല മററുള്ള രാജ്യക്കാർക്കും പ്രത്യേകിച്ച് പ്രാധാന്യവും താത്പര്യവുമുള്ള കാര്യമാണ് സൂയസ് തോടിലൂടെയുള്ള സ്വതന്ത്രമായ ഗതാഗതം. സൂയസ്‌യുദ്ധത്തെത്തുടർന്ന് അവിടം വീണ്ടും ഗതാഗതയോഗ്യമാക്കിയത് 1957 ഏപ്രിൽ പത്താം തീയതിയോടുകൂടിയാണ്. അത് സാധ്യമായെങ്കിലും വിവാദങ്ങളും, പരിഹാരത്തിനുള്ള പ്രയത്നങ്ങളും തുടർന്നു. ഇന്ത്യയുടെ വിദേശവാണിജ്യത്തിൽ മുക്കാൽ പങ്കോളം അതുവഴിയാണ് നടക്കുന്നത്. നൂററാണ്ടുകളായി ഇന്ത്യയിൽ നിന്നുള്ള വണിക്കുകൾ അറബിനാടുകളിലെ കച്ചവടസങ്കേതങ്ങളിൽ സ്വന്തം സങ്കേതങ്ങൾ സ്ഥാപിച്ചിരുന്നു. കൊല്ലം, മംഗലാപുരം, കോഴിക്കോട്, ഗോവ, ക്യാംബെ തുടങ്ങിയ തുറമുഖങ്ങളിൽ നിന്നുവന്ന ചരക്കു നിറച്ച നൗകകൾ ഏഡൻ തുറമുഖത്തിൽ സാധാരണ കാഴ്ചയായിരുന്നുതാനും.[3] സൂയസ്തോടിനെ സംബന്ധിച്ച പല കാര്യങ്ങളും ശ്രദ്ധാപൂർവം കാന്തിയോടെ സ്ഥാനപതികാര്യാലയം നിർവഹിച്ചുപോന്നു.

ഫ്രാൻസിൻെറ വിദേശ കൊളോണിയൽ പ്രദേശങ്ങളിൽ പ്രധാനപ്പെട്ട ഭരണപരിഷ്കാരം 1956 മാർച്ച് 23-ാംതീയതി നാഷനൽ അസംബ്ലി പാസ്സാക്കി. ഇവ അതേവർഷം ജൂണിൽ നടപ്പിൽവന്നു. ഫ്രഞ്ച് പശ്ചിമാഫ്രിക്ക, ഫ്രഞ്ച് മധ്യരേഖാഫ്രിക്ക, മഡഗാസ്കർ ദ്വീപ്, ഫ്രഞ്ച് സോമാലിലാൻസ്, കോമോറോ ദ്വീപുകൾ,

2. The Afro-Asian States and their Problems : K. M. Panikkar Allen & Unwin, London 1959
3. Travels of Ibn Battuta : Ed : Hamilton Gibb. 1962 Vol II. P. 372

ന്യൂ കാലിഡോണിയ, ഓഷ്യാനയിലെ ഫ്രഞ്ചുതാവളങ്ങൾ, ഫ്രഞ്ച് ടെസ്റ്റുപ്രദേശങ്ങൾ—എന്നിവയ്ക്കെല്ലാം ഇത് ബാധകമായിരുന്നു. 1957 അവസാനത്തോടെ മാധവപ്പണിക്കർ മൂന്നുവാരക്കാലം നീണ്ടുനിന്ന ഒരു പര്യടനം നടത്താനിറങ്ങി. ആഫ്രിക്കൻ പ്രദേശങ്ങളിലെ സ്ഥിതി നേരിട്ടു മനസ്സിലാക്കാനായിരുന്നു ഈ സഞ്ചാരം. ഇതേ കൊല്ലം ഒരു വിനോദസഞ്ചാരം നടത്തിയതും ഇവിടെ സൂചിപ്പിക്കട്ടെ. ജർമനി, ചെക്കോസ്ലോവാക്യ, ആസ്ട്രിയ, ഹങ്കറി, ഇററലി തുടങ്ങിയ നാടുകളിലൂടെ നടത്തിയ മോട്ടോർകാർ സഞ്ചാരം തികച്ചും അവിസ്മരണീയമാണെന്നാണ് പണിക്കർ രേഖപ്പെടുത്തിയത്. യൂഗോസ്ലാവ്യയിലെ പ്രസിഡൻറായിരുന്ന മാഷൽ ടിറേറായെ വിശ്രമസങ്കേതമായ ബ്രിയോണി ദ്വീപിൽ സന്ദർശിക്കാൻ സൗകര്യം കിട്ടി. മനോഹരമായി പരിരക്ഷിച്ചുപോന്നിരുന്ന ഈ ദ്വീപിൽ താമസക്കാർ മററാരുമുണ്ടായിരുന്നില്ല. വലിയ രമ്യഹർമ്യത്തിൽ സുഖലോലുപനായി ആഡംബരപൂർവം, രാജകീയജീവിതം നയിക്കുകയായിരുന്ന ടിറേറായെ കണ്ടപ്പോൾ വിസ്മയിച്ചുപോയെന്നാണ് പണിക്കർ രേഖപ്പെടുത്തിയിട്ടുള്ളത്!

നാഷനൽ അസംബ്ലിയിലുണ്ടായ പരാജയം കാരണം മോളെ ഗവണ്മെൻറ് 1957 മേയ് 21-ാംതീയതി രാജിവച്ചു. ഇതിനെ തുടർന്നുണ്ടായ സംഭവപരമ്പരകൾ അവസാനത്തിൽ ഡിഗാളിനെ അധികാരത്തിലേററി! ബോർഗെ മൗനറിയും തുടർന്ന് ഫെലിക്സ് ഗല്ലാർഡും (Bourges-Maunoury; Felix Gaillard) പദവിയിൽ തുടരാൻ ആവശ്യമായ പിൻബലമില്ലാത്തതിനാൽ പ്രധാനമന്ത്രിപദത്തിൽനിന്ന് യഥാവസരം പിരിഞ്ഞു. ഗല്ലാർഡിന് ഫ്രഞ്ചു റിപ്പബ്ലിക്കിലെ ഏററവും പ്രായംകുറഞ്ഞ പ്രധാനമന്ത്രി എന്ന ഖ്യാതിയുണ്ട്! ട്യുണീഷ്യൻ അതിർത്തിക്കു സമീപമുള്ള സാഖിയററ് സിഡിയൂസഫ് എന്ന സ്ഥലത്തു നടത്തിയ വിമാനാക്രമണത്തിൽനിന്നുദ്ഭവിച്ച വിവാദങ്ങളും വിയോജിപ്പുകളുമാണ് അദ്ദേഹത്തെ അധികാരക്കസേരയിൽനിന്ന് ബഹിഷ്കരിച്ചത്. വേറൊരു ഗവണ്മെൻറുണ്ടാക്കാൻ പലരും പരിശ്രമിച്ചു. ഒടുവിൽ പീയറി പിലിമിന് (Pierre Piflimlin) അതിനൊരവസരം കിട്ടി. അന്ന് അദ്ദേഹം എം. ആർ. പി. കക്ഷിയിലായിരുന്നു.[4] കഠിന യാഥാസ്ഥിതികവാദികളായവരുടെ പ്രതിനിധിയെന്ന നിലയിൽ ആർക്കും അദ്ദേഹം സ്വീകാര്യനായിരുന്നില്ലെങ്കിലും നാഷനൽ അസംബ്ലിയിലെ തിരിമറികാരണം അവിടെ ആവശ്യത്തിനുള്ള വിശ്വാസം നേടാനുള്ള പിൻതുണയുണ്ടായി. ഈ സ്ഥിതിവിശേഷത്തിനെതിരായി അൽജീരിയയിലും മററുമുണ്ടായ പ്രതിസന്ധി ഫ്രാൻസിനെ ഒരു ആഭ്യന്തര

4. Mouvement Republicain Populaire (MRP) — Christian Democrats.

കലാപത്തിലേക്ക് നയിച്ചേക്കുമെന്ന സാഹചര്യം വന്നു. അതും മററു വിസ്ഫോടന സംഭവങ്ങളും ഡിഗാളിനെ അവസാനത്തിൽ അധികാരത്തിൽ തിരിച്ചുകൊണ്ടുവന്നു. അധികാരമെല്ലാമുള്ള അനുമതി അദ്ദേഹത്തിനു നല്കുന്ന പ്രമേയം[5] നാഷനൽ അസംബ്ലി 1958 ജൂൺ ഒന്നാംതീയതി പാസാക്കി, അദ്ദേഹത്തിന് ആറുമാസത്തേക്ക് സമ്പൂർണാധികാരങ്ങരം നല്കി. ഡിഗാാം ഒരു സ്വേച്ഛാധിപതിയായിട്ടോ ഒരു ജനകീയ നേതാവായിട്ടോ അല്ല അധികാരത്തിലുപവിഷ്ടനായത്. മറിച്ച് പാപ്പരത്തം വന്നിടത്ത് നിയമിതനാകുന്ന മുതൽപിടിക്കാരൻ (റിസീവർ) എന്ന നിലയിലായിരുന്നു.[6]

പ്രധാനമന്ത്രിയായി അധികാരമേററ ഡിഗാളിനെ 1958 ജൂലൈ 29-ാംതീയതി മാധവപ്പണിക്കർ സന്ദർശിച്ച്, ആശയവിനിമയം നടത്തി. അഞ്ചാം റിപ്പബ്ലിക്കിൻെറ ഭരണഘടന സെപ്റ്റംബറിൽ പ്രഖ്യാപിതമായി. അതിനെ സംബന്ധിച്ച ഹിതപരിശോധന അതേ മാസാവസാനം നടന്നു. വലിയ ഭൂരിപക്ഷത്തോടെ അംഗീകരിച്ചതിനാൽ 1958 ഒക്ടോബർ 4-ാംതീയതി അത് പ്രാബല്യത്തിൽ വന്നു. പ്രസിഡൻറായി ഡിഗാാം സ്ഥിരീകരിക്കപ്പെട്ടു.

ഇന്ത്യയും ഫ്രാൻസും തമ്മിൽ പ്രയാസമുളവാക്കുന്ന പ്രശ്നങ്ങളൊന്നുമുണ്ടായിരുന്നില്ല. ഭാരതത്തിൻെറ വിദേശനയമനുസരിച്ചുള്ള ചില കാര്യങ്ങരം ഫ്രഞ്ചുഭരണപ്രദേശങ്ങളായ അൽജീരിയ, മൊറോക്കോ എന്നിവയെ സംബന്ധിച്ച് നടത്തുന്നതിന് നിർബന്ധിതമായി. അൽജീരിയയുടെ സ്വാതന്ത്ര്യഗവൺമെൻറ് കെയ്റോയിൽ സ്ഥാപിതമായ അവസരത്തിൽ, ദേശീയാഭിലാഷം പ്രത്യക്ഷമായി പ്രകാശിപ്പിക്കുന്ന സ്വാതന്ത്ര്യസമരവാദികളുമായി കൂടിയാലോചിച്ച് പ്രശ്നം പരിഹരിക്കണമെന്നുള്ള ആഗ്രഹമാണ് ഇന്ത്യയുടേതെന്ന്, പ്രധാനമന്ത്രി ഒക്ടോബർ 21-ാം തീയതി നടത്തിയ പത്രസമ്മേളനത്തിൽ അഭിപ്രായപ്പെട്ടിരുന്നു. ഡിഗാളിനെ സംബന്ധിച്ചിടത്തോളം വിദേശനയം എപ്പോഴും ഒരു പ്രധാനപ്പെട്ട ഘടകമാണ്. സ്വാതന്ത്ര്യം സംരക്ഷിക്കാനും, രാജ്യത്തിൻെറ മഹത്വം പുലർത്താനും അത് ഏററവും പ്രധാനപ്പെട്ട ഒരുപാധിയുമാണ്.[7]

ഒരുതവണ വിജയലക്ഷ്മി പണ്ഡിററിനോടൊപ്പമാണ് ഡിഗാളിനെ സന്ദർശിച്ചത്. അതു വളരെവേഗം ഏർപ്പാടു ചെയ്യാനും

5. Vote d' investiture
6. The Three Lives of Charles De Gaulle : David Schoenbrun Hamish Harnilton, London 1966, P. 207
7. De Gaulle and European Unity : H. S. Chopra Abhinav Publications, New Delhi— 1974, P. 17

അദ്ദേഹത്തിനു കഴിഞ്ഞു. അരമണിക്കൂറിനുള്ളിൽ ക്ഷണക്കത്തുകൾ അദ്ദേഹത്തിനും സഹധർമിണിയ്ക്കും, ശ്രീമതി പണ്ഡിററിനും—കിട്ടി. രാത്രി പതിനൊന്നര മണിയോടുകൂടിയാണ് പ്രസിഡൻറിൻെറ താമസസ്ഥലത്തെത്തിയത്. ഒരു മണിക്കൂറോളം സംഭാഷണം നടത്തി. അവരുടെ സംഭാഷണത്തിനുശേഷമാണ് ഡിഗാളിൻെറ ഭാര്യയും പണിക്കരുടെ പത്നിയും അത്താഴത്തിനൊത്തു കൂടിയത്. ഈ സന്ദർശനത്തെപ്പററി അവിടെ സന്നിഹിതനായിരുന്ന ആൻഡ്രേ മാൽറോ രേഖപ്പെടുത്തിയിട്ടുണ്ട്. മാൽറോ അന്ന് ഡിഗാളിൻെറ മന്ത്രിസഭയിൽ പ്രസിദ്ധീകരണം—സാംസ്കാരികവിഭാഗം എന്നിവയുടെ ചുമതല വഹിക്കുകയായിരുന്നു. പ്രസിദ്ധ നോവലിസ്ററ്, കലാവിമർശകൻ, പൗരസ്ത്യചരിത്രപണ്ഡിതൻ തുടങ്ങിയ നിലകളിൽ സമുന്നതനാണല്ലോ അദ്ദേഹം. മാൽറോ എഴുതിയിട്ടുള്ളതിൽ പണിക്കരെ എടുത്തു പറഞ്ഞിട്ടുണ്ട്—"ഫ്രാൻസും ഇന്ത്യയും തമ്മിലുള്ള ബന്ധങ്ങളിൽ കാര്യമായ വ്യതിയാനം വരുത്തുവാൻ തുടങ്ങിയ കാലം.. ബ്രിട്ടനിലെ ഇന്ത്യൻസ്ഥാനപതി, നെഹ്രുവിൻെറ സഹോദരി ശ്രീമതി പണ്ഡിററ് ഇന്ത്യയിലേക്കുള്ള യാത്രാമദ്ധ്യേ പാരീസിൽ തങ്ങി, ഈ അവസരത്തിൽ ഇന്ത്യയുടെ പാരീസിലെ സ്ഥാനപതിയായ പണിക്കരുമൊത്ത് എലിസി കൊട്ടാരത്തിൽ വന്നു. ആട്ടമീശയുള്ള ഒരു കൊച്ചു മനുഷ്യൻ. യൂറോപ്യൻ വിരോധി. നിറച്ച്, വക്രമോ സാങ്കല്പികമോ ആയ ആശയങ്ങളുള്ളയാൾ. ലെനിനും അനിയന്ത്രിതനായ മുട്ടാളനുമായുള്ള സങ്കരത്തെ ഓർമപ്പെടുത്തുന്ന ഒരു വ്യക്തി. അതായിരുന്നു പണിക്കർ. അല്പം ചില സ്വാഗതോക്തികൾക്കുശേഷം ജനറൽ ഡിഗാൾ ചൈനയുടെ വിദേശനയത്തെപ്പററി അവരുടെ അഭിപ്രായം ആരാഞ്ഞു. ഇന്ത്യയെ പ്രതിനിധീകരിച്ച് പീക്കിംഗിലുണ്ടായിരുന്ന ആളായിരുന്നതിനാൽ ശ്രീമതി പണ്ഡിററ് പണിക്കരെ നോക്കി. ശ്രീമതി പണ്ഡിററ് മര്യാദയുടെ മൂർത്തിമദ്ഭാവം ! ഒന്നു രണ്ടു മിനിററ് മൂകസാക്ഷിയായിരിക്കാൻ അസന്തുഷ്ടി പ്രകടിപ്പിച്ചില്ല. പണിക്കർ ചൈനയെപ്പററി തുടങ്ങി ഒരു പ്രസംഗം ! കഴമ്പുള്ളതെന്തെങ്കിലും സംഭാവനയായുള്ളതായിരുന്നില്ല ആ പ്രഭാഷണം ! അടുത്തതായി എത്തുന്ന അമേരിക്കൻ സ്ഥാനപതിക്കുള്ള സമയമായപ്പോൾ, അദ്ദേഹം പുറത്തു കാത്തിരിക്കുന്ന കാര്യം സേവകൻവന്ന് അറിയിച്ചു. അവിടെ ചിലവഴിച്ച സമയത്തിൽ ശ്രീമതി പണ്ഡിററിനോ ഡിഗാളിനോ ഒരക്ഷരം ഉരിയാടാനിടയുണ്ടായില്ല.

പണിക്കരെ പ്രസിഡൻറിൻെറ ഉദ്യോഗസ്ഥന്മാരുടെ മുറിയിലിരുത്തിയിട്ട്, ഞാൻ പണ്ഡിററിനോടൊപ്പം താഴോട്ടു പോയി. പണിക്കർ അവിടെ ചുററിപ്പററിനിന്നു.[8]

8. Anti Memoirs : Andre Malraux P. 262

മാധവപ്പണിക്കരെ സംബന്ധിക്കുന്ന ഒരു സംഭവം നെഹ്രുവിന്റെ സ്വകാര്യസെക്രട്ടറിയായിരുന്ന എം. ഒ. മത്തായി രേഖപ്പെടുത്തിയിട്ടുണ്ട്. അത് ഈ കാലഘട്ടത്തെ സംഗതിയുമാണ്. അതിനാൽ ഇവിടെ പ്രസക്തമാണ്. പാരീസിൽനിന്ന് പണിക്കർ അത്യധികം രഹസ്യമായി ഒരു സന്ദേശം പ്രധാനമന്ത്രിക്കയച്ചു. പാകിസ്ഥാൻ സ്ഥാനപതികാര്യാലയത്തിലെ ആരോ രണ്ടുപേർ സ്ഥാനപതിനിലയത്തിൽനിന്ന് അവർ സന്ദേശമയയ്ക്കാനുപയോഗിക്കുന്ന ഗൂഢഭാഷ മനസ്സിലാക്കാനുതകുന്ന രഹസ്യം ഒരു നല്ല തുകയ്ക്ക് വില്ക്കാൻ ഒരുക്കമാണെന്നുള്ളതായിരുന്നു ആ സന്ദേശം. അത് പ്രധാനമന്ത്രിക്ക് സമർപ്പിക്കാൻ മത്തായി മനഃപൂർവം താമസിപ്പിച്ചു. ഇക്കാര്യത്തിൽ ഒരു മന്ത്രിയുടെ ഉത്തരവാവശ്യമാണെങ്കിൽ ആഭ്യന്തരവകുപ്പുമന്ത്രി പന്തിൽനിന്നു നേടേണ്ടതാണുത്തമമെന്നും വിദേശകാര്യവകുപ്പുസെക്രട്ടറിയെ മത്തായി അറിയിച്ചു. എങ്ങനെയായാലും, മറുപടിയയച്ചാൽ വിവരം മത്തായിയെ അറിയിക്കണമെന്നും ഏർപ്പാട് ചെയ്തു. കാര്യം വളരെവേഗം സ്വചരമാക്കി പണിക്കർക്കുള്ള മറുപടിയുടെ നക്കൽ വിദേശകാര്യസെക്രട്ടറി മത്തായിക്ക് എത്തിച്ചു. ഈ ഇടപാടിൽ സ്ഥാനപതിക്ക് തൃപ്തിയും ബോധ്യവുമുണ്ടെങ്കിൽ തുക കൊടുക്കാമെന്നായിരുന്നു മറുപടിയുടെ നക്കൽ. ഇത് മത്തായിയെ വിസ്മയിപ്പിച്ചു. വിദേശകാര്യസെക്രട്ടറിയുടെ സാന്നിധ്യത്തിൽ താൻ ഇതിനെക്കുറിച്ച് പ്രധാനമന്ത്രിയോട് സംസാരിക്കാമെന്ന് മത്തായി വ്യക്തമാക്കി. പ്രസക്തങ്ങളായ കടലാസുകൾ കണ്ടശേഷം പ്രധാനമന്ത്രി വല്ല അഭിപ്രായവുമുണ്ടോയെന്ന് ആരാഞ്ഞു. "ഈ ശിപാർശയോട് ഞാൻ പൂർണമായി വിയോജിക്കുന്നു. നിരാകരിച്ചു കഴിഞ്ഞ ഗൂഢഭാഷയാണോ വില്പനയ്ക്കുള്ളതെന്ന് എങ്ങനെ അറിയും? അതിന്റെ സത്യാവസ്ഥ കണ്ടെത്താൻ പാരീസിലെ സ്ഥാനപതിക്ക് എന്തു സൗകര്യമുണ്ട്? പണമിടപാട് വളരെ ഗോപ്യമായിട്ടുള്ളതാണ്. രസീത് എടുക്കുകയില്ല. എന്നുതന്നെയുമല്ല, ചൈനയിലിരിക്കുമ്പോൾ 'മേൽക്കോയ്മ' എന്നതിനുപകരം 'പരമാധികാരം' എന്നാക്കിയിട്ട് പിന്നെ ഞഞ്ഞാപിഞ്ഞാ പറയുകയും ചെയ്തു ഒരു സ്ഥാനപതിയെ ഇത്രയധികം പണം വിശ്വസിച്ചേല്പിക്കുകയില്ല." "നിങ്ങൾ എന്തു പറഞ്ഞാലും, നമുക്ക് ഇക്കാര്യത്തിൽ താത്പര്യമില്ലെന്ന് പണിക്കരെ അറിയിക്കാൻ ഞാൻ നിർദേശിക്കുമായിരുന്നു"—എന്നാണ് പ്രധാനമന്ത്രി തീർപ്പു കല്പിച്ചത്.[9]

1959 ഏപ്രിലിൽ മ്യൂനിക്കിൽ രണ്ടു പ്രസംഗങ്ങൾ ചെയ്യാമെന്നേററിരുന്നത് നിർവഹിച്ചശേഷം, എട്ടാംതീയതി പാരീസിലേക്കു മടങ്ങി. അന്നു ജർമനിയിലെ സ്ഥാനപതിയായിരുന്ന ബദ്രിരുദ്ദീൻ

9. My Days with Nehru : M. O. Mathai P. 152.

ത്യാബ്ജി അന്ന് യാത്രയയച്ച അവസരത്തിൽ പണിക്കരുടെ ആരോഗ്യത്തെക്കുറിച്ച് പ്രത്യേകം പ്രശംസിക്കുകയുണ്ടായി. എന്നാൽ രാത്രിയിൽ ഉറങ്ങാൻകിടന്ന പണിക്കർക്ക് പിറേറന്നു പ്രഭാതത്തിൽ കിടക്കയിൽനിന്ന് എഴുന്നേല്ക്കുവാൻ സാധിച്ചില്ല! ഹൃദ്രോഗാഘാതവും പക്ഷവാതവും അനുഭവിച്ച് ശരീരത്തിൻെറ ഒരുഭാഗം പൂർണ്ണമായി തളർന്നിരുന്നു. ചികിത്സാർത്ഥം ആശുപത്രിയിൽ ഒരാഴ്ചയോളം കിടക്കാൻ നിർബന്ധിതനായി. എങ്കിലും അത്യാവശ്യ ദൈനംദിന കാര്യങ്ങൾക്ക് അന്യാശ്രയംകൂടാതെ സാധിക്കാമെന്നതിൽ കവിഞ്ഞ് മററു പ്രയോജനമൊന്നുമുണ്ടായില്ല. താമസിയാതെ ജോലിയിൽനിന്ന് രാജിവച്ച് അദ്ദേഹം നാട്ടിലേക്ക് കപ്പൽകയറി.

നാട്ടിലെത്തിയശേഷം ആയുർവേദവിധിപ്രകാരമുള്ള ചികിത്സയാണ് ചെയ്തത്. അതിനുവേണ്ടി ഒക്ടോബറിൽ മൂന്നുനാലാഴ്ചയിലധികം കുട്ടമഞ്ചേരി മൂസ്സിൻെറ ചികിത്സയിൽ കഴിഞ്ഞു. അതുകൊണ്ട് രോഗശമനം നല്ലതുപോലെ കിട്ടി. അത്യധികം അധ്വാനിക്കാൻ ആവുകയില്ലെന്നല്ലാതെ സാധാരണമായ സൗമ്യജീവിതം പ്രയാസമില്ലാത്ത സ്ഥിതി കൈവന്നു. എഴുത്തും വായനയും വളരെ കുറയ്ക്കണമെന്നും ജീവിതചര്യ ചിട്ടപ്പെടുത്തണമെന്നും പഥ്യത്തിൻെറ പേരിൽ നിരോധനമുണ്ടായതിൽ വളരെ ദുഃഖിച്ചു. ജീവിതകാലമത്രയും വായനയിലും എഴുത്തിലും കഴിഞ്ഞുകൂടി അതിൻെറ എല്ലാ ധീരസാഹസികാംശങ്ങളും അനുഭവിച്ചറിഞ്ഞ ഒരാളിന് ഈവിധത്തിലുള്ള വിലക്ക് വന്നാലത്തെ സ്ഥിതി ആലോചിക്കാവുന്നതേയുള്ളു. ജീവിതത്തിലെ ഏററവും ഉഗ്രമായ ഈ പ്രതിസന്ധി ധീരതയോടുതന്നെ പണിക്കർ നേരിട്ടു. എല്ലാം മടക്കിവച്ച്, ജീവിതത്തിൽനിന്ന് തീരെ മടങ്ങാനല്ല, ഉള്ള പരിതസ്ഥിതി ഏററവും കൂടുതൽ പ്രയോജനപ്പെടുത്തുക-യെന്നതായി മനോഭാവം. അന്യർക്ക് അസൗകര്യം വരുത്താതെ ജീവിതം നയിക്കാമെന്ന ആത്മധൈര്യമുണ്ടായപ്പോൾ, രാജ്യസഭയിലേക്ക് അംഗമായി നാമനിർദ്ദേശം ചെയ്താൽ മേലുള്ള ജീവിതവും രാജ്യസേവനത്തിനർപ്പിക്കാമെന്ന് പണിക്കർ പ്രധാനമന്ത്രിയെ അറിയിച്ചു.

മാധവപ്പണിക്കർ സ്ഥാനപതിയായി സേവനം നടത്തിയ മൂന്നു രാജ്യങ്ങളിലേയും കാലഘട്ടങ്ങൾ, അതതു രാജ്യങ്ങളെ സംബന്ധിച്ചിടത്തോളം ചരിത്രപ്രധാനമായവയാണ്. മൂന്നിനും സമാനമായ സവിശേഷതകൾ പറയാനുമുണ്ട്. ഒരു കാലഘട്ടത്തിൻെറ അസ്തമയവും പുതിയ ഒന്നിൻെറ പിറവിയും മൂന്നിടങ്ങളിലും കാണാം. ദീർഘനാളത്തെ ക്ഷയവും നിദ്രയുമനുഭവിച്ച ഒരു പൗരാണിക സംസ്കാരം ചൈനയിൽ കാലഘട്ടത്തിൻെറ ശക്തി സ്വാംശീകരിച്ച് പുതിയ ജീവിതത്തിലേക്കുള്ള തീർത്ഥയാത്രയാരംഭിച്ചു. മാത്രയിൽ വ്യത്യാസമുണ്ടെങ്കിലും ഇതുതന്നെയാണ് ഈജിപ്തിലും അദ്ദേഹത്തിനനുഭവമായത്. സഹസ്രാബ്ദങ്ങളായി നിലനിന്നിരുന്നതും വ്യത്യ

സ്വരൂപങ്ങളിൽ പ്രകാശിച്ചിരുന്നതുമായ രാജവാഴ്ച തകർന്നിടത്ത് പുതിയ ജനാധിപത്യം വളരുന്നതാണ് അവിടെ ദർശിച്ചത്. ഫ്രാൻസിലും ഏതാണ്ടിതുതന്നെ പറയാം. നാലാമത്തെ റിപ്പബ്ലിക് നാശമടയുകയും നവശക്തി നേടുന്നതിന് അഞ്ചാമത്തെ റിപ്പബ്ലിക് രൂപമെടുക്കുകയും ചെയ്തു. ഇവയെല്ലാം വെറുമൊരു ഭരണമാററം മാത്രമായിരുന്നില്ല; വ്യക്തവും സ്പഷ്ടവുമായ നൂതനശക്തികളുടെ അരങ്ങേററങ്ങളായിരുന്നു. ചൈനയിലെ മാററത്തിന് ഒരു ഭാഷ്യമാവശ്യമില്ല. പശ്ചിമേഷ്യയിലെ ജനകീയശക്തിയുടെ പ്രത്യക്ഷ പ്രകടനത്തിൻെറ ദീപനാളമാണ് ഈജിപ്തിൽ തെളിഞ്ഞത്. ആ ദീപത്തിൽനിന്നാണ് അറബിദേശീയതയ്ക്ക് പ്രകാശവും ചൈതന്യവും കൈവന്നത്. ഫ്രാൻസ് സ്വന്തം സാമ്രാജ്യപ്രഭുത്വ പരിപാലനമോഹം പരിത്യജിച്ചത്, അവിടെ സ്ഥാപിതമായ അഞ്ചാം റിപ്പബ്ലിക്കിൻെറ കാലത്തുതന്നെ.

ചൈനയിലും ഏറെക്കുറെ ഈജിപ്തിലും സ്വന്തം ശേഷിയും സ്വാധീനവും ശ്രദ്ധേയമാകുംവിധം നയതന്ത്രബന്ധങ്ങളിൽ പ്രയോഗിക്കുവാൻ മാധവപ്പണിക്കർക്കു കഴിഞ്ഞു. എന്നാൽ അദ്ദേഹത്തിൻെറ ജീവിതത്തിലേതെന്നപോലെ, ഫ്രാൻസിൽ അദ്ദേഹത്തിൻെറ നയതന്ത്രജ്ഞതയുടെ സായാഹ്നമാണ് നാം കാണുന്നത്. ഏറെക്കുറെ ആത്മധൈര്യത്തിലാശങ്കയുള്ള ഒരാളുടെ കരുതലോടെയുള്ള പെരുമാററം ഇവിടെ സൂക്ഷ്മപരിശോധകർക്ക് സ്പഷ്ടമാകുന്നു.

ഫ്രാൻസിൽ സ്ഥാനപതിയായിരുന്ന കാലത്ത് ഷേക്സ്പിയർ കൃതിയുടെ തർജമയായ 'ലീയർ രാജാ'[10] വും 'ഉഗ്രശപഥം'[11] എന്ന ചരിത്രനോവലും പൂർത്തിയാക്കുന്നതിന് മാധവപ്പണിക്കർക്ക് സാധിച്ചിരുന്നു. അവ യഥാകാലം പ്രസിദ്ധീകരിക്കുകയുമുണ്ടായി. മലയാളത്തിൽ പിന്നീട് ഒരു കൃതിമാത്രമേ പ്രസിദ്ധപ്പെടുത്തിയുള്ളു. 'കീർത്തനമാല'[12] "വാർധക്യസാധാരണമായ ഈശ്വരഭക്തിയുടെ ഒരു പ്രകാശനമാണ് കീർത്തനമാലയെന്നേ അതു കയ്യിൽ കിട്ടിയപ്പോഴും ഞാൻ കരുതിയുള്ളു. സാഹിത്യത്തിൻെറ സർവമണ്ഡലങ്ങളിലും വിഹരിച്ചിട്ടുള്ള സർദാർ പണിക്കർ സ്തോത്രസാഹിത്യത്തിലും കൈവച്ചതിൽ അദ്ഭുതപ്പെടേണ്ട കാര്യമില്ല. എന്നാൽ അവസാനത്തെ കൃതി എന്ന നിലയിൽ ആലോചിക്കുമ്പോഴും അർഥഗർഭമായ ഏതോ ആന്തരിക പ്രചോദനം കവിയെ ഭരിച്ചിരുന്നതായി പരിഗണിക്കണം."–അന്തരിക്കുന്നതിന് ഏതാണ്ട് രണ്ടാഴ്ച

---

10. ലീയർ രാജാവ് തർജമ: കെ. എം. പണിക്കർ, എസ്. പി. സി. എസ്. 1959

11. ഉഗ്രശപഥം–കെ. എം. പണിക്കർ, മംഗളോദയം 1961

12. കീർത്തനമാല–കെ. എം. പണിക്കർ, ശ്രീരാമവിലാസം, കൊല്ലം 1963

മുമ്പ്, അദ്ദേഹം ഒടുവിൽ പ്രസിദ്ധപ്പെടുത്തിയ ആ പുസ്തകം അയച്ചു കൊടുത്തത്, വായിച്ചുകൊണ്ടിരിക്കുമ്പോഴാണ് മഹാകവി വെണ്ണിക്കുളം മാധവപ്പണിക്കരുടെ നിര്യാണവാർത്ത അറിഞ്ഞത്. ആ ദുഃഖം നിറഞ്ഞുനിന്ന വെണ്ണിക്കുളത്തിന്റെ വാക്കുകളാണ് മുകളിൽ ഉദ്ധരിച്ചത്. 'അപകപഫലം' 1915-ൽ അർപ്പിച്ച് കൈരളീപൂജയാരംഭിച്ച ആ മഹാനുഭാവൻ, കീർത്തനമാല 1963-ൽ ചാർത്തി, ഈശ്വരാർപ്പണബോധത്തോടുകൂടിയാണ് ആ ദീർഘകാലത്തെ തപസ്യ അവസാനിപ്പിച്ചത്.

## അധ്യായം പത്തൊൻപത്

## അന്ത്യകാലം

മാധവപ്പണിക്കരെ രാജ്യസഭാംഗമായി 1959 ആഗസ്റ്റ് 27-ാം തീയതി രാഷ്ട്രപതി നാമനിർദേശം ചെയ്തു. അവിടെ അംഗമായിരുന്ന ഡോ. സത്യേന്ദ്രനാഥ് ബോസിനെ നാഷനൽ പ്രൊഫസറായി നിയമിച്ചപ്പോഠം ഉണ്ടായ ഒഴിവായിരുന്നു ഇപ്രകാരം നികത്തിയത്. അധികാരവും ആരോഗ്യവും നഷ്ടപ്പെട്ട അവസ്ഥയിൽ ഡൽഹിയിലെ രാഷ്ട്രീയരംഗത്തുനിന്ന് പാടെ പുറത്താകാതിരിക്കാൻ ഏറെക്കുറെ ഇതു സഹായിച്ചു. തനിക്ക് ആധികാരികമായി അഭിപ്രായം രേഖപ്പെടുത്തുവാൻ സാധിക്കുന്ന വിഷയങ്ങളിൽ തന്റെ സംഭാവന നല്കുവാൻ പണിക്കർ സന്തോഷം പ്രകടിപ്പിച്ചു. ഇങ്ങനെയുള്ള സന്ദർഭങ്ങഠം വിരളമായിരുന്നില്ലതാനും. ചില ഉദാഹരണങ്ങഠംമാത്രം ഇവിടെ ചൂണ്ടിക്കാണിക്കാം. രാജ്യസഭയിൽ പതിന്നാലാമതു റിപ്പോർട്ട് ലാ കമ്മിഷൻ ചർച്ചയ്ക്കു് അവതരിപ്പിച്ചപ്പോഠം, വിപുലവും വിദഗ്ധവുമായി നീതിന്യായ പരിഷ്കാരത്തെ സംബന്ധിക്കുന്ന റിപ്പോർട്ട തയ്യാറാക്കിയതിന്, അദ്ദേഹം ഉത്തരവാദപ്പെട്ടവരെ മുക്തകണ്ഠം പ്രശംസിച്ചു. കാര്യനിർവഹണവിഭാഗവും നീതിന്യായവിഭാഗവും തമ്മിലുള്ള ബന്ധത്തെക്കുറിച്ച് അദ്ദേഹം സംസാരിക്കുകയുണ്ടായി. ''ഇന്ത്യയ്ക്കു പൊതുവിൽ വളരെ പ്രാധാന്യമുള്ള ഒരു കാര്യമാണിത്. കാര്യനിർവഹണവിഭാഗം (എക്സിക്യൂട്ടീവ്) നീതിന്യായവിഭാഗത്തിലുള്ളവരെ നിയമിക്കാത്ത ഒരു രാജ്യവും ലോകത്തില്ല. ഇംഗ്ലണ്ടിൽ ലോർഡ് ചാൻസലറാണ് ജഡ്ജിമാരുടെ നിയമനത്തിന് രാജാവിന് ശിപാർശകഠം സമർപ്പിക്കുന്നത്. ലോർഡ് ചാൻസലർ മന്ത്രിസഭയിലെ അംഗവും, നീതിന്യായവിഭാഗത്തിന്റെ ഭരണത്തലവനുമാണ്. അമേരിക്കയിൽ ജഡ്ജിമാരെ (ഫെഡറൽ) നിയമിക്കുന്നത് അവിടത്തെ പ്രസിഡൻറു തന്നെ. അതിനാൽ ഇക്കാര്യത്തിൽ എക്സിക്യൂട്ടീവിനെ പൂർണമായി ഒഴിവാക്കണമെന്നു പറയുന്നതിലൊരർഥവുമില്ല. പിന്നെ, ഇന്ത്യയെപ്പോലെ വിസ്തൃതമായ ഒരു രാജ്യത്ത്, വിഭിന്നഭാഗങ്ങളും സമൂഹങ്ങളും പരിഗണനയിൽനിന്ന് ഒഴിച്ചുനിർത്താവുന്നതുമല്ല.'' ഇതിനുശേഷം ജഡ്ജിമാരെ പുനർനിയമത്തിന് പരിഗണിക്കുന്നതും, സ്വീകരിക്കുന്നതും സംബന്ധിച്ച് മാധവപ്പണിക്കർ ഏതാണ്ടിപ്രകാരം പ്രസ്താവിച്ചു: ''ഉദ്യോഗത്തിൽനിന്നു വിരമിക്കുമ്പോഠം

ങ്ങൾക്ക് ജോലി ലഭ്യമാകുന്നതിന് ആഗ്രഹിച്ച്, ജഡ്ജിമാർ തങ്ങളുടെ നിഷ്പക്ഷമായ കർത്തവ്യനിർവഹണത്തിൽ ഇളവുവരുത്തിയേക്കാൻ സാധ്യതയുണ്ടെന്നു പറയുന്നതിലും കാര്യമായ കഴമ്പില്ല. ജഡ്ജിമാരുടെ പുനർനിയമന നിരോധനം ഒരു രാജ്യത്തും നിലവിലില്ല. ഇന്ത്യയിൽ പ്രശസ്തമായ നിലയിൽ വൈസ്രോയിയായി സേവനം നടത്തിയ റീഡിംഗ് പ്രഭു ഇംഗ്ലണ്ടിലെ ചീഫ് ജസ്റ്റിസ് ആയിരുന്നു. വൈസ്രോയിയുടെ പദവിവിട്ട് പിന്നെ വിദേശകാര്യ സെക്രട്ടറിയായി. ജസ്റ്റിസ് ശങ്കരൻ നായർ വൈസ്രോയിയുടെ എക്സിക്യൂട്ടീവ് കൗൺസിൽ അംഗമായി. ഇങ്ങനെ പറയാൻ എത്രയോ ഉദാഹരണങ്ങളുണ്ട്. നമുക്കു വേണ്ടത്, ഏററവും യോഗ്യനായ ആളായിരിക്കണം, ഏററവും പ്രധാനപ്പെട്ട പദവിയിൽ എന്നതുമാത്രം.''-ഈ സഭാനടപടി 1959 നവംബർ 24-ാം തീയതിയാണു നടന്നത്.[1] ഡിസംബർ 8-ാം തീയതി നടന്ന മറെറാരു വാദപ്രതിവാദം ഇന്ത്യാ-ചൈനാബന്ധം സംബന്ധിച്ചുള്ളതായിരുന്നു.[2] പതിനൊന്നാം നമ്പർ ധവളപത്രം അവതരിപ്പിച്ച അവസരം. ''നീതിയും മാന്യതയും മാത്രമല്ല ഇവിടെ പ്രസക്തമായ പ്രശ്നം. ഭാവിയും അതുപോലെ പ്രധാനപ്പെട്ടതാണ്. സ്വന്തം ശക്തിയെക്കുറിച്ചു പൂർണ്ണബോധമുള്ള ഒരു രാജ്യവുമായി പൊരുത്തപ്പെട്ടുപോവുകയെന്നതായിരിക്കണം ലക്ഷ്യം''-പണിക്കർ സുദീർഘമായ പ്രഭാഷണത്തിന്റെ അന്ത്യത്തിൽ പ്രസ്താവിച്ചത് അതായിരുന്നു. സ്ത്രീധന പ്രശ്നത്തെക്കുറിച്ചുള്ള ചർച്ചയാണ് മറെറാന്ന്-സ്ത്രീധനനിരോധന ബില്ല്. ''പ്രയോഗത്തിൽ കാര്യക്ഷമമായി കൊണ്ടുവരുവാൻ പ്രയാസമുള്ള നിയമമുണ്ടാക്കുന്നതിൽ പ്രയോജനമില്ല. നിയമവകുപ്പു മന്ത്രിതന്നെ ഈ നിയമം ഉർജിതമായി നടപ്പാക്കാൻ സാധിക്കുമോ എന്ന സംശയം പ്രകടിപ്പിച്ചിട്ടുണ്ട്. നിയമത്തിനും നിയമനിർമാണ പ്രക്രിയയ്ക്കുമുള്ള സൽപ്പേര് നിയമത്തെ ജനങ്ങൾ ആദരിക്കുന്നതിൽ നിന്നാണുദ്ഭവിക്കുന്നത്. ദ്രോഹഭയംകൊണ്ടുള്ള കോഴയാകുമ്പോഴും ബലാൽക്കാരമായുള്ള നിർബന്ധമായി രൂപം പ്രാപിക്കുമ്പോഴുമാണ് സ്ത്രീധനം, ഗൗരവമുള്ള പ്രശ്നമാകുന്നതും ധാർമികമായി നീതികരണമില്ലാത്തതാകുന്നതും.''[3] അഴിമതിയന്വേഷണത്തിനായി ഒരു സ്ഥിരം ട്രൈബ്യൂണൽ രൂപീകരിക്കുന്നതിനോട് മാധവപ്പണിക്കർ എതിരായിരുന്നു. വിദ്യാർഥികളുടെയിടയിലെ അച്ചടക്കരാഹിത്യം ഒരു കടുത്ത പ്രശ്നമാണ്. ദേശീയതലത്തിൽ, അതിനു പരിഹാരമാരായുകയാണു വേണ്ടത്.[4] ഇങ്ങനെ പല വിഷയങ്ങളെ സംബ

1. Rajya Sabha Official Reports-P. 280
2. Rajya Sahha Reports-Vol. XXVII, Dated 8-12-1959
3. Rajya Sabha Reports 15-12-1959
4. Rajya Sabha Reports-February 12, 1960

ന്ധിച്ചുള്ള വാദപ്രതിവാദങ്ങളിൽ പങ്കെടുത്ത് തൻെറ പകമായ അനുഭവജ്ഞാനത്തിൽനിന്നുളവായ അഭിപ്രായങ്ങൾ, രാജ്യസഭയിൽ പ്രകടിപ്പിക്കുവാൻ സന്നദ്ധത പ്രകടിപ്പിച്ചിട്ടുണ്ടെന്നുമാത്രമേ ഇവിടെ സൂചിപ്പിക്കുന്നുള്ളു.

രാജ്യസഭാ ഗമായി ഡൽഹിയിൽ അദ്ദേഹം പാർത്തിരുന്ന കാലത്ത് ബന്ധപ്പെട്ടവാനും പെരുമാറാനും സാധിച്ചിരുന്ന ഒരു വ്യക്തിയാണ് ഡൽഹി സർവകലാശാലയിലെ മലയാളവിഭാഗത്തിൽ അധ്യാപകനായി അന്നു ജോലി ചെയ്തിരുന്ന ഓ. എം. അനുജൻ. കവിയും സാഹിത്യപണ്ഡിതനുമായ അദ്ദേഹത്തിന് പണിക്കരുമായുണ്ടായ ബന്ധവും സഹകരണവും പണിക്കരുടെ സ്വഭാവസവിശേഷതകളിലേക്ക് പ്രകാശം ചൊരിയുന്നുണ്ട്. കേരളകലാനികേതൻ എന്ന ഒരു സംഘടനയുടെ വാർഷികത്തിൽവച്ചാണ് ആദ്യമായി അദ്ദേഹത്തെ അനുജൻ പരിചയപ്പെട്ടത്. പണിക്കർ അധ്യക്ഷനും അനുജൻ പ്രാസംഗികനുമായിരുന്നു അന്ന്. ഡൽഹി സർവകലാശാലയിൽ മലയാള വൃത്തശാസ്ത്രത്തെക്കുറിച്ച് ഒരു പി. എച്ച്. ഡി. പ്രബന്ധം തയ്യാറാക്കുവാൻവേണ്ടി അനുജൻ നേരത്തെ രജിസ്റ്റർ ചെയ്തിരുന്നു. ഗൈഡായി നിർദേശിക്കപ്പെട്ടയാൾ ഡൽഹി വിട്ടതിനാൽ, പുതിയ ഒരു പണ്ഡിതനെ സ്വീകരിച്ചില്ലെങ്കിൽ പദ്ധതി അസാധുവായിത്തീരുമെന്നായിരുന്നു ചട്ടം. പണിക്കർക്ക് ഡൽഹി സർവകലാശാലയിൽനിന്നു മലയാളസാഹിത്യത്തിനു ചെയ്ത സംഭാവനകളെയും മററും മുൻനിർത്തി ഒരു ബഹുമതിയായി ഡോക്ടർ ബിരുദം നല്കിയിട്ടുണ്ടല്ലോ. അതിനാൽ അദ്ദേഹത്തെ ഗൈഡായി സ്വീകരിക്കാവുന്നതാണ്. ഇക്കാര്യത്തിനുവേണ്ടി പണിക്കരെ കണ്ട് അനുജൻ വിവരങ്ങൾ അറിയിച്ചു. ഈ വിഷയത്തിൽ സാങ്കേതികജ്ഞാനം പരിമിതമാണെന്നും ഔപചാരികമായ ഗൈഡിൻെറ ആവശ്യമേ ഉള്ളുവെന്നും, അതുകൊണ്ട് തൻെറ പേർ നിർദേശിച്ചുകൊള്ളുവാൻ വിരോധമില്ലെന്നുമാണ് പണിക്കർ പറഞ്ഞത്. ഗവേഷണ പ്രബന്ധം തയ്യാറാക്കുന്ന പ്രവർത്തനം പ്രതീക്ഷയിൽ കവിഞ്ഞു നീണ്ടുപോയി. പണിക്കർ ജമ്മു-കാശ്മീർ സർവകലാശാലയിലെയും പിന്നീട് മൈസൂർ സർവകലാശാലയിലെയും വൈസ്ചാൻസലറായി നിയമിതനായി. മൈസൂർ സർവകലാശാലയിലെ വൈസ്ചാൻസലറായിരിക്കുമ്പോൾ, യാദൃശ്ചികമായി കണ്ടപ്പോൾ പ്രബന്ധത്തിൻെറ ആദ്യത്തെ അധ്യായം വായിച്ചു കേൾപ്പിക്കുകയുണ്ടായി. അതിനെക്കുറിച്ച് ചില അഭിപ്രായങ്ങളും നിർദേശങ്ങളും അപ്പോൾ വ്യക്തമാക്കുകയും ചെയ്തു. പ്രബന്ധം തയ്യാറാക്കുന്നതിനെ യഥാകാലങ്ങളിൽ പ്രശംസിച്ചുകൊണ്ട് പണിക്കർ റിപ്പോർട്ടുകൾ അയച്ചുകൊണ്ടിരുന്നു എന്ന സംഗതി അപ്പോഴാണ് അനുജൻ അറിയാനിടവന്നത്. മൈസൂരിൽവച്ച് ഹൃദയാഘാതംമൂലം അദ്ദേഹം നിര്യാതനായപ്പോൾ, പ്രബന്ധം പൂർത്തിയാ

യിരുന്നില്ലെങ്കിലും നേരത്തെ റിപ്പോർട്ടുകാം അയച്ചുകൊണ്ടിരുന്നതിൻെറ അടിസ്ഥാനത്തിൽ അത് സ്വീകരിക്കുന്നതിന് വൈഷമ്യം വന്നില്ല.

പണിക്കർ പത്നീസമേതം വിജ്ഞാൻഭവനു മുമ്പിലുള്ള പാർലമെൻറംഗങ്ങളുടെ പാർപ്പിടത്തിലും പിന്നെ മോതിബാഗിലെ സർക്കാർ വസതിയിലും താമസിക്കുമ്പോഠം പ്രൊഫ. അനുജൻ കൂടെക്കൂടെ അദ്ദേഹത്തെ സന്ദർശിക്കുന്നതു പതിവായിരുന്നു. തത്സമയങ്ങളിൽ മണിക്കൂറുകളോളം സാഹിത്യാദി വിഷയങ്ങഠം സംസാരിക്കുന്നതും സാധാരണമായിരുന്നു. പ്രൊഫ. അനുജൻ പറയുന്നതു കേഠംക്കുക: "ഒരവസരത്തിൽ പണിക്കർ തടിച്ച ഒരു നോട്ടുപുസ്തകം എടുത്തുകൊടുത്തിട്ട് പറഞ്ഞു—ഇതു വായിച്ചുനോക്കി അഭിപ്രായം പറയൂ. ഞാൻ ചെറുപ്പത്തിലെഴുതിയതാണ്. അനുജൻ നല്ലതാണെന്നു പറഞ്ഞാൽ ഞാനിത് അച്ചടിക്കാൻ കൊടുക്കാം." ആ പുസ്തകം വർധമാന മഹാവീരൻെറ ജീവചരിത്രത്തെ ആസ്പദമാക്കിയുള്ള ഒരു മഹാകാവ്യമായിരുന്നു— ദ്രാവിഡവൃത്തങ്ങഠം ഇടകലർത്തിയുള്ള ഒരു മഹാകാവ്യം.* മഹാവീരമതമോ മഹാവീരവിജയമോ എന്നോർമയില്ല. ഞാനതു മുഴുവൻ വായിച്ചുനോക്കി. എൻെറ തുറന്ന അഭിപ്രായം പറഞ്ഞു. "ഇത് അച്ചടിക്കാൻ കൊള്ളുകയില്ല." അനുജൻ ഇങ്ങനെ തുടരുന്നു, "അദ്ദേഹത്തിന് ഈ അഭിപ്രായം ഒട്ടും രുചിച്ചില്ല. അല്പം ശുണ്ഠിയെടുത്ത് "What do you mean"—എന്നുപറഞ്ഞു. പിന്നെ ചില ഭാഗങ്ങഠം വായിച്ചുകേഠംപ്പിച്ച്—"ഇതെല്ലാം എങ്ങനെയിരിക്കുന്നു ?" എന്നു ചോദിച്ചു. "ചില നല്ല ഭാഗങ്ങഠം ഉണ്ടെങ്കിലും ആകെ മൊത്തം നന്നായിട്ടില്ല എന്നാണ് എൻെറ അഭിപ്രായം." കുറെനേരം നിശ്ശബ്ദനായിരുന്നശേഷം അദ്ദേഹം ഇംഗ്ലീഷിൽ പറഞ്ഞു. "You are right. I agree. This is an uneven structure. തുറന്നു പറഞ്ഞതു നന്നായി. എൻെറ കാലശേഷം നിങ്ങളിത് അച്ചടിപ്പിച്ചുകൊള്ളുക." "അതേതായാലും ഞാൻ ചെയ്യുകയില്ല"—എന്നു മറുപടി പറഞ്ഞപ്പോഠം അദ്ദേഹം എൻെറ ആത്മാർഥതയിൽ സന്തോഷിക്കുകയാണു ചെയ്തത്." പ്രൊഫ. അനുജൻ തുടരുന്നു—"അദ്ദേഹത്തിൻെറ പ്രീതി സമ്പാദിച്ച് സ്വന്തം കാര്യം നേടാൻവേണ്ടി പലരും, അദ്ദേഹം എഴുതിയതെല്ലാം നല്ലതെന്നു കൊട്ടിഘോഷിച്ചിരുന്നു. പഴയ നാടുവാഴി പാരമ്പര്യത്തിൽ, ആശ്രിതവത്സലനാണെങ്കിലും, മുഖസ്തുതിക്കാരെ മനസ്സിലാക്കാൻ പ്രയാസമുള്ള ആളായിരുന്നു അദ്ദേഹം." പ്രൊഫ. അനുജൻ ഇങ്ങനെയാണവസാനിപ്പിക്കുന്നത്—"എന്നെ സഹായിച്ചതെല്ലാം ഈ സംഭവത്തിനുശേഷമായിരുന്നു—എന്നു പ്രത്യേകം പറയേണ്ടിയിരിക്കുന്നു. സ്വതവേ നല്ലൊരു കവിയായ അദ്ദേഹത്തെ ചിലപ്പോഠം തരംതാഴ്ത്തിയത്, എഴുതിയ

* ജിനവിജയം— എന്നാണ് ഭാഷാമഹാകാവ്യത്തിൻെറ പേർ. അത് അച്ചടിച്ചിട്ടില്ല.

തെല്ലാം ഒന്നാംതരമെന്നു പുകഴ്ത്തിയ സ്തുതിപാഠകന്മാരായിരുന്നു എന്നു തോന്നുന്നു. സ്വന്തം കവിതയിൽ മോശമായതും നല്ലതാണെന്നു മററാരാരം പറഞ്ഞാൽ വിശ്വാസം തോന്നും. സ്വന്തം സൃഷ്ടിയെ സ്വയം വിലയിരുത്താൻ മഹാകവികരംക്കുകൂടി പ്രയാസമാണ്. ആത്മാർത്ഥതയുള്ള നിരൂപകസുഹൃത്തുക്കരം സർദാർ പണിക്കർക്കില്ലായിരുന്നു.'' [5]

ജമ്മു–കാശ്മീർ സർവകലാശാല സ്ഥാപിതമായപ്പോരം മാധവ പ്പണിക്കർ അതിൻെറ വൈസ്ചാൻസലറായി നിയമിതനായി. ഈ നിലയിൽ പ്രത്യേക പരാമർശമർഹിക്കുന്ന നേട്ടങ്ങളെന്തെങ്കിലും അദ്ദേഹത്തിനു കൈവരിക്കാൻ കഴിഞ്ഞോയെന്നു സംശയമാണ്. ഇംഗ്ലീഷിലും മലയാളത്തിലും ചില പ്രധാനപ്പെട്ട കൃതികരം പ്രസിദ്ധപ്പെടുത്തുന്നതിനുള്ള ഏർപ്പാടുകരം ഈ കാലത്തു പൂർത്തിയാക്കി. ആഫ്രോ–ഏഷ്യൻ രാജ്യങ്ങളിലെ പ്രശ്നങ്ങളെക്കുറിച്ച് നടത്തിയ പ്രഭാഷണത്തെക്കുറിച്ച് മുമ്പു പ്രസ്താവിച്ചിട്ടുണ്ടല്ലോ. അത് പുറത്തുവന്നത് ഇക്കാലത്തായിരുന്നു. മററാരു കൃതിയുടെ കാര്യം ഇവിടെ പറയേണ്ടതുണ്ട്. കേരളചരിത്ര സംബന്ധികളായ വിഷയങ്ങരം പ്രതിപാദിക്കുന്ന ഒന്നാണിത്. മലബാറും പോർച്ചുഗീസുകാരും, മലബാറും ഡച്ചുകാരും, മൈസൂറിൻെറ ആക്രമണം എന്നിവ ഇതിൽ സമാഹരിച്ചിരിക്കുന്നു.[6] മോട്ടിലാൽ നെഹ്രുവിൻെറ പ്രസംഗങ്ങരം സമാഹരിക്കുവാനുള്ള പ്രവർത്തനത്തിൽ എ. പെർഷാദുമായി സഹകരിക്കുവാൻ പണിക്കർക്കു സമയംകിട്ടി. 'സ്വാതന്ത്ര്യത്തിൻെറ ശബ്ദം'— എന്ന പേരിലാണത് പ്രസിദ്ധീകരിച്ചത്.[7] ഭാരതീയ വിദ്യാഭവൻെറ ആഭിമുഖ്യത്തിൽ നടത്തിയ മൂന്നു പ്രസംഗങ്ങരം ഉരംപ്പെട്ട ഒരു പരമ്പരയാണ് മററാരു പുസ്തകത്തിൻെറ ഉള്ളടക്കം. ഭാരതവർഷമെന്ന സങ്കല്പത്തിൻെറ കാതൽ രൂപംപ്രാപിച്ചു തുടങ്ങിയത് വളരെ പുരാതനകാലത്താണ്. നന്ദ–മൗര്യ രാജവംശങ്ങളുടെ പൈതൃകമായി രൂപംപ്രാപിച്ചതാണ്—തുടങ്ങിയ ആശയങ്ങരം ഈ പ്രസംഗങ്ങളിൽ വിശദീകരിച്ചിരിക്കുന്നു.[8] ഏഷ്യ പ്രസിദ്ധീകരണശാലക്കാർ ഏർപ്പെടുത്തിയ സരോജിനി നായിഡു സ്മാരക പ്രസംഗപരമ്പരയിൽ ചെയ്ത പ്രഭാഷണങ്ങളാണ് ഇനിയൊരു പ്രധാനഗ്രന്ഥ

---

5. ഓർമക്കുറിപ്പ് (സ്വകാര്യക്കത്ത്) പ്രൊഫ. ഒ. എം. അനുജൻ, മലയാള വിഭാഗം, ഡൽഹി സർവകലാശാല
6. A History of Kerala : K. M. Panikkar, Annamalai University 1960
7. The Voice of Freedom : Ed: K. M. Panikkar & A. Pershad
8. The Determining Periods of Indian History : K. M. Panikkar, Bharathiya Vidyabhavan 1962

ത്തിലെ ഉള്ളടക്കം.[9] ഈ പുസ്തകത്തെക്കുറിച്ച് ശ്രദ്ധേയങ്ങളായ ആസ്വാദനങ്ങളും നിരൂപണങ്ങളും പല പ്രമുഖ പ്രസിദ്ധീകരണങ്ങളിലും പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്. ഭാരതീയസംസ്കാരത്തിൽ ഹിമാലയപർവതം നേടിയിട്ടുള്ള സ്വാധീനവും പ്രാമാണ്യവും മുഖ്യവിഷയമായി പരിശോധിച്ചിട്ടുള്ള ഒരു ആധികാരിക ഗ്രന്ഥമാണ്, ചെറുതെങ്കിലും, ശ്രദ്ധേയമായ മറെറാരു പുസ്തകം.[10] യൂറോപ്പ്, പശ്ചിമേഷ്യ, ചൈന തുടങ്ങിയ പ്രദേശങ്ങളിൽ വ്യാപിച്ച ഭാരതീയ സംസ്കാര സ്വാധീനത്തിൻെറ ചരിത്രത്തിലേക്കും, പ്രത്യക്ഷ ഫലങ്ങളിലേക്കും ശ്രദ്ധ ക്ഷണിക്കുന്നതാണ് ഇനിയൊരു ഗ്രന്ഥം.[11] പലപ്പോഴായി നടത്തിയ ചില പ്രസംഗങ്ങളാണ് ഇതിൻെറയും ഉള്ളടക്കം. 'ആധുനിക ഭാരതത്തിൻെറ അടിസ്ഥാനം'— ഒരു നിരൂപകൻ പ്രസ്താവിച്ചമാതിരി പഴയ കുപ്പിയിൽ നിറച്ച പുതിയ വീഞ്ഞാണ്! [12]

കർണാടകത്തിലെ മുഖ്യമന്ത്രിയായിരുന്ന എസ്. നിജലിംഗപ്പയുടെ നിർബന്ധപൂർവമുള്ള പ്രേരണയ്ക്ക് വിധേയനായി മാധവപ്പണിക്കർ മൈസൂർ സർവകലാശാലയുടെ വൈസ്ചാൻസലർ ആകുന്നതിന് സന്നദ്ധനായി. ജമ്മു-കാശ്മീർ സർവകലാശാലയിൽ നിന്ന് 1963 ജൂൺ 20 ന് വിടുതൽനേടി, മൈസൂർ സർവകലാശാലയിലെ ജോലിയിൽ അടുത്തമാസം ഒന്നാംതീയതി ചേരുകയുണ്ടായി. കുറെനാളായി ഒഴിഞ്ഞുകിടക്കുകയായിരുന്ന ഈ സ്ഥാനം. അദ്ദേഹം ജോലിയിൽ പ്രവേശിച്ചശേഷം അവിടെ ഒരു പുതിയ കാററുവീശാൻ തുടങ്ങി. അച്ചടക്കം, മര്യാദ, മാന്യത എന്നിവയിൽ ഒരു വിട്ടുവീഴ്ചയ്ക്കും അദ്ദേഹം തയ്യാറായില്ല. എല്ലാവരുടെയും ആദരവു നേടത്തക്ക പെരുമാററവും നടപടിക്രമങ്ങളുംകൊണ്ട് കുറഞ്ഞ കാലത്തിനുള്ളിൽ മാധവപ്പണിക്കർ പ്രിയങ്കരനായിത്തീരുകയുണ്ടായി. 1963 ഡിസംബർ 10-ാംതീയതി പ്രസിദ്ധ കവിയും പണ്ഡിതനുമായ ഡോ. അമിയ ചക്രവർത്തി സംബന്ധിച്ച ഒരു യോഗത്തിൽ പങ്കെടുത്തുകൊണ്ടിരിക്കുമ്പോാം, അസ്വാസ്ഥ്യം അനുഭവപ്പെട്ട്, അദ്ദേഹം വീട്ടിലേക്കും, പിന്നെ ആശുപത്രിയിലേക്കും പിൻവാങ്ങി. ആശുപത്രിയിൽവച്ച് അദ്ദേഹം അന്തരിച്ചു.

മാധവപ്പണിക്കരുടെ മൃതദേഹം, പുഷ്പാലംകൃതമായ കാറിലേക്കു മാററുന്നതിനുമുമ്പ് എൻ. സി. സി. ഗാർഡ് ഓഫ് ഓണർ നല്കി.

---

9. The Defence of Liberalism : K. M. Panikkar, Asia 1962
10. The Himalayas in Indian life : K. M. Panikkar, Bharathiya Vidyabhavan 1963
11. Studies in Indian History : K. M. Panikkar, Asia 1963
12. Foundations of New India ; K. M. Panikkar, Allen & Unwin 1963

ഉച്ചയ്ക്കു് രണ്ടുമണിക്കാണ് ശവസംസ്കാരയാത്രയാരംഭിച്ചതു്. രണ്ടു നാഴികയകലെയുള്ള ചാമുണ്ഡി ഹിൽസിൽ എത്തുവാൻ മൂന്നുമണിക്കൂറെടുത്തു. ശോകമൂകമായ അന്തരീക്ഷത്തിൽ നിരവധിയാളുകൾ നിരത്തിന്റെ ഇരുവശങ്ങളിലും തടിച്ചുകൂടിയിരുന്നു. മുഖ്യമന്ത്രി നിജലിംഗപ്പ, വിദ്യാഭ്യാസമന്ത്രി, ലജിസ്ലേററീവ് കൗൺസിൽ അധ്യക്ഷൻ, ചീഫ് സെക്രട്ടറി തുടങ്ങിയവർ വിലാപയാത്രയിലും ശവദാഹച്ചടങ്ങിലും സംബന്ധിക്കുകയുണ്ടായി. ശ്മശാനത്തിൽ ഇരുപതിനായിരത്തോളം ജനങ്ങൾ തടിച്ചുകൂടിയിരുന്നു. പരേതന്റെ സ്മരണയോടുള്ള ബഹുമാനസൂചനയായി മൈസൂറിലെ വിദ്യാഭ്യാസ സ്ഥാപനങ്ങൾക്കെല്ലാം അന്നു് അവധിയായിരുന്നു. പണിക്കരുടെ സ്മരണാർഥം ഡിസംബർ 11-ാംതീയതി രാജ്യസഭ ഒരുമിനിട്ടു് മൗനമാചരിക്കുകയുണ്ടായി. 1959-61 വരെ സഭയിലെ പ്രശസ്താംഗമായിരുന്ന അദ്ദേഹമെന്നു് സഭാധ്യക്ഷനായിരുന്ന ഉപരാഷ്ട്രപതി ഡോ. സക്കീർഹുസൈൻ അനുസ്മരിച്ചു. വിദ്യാഭ്യാസത്തിനും രാജ്യത്തിന്റെ പൊതുക്കാര്യ ജീവിതത്തിനും ഒരു നഷ്ടമാണ് അദ്ദേഹത്തിന്റെ മരണമെന്നും ഡോ. ഹുസൈൻ പ്രസ്താവിച്ചു. സഭയിലെ പല അംഗങ്ങളും അനുശോചന പരാമർശങ്ങൾ നടത്തുകയുണ്ടായി. നിര്യാണത്തിൽ ഖേദം പ്രകടിപ്പിച്ചുകൊണ്ടു് രാഷ്ട്രപതി എസ്. രാധാകൃഷ്ണൻ അയച്ച സന്ദേശത്തിൽ, സാഹിത്യം, ചരിത്രം, പൊതുജീവിതം എന്നീ മണ്ഡലങ്ങളിൽ അമൂല്യങ്ങളായ സംഭാവനകൾ നല്കിയ പ്രതിഭാശാലിയായിരുന്നു കെ. എം. പണിക്കരെന്നു് പ്രസ്താവിച്ചിരുന്നു. തങ്ങളുടെ ഗവണ്മെൻറിന്റെ നയങ്ങളിന്മേൽ പ്രത്യക്ഷവും ഫലപ്രദവുമായ സ്വാധീനശക്തി ചെലുത്തിയ അപൂർവം രാജ്യതന്ത്രജ്ഞന്മാരിൽ ഒരാളായിരുന്നു സർദാർ പണിക്കർ എന്നു് എടുത്തുപറഞ്ഞാണ് ലണ്ടനിലെ ടൈംസ് പത്രം, ചരമക്കുറിപ്പും വാർത്തയും പ്രസിദ്ധപ്പെടുത്തിയതു്.[13]

നൂതനമായ സമീപനവും അപാരമായ പാണ്ഡിത്യവും വഴി ഇന്ത്യാചരിത്രത്തിന്റെ അറിയപ്പെടാത്ത പല വശങ്ങളിലും അദ്ദേഹം വെളിച്ചം വീശി. കിഴക്കും പടിഞ്ഞാറും തമ്മിലുള്ള ബന്ധത്തെപ്പററി അദ്ദേഹം നടത്തിയ പഠനം സ്മരണാർഹമായ സംഭാവനയാണെന്നാണ് ഹുമയൂൺ കബീർ രേഖപ്പെടുത്തിയിട്ടുള്ളതു്. "കളിയാക്കാനും നേരംപോക്കു പറയാനും പണിക്കർക്കുള്ള പാടവം പ്രസിദ്ധമാണ്. അതിനുവേണമെങ്കിൽ പദ്യത്തിലും ഗദ്യത്തിലും ഉള്ള ഉദ്ധാരണങ്ങളുടെ സഹായവും തേടും. അത്ഭുതകരമായ ഓർമശക്തിയാണദ്ദേഹത്തിനുള്ളതു്. എത്ര ക്ഷണത്തിലദ്ദേഹം പുസ്തകം വായിച്ചുതീർക്കും! എത്ര വേഗത്തിലാണ് ആ അനുഗൃഹീത തൂലിക ചലിച്ചുകൊണ്ടിരിക്കുക! ഇംഗ്ലീഷിലും മലയാളത്തിലും ഒരുപോലെ ആകർഷ

13. The Times, London ; 11-12-1963

കമായ ഒരു ശൈലി അദ്ദേഹത്തിനു സ്വാധീനമാണ്." കെ. പി. കേശവമേനോൻ, പണിക്കരെ അനുസ്മരിച്ചെഴുതിയ ലേഖനത്തിന്റെ ഒരു ഭാഗമാണിത്.[14] "കലയോടും കലാകാരന്മാരോടും കൂറുള്ള ദേശാഭിമാനികളിൽ അഗ്രഗണ്യനായിരുന്നു അദ്ദേഹം. ഒരു നാട്ടുകാരൻ എന്ന നിലയിൽ അദ്ദേഹത്തിന് എന്നോടുണ്ടായിരുന്ന വാൽസല്യം 'വാചാമഗോചരമാണ്.' ധോൽപൂർ, ദർഭംഗ, പാട്യാല, ബിക്കാനിർ എന്നീ മഹാരാജാക്കന്മാരുടെ ബഹുമതി എനിക്കു ലഭിക്കാൻ കാരണമായത് സൂര്യപുരുഷന്റെ കലാസ്നേഹവും എന്നോടുള്ള പ്രത്യേകതയുമായിരുന്നു.'' പതിമ്മൂന്നു വയസ്സുമുതൽ തന്റെ കലാപരമായ ജീവിതത്തിന് പ്രോത്സാഹനം നല്കിവന്ന സർദാർ പണിക്കരെപ്പററി ഇങ്ങനെ ഗുരുഗോപിനാഥ് അനുസ്മരിച്ചിട്ടുണ്ട്.[15] തന്റെ അനുസ്മരണലേഖനത്തിൽ വെണ്ണിക്കുളം ഗോപാലക്കുറുപ്പ്, ആദ്യസമ്പർക്കത്തെപ്പററി എഴുതിയിട്ടുള്ളത് ഇവിടെ ഉദ്ധരിക്കട്ടെ: "സർദാർ പണിക്കർ ബിക്കാനിറിൽ ദിവാനായിരുന്ന കാലം. അദ്ദേഹത്തിന്റെ ജ്യേഷ്ഠഭ്രാതാവായ ചാലയിൽ വലിയ ആശാന്റെ (ഡോ. കെ. പി. പണിക്കർ) ഷഷ്ട്യബ്ദപൂർത്തിക്കു ചെല്ലണമെന്നും, അന്നവിടെ നടക്കുന്ന സദസ്സിൽ ഒരു പ്രസംഗം ചെയ്യണമെന്നും ക്ഷണിച്ചുകൊണ്ടുള്ള ഒരു കത്ത് സർദാറിൽനിന്ന് എനിക്കു കിട്ടിയപ്പോഠം ഉണ്ടായ വിസ്മയം കുറച്ചൊന്നുമല്ല. കുചേലവിപ്രനെ അനുഗ്രഹിച്ച കുബേരകൃഷ്ണനെയാണ് ഞാനപ്പോഠം ഓർമിച്ചത്. ഒരു പാവപ്പെട്ട മലയാളകവിക്ക് അവിചാരിതമായി സിദ്ധിച്ച പ്രോത്സാഹനവും ബഹുമതിയുമായിരുന്നു ആ സർവോദാരമായ ക്ഷണം. സാഹിത്യസല്ലാപങ്ങളും സദ്യവട്ടവും കഥകളിയുമായി ചാലയിൽ കഴിച്ചുകൂട്ടിയ ആ മൂന്നു ദിവസം എത്ര വിലപ്പെട്ടതായിരുന്നു എന്ന് രേഖപ്പെടുത്താൻ പ്രയാസം. ആതിഥേയന്റെ മഹാമനസ്കത ഒരു സ്വർഗീയ സുഖാനുഭൂതിയാണ് എന്നിലുളവാക്കിയത്.''[16]

മരണാനന്തരം അദ്ദേഹത്തിന്റെ ഇംഗ്ലീഷിലുള്ള ചില കൃതികഠം പുറത്തുവന്നിട്ടുണ്ട്. ഇന്ത്യയുടെ പൂർവചരിത്രവും ആധുനികകാലത്തെ സ്ഥിതിയും, വിദേശികഠംക്കു മനസ്സിലാകാനുതകുംവിധം ലളിതമെങ്കിലും സമഗ്രമായി സഞ്ചയിച്ചിട്ടുള്ള ഒരു ചെറിയ പുസ്തകമാണ് "ഇന്ത്യ–പഴയതും പുതിയതും.''[17] ബ്രിട്ടീഷ് സമ്പർക്കം സാധ്യമായതിനുമുമ്പ് ഭാരതത്തിനുണ്ടായിരുന്ന വിദേശബന്ധങ്ങളെ സംബന്ധി

---

14. മാതൃഭൂമി, കോഴിക്കോട്: 12–12–1963
15. മാതൃഭൂമി, കോഴിക്കോട്: 6–1–1964
16. മലയാളമനോരമ, കോട്ടയം: 22–12–1963
17. India-Past and Present: K. M. Panikkar, Presence Hall International 1964

ച്ച് 1963-ൽ നാഗപ്പൂർ സർവകലാശാലയുടെ ആഭിമുഖ്യത്തിൽ ഒരു പ്രസംഗപരമ്പര പണിക്കർ നിർവഹിച്ചു. അത് ഗ്രന്ഥരൂപത്തിൽ, സമാഹരിച്ചു പ്രസിദ്ധപ്പെടുത്തി സർവകലാശാലാധികാരികൾ.[18] ഭാരതീയ സംസ്കാരത്തിന്റെ മൗലികഭാവങ്ങളെക്കുറിച്ച്, ഭാരതീയ വിദ്യാഭവന്റെ ആഭിമുഖ്യത്തിൽ, മുൻഷിസ്മാരക പ്രഭാഷണം ചെയ്യാൻ മാധവപ്പണിക്കർ സമ്മതിക്കുകയുണ്ടായി. പ്രസംഗങ്ങൾ തയ്യാറാക്കി ഭാരവാഹികൾക്ക് അയച്ചുകൊടുക്കുകയും ചെയ്തു. എന്നാൽ അത് ചെയ്യുവാൻ മരണം അദ്ദേഹത്തെ അനുവദിച്ചില്ല. നിശ്ചിതതീയതിയിൽ, പ്രാസംഗികനായിരിക്കേണ്ട മഹാന്റെ നിര്യാണത്തിൽ അനുശോചനം രേഖപ്പെടുത്തിയശേഷം, പ്രസംഗം വേറൊരാൾ വായിച്ച് അവതരിപ്പിച്ചു. അത് ദുഃഖസ്മൃതിയുണർത്തുന്ന, ശോകമുദ്ര വഹിക്കുന്ന ഒരു കൃതിയായി പിന്നീട് ഭാരതീയ വിദ്യാഭവൻ പ്രകാശനം ചെയ്തു.[19] വളരെ നേരത്തെ തയ്യാറാക്കിയതെങ്കിലും, താമസിച്ചു പ്രസിദ്ധപ്പെടുത്താനിടവന്ന ഒരു ഗ്രന്ഥമാണ് ബുദ്ധനെപ്പററിയുള്ളത്. ബുദ്ധദേവന്റെ 2500-ാം ജന്മവാർഷികത്തോടനുബന്ധിച്ചു പ്രസിദ്ധപ്പെടുത്തണമെന്നായിരുന്നു ഗ്രന്ഥകാരന്റെ ആഗ്രഹം. എന്നാൽ അത് അദ്ദേഹത്തിന്റെ ഒടുവിലത്തെ പ്രസിദ്ധീകരണമായിട്ടാണു തീർന്നത്.[20] അങ്ങനെ വിശാലഭാരതത്തിന്റെ പ്രശ്നങ്ങളിൽ 1916-ൽ സമാരംഭിച്ച്, അരനൂററാണ്ടിലേറെ സുദീർഘമായി തുടർന്ന, ഇംഗ്ലീഷ് ഗ്രന്ഥപ്രസിദ്ധീകരണം 1968-ൽ പരിസമാപ്തിയിലെത്തി.

മാധവപ്പണിക്കരുടെ മരണശേഷം ഏതാണ്ട് ഇരുപതു കൊല്ലം കഴിഞ്ഞ്, 1988 ജൂലൈ മൂന്നാം തീയതി അദ്ദേഹത്തിന്റെ ധർമപത്നി ഗൗരിയമ്മ ഡൽഹിയിൽവച്ച് അന്തരിച്ചു. അന്നു താമസം മകളുടെകൂടെയായിരുന്നു. പണിക്കർദമ്പതികൾക്ക് നാലു പെൺമക്കളും ഒരു മകനുമുണ്ട്. പരേതനായ എം. എൻ. ഗോവിന്ദൻ നായരുടെ ഭാര്യ ദേവകി നായർ, ഡോ. കെ. ആർ. നായരുടെ സഹധർമിണി പാർവതി നായർ, പി. ബി. മേനോന്റെ പത്നി ഹൈമവതി മേനോൻ, കെ. സി. മേനോന്റെ ഭാര്യ രാധാമേനോൻ എന്നിവരാണ് പുത്രിമാർ. പുത്രൻ മധുപ്പണിക്കർ ഒരു പത്രപ്രവർത്തകനാണ്. 'മധു 1997 ഒക്ടോബർ 26-ന് സ്വവസതിയിൽ 74 വയസ്സിൽ അന്തരിച്ചു.

18. India's Contact with the World in Pre British Period : K. M. Panikkar, 1964
19. Essentlal Features of Indian Culture : K. M. Panikkar, 1964
20. The Buddha : K. M. Panikkar, Asia Publishing House, Bombay 1968

## സർദാർ കെ. എം. പണിക്കരുടെ ജീവിതത്തിലെ മുഖ്യസംഭവങ്ങൾ

| | | |
|---|---|---|
| 13 മേയ് | 1894 | ജനനം |
| | 1898 | വിദ്യാരംഭം |
| | 1900 | തിരുവനന്തപുരത്തെ വിദ്യാലയത്തിൽ |
| | 1904 | തലവടിസ്ക്കൂളിൽ, തുടർന്ന് സി. എം. എസ്. കോളേജ്സ്ക്കൂളിൽ |
| | 1906 | ആത്മഹത്യാശ്രമം |
| | 1912 | മദ്രാസിലെ സെൻറ്പാറസ് സ്ക്കൂളിൽ തുടർന്ന് മദ്രാസ് ക്രിസ്ത്യൻ കോളേജിൽ |
| ഏപ്രിൽ | 1914 | ഇംഗ്ലണ്ടിലേക്ക് ഉപരിപഠനാർഥം യാത്ര |
| ഒക്ടോ: | 1914 | ക്രൈസ്ററ്ചർച്ച് കോളേജ്, ഓക്സ്ഫോർഡ് |
| | 1915 | ആദ്യത്തെ മലയാളകൃതി അപകപഫലം |
| | 1916 | ആദ്യത്തെ ഇംഗ്ലീഷ് കൃതി |
| 6 ജൂലൈ | 1917 | ഒന്നാംസ്ഥാനത്തോടുകൂടി വിജയം, ഓക്സ്ഫോർഡ് പഠനം പൂർത്തിയാക്കി |
| 11 സെപ്റ്റം: | 1918 | ആദ്യത്തെ മടക്കശ്രമവും കപ്പൽചേതവും |
| ഒക്ടോ: | 1918 | വിവാഹം |
| ഡിസം: | 1918 | പല്ലവാരത്ത് (മദ്രാസ്) |
| മാർച്ച് | 1919 | എം. എ. ഓ. കോളേജിൽ ജോലി, അലിഗാറിൽ |
| ജൂൺ | 1922 | കോളേജ് ജോലിയിൽനിന്ന് രാജി |
| ആഗസ്റ്റ് | 1922 | സ്വരാജ്യയുടെ പത്രാധിപസമിതിയിൽ |
| ഒക്ടോ: | 1922 | അമൃതസരസ്സിലെ അകാലി സഹായക് ബ്യൂറോയിൽ |
| ആഗസ്റ്റ് | 1924 | ഹിന്ദുസ്ഥാൻ ടൈംസ് പത്രത്തിൻെറ സ്ഥാപക പത്രാധിപർ, പത്രം മഹാത്മാഗാന്ധി 15 സെപ്റ്റംബർ 1924-ൽ പ്രകാശനം ചെയ്തു. |
| നവം: | 1925 | യൂറോപ്യൻ പര്യടനം |
| | 1926 | പാരീസിനു സമീപം ബീർവില്ലിയിലെ ലോക സമാധാന സമ്മേളനം |
| മാർച്ച് | 1927 | ഹക്സറുമായുള്ള സ്നേഹബന്ധത്തിൻെറ തുടക്കം |
| 2 ജനുവരി | 1928 | കാശ്മീരിൽ സർക്കാർ ജോലി |
| | 1930 | ഒന്നാം വട്ടമേശ സമ്മേളനം |
| ഫെബ്രു: | 1931 | നരേന്ദ്രമണ്ഡലം കാര്യദർശി |
| 4 ഏപ്രിൽ | 1933 | പാട്യാലയിൽ ജോലി |
| 23 മാർച്ച് | 1938 | പാട്യാലാ മഹാരാജാവിൻെറ നിര്യാണം |
| ,, | 1939 | പാട്യാലയിൽനിന്നു വിട്ടു |
| ഏപ്രിൽ | 1939 | ബിക്കാനിറിൽ ജോലി തുടങ്ങി |
| ഡിസം: | 1942 | ശാന്തസമുദ്രമേഖലാസമ്മേളന പ്രതിനിധി |
| ഫെബ്രു: | 1943 | ഗംഗാസിംഹ മഹാരാജാവിൻെറ നിര്യാണം |

| | |
|---|---|
| 15 ഫെബ്രുവരി 1945 | കോമൺവെൽത്ത് സമ്മേളനം, ലണ്ടൻ |
| 28 ഏപ്രിൽ 1947 | ഭരണഘടനാനിർമാണസഭയിലെ അംഗം |
| 15 ആഗസ്റ്റ് 1947 | ഭാരതത്തിന്റെ സ്വാതന്ത്ര്യപ്രാപ്തി, അർധരാത്രി സമ്മേളനം |
| 23 ഒക്ടോ: 1947 | ഐക്യരാഷ്ട്ര സമ്മേളനസംഘത്തിലെ പ്രതിനിധി, ന്യൂയോർക്കിൽ |
| ജനുവരി 1948 | ചൈനയിലെ ഭാരത സ്ഥാനപതിയായി നിയമനം |
| 23 ഏപ്രിൽ 1949 | ചൈനീസ് പീപ്പിൾസ് റിപ്പബ്ളിക്കിലെ ഭാരത സ്ഥാനപതി |
| 26 ജനുവരി 1951 | ഇന്ത്യൻറിപ്പബ്ളിക്ക് ദിനാഘോഷം പീക്കിംഗിൽ, മാവോ സെ തുങ്ങിന്റെ സാന്നിധ്യത്തിൽ |
| 2 സെപ്റ്റം: 1952 | കെയ്റോയിലെ ഭാരതസ്ഥാനപതി |
| 22 ഡിസം: 1953 | സംസ്ഥാന പുനഃസംഘടനാകമ്മിഷൻ അംഗം ഫെബ്രുവരി 4, 1953-ൽ ചേർന്നു |
| 12 മാർച്ച് 1954 | കേന്ദ്രസാഹിത്യ അക്കാദമി |
| ഡിസം: 1954 | 24-ാമതു കേരള സാഹിത്യ പരിഷത് സമ്മേളനം |
| ഡിസം: 1955 | കേരള കലാമണ്ഡലം രജതജൂബിലിയാഘോഷം |
| 15 ആഗസ്റ്റ് 1956 | കേരളസാഹിത്യ അക്കാദമിയുടെ സ്ഥാപകാധ്യക്ഷൻ |
| 2 ഡിസം: 1956 | ഫ്രാൻസിലെ ഭാരതസ്ഥാനപതി |
| 8 ഏപ്രിൽ 1959 | പക്ഷപാതം |
| 27 ആഗസ്റ്റ് 1959 | രാജ്യസഭാംഗം, ജമ്മു കാശ്മീർ സർവകലാശാലയുടെ സ്ഥാപക വൈസ് ചാൻസലർ |
| 1 ജൂലൈ 1963 | മൈസൂർ സർവകലാശാലാ വൈസ് ചാൻസലർ |
| 10 ഡിസം: 1963 | നിര്യാണം |

## കെ. എം. പണിക്കരുടെ മലയാള കൃതികൾ

1. അപകപഫലം (കവിതകൾ) കാവാലം .... 1915
2. നൂർജഹാൻ (നാടകം) ബി. വി. ബുക്ക്ഡിപ്പോ, തിരുവനന്തപുരം .... 1920
3. കുരുക്ഷേത്രത്തിലെ ഗാന്ധാരി (കവിത) ബി. വി. ബുക്ക്ഡിപ്പോ .... 1922
4. ഉപന്യാസമാല (ലേഖനങ്ങൾ) ബി. വി. ബുക്ക്ഡിപ്പോ .... 1924
5. ദൊരശ്ശിണി (നോവൽ) ശ്രീരാമവിലാസം, കൊല്ലം .... 1924
6. പ്രേമഗീതി (കവിതകൾ) അച്ചു ബ്രദേഴ്സ്, തൃശ്ശൂർ .... 1925
7. പുണർകോട്ട സ്വരൂപം (നോവൽ) ബി. വി. ബുക്ക്ഡിപ്പോ .... 1928
8. ധൂമകേതുവിന്റെ ഉദയം (നോവൽ) കമലാലയ, തിരുവനന്തപുരം .... 1929
9. വേലുത്തമ്പിദളവ (കവിതകൾ) ശ്രീരാമവിലാസം, കൊല്ലം .... 1929
10. പറങ്കിപ്പടയാളി (നോവൽ) ബി. വി. ബുക്ക്ഡിപ്പോ .... 1932
11. അമ്മയും മകളും (കവിത) ബി. വി. ബുക്ക്ഡിപ്പോ .... 1932
12. ബാലികാമതം (കവിത) മംഗളോദയം, തൃശ്ശൂർ .... 1933
13. ഭൂപസന്ദേശം (കവിത) ബി. വി. ബുക്ക്ഡിപ്പോ .... 1934
14. കല്യാണമൽ (നോവൽ) മംഗളോദയം .... 1934
15. കവിതാതത്ത്വനിരൂപണം (ലേഖനം) ബി. വി. ബുക്ക്ഡിപ്പോ .... 1935
16. പങ്കീപരിണയം (കവിത–പരിഹാസം) ബി. വി. ബുക്ക്ഡിപ്പോ .... 1937
17. ചിന്താതരംഗിണി (കവിത) ബി. വി. ബുക്ക്ഡിപ്പോ .... 1937
18. മണ്ഡോദരി (നാടകം) മംഗളോദയം .... 1938
19. ദാവീദ്‌വിജയം (ആട്ടക്കഥ) .... 1940
20. ഹൈദർ നായിക്കൻ (ചമ്പു) ബി. വി. ബുക്ക്ഡിപ്പോ .... 1940
21. സന്ധ്യാരാഗം (കവിത–ഗീതകങ്ങൾ) ബി. വി. ബുക്ക്ഡിപ്പോ .... 1940
22. കേരളസിംഹം (നോവൽ) മംഗളോദയം .... 1941
23. ചാടുക്തിമുക്താവലി (കവിത–മുക്തകങ്ങൾ) ബി. വി. ബുക്ക്ഡിപ്പോ .... 1941

| | | | |
|---|---|---|---|
| 24. | ധ്രുവസ്വാമിനി (നാടകം) മംഗളോദയം | .... | 1941 |
| 25. | ഭീഷ്മർ (നാടകം) ബി. വി. ബുക്ക്ഡിപ്പോ | .... | 1942 |
| 26. | ആപത്ക്കരമായ യാത്ര (ലേഖനം) മംഗളോദയം | .... | 1943 |
| 27. | രസികരസായനം (തർജമ–കവിത) മംഗളോദയം | .... | 1944 |
| 28. | അമൃതലഹരി (കവിത) ബി വി. ബുക്ക്ഡിപ്പോ | .... | 1945 |
| 29. | നാട്ടുകാര്യസ്ഥൻ (കവിത–ഭാണം) സുകുമാരവിലാസം | .... | 1947 |
| 30. | കവിതാകൗതുകം (കവിത) പി. കെ. മെമ്മോറിയൽ, തിരുവനന്തപുരം | .... | 1949 |
| 31. | ഇണപ്പക്ഷികൾ (കവിത–തർജമ) വള്ളത്തോൾ പബ്ലിഷിംഗ് ഹൗസ്, തൃശ്ശൂർ | .... | 1951 |
| 32. | നാടകത്രയം (നാടകങ്ങൾ) മംഗളോദയം | .... | 1951 |
| 33. | സിനിമാതാരം (കവിത) പ്രസ് റാംസസ്, തിരുവനന്തപുരം | .... | 1951 |
| 34. | കുമാരസംഭവം (കവിത–തർജമ) മംഗളോദയം | .... | 1953 |
| 35. | ചൈനയിലെ ഒരു യാത്ര (ലേഖനം) മംഗളോദയം | .... | 1954 |
| 36. | സ്വാതന്ത്ര്യ സൗരഭം (കവിത) മംഗളോദയം | .... | 1954 |
| 37. | പടിഞ്ഞാറെ മുറി (നാടകം–തർജമ) ശ്രീരാമവിലാസം, കൊല്ലം | .... | 1955 |
| 38. | അംബപാലി (കവിത) കേരളപുത്രാ പബ്ലിക്കേഷൻസ്, ആലപ്പുഴ | .... | 1956 |
| 39. | എലക്ട്രാ (നാടകം–തർജമ) സാഹിത്യപരിഷത്ത്, എറണാകുളം | .... | 1957 |
| 40. | ഈഡിപ്പസ് (നാടകം–തർജമ) എസ്. പി. സി. എസ്, കോട്ടയം | .... | 1957 |
| 41. | ആത്മകഥ–മംഗളോദയം | .... | 1957 |
| 42. | ജാൻസിറാണിയുടെ ആത്മകഥ (നോവൽ) മംഗളോദയം | .... | 1957 |
| 43. | ലിയർരാജാവ് (നാടകം–തർജമ) എസ്. പി. സി. എസ്. കോട്ടയം | .... | 1959 |
| 44. | ഉഗ്രശപഥം (നോവൽ) മംഗളോദയം | .... | 1961 |
| 45. | കീർത്തനമാല (കവിത) ശ്രീരാമവിലാസം, കൊല്ലം | .... | 1963 |

കെ. എം. പണിക്കർ രചിച്ച
ഇംഗ്ലീഷുകൃതികളുടെ തർജമകൾ ഇതിൽ ചേർത്തിട്ടില്ല

## കെ. എം. പണിക്കരുടെ ഇംഗ്ലീഷ് കൃതികൾ

1. Introduction to the Problems of Greater India
T. K. Swaminathan, Madras ... 1916
2. Indian Nationalism—
The Principles and its History ... 1920
3. Essays in Educational Reconstruction
Ganesh & Co. Madras ... 1921
4. Imperialism G. Natesan & Co. Madras ... 1922
5. Sri Harsha of Kanuj— (A monograph on the history of India in the 1st half of the seventh century) Taraporevala, Bombay ... 1922
6. An introduction to the study of the Relations of Indian states with Government of India
Martin Hopkinsons & Co. London ... 1927
7. Working of Dyarchy in India (Keralaputra)
Taraporevala, Bombay ... 1928
8. Evolution of British Policy towards Indian States—P. K. Lahiri & Co. Calcutta ... 1929
9. Malabar and the Portughese
Taraporevala, Bombay ... 1929
10. Founding of the Kashmir State—(A biography of the Maharaja Gulab Sing)
Allen & Unwin, London ... 1930
11. Federal India—Martin Hopkinsons & Co.
London ... 1930
12 Malabar and the Dutch (2 Vols.)
Taraporevala, Bombay ... 1931
13. New Empire—(Letter to a conservative M. P. on future of England and India) ... 1934
14. Inter Statal Law–University of Madras ... 1935
15. Indian Princes in Council (A report on the Chancellorship of Maharaja of Patiala)
Oxford University Press, London ... 1936
16. His Highness the Maharaja of Bikaner
Oxford University Press, London ... 1937
17. Origin and Evolution of Kingship in India
Taraporevala, Bombay 1938

18. Hinduism and the Modern world
Kitabistan, Allahabad ... 1938
19. Indian States (Oxford Pamphlets
Oxford University Press ... 1942
20. The States and Constitutional Settlement
Institute of Pacific Relations
International Secretariat, New York ... 1942
21. Future of South East Asia
Allen & Unwin, London ... 1943
22. India and Indian Ocean
Allen & Unwin, London ... 1945
23. The Future of India and South East Asia
Allen & Unwin, London ... 1945
24. The Basis of an Indo-British Treaty
Oxford University Press, London ... 1946
25. A Survey of Indian History—The National
Information and Publications Ltd. Bombay ... 1947
26. Background of India—Publications
Division Delhi ... 1950
27. Indian Revolution (Chanakya)—The National
Information and Publication Ltd. Bombay ... 1951
28. Chinese Short Stories: (Editor)—Ranjit
Printers and Publishers Delhi ... 1951
29. Principles and Practice of Diplomacy
Ranjit Printers and Publishers Delhi ... 1952
30. Asia and Western Dominance—Allen &
Unwin, London ... 1953
31. Civil Service-History and Problems
Madras University, Madras ... 1955
32. Hindu Society at the Cross Roads
Asia Publishing House, Bombay ... 1955
33. In Two Chinas—Allen & Unwin, London ... 1955
34. Geographical Factors in Indian History
Bharathia Vidyabhavan, Bombay ... 1955
35. The State and the Citizen—Asia
Publishing House, Bombay ... 1956
36. India and China—Asia Publishing House,
Bombay ... 1957

| | | | |
|---|---|---|---|
| 37. | 1857—Harold Laski Institute of Political Science, Ahmedabad | ... | 1957 |
| 38. | The Afro-Asian States and their Problems Allen & Unwin, London | ... | 1959 |
| 39. | Commonsense about India Victor Gollance Ltd. London | ... | 1960 |
| 40. | Problems of Indian Defence—Asia Publishing House, Bombay | ... | 1960 |
| 41. | A History of Kerala—Annamalai University, Annamalai Nagar | ... | 1960 |
| 42. | Voice of Freedom | ... | 1961 |
| 43. | Determining Periods of Indian History Bharathia Vidyabhavan, Bombay | ... | 1962 |
| 44. | In Defence of Liberalism—Asia Publishing House, Bombay | ... | 1962 |
| 45. | Himalayas in Indian Life—Bharathiya Vidyabhavan, Bombay | ... | 1963 |
| 46. | Studies in Indian History—Asia Publishing House, Bombay | ... | 1963 |
| 47. | Foundations of New India—Allen & Unwin, London | ... | 1963 |
| 48. | Caste and Democracy—Hogarth Press, London | ... | 1963 |
| 49. | India Past and Present—Pretence Hall International | ... | 1964 |
| 50. | India's Contact with world in Pre British Period Nagpur University, Nagpur | ... | 1964 |
| 51. | Essential Features of Indian Culture Bharathiya Vidyabhavan, Bombay | ... | 1964 |
| 52. | The Budha—Asia Publishing House, Bombay | ... | 1968 |

# സർദാർ
# കെ.എം.പണിക്കർ

## കോന്നിയൂർ നരേന്ദ്രനാഥ്

കാവാലത്തെ ഒരുയാഥാസ്ഥിതിക നായർ തറവാട്ടിൽ ജനിച്ച് സ്ഥിരോത്സാഹവും കർമ്മശേഷിയും കൊണ്ട് ഉന്നതപദവികളിലെത്തിച്ചേർന്ന മഹാനാണ് സർദാർ കെ.എം. പണിക്കർ. കാശ്മീർ രാജാവിന്റെ ഉപദേഷ്ടാവ്, പാട്യാല രാജാവിന്റെ വിദേശകാര്യ മന്ത്രി, ബിക്കാനീറിലെ ദിവാൻ എന്നീ നിലകളിൽ പ്രവർത്തിച്ച കെ.എം. പണിക്കർ ചൈന, ഈജിപ്ത്, ഫ്രാൻസ് എന്നിവിടങ്ങളിലെ സ്ഥാനപതിയുമായിരുന്നു. കമ്മ്യൂണിസ്റ്റു ഭരണത്തിനു മുമ്പും പിമ്പും ചൈനയിലെ സ്ഥാനപതിയായിരുന്ന കെ.എം. പണിക്കർക്ക് ലോകരാഷ്ട്ര നേതാക്കന്മാരുമായി അടുത്ത സൗഹൃദം പുലർത്താൻ കഴിഞ്ഞിട്ടുണ്ട്. രാജ്യസഭാംഗമായും വൈസ് ചാൻസലറായും പത്രാധിപരായും പ്രവർത്തിച്ചിട്ടുള്ള അദ്ദേഹം ഭരണഘടനാനിർമ്മാണ സഭയിലും സംസ്ഥാന പുന:സംഘടനാ കമ്മീഷനിലും കേന്ദ്രസാഹിത്യ അക്കാദമിയിലും അംഗമായിരുന്നു. കേരളസാഹിത്യ അക്കാദമിയുടെ സ്ഥാപകാധ്യക്ഷനായിരുന്നു കെ.എം. പണിക്കർ. സാഹിത്യ സാംസ്കാരിക സാമൂഹിക ചരിത്ര രംഗങ്ങളിൽ അമൂല്യങ്ങളായ സംഭാവനകൾ നൽകിയ കെ.എം. പണിക്കരുടെ സമഗ്രജീവചരിത്രമാണിത്.



സാംസ്കാരിക പ്രസിദ്ധീകരണ വകുപ്പ്

കേരള സർക്കാർ